# അർണ്ണോസ് പാതിരിയുടെ

# പദ്യകൃതികൾ



പ്രസാധകൻ മഹാകവി

**ഫാദർ ട തേർമഠം (MOL)**

# അർണ്ണോസ് പാതിരിയുടെ

# പദ്യകൃതികൾ




പ്രസാധകൻ

മഹാകവി

**ഫാദർ S തേർമഠം (MOL)**

അർണോസ് പാതിരിയുടെ
പദ്യകൃതികൾ

പരിഷ്കരിച്ച
ഒന്നാം പതിപ്പ്

കോപ്പി 1000

പ്രസാധകൻ
മഹാകവി ഫാ. ട തേർമഠം (MOL)



വില രൂപ 50.

അച്ചടി
ഇമ്മാനുവേൽ പ്രസ്
കുന്നംകുളം

ബ്ലോക്ക്സ്
വിവിഡ് പ്രോസസ്
തൃശൂർ

# വിഷയവിവരം







HERE REV. RESTS
FATHER
JOHN
ERNESTES. SJ
AN AUSTRIAN, A VALIANT
MISSIONARY, AN ACKNOW
LEDGED SCHOLAR &
RELIGIOUS POET IN
MALAYALAM
FIRST LIVED & WORKED
AT VELUR; THENCE
CAME OVER TO PAZHAYUR
WHERE DIED ON 20th
MARCH 1732 A-D.

ERECTED IN MEMORY
OF THE 7th CENTENARY
CELEBRATION OF St. ANTONI
DEATH.
13th JUNE 1931
R.I.P.

# രണ്ടുവാക്ക്

ക്രിസ്ത്യാനികളുടെ അഭിമാനപാത്രമാണല്ലോ അർണ്ണോസ് പാതിരി. ക്രൈസ്തവ സാഹിത്യ നഭോമണ്ഡലത്തിൽ ഒരു സുവൃത്ത ചന്ദ്രനായി ശോഭിച്ചിരുന്ന അദ്ദേഹം മൺമറഞ്ഞിട്ട് കാലചക്രം 250 പ്രാവശ്യം തിരിഞ്ഞു കഴിഞ്ഞു. ഒരു കാലത്ത് ക്രൈസ്തവരുടെ നിത്യപാരായണ വിഷയമായിരുന്ന അദ്ദേഹത്തിന്റെ പദ്യകൃതികൾ, ആരും പുനഃപ്രകാശനം ചെയ്യുവാൻ മുന്നോട്ടുവരാത്തതുകൊണ്ട് പ്രസ്തുത കൃതികൾ വിസ്മൃതിയിലേക്ക് ആണ്ടുപോവുകയാണ്. ക്രൈസ്തവ സാഹിത്യത്തിനു വരാൻ പോകുന്ന ഈ തീരാനഷ്ടത്തെ ഓർത്ത് മനംനൊന്ത് പല പഴയ ക്രിസ്തീയ കുടുംബങ്ങളിലും പോയി അവരുടെ പഴയ പെട്ടികൾ തപ്പിത്തിരഞ്ഞതിന്റെ ഫലമായിട്ടാണ് പഴകി ദ്രവിച്ചു തുടങ്ങിയ പാതിരിയുടെ പദ്യകൃതികൾ ശേഖരിക്കുവാൻ സാധിച്ചത്.

നല്ല സാഹിത്യവാസനയുള്ള യുവതീ-യുവാക്കന്മാർ ഇന്ന് ക്രിസ്ത്യൻ സമുദായത്തിൽ വിരളമല്ല-പക്ഷെ, പ്രോത്സാഹനത്തിന്റെ അഭാവംകൊണ്ട് അവരുടെ വാസന മുരടിച്ചുപോവുകയാണ്. സമ്പത്തുള്ള ധാരാളം പള്ളികൾ നമുക്കുണ്ട്, വെടിക്കെട്ടിനും മററു അനാവശ്യമായ ആഡംബരങ്ങൾക്കും വാരിക്കോരി പണം ചിലവിടുവാൻ അവർക്ക് തെല്ലും മടിയില്ല. എന്നാൽ ക്രൈസ്തവ സാഹിത്യത്തിന്റെ പ്രോത്സാഹനത്തിനു എന്തെങ്കിലും സംഭാവന ചോദിച്ചാൽ നിരാശതയായിരിക്കും അനുഭവം. ഈ പുസ്തകത്തിന്റെ പുനഃ പ്രസിദ്ധീകരണത്തിനു സാമ്പത്തികമായി എന്നെ സഹായിച്ചിട്ടുള്ള തൃശ്ശൂരിലെ ധർമ്മോദയം കമ്പനി, ദേവമാതാ സി. എം. ഐ. പ്രൊവിൻഷ്യാൾ ഹൌസ്, പാട്ടുരായ്ക്കൽ, ഫാദർ എവുസേബിയസ്, സൌത്ത് ഇൻഡ്യൻ ബാങ്ക്, കൊച്ചിൻ കുറീസ്, ഭാരത ക്ഷേമം എന്നീ സ്ഥാപനങ്ങളോട് ഞാൻ നന്ദി പറയുന്നു.

എന്നാൽ എന്റെ എല്ലാ പ്രതീക്ഷകൾക്കും അതീതമായി എന്നെ സഹായിച്ച ധർമ്മോദയം കമ്പനിയുടെ ബഹു: ചെ

യർമാനോടും, ഡയറക്ടർ ബോർഡ് അംഗങ്ങളോടും എനിക്കുള്ള പ്രത്യേക നന്ദി ഈ അവസരത്തിൽ രേഖപ്പെടുത്തുന്നതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്.

സംസ്കൃത പദ ബാഹുല്യമുള്ള പാതിരിയുടെ കൃതികൾക്ക് വിപുലമായ ഒരു വ്യാഖ്യാനം എഴുതണമെന്നാണ് ഞാനാദ്യം കരുതിയിരുന്നത് എന്നാൽ പുസ്തകങ്ങൾക്ക് അസാധാരണമായ വലിപ്പം വരുമെന്നും സാധാരണ ജനങ്ങൾക്ക് അതുകൊണ്ട് വലിയ പ്രയോജനം സിദ്ധിക്കയില്ലെന്നും നേരെമറിച്ച് ഓരോ ഈരടികളുടേയും അർത്ഥം തനി മലയാളത്തിൽ ചേർത്താൽ മതിയെന്നും പലരും ഉപദേശിച്ചതുകൊണ്ടാണ് അപ്രകാരം ചെയ്തത്. അതുകൊണ്ട് ഗദ്യരൂപത്തിൽ കൊടുത്തിരിക്കുന്ന അർത്ഥത്തോടുകൂടി പദ്യം വായിച്ചാൽ പാതിരിയുടെ ആശയം ആർക്കും നിഷ്പ്രയാസം ഗ്രഹിക്കുവാൻ സാധിക്കും.

പ്രൌഢഗംഭീരമായ ഒരു അവതാരികകൊണ്ട് ഈ കൃതിയെ അലങ്കരിച്ച ഡോ: ചുമ്മാർ, ചൂണ്ടൽ അവർകളോടും, സാഹിത്യ ശിരോമണി നെല്ലുവായി കെ. നീലകണ്ഠൻ നമ്പീശൻ അവർകളോടും, അദ്ദേഹത്തിന്റെ സഹപ്രവർത്തകരോടും ഞാൻ ഹൃദയപൂർവം നന്ദി രേഖപ്പെടുത്തുന്നു.

(ഒപ്പ്)

പഴുവിൽ
26-12-1982

ഫാ: എസ്. തേർമഠം (M.O.L.)

## അവതാരിക

# അർണ്ണോസ് പാതിരിയും മഹാകവി തേർമാവും

ഡോക്ടർ ചുമ്മാർ ചൂണ്ടൽ M. A. Phd

1 മഹാകവി ഫാദർ തേർമാം (എം. ഒ. എൽ.) പ്രസാധനം ചെയ്യുന്ന "അർണ്ണോസ് പാതിരിയുടെ പദ്യ കൃതികൾ" എന്ന പുസ്തകത്തിനു എന്റെ ഒരവതാരിക ആവശ്യമുണ്ടെന്നു തോന്നുന്നില്ല. കവി, ഗദ്യകാരൻ, നാടകകൃത്ത് സർവ്വോപരി സുപ്രസിദ്ധവാഗ്മി എന്ന നിലകളിൽ പ്രശോഭിക്കുന്ന. ഫാദർ തേർമാത്തിനെ കേരളീയർക്ക് പരിജയപ്പെടുത്തുക മാത്രമാണ് ഞാനീ അവതാരികകൊണ്ടു് ഉദ്ദേശിക്കുന്നതു്

തൃശ്ശിവപ്പേരൂരിന്റെ സാംസ്കാരിക പ്രാധാന്യം രണ്ടര നൂറ്റാണ്ടിനു മുമ്പ് കണ്ടറിഞ്ഞ വിദേശീയ പണ്ഡിതനായിരുന്നു അർണ്ണോസ് പാതിരി. അദ്ദേഹം ലത്തീൻഭാഷയിൽ തൃശ്ശിവപേരൂർ സർവ്വകലാശാല എന്നാണു് രേഖപ്പെടുത്തിയിട്ടുള്ളതു്. പാതിരി സംസ്കൃതവും വേദശാസ്ത്രങ്ങളും പഠിച്ചതു് തൃശ്ശൂരിലും പരിസരങ്ങളിലും വച്ചുതന്നെയായിരുന്നു. വേലൂർ പള്ളിമുറ്റത്തു് പാതിരി താമസിച്ചിരുന്നതായ കെട്ടിടവും, പഴുവിൽ പള്ളിയിലെ സ്മാരകശിലയും, സത്യക്രിസ്ത്യാനികൾ മരണസമയത്തും, പെസഹാ കാലത്തും പാടാറുള്ള 'പുത്തൻപാന'യിലെ ഈരടികളുമാണു് അർണ്ണോസ് പാതിരിയുടെ സ്മരണ നിലനിർത്തുന്നതെന്നു് പറയാം.

പാതിരി ആദ്യത്തെ നിഘണ്ടുകാരനായിരുന്നു: മലയാളം പോർട്ടുഗീസ് നിഘണ്ടുവാണദ്ദേഹം രചിച്ചതു്. പാതിരി സംസ്കൃതം പഠിച്ച യൂറോപ്യന്മാരിൽ അഗ്രഗണ്യനായിരുന്നുവെന്നു് മാക്സ്മുള്ളരുടെ വരികൾ സാക്ഷ്യം വഹിക്കുന്നു: "തന്റെ സമകാലീനന്മാരേക്കാൾ വ്യുൽപത്തി സമ്പാദിച്ച ഒരു സാക്ഷാൽ സംസ്കൃതപണ്ഡിതൻ."

കേരളത്തിലെ ക്രൈസ്തവ പുരോഹിതന്മാർക്ക് സംസ്കൃത പഠനത്തിന്റെ പ്രസക്തിയും പ്രാധാന്യവും മനസ്സിലാക്കിക്കൊടുത്ത അർണ്ണോസ് പാതിരിക്ക കുറെ ശിഷ്യന്മാരെ പിന്നീട് ലഭിക്കുകയുണ്ടായിട്ടുണ്ട്; ഒന്നുരണ്ടു നൂററാണ്ടുകൾ കഴിഞ്ഞാണെങ്കിലും ഫാദർ എസ്. തേർമഠം, ഫാദർ ജോൺ കുന്നപ്പിള്ളി, ഡോ. ജെ. കട്ടയ്ക്കൽ തുടങ്ങിയവർ. വൈദികപഠനപദ്ധതിയിലെ ഭാഷാപഠനത്തിൽ സംസ്കൃതം ഉൾപ്പെടുത്തിയിരുന്നു. അടുത്തകാലംവരെ. ഗ്രീക്കും ലാററിനും പഠിക്കുന്നവർക്ക് സംസ്കൃതം ബാലികേറാമലയായിരുന്നില്ലതാനും.

തൃശ്ശിവപേരൂർ തട്ടകത്ത്-വേലൂരും പാവറട്ടിയിലും, പഴുവിലും മററു പരിസരപ്രദേശങ്ങളിലുമായി സർഗവ്യാപാരം നത്തിയ രണ്ടു പാതിരിമാരും ജീവിതത്തിന്റെ വിഭിന്നസന്ധികളിൽ മുഖാമുഖം നടത്തുന്നുണ്ട്. അർണ്ണോസും തേർമഠവും കാവ്യപഥത്തിൽ സഞ്ചരിച്ച അപൂർവ്വ സഹോദരന്മാരാണ്.

**അനുഗൃഹീത വാഗ്മി**

വള്ളത്തോൾ, ഉള്ളൂർ, പള്ളത്തു രാമൻ തുടങ്ങിയ മഹാകവികളും, ഒ. എം. ചെറിയാൻ മൂർക്കോത്തു തുടങ്ങിയ സുപ്രസിദ്ധ സാഹിത്യകാരന്മാരും സന്നിഹിതരായിരുന്ന കോട്ടയം സാഹിത്യപരിഷത്തിൽ വെച്ച്, പദ്യസാഹിത്യത്തിലെ ആധുനിക പ്രവണതകൾ എന്നവിഷയത്തെപററി മഹാകവി തേർമഠം ചെയ്ത പ്രസംഗമാണ് അദ്ദേഹം ഒരനുഗൃഹീത വാഗ്മിയാണെന്നു കേരളം മനസിലാക്കിയതു്. കോഴിക്കോട്ട് തലശേരി, തൃശ്ശൂർ, ഇരിഞ്ഞാലക്കുട എന്നീ രൂപതകളിൽ അദ്ദേഹത്തിന്റെ പ്രസംഗം അലയടിക്കാത്ത ഒരൊററ ഇടവകപോലും ഉണ്ടാകുമെന്നു തോന്നുന്നില്ല. അനേകായിരങ്ങളെ മണിക്കൂറുകളോളം പിടിച്ചിരുത്തുവാൻ ഗംഗാപ്രവാഹംപോലെ ഒഴുകുന്ന അദ്ദേഹത്തിന്റെ വാക്ധോരണിക്കു കഴിവുണ്ട്, "ഫാദർ തേർമഠത്തിനെ കുത്തിക്കൊല്ലുവാൻ കഠാരിയുമായി പുറഞ്ഞതുടുക്കുന്നവൻ, തേർമഠത്തിന്റെ പ്രസംഗം കേട്ടാൽ കഠാരി വലിച്ചെറിഞ്ഞു വന്നവഴിക്കു പോകുമെന്നു പരേതനായ ആലപ്പാട്ടു മെത്രാൻ തിരുമനസ്സുകൊണ്ടു ഒരിക്കൽ പ്രസ്താവിച്ചതായി കേട്ടിട്ടുണ്ട്.

## ജീവചരിത്രകാരൻ

മാർക്കോപോളോ, അലക്സാണ്ടർ, ഫ്ളോറൻസ് നൈററിൻ ഗെയിൽ, ബാലഗംഗാധരതിലകൻ. ജൂലിസ് സീസർ നെപ്പോളിയൻ, മഹാദേവ് ഗോവിന്ദറാനഡെ തുടങ്ങിയ സ്വദേശീയരും വിദേശീയരുമായ ആദർശരത്നങ്ങളുടെ ജീവചരിത്രങ്ങൾ മൂന്നു ഭാഗങ്ങളിലായി 1954-55 കാലഘട്ടങ്ങളിൽ മഹാകവി തേർമഠം പ്രസിദ്ധീകരിക്കുകയുണ്ടായി. മദിരാശി ഗവൺമെണ്ടിന്റെ പാഠപുസ്തകങ്ങളായിട്ടംഗീകരിച്ച കൃതികളായിരുന്നു അവ. അമ്മറാണി എന്നൊരു ജീവചരിത്ര കൃതിയും, പരേതനായ ബിഷപ്പ് ജോർജ്ജ് ആലപ്പാട്ടിന്റെ ജീവചരിത്ര (രണ്ടു ഭാഗങ്ങൾ) വും അദ്ദേഹം എഴുതിയിട്ടുണ്ട്. കൂടാതെ അസീസ്സിയിലെ സന്യാസി, പാരീസിലെ ലില്ലിപുഷ്പം ത്യാഗവീരൻ, ധർമ്മധീരൻ, ലോകഗുരു തുടങ്ങിയ ജീവചരിത്രപരമായ ഗദ്യകൃതികൾ പ്രചാരം നേടിയ അദ്ദേഹത്തിന്റെ ഇതരകൃതികളാണ്. മഹാകവി തേർമഠം ഒമ്പതാം ക്ലാസ്സിൽ പഠിക്കുമ്പോൾ എഴുതിയ കൃതിയാണ് പാരീസിലെ ലില്ലിപുഷ്പം. ചരിത്രം തിരുത്തിയെഴുതിയ മഹാന്മാരുടെ ജീവചരിത്രം വായിക്കുന്ന സ്വഭാവം ചെറുപ്പത്തിൽത്തന്നെ അദ്ദേഹത്തിനുണ്ടായിരുന്നു.

## നാടകകൃത്ത്

ഫാദർ തേർമഠത്തിന്റെ കണ്ണീരിന്റെ പുത്രി, വേലക്കാരൻ എന്നീ സാമൂഹ്യനാടകങ്ങൾ കാൽനൂററാണ്ടിനുമുമ്പ് പള്ളിമുററങ്ങളിലെ അരങ്ങുതകർത്ത നാടകങ്ങളായിരുന്നു. രംഗബോധമുള്ള ഒരു നാടകകൃത്താണെന്ന് വിളിച്ചറിയിക്കുന്ന കൃതികളാണവ ലൂർദ്ദ് മാതാവ് 1954) എന്നൊരു നാടകവും രചിച്ചിട്ടുണ്ട്.

ഇപ്പോഴിതാ പഴയ നാടകത്തിലേയും പുതിയ നിയമത്തിലേയും സംഭവപരമ്പരകളെ തെരഞ്ഞെടുത്ത് നൂറോളം രംഗങ്ങളിലായി മഹത്തായ ബൈബിൾ നാടകം രചിച്ചിരിക്കുന്നു. ബൈബിൾ പഠിച്ചും പ്രസംഗിച്ചും അരച്ചുകുടിച്ച വൈദികപണ്ഡിതന്റെ അരങ്ങിലെ മഹാകാവ്യമായിരിക്കുമിതെന്ന പ

റയാം. ബൈബിൾ നാടകത്തിന്റെ അവസാന മിനിക്കുപ ണികൾ നടത്തിക്കൊണ്ടിരിക്കുകയാണ്. നാടകീയ മുഹൂർത്തങ്ങളുള്ള ചരിത്രകഥകളെ ചാട്ടുളിപോലെ തുളച്ചുകയറുന്ന കൊച്ചുകൊച്ചുവാചകങ്ങളിൽ അവതരിപ്പിച്ചിരിക്കുന്നു. ബൈബിൾ സംബന്ധമായ മററു ഇംഗ്ലീഷ് നാടകങ്ങൾ അദ്ദേഹം വായിച്ചിട്ടില്ല, പ്രഖ്യാതങ്ങളായ ചലചിത്രങ്ങൾ കണ്ടിട്ടുപോലുമില്ല. യൂറോപ്പിലുള്ളവരുടെ കൃതികളോടൊട്ടും കടപ്പാടില്ലാതെ സ്വന്തമായി ബൈബിൾ ചരിത്രത്തിന്റെ സമ്പൂർണ്ണനാടകാവിഷ്ക്കരണം മഹാകവി തേർമഠം പൂർത്തിയാക്കിയതു്. മലയാളനാടകത്തിന്റെ ശതാബ്ദിയാഘോഷിക്കുന്ന കാലഘട്ടത്തിലെ ഒരു സംഭവമായിരിക്കും.

## വിലാപകാവ്യം

കേരളത്തിലെ ചരിത്രബോധമുള്ള പണ്ഡിതൻമാരായ ക്രൈസ്തവ മതാദ്ധ്യക്ഷന്മാരിൽ കേസരിയായിരുന്ന പരേതനായ വാഴപ്പിള്ളി മെത്രാൻ. തേർമഠത്തിന്റെ സദ്ഭാവനകളെ വളർത്തിയെടുക്കുവാൻ ആത്മാർത്ഥതയോടെ സഹായിച്ച വാഴപ്പിള്ളി ബിഷപ്പിന്റെ വേർപാട് വിലാപകാവ്യമായി അക്ഷരങ്ങളിലൂടെ ഒഴുകി അച്ചുകൂടത്തിലൂടെ പുറത്തുവന്നതാണ് ആന്ത്യഹാരം. 1943-ലാണ് ആ കൃതി പ്രസിദ്ധീകരിച്ചതു്. പള്ളത്തു രാമന്റെ പ്രൗഢമായ ഒരവതാരികയും കെ. എസ്സ്. ശർമ്മയുടെ ടിപ്പണിയും ആ കൃതിയെ അർത്ഥസമ്പുഷ്ടമാക്കി.

"അന്ത്യഹാര" മെഴുതിക്കഴിഞ്ഞു മഹാകവി വള്ളത്തോളിനെ കാണിച്ചപ്പോൾ, "പാതിരി ഇതുപോലെ കവിതയെഴുതുമോ'' എന്നു് മഹാകവി അത്ഭുതപ്പെട്ടു് മുക്തകണ്ഠം പ്രശംസിക്കുകയും ചെയ്തിട്ടുള്ളതു് പറഞ്ഞുകേട്ടിട്ടുണ്ട്. ബഹുമുഖപ്രതിഭാധനനായിരുന്ന വാഴപ്പിള്ളി മെത്രാന്റെ ജീവിതകഥാഖ്യാനം ചെയ്ത ഈരടികൾ ചൊല്ലുമ്പോൾ മഹാകവി തേർമഠത്തിന്റെ കണ്ണുകൾ നനയാറുണ്ട്.

പീഡനങ്ങളേറ്റു് മൂന്നാണികളിൽ മരക്കുരിശിൽ പിടഞ്ഞുപിടഞ്ഞു മരിക്കുന്ന ഓമനപുത്രനെ നോക്കി ഇടനെഞ്ചു പൊട്ടി വിലപിക്കുന്ന അമ്മയുടെ അവിസ്മരണീയമായ വികാ

രതീവ്രമായ-രംഗമാണ് "കുരിശിൻചുവട്ടിലെ മേരി"യിൽ തേർമഠം ചിത്രീകരിച്ചിട്ടുള്ളതും. അക്ഷരങ്ങൾക്ക വിതുമ്പിക്കരയാൻ ശക്തിയുണ്ടെന്ന് അദ്ദേഹത്തിൻെറ വിലാപഗീതങ്ങൾ വായനക്കാരനെ ഉണർത്തുന്നു.

**മഹാകാവ്യം**

കഴിഞ്ഞ അഞ്ചു കൊല്ലക്കാലമായി ഫാദർ തേർമഠം മേരീവിജയം എന്ന മഹാകാവ്യത്തിൻെറ പണിപ്പുരയിലായിരുന്നു 21 സർഗ്ഗങ്ങളിലായി രണ്ടായിരത്തി അഞ്ഞൂറോളം ശ്ലോകങ്ങളെക്കൊണ്ടു് പുതിയ നിയമത്തിൽ പരാമർശിച്ചിട്ടുള്ള മേരിയുടേയും ക്രിസ്തുവിൻെറ അപദാനങ്ങളേയും കുറിച്ചു് വിപുലമായ കാൻവാസിൽ ഒരു മഹാകാവ്യം എഴുതി പൂർത്തിയാക്കി. അതിൻെറ അച്ചടിയും ഏറെക്കുറെ തീർന്നുവെന്നു് പറയാം

ശബ്ദാർത്ഥങ്ങൾക്ക തുല്യഭംഗിയുള്ള-അസൂയാവഹമായ രചനാ രാമണീയകമുൾക്കൊണ്ട-ഉല്ലേഖകല്ലോലിതവും ഉൽപ്രേക്ഷ കല്പനാ വിചിത്രവുമായി ഒന്നാം കിടയിൽ നില്ക്കുന്ന-വൈചാരികവും വൈകാരികവുമായ സത്തയിൽ പ്രകാശമാനമായ കൃതിയെന്നാണു് പണ്ഡിത മഹാകവിയായ ടി. ആർ. നായർ അവതാരികയിൽ രേഖപ്പെടുത്തിയിട്ടുള്ളതു്. ക്രിസ്തുമതസംബന്ധികളായ കാവ്യങ്ങളിൽ വാഗ്മയ വൈദഗ്ദ്ധ്യംകൊണ്ടും മഹത്വംകൊണ്ടും കാരണവസ്ഥാനം ശ്രീയേശുവിജയത്തിന്നാണെങ്കിൽ മേരീവിജയം ഉമാകേരളത്തിൻെറ ഒരു കനിഷ്ഠസഹോദരിയാകാൻ അർഹതയുണ്ടു്. അര നൂററാണ്ടു കാലമായി മഹാകവി തേർമഠത്തിന് മനസ്സിൽ ഉറഞ്ഞുകൂടിക്കിടന്നിരുന്ന ഒരാശയമായിരുന്നു-കന്യകാമറിയത്തെക്കുറിച്ചു് ഒരു മഹാകാവ്യം രചിക്കുക എന്നുള്ളതു്. ആ ചിരകാല സ്വപ്നം നിറവേററിയതോടെ ക്രൈസ്തവ ജനതക്കും ഭാഷക്കും ഒരമൂല്യസംഭാവം ലഭിക്കുകയും ചെയ്തു.

**അർണ്ണോസ് പാതിരിയുടെ കൃതികൾ**

മലയാളത്തിൽ ഏററവും കൂടുതൽ വിററഴിഞ്ഞിട്ടുള്ളതും പ്രചാരം നേടിയതുമായ എഴുത്തച്ഛൻെറ രാമായണ ഭാരത കൃതികൾ കഴിഞ്ഞാൽ അടുത്ത സ്ഥാനം വിദേശ മിഷനറിയാ

യിരുന്ന അർണ്ണോസ് പാതിരിയുടെ 'പുത്തൻപാന' യുമാണെന്ന് പറയാം. ഭാഷയിലെ ആദ്യത്തെ വിലാപകാവ്യവുമതാണല്ലൊ. പാതിരിയുടെ മലയാള കൃതികൾ തേടിപ്പിടിച്ച്

സംശോധിത പാഠം തയ്യാറാക്കി മഹാകവി തേർമഠം സ്വന്തമായി പ്രസാധനം ചെയ്തിരിക്കുന്നു. പതിനാറാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ കടലുതാണ്ടി ഇന്ത്യയിലെത്തി, തൃശ്ശൂരിലെ ബ്രാഹ്മണരിൽ നിന്ന് സംസ്കൃതം പഠിച്ച്, വേലൂരിൽ താമസിച്ച് കാവ്യങ്ങൾ രചിച്ച് പഴവിൽ വന്ന് മരിച്ചുപോയ അർണ്ണോസ് പാതിരി (1681–1732) ക്ക് ശാശ്വത സ്മാരകം നിർമ്മിക്കുന്നതും, പാവറട്ടി സംസ്കൃത വിദ്യാപീഠത്തിൽ നിന്ന് സംസ്കൃതത്തിൽ ഉന്നത ബിരുദമെടുത്തു് അര നൂറ്റാണ്ടിലേറെ കാലം സാഹിത്യ സേവനമനുഷ്ഠിച്ച സംസ്കൃത പണ്ഡിതനായ മറ്റൊരു കത്തോലിക്കാ വൈദികനാണ്. വിദേശിയനായ ഒരു കവിക്ക് നാട്ടുക്രിസ്ത്യാനിയായ ഒരു മഹാകവിയുടെ തിരുമുല്ക്കാഴ്ച—അതാണ് ഫാദർ തേർമഠം കാഴ്ചവെയ്ക്കുന്ന അർണ്ണോസ് പാതിരിയുടെ പദ്യകൃതികൾ.



## അർണ്ണോസ്സ് പാതിരിയെക്കുറിച്ച്—

യശഃശരീരനായ അർണ്ണോസ്സ് പാതിരി മലയാള സാഹിത്യ നഭോമണ്ഡലത്തിൽ വിദേശീയരുടെ ഗണത്തിൽ ഒരുജ്ജ്വലതാരമാണ്. വിദേശത്ത് നിന്ന് കേരളക്കരയിലെത്തി മലയാളവും സംസ്കൃതവും അഭ്യസിച്ചുകൊണ്ട് മലയാള സാഹിത്യത്തിൽ പ്രത്യേകിച്ച് പദ്യശാഖയിൽ വിശിഷ്ട ഗ്രന്ഥങ്ങളെഴുതി ക്രൈസ്തവ സമുദായത്തെ സമുദ്ധരിക്കുവാൻ അർണ്ണോസ്സ് പരിശ്രമിച്ചെന്നതോർക്കുമ്പോഴാണ് ആരാണ് അദ്ദേഹത്തെ വിസ്മരിക്കുക. 1982 മാർച്ച് 20-ാം-ന്ന് മലയാളഭാഷയ്ക്കും സംസ്കൃതത്തിനും അവിസ്മരണീയമായ സംഭാവനകൾ നല്കിയ അർണ്ണോസ്സ് പാതിരി അന്തരിച്ചിട്ട് ഇരുനൂറ്റിമ്പതു് കൊല്ലം തികയുകയാണ്. ഈ സന്ദർഭത്തിൽ അദ്ദേഹത്തെ സ്മരിക്കുകയെന്നുള്ളതു് കേരളീയരുടേയും പ്രത്യേകിച്ച് കേരള ക്രിസ്ത്യാനികളുടേയും കർത്തവ്യമാണ്.

അർണ്ണോസ്സ് പാതിരി എന്നു് മലയാളത്തിൽ അറിയപ്പെടുന്ന ഈ പണ്ഡിതൻ ഹംഗറി ദേശക്കാരനായിരുന്നു. ഹംഗറി അന്നു് ജർമ്മൻ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്നതു്കൊണ്ട് പാതിരി ജർമ്മൻകാരനാണെന്നു് കരുതുന്നവരും ഉണ്ട്. ഏർണ്ണസ്റ്റ് ഹാൻസിൽഡൻ എന്നായിരുന്നു അദ്ദേഹത്തിന്റെ സാക്ഷാൽ പേരു്. 1681 ൽ ഓസ്ട്രബ്രൂക്കിൽ ജനിച്ച അദ്ദേഹം 1699 ഒക്ടോബർ 3-ാം- വെബ്ബർ, മേയർ, ഫാദർ ഷില്ലിംഗർ എന്നീ വൈദികരോടുകൂടി ഇന്ത്യയിലേയ്ക്കു പുറപ്പെട്ടു. അവരുടെ നോവീസ്സ് മാസ്റ്റർ ഫാദർ വില്യം ആയിരുന്നു. 20-ാമത്തെ വയസ്സിൽ, 18-ാം നൂറ്റാണ്ടിന്റെ ആരംഭ ദശയിൽ കേരളത്തിൽ എത്തിച്ചേർന്ന അർണ്ണോസ്സ് പാതിരി അമ്പഴക്കാട്ട് ആശ്രമത്തിലാണ് ആദ്യമായി വാസമുറപ്പിച്ചതു്. അദ്ദേഹം ഒരു ഈശോസഭാ സന്യാസി വൈദികനായി പുരോഹിതപദം സ്വീകരിച്ചതു് അവിടെവെച്ച് തന്നെയായിരിക്കണം. പാതിരിയുടെ ആഗമനകാലത്ത് കേരളത്തിലെ കത്തോലിക്ക സഭാന്തരീക്ഷം ക്ഷാരം കോളം നിറഞ്ഞതായിരുന്നു. പോർച്ചുഗീസുകാരുടെ ആഗമനത്തിനു് മുമ്പു് പാപ്പായുടെ അംഗീകാരത്തോടു് കൂടി ബാബേൽ പാത്രിയാർക്കീസുമാരായിരുന്നു കേരള സഭയുടെ ഭരണകർത്താക്കൾ. 1599 ൽ നടന്ന ഉദയംപേരൂർ സൂനഹദോസ് മൂലമ്ലു് കേരള സഭയിൽ സമൂലമായ മാറ്റം സംഭവിച്ചു. തന്മൂലം കേരള സഭയെ ബാബേൽ പാത്രിയാർക്കീസുമാരുടെ ഭരണത്തിൽനിന്നു് ഒഴിവാക്കി പോർച്ചുഗീസുകാരുടെ ആധിപത്യത്തിലാക്കി. 1600 ൽ ഫ്രാൻസീസ് റോസ് പോർച്ചുഗീസുകാരനായ ഒരു ഈശോ സഭാംഗം സുറിയാനിക്കാരുടെ മെത്രാനായി നിയമിക്കപ്പെട്ടു. . കൽദായ സുറിയാനി റീത്ത് മാറ്റി ലത്തീൻ റീത്ത് സ്ഥാപിക്കുവാൻ ആരംഭമിട്ടു. ഇതോടു് കൂടി റീത്ത് സംവാദങ്ങൾ

തുടൎന്നുപോന്നു. സുറിയാനി ക്രിസ്ത്യാനികൾ ലത്തീൻ റീത്തിനേയും പോൎച്ചുഗീസുമെത്രാന്മാരുടെ മറ്റു മുറയേയും വിമൎശിക്കുവാനും എതിൎക്കുവാനും തുടങ്ങിയിരുന്ന കാലഘട്ടമായിരുന്നു. പോൎച്ചുഗീസുകാരായ ഈശോ സഭാക്കാൎക്കു് അധീനമായി വൎത്തിക്കയില്ലെന്നു് ഉറക്കെ പ്രഖ്യാപിച്ച 'കൂനൻ കുരിശു സത്യം' ചരിത്ര പ്രസിദ്ധമാണല്ലൊ. കലങ്ങിമറിഞ്ഞിരുന്ന സഭാന്തരീക്ഷത്തിൽ കേരള പ്രവേശനത്തിനു് വിദേശീയൎക്കുണ്ടായിരുന്ന തടസ്സങ്ങൾ 1698-ാമാണ്ടോടുകൂടി നീങ്ങിയപ്പോൾ കൎമ്മലീത്ത വൈദികന്മാർ വീണ്ടും കേരളത്തിൽ വന്നു് സുറിയാനിക്കാരുടെ പുനരൈക്യ പ്രവൎത്തനത്തിനു് ആരംഭമിട്ടു. 1700 ൽ കൎമ്മലീത്താ വൈദികരിൽ ഒരാളായ ആൻജെല്ലൂസ് ഫ്രാൻസീസ് കേരളത്തിലെ വികാരി അപ്പസ്തോലിക്കയായി നിയമിക്കപ്പെട്ടു. അങ്ങനെയാണു് കൊടുങ്ങല്ലൂർ രൂപതയിൽനിന്നു് വരാപ്പുഴ ഒരു സഭാഭരണ കേന്ദ്രമായിതീൎന്നതു്. കൊച്ചിരാജാവു് കരമൊഴിവായി നല്കിയ സ്ഥലത്തു് (വരാപ്പുഴ) രാജാവിന്റെ അനുമതിയോടുകൂടി! ഒരു ദേവാലയവും സെമിനാരിയും അവർ സ്ഥാപിച്ചു. അന്നുമുതൽ കൊടുങ്ങല്ലൂർ രൂപതയെ വരാപ്പുഴയെന്നും കൊടുങ്ങല്ലൂർ എന്നും രണ്ടു രൂപതകളായി തിരിഞ്ഞതു്. പോൎച്ചുഗീസ് ഈശോസഭാക്കാരുടെ വൈദികാധികാരം കൊടുങ്ങല്ലൂർ കേന്ദ്രമാക്കിയും റോമിൽനിന്നു് നേരിട്ടു് ഭരണം നടത്തുന്നതിനു് കൎമ്മലീത്താ വൈദികരാൽ വരാപ്പുഴ കേന്ദ്രമാക്കിയും ഭരണം നടത്തിപ്പോന്നു. ഈശോസഭക്കാർ നടത്തിയിരുന്ന ഭരണത്തെ പാദ്രുവാദോ ഭരണമെന്നു് പറയുന്നു. കൊടുങ്ങല്ലൂർ പട്ടണം ലന്തക്കാരുടെ ആക്രമണത്തിനു് അധീനമായപ്പോൾ സാമൂതിരി രാജാവിന്റെ കൈവശമുണ്ടായിരുന്ന പുത്തൻചിറയിൽ താമസിച്ചു് കൊടുങ്ങല്ലൂർ രൂപതയെ ഭരിച്ചുകൊണ്ടിരുന്നു. 1701 ൽ കൊടുങ്ങല്ലൂർ രൂപതയുടെ ഭരണം മാർ ജോൺ റെബൈറോ എന്ന പോൎച്ചുഗീസ് മെത്രാനാണു് ഭരണം ഏറ്റെടുത്തിരുന്നതു്. അദ്ദേഹം അധികകാലം അമ്പഴക്കാട്ടു് താമസിച്ചിട്ടുണ്ടു്.

. (തൃശ്ശൂർ രൂപത ജൂബിലി സോവനീയറിൽനിന്നു്.)

അദ്ദേഹത്തിന്റെ കാലത്താണു് അൎണ്ണോസ് പാതിരി അമ്പഴക്കാട്ടു് എത്തിച്ചേൎന്നതു്.

പുത്തൻചിറ വന്നു എന്നു് പറയുന്നതിൽ തൎക്കത്തിനു് ഇടയില്ല. പുത്തൻചിറയിലും അമ്പഴക്കാട്ടും വെച്ചു് ഓരോ സാധനങ്ങളുടെ പേരുകൾ തൊട്ടുകാണിച്ചു് ആദ്യമായി മലയാളം പഠിച്ചെന്നാണു് പാരമ്പര്യം. അമ്പഴക്കാട്ടു് നിന്നു് അദ്ദേഹം പല സ്ഥലങ്ങളിലും പോയി ക്രൈസ്തവരുടെ ആത്മീയ ഉന്നമനത്തെ ലക്ഷ്യമാക്കി പ്രവൎത്തിച്ചിരുന്നെന്നു് അദ്ദേഹത്തെ കുറിച്ചു് പഠിക്കുമ്പോൾ കൂടുതൽ മനസ്സിലാക്കുവാൻ കഴിയുന്നുണ്ടു്. പുത്തൻചിറയിൽനിന്നു് വേലൂരുക്കു് പോരുന്നതിനു് അദ്ദേഹത്തെ കുറിച്ചു് ഒരു

ഐതിഹ്യം പറയപ്പെടുന്നു. അദ്ദേഹത്തിന് ഉദരരോഗമുണ്ടായി. വളരെ വൈദ്യം ചെയ്ത് ഒടുവിൽ ഒരു വൈദ്യന്റെ നിർദ്ദേശമനുസരിച്ച് 'കുരുപ്പ്' തിന്നാൽ ഭേദമാകുമെന്ന് കേട്ടപ്പോൾ ധാരാളം കുരുപ്പ് കിട്ടുവാൻ സാദ്ധ്യതയുള്ള വേലൂർക്ക് പോന്നുവെന്നതാണ് ആ ഐതിഹ്യം. അങ്ങനെയാണ് "വെളുത്ത പാതിരി കുരുപ്പിന് വിധേയമായതു്."

കേരളത്തിലെ സാധാരണ ജനങ്ങളിൽ ക്രൈസ്തവ മതസിദ്ധാന്തങ്ങളെ ആഴത്തിൽ പതിപ്പിക്കുവാൻ ഭാഷാജ്ഞാനമില്ലാതിരുന്നതു ഒരു പോരായ്മയായി അദ്ദേഹത്തിനു തോന്നി. അതു് പരിഹരിക്കുവാൻ അദ്ദേഹം ഭാഷയും അക്കാലത്ത് നിലവിലുള്ള സംസ്കൃതവും പഠിക്കുവാൻ പ്രേരിതനായി. ആധുനിക മലയാളത്തിന്റെ പിതാവെന്ന അപരനാമത്തിൽ അറിയപ്പെട്ടിരുന്ന എഴുത്തച്ഛന്റെ കൃതികൾ ഹിന്ദു സമുദായത്തിലെ കുടുംബാംഗങ്ങൾ സന്ധ്യാസമയത്ത് ഭക്തിനിർഭരം പാരായണം ചെയ്യുന്നത് കേൾക്കുകയും കാണുകയും ചെയ്തിരുന്ന അദ്ദേഹത്തിന് കൂടുതൽ അഭിനിവേശം നല്കുകയുണ്ടായിട്ടുണ്ട്. ആഗ്രഹങ്ങൾ കുമിഞ്ഞു കൂടിയപ്പോൾ മലയാളഭാഷയും സംസ്കൃതവും പഠിക്കുവാൻ അമ്പഴക്കാട്ടുനിന്ന് കേരളത്തിലെ പണ്ഡിതന്മാരുടെ കേന്ദ്രസ്ഥാനമായി കഴിയുന്ന തൃശിവപേരൂർ പട്ടണത്തിന്റെ പരിസര പ്രദേശമായ വേലൂർ വന്നുവെന്ന് അനുമാനിക്കുന്നതാണ് ഏറ്റവും യോജിക്കുന്നതു്. അവിടെ ഒരു പള്ളി സ്ഥാപിക്കുവാൻ പരിശ്രമിച്ചപ്പോൾ പല ക്ലേശങ്ങളും അനുഭവിക്കേണ്ടി വന്നെങ്കിലും ശൗരിയാർ പുണ്യവാന്റെ പ്രത്യേക അനുഗ്രഹത്താൽ അതു സാധിച്ചു. അതുകൊണ്ടാണ് അദ്ദേഹത്തിന്റെ നാമത്തിൽ പള്ളി സ്ഥാപിതമായതു്.

വേലൂരുള്ള താമസകാലഘട്ടത്തിൽ എഴുത്തച്ഛന്റെ ശിഷ്യന്മാരും കൂടാതെ സംസ്കൃത പണ്ഡിതന്മാരായ നമ്പൂതിരിമാരും ആ ദിക്കിലുണ്ടായിരുന്നു. അവരുടെ പരിചയം സമ്പാദിക്കുവാൻ പാതിരിക്കു് കുറെ വിഷമങ്ങൾ ഉണ്ടായി. ആദ്യകാലത്ത് നമ്പൂതിരിമാർക്ക് ഈ വെള്ളക്കാരനെ കുറിച്ച് അല്പം നീരസവും അധികം സംശയവുമുണ്ടായതിനാൽ സംസ്കൃതം പഠിക്കുന്നതിനുള്ള ഉൽകൃഷ്ടഗ്രന്ഥങ്ങൾ കൈയ്യിൽ കൊടുക്കുന്നതിന് അവർ ഒട്ടും മനസ്സായില്ല. എങ്കിലും ഒടുവിൽ അങ്കമാലിയിലുള്ള കുഞ്ഞൻ എന്നും കൃഷ്ണൻ എന്നും പേരായ രണ്ടു് നമ്പൂതിരിമാർ പാതിരിയെ യഥാർത്ഥമായി സഹായിക്കുവാൻ തയ്യാറായി. അവർ അദ്ദേഹത്തിന് താളിയോലയിൽ എഴുതിയ സിദ്ധരൂപം മുതലായ സംസ്കൃത വ്യാകരണകൃതികളും മഹാഭാരതം മുതലായ കാവ്യഗ്രന്ഥങ്ങളും നല്കി പ്രോത്സാഹിപ്പിച്ചു. മലയാള

ത്തിലുള്ള എഴുത്തച്ഛന്റെ കൃതികൾ അദ്ദേഹം ആദ്യംതന്നെ ഹൃദ്യസ്ഥമാക്കിയിരിക്കണം. വളരെക്കാലത്തെ അദ്ധ്യാനത്തിന്റെ ശേഷം രണ്ടു ഭാഷകളിലും സാമാന്യം വ്യുൽപ്പന്നനായിതീർന്നു. പിന്നീട് അദ്ദേഹം ഈ രണ്ടു ഭാഷകളിലും കാവ്യകൃതികൾ എഴുതി തുടങ്ങി. "അർണ്ണോസ്സ് പാതിരി സ്മാരകം വായനശാല" പഴയൂർ പി. ഒ. പഴുവിൽ കൊച്ചിൻ സ്റ്റേയിറ്റിൽ പ്രസിദ്ധം ചെയ്തിരുന്ന "അർണ്ണോസ്സ് പാതിരി" എന്ന ഗ്രന്ഥത്തിൽ 23 പേജുകളിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

അർണ്ണോസ്സ് പാതിരി വേലൂർ താമസമാക്കി പാഠിച്ചുവെങ്കിലും കൃതികൾ മിക്കതും പഴയൂർ പള്ളിയിൽ ഇരുന്നാണ് എഴുതിയിട്ടുള്ളതെന്നു പഴമക്കാർ പറയുന്നു. കാരണം നമ്പൂതിരി ഇല്ലക്കാർക്ക് അർണ്ണോസ്സിനെക്കുറിച്ച് അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടാകുന്നതിന് പല കാരണങ്ങൾ ഉണ്ടായിട്ടുണ്ട്. ഒരിക്കൽ ഞായറാഴ്ച പള്ളിയിൽ പോകാതെ മീൻ പിടിച്ചിരുന്ന ഒരു ക്രിസ്ത്യാനിയെ അർണ്ണോസ് പാതിരി ശകാരിക്കുകയുണ്ടായി. ശകാരമേറ്റവൻ നമ്പൂതിരി ഇല്ലത്തിന്റെ പണിക്കാരുടെ കുടുംബത്തിലെ അംഗമായിരുന്നതിനാൽ നമ്പൂതിരിയെ വിവരം ബോധിപ്പിച്ചതിനാൽ അർണ്ണോസിനോട് വിരോധം തോന്നാൻ മററ് ഒരു വഴി വേണമെന്നില്ല. കൂടാതെ വേറൊരു ദിവസം വരുണ പ്രീതിയ്ക്കുവേണ്ടി യാഗം നടത്തിക്കൊണ്ടിരിക്കുമ്പോൾ ശ്രീകൃഷ്ണന്റെ വേഷഭൂഷാദികളോടെ കുതിരപ്പുറത്ത് കയറി യാഗസ്ഥലത്ത് ചെന്ന് യാഗപാത്രമെടുത്തുകൊണ്ടുവന്ന് തന്റെ മുറിയിൽ സൂക്ഷിച്ചു. ചതുരംഗകളിയിൽ പ്രാവീണ്യം നേടിയ അർണ്ണോസ്സ് പാതിരിയോടു കൂടി നമ്പൂതിരിമാർ കളിക്കാറുണ്ടായിരുന്നു. കളിക്കാൻ വന്ന നമ്പൂതിരിയോട് യാഗത്തെക്കുറിച്ച് ചോദിച്ചപ്പോൾ ഭഗവാൻ പ്രസാദിച്ച് മഴപെയ്യുവെന്ന് പറഞ്ഞപ്പോൾ താൻ തലേദിവസം കൊണ്ടു വന്ന യാഗപാത്രം മുറിയിൽനിന്ന് കൊണ്ടുവന്നു കാണിച്ചുകൊടുത്തു. ഇത് കണ്ടപ്പോൾ നമ്പൂതിരിമാരുടെ വിരോധത്തിന് മൂച്ചുകൂടി. മറ്റൊരു ദിവസം സാക്ഷാൽ ശ്രീകൃഷ്ണന്റെ രൂപത്തിൽ മറ്റൊരു നമ്പൂതിരി കുടുംബത്തിൽ പ്രവേശിക്കുകയും നമ്പൂതിരി ഇല്ലത്ത് ഇല്ലാതിരുന്നതിനാൽ വീട്ടുകാർ യഥോചിതം സ്വീകരിക്കുകയും ചെയ്തു. നമ്പൂതിരി ഇല്ലത്ത് വന്നപ്പോൾ ഈ വിവരം വീട്ടുകാർ പറഞ്ഞു നമ്പൂതിരി കാര്യം മനസ്സിലാക്കി ഭ്രംഷ്ട് ഭയന്ന് അന്നുരാത്രിതന്നെ സ്ഥലം വിട്ടതായി പറയുന്നു. ഈ ഐതിഹ്യങ്ങൾ ഫാദർ സി. കെ. മറ്റത്തിന്റെ "അർണ്ണോസ്സ് പാതിരിയിൽ" രേഖപ്പെടുത്തിയിട്ടുണ്ട്. നമ്പൂതിരി ഇല്ലക്കാർക്ക് വെറുപ്പ്, ഭ്രംഷ്ട് നേടുന്ന കാര്യങ്ങൾ പ്രവർത്തിച്ചു പോന്നിരുന്ന അർണ്ണോസ്സിനോട് നീരസം തോന്നുകയും അദ്ദേഹത്തെ വകവരുത്തു

വാൻ ആഗ്രഹിക്കുകയും ചെയ്തു. അതിനുവേണ്ടി നമ്പൂതിരി കുടുംബത്തിലെ പണിയാളുകളായ ക്രിസ്ത്യാനികളെ തന്നെ കരുക്കളാക്കി. ക്രിസ്ത്യാനികളായ അവർ അർണ്ണോസിനെ കൊല്ലുവാൻ തീരുമാനിച്ചു. കൊല്ലുന്നതിനു വട്ടമൊരുക്കിയ രാത്രി ഈഴവ കുടിയന്റെ വീട്ടിൽ പോയി കള്ളു മൂക്കറ്റം സേവിച്ചു. കള്ളു അകത്തു ചെന്നപ്പോൾ കള്ളം പുറത്തു വന്നു. ഈഴവസ്ത്രീ അതു മനസ്സിലാക്കി. ആ വിവരം അർണ്ണോസ്സു പാതിരിയെ അറിയിച്ചു. അന്നു രാത്രിതന്നെ താൻ കിടന്നിരുന്ന കട്ടിലിന്മേൽ വാഴത്തടിവെച്ചു പുതപ്പിച്ചു വാതിൽ കതകിന്റെ പിറകിൽ ഒളിച്ചുനിന്നു. രാത്രിയായപ്പോൾ കൊലയാളികൾ വരുകയും കട്ടിലിൽ കിടന്നിരുന്ന വാഴത്തടി അർണ്ണോസ്സു പാതിരിയെന്നു വിചാരിച്ചു വെട്ടി കഷ്ണങ്ങളാക്കി അട്ടഹസിച്ചു പോരുകയും ചെയ്തു. അന്നുരാത്രി സ്ഥലംവിട്ട അർണ്ണോസ്സു പാതിരി പഴുവിൽ എത്തിചേർന്നു എന്നതായിരുന്നു പഴുവിലെ പഴമക്കാരുടെ അഭിമതം.

പഴുവിൽ എത്തിച്ചേർന്ന അർണ്ണോസ്സു പാതിരി കാവ്യകൃതികൾ എഴുതാൻ തുടങ്ങിയെന്നതിനു മതിയായ കാരണമുണ്ട്.

"പുത്തൻപാന" യുടെ ആരംഭത്തിൽ "മാർന്തോന്നീസെന്നോട്ടു കല്പിച്ചന്നാൾ" എന്ന വരിയിൽനിന്നു മെത്രാനായിരിക്കുന്ന അന്തോണീസു പറഞ്ഞതനുസരിച്ചു താൻ കൃതികൾ എഴുതാൻ തുടങ്ങിയതു. ആരാണു ഈ മെത്രാൻ? മാർ അന്തോണി പിമെന്റൽ മെത്രാപോലീത്തയായിരിക്കണം. അദ്ദേഹം 1701ൽ കൊടുങ്ങല്ലൂർ രൂപതയുടെ ഭരണം ഏറെറടുത്തുവെന്നു ചരിത്രമുണ്ടു. അദ്ദേഹത്തെ പിൻതുടൎന്ന അന്തോണി പിമെന്റൽ മെത്രാപോലീത്തയുടെ കാലം 1721 മുതൽ 1752 കൂടിയുള്ളതായിരുന്നു. 1752 കുംഭമാസം 21-ാംനു- പുത്തൻചിറ വെച്ചു മരണം പ്രാപിച്ചതായി രേഖകളിൽ കാണുന്നു. 1906ൽ "ഒല്ലൂർ പള്ളി മഹാത്മ്യം" എന്ന പേരിൽ അച്ചടിച്ചിറക്കിയ ഗ്രന്ഥത്തിൽ അന്തോണി പിമെന്റൽ മെത്രാപോലീത്ത ഈശോ സഭാംഗമായിരുന്നെന്നും അദ്ദേഹത്തിന്റെ കാലത്തു പള്ളികളുടെ അഭിവൃദ്ധിയ്ക്കും ജനങ്ങളുടെ ഐക്യത്തിനും ഉത്സാരത്തോടെ പരിശ്രമിച്ചിരുന്നെന്നു രേഖപ്പെടുത്തിയിട്ടുണ്ടു. അദ്ദേഹം ഒരു തികഞ്ഞ പണ്ഡിതനും ശാസ്ത്രജ്ഞനുമായിരുന്നെന്നും തെളിയിക്കുന്ന വരികൾ പുത്തൻപാനയിൽനിന്നു തന്നെയെടുക്കാം: അദ്ദേഹത്തിന്റെ കാലഘട്ടം സുവർണ്ണഘട്ടമായിരുന്നു. 1722 മിഥുനമാസം 13-ാംനു- മാർ അന്തോണി പിമെന്റൽ മെത്രാപ്പോലീത്ത ഒല്ലൂർ പള്ളിയുടെ പ്രതിഷ്ഠാകൎമ്മം നടത്തിയെന്നും അന്നു അർണ്ണോസ്സു പാതിരിയുണ്ടായിരുന്നെന്നും പ്രസംഗം ചെയ്തിരുന്നെന്നും രേഖയുണ്ടു. (ഒല്ലൂർ പള്ളി

മാഹത്മ്യം.) പഴവിൽ പള്ളിയിൽ നിന്നു് പിരിഞ്ഞു് പോയി പ്രതിഷ്ഠാകർമ്മം നടത്തുന്ന കർമ്മത്തിൽ മുൻപള്ളി വികാരി പങ്കുചേരുകയെന്നുള്ളത് പ്രധാന ചുമതലയാണ്. അതനുസരിച്ചായിരിക്കാം അദ്ദേഹം പങ്കുചേർന്നത്. ഈ കാരണങ്ങൾ വച്ചു് നോക്കുമ്പോൾ അന്തോണി പിമെന്റൽ മെത്രാപോലീത്തായുടെ കാലം തുടങ്ങുന്നതിനു് 1721ലും 1722ൽ ഒല്ലൂർ പള്ളിയുടെ പ്രതിഷ്ഠാ കർമ്മത്തിൽ അർണ്ണോസ്സ് എത്തിയിരുന്നെന്നും പറയുമ്പോൾ 1721നു് പിൻപു് പഴവിൽ താമസിച്ചിരുന്നെന്നു് വ്യക്തമായി തെളിയുന്നു. ആ സ്ഥിതിയ്ക്കു് "പുത്തൻപാന" തുടങ്ങിയ കൃതികൾ പഴവിൽവെച്ചു് തന്നെയാണു് എഴുതിട്ടുള്ളത്. പള്ളിമുറ്റത്തുള്ള കിണറിന്റെ മെത്താരണയിൽ ചാരിയിരുന്നാണു് പുത്തൻപാനയെഴുതിയിരുന്നതെന്നു് മറെറാരു ഐതിഹ്യം പഴവിൽ പരന്നിട്ടുള്ളതാണ്. ആ കിണറ്റിന്റെ മെത്താരണയ്ക്കു് അരികിൽ കൊല്ലവർഷം 1113ൽ അരികു് വളഞ്ഞു മതിൽകെട്ടിയതു് ഇന്നും നിലനില്ക്കുന്നുണ്ടു്. കൂടാതെ പള്ളിയിൽ മൊസായിക്കു് ഇടുന്നതിനു് പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു കുഴിമാടം ഇടിഞ്ഞു കണ്ടു് നോക്കിയപ്പോൾ അസ്ഥികൂടവും മററും കിട്ടുകയുണ്ടായി. അതു് അദ്ദേഹത്തിന്റേതാണെന്നു് വിശ്വസിക്കുന്നു. പരിശോധനയ്ക്കു് വിധേയമാക്കിക്കുവാൻ തീർച്ചയാക്കിയിട്ടുണ്ടു്. 1732 മാർച്ചു് 20-ാംനു മരിച്ച അർണ്ണോസ്സിനെ പഴവിൽ പള്ളിയിൽ സംസ്കരിച്ചുവെന്നു് കാണിക്കുന്ന ഒരു ശിലാലേഖനമുണ്ടു്. അദ്ദേഹത്തിന്റെ മരണം സർപ്പദംശനം മൂലമാണു് ഉണ്ടായിട്ടുള്ളതു്. പണ്ഡിതന്മാരായ നമ്പൂതിരിമാരുടെ ഇടയിൽ വളർന്ന അദ്ദേഹത്തിനു് തർക്കങ്ങളിലും സംഭാഷണങ്ങളിലും പ്രത്യേക ചാതുര്യമുണ്ടായിരുന്നതായി തെളിയിക്കുന്ന സംഭവങ്ങൾ ഉണ്ടായിട്ടുണ്ടു്.

ഒരിക്കൽ ഒരു നമ്പൂതിരി പാതിരിയെ കണ്ടപ്പോൾ "ഗണപതി വാഹനരിപുനയന" (പൂച്ചക്കണ്ണാ) എന്നു് പരിഹസിച്ചപ്പോൾ "ദശരഥനന്ദന ദൂതമുഖ" (കുരങ്ങന്റെ മുഖത്തോടു കൂടിയവൻ) എന്നർത്ഥത്തിൽ തിരിച്ചടിച്ചു. മറ്റൊരിക്കൽ ഒരിളയതു് പാതിരിയെ മാധ്യസ്ഥതിനു് നല്ലതെന്നഭിപ്രായത്തിൽ പാതിരി വില്ലിനു് വിശേഷമാണെന്നു പറഞ്ഞപ്പോൾ ഉടനെതന്നെ "ഇളയതായാൽ ബഹുവിശേഷം" എന്നുള്ള പ്രത്യുത്തരവും കൊടുത്തു.

അർണ്ണോസ്സു് പാതിരിയുടെ പ്രധാന ഉദ്ദേശം ഹിന്ദുക്കൾക്കുള്ള രാമായണ ഭാരതാദി കൃതികളെപ്പോലെ ക്രിസ്ത്യാനി കുടുംബങ്ങളിൽ സന്ധ്യാസമയത്തു് പാരായണത്തിനു് ഉൽകൃഷ്ട കാവ്യകൃതികൾ ഉണ്ടാവണമെന്നുള്ളതു്

മാത്രമാണ്. അതിനുവേണ്ടി എഴുത്തച്ഛൻ, ചെറുശ്ശേരി, പൂന്താനം എന്നിവരെ അനുകരിച്ച് ക്രിസ്തുവിൻെറ ജനനം മരണം ഉത്ഥാനം എന്നിവയെ പുരസ്കരിച്ച് രചിച്ചതാണ് പുത്തൻപാന. ആകൃതിയിലും മട്ടിലും അവയോട് സാമ്യമുണ്ടെന്ന് അനുവാചകർക്ക് ആസ്വദിച്ചറിയാവുന്നതാണ്. എഴുത്തച്ഛൻെറ കൃതികളിലെ ചില ആശയങ്ങൾ അദ്ദേഹത്തിൻെറ കൃതികളിൽ സ്ഥലം പിടിച്ചിട്ടുണ്ട്.

പുത്തൻപാന, ചതുരന്ത്യം, ഉമ്മാപർവ്വം ഉമ്മായുടെ ദുഃഖം, ഉമ്മാടെ വ്യാകുലപ്രബന്ധം, ജനോവപർവ്വം, സംസ്കൃതവ്യാകരണം, മലയാള സംസ്കൃത നിഘണ്ടു, മലയാളം പോർച്ചുഗീസ് നിഘണ്ടു മുതലായവ അർണ്ണോസ്സ് പാതിരിയുടെ കൃതികളാണ്.

നാടും വീടും ഉപേക്ഷിച്ച് ക്രിസ്തുവിൻെറ മുന്തിരി തോപ്പിൽ വേല ചെയ്ത് സാധാരണ ജനങ്ങളിൽ ക്രിസ്തുവിനെ സാഹിത്യ സരണിയിലൂടെ കാണിച്ച് കൊടുത്ത് മൺമറഞ്ഞ അദ്ദേഹത്തിൻെറ നാമം പഴയ ഏടുകളിൽ മങ്ങികിടക്കുകയാണ്. അവയെ വെളിച്ചത്ത് കൊണ്ടു വന്ന് സാഹിത്യസരണിക്ക് മനുഷ്യ ഹൃദയത്തിൽ എന്ത് സ്ഥാനമുണ്ടെന്ന് കാണിച്ച് കൊടുക്കുവാൻ പിൻതലമുറക്കാരായ നാം മുമ്പോട്ട് വന്ന് പരിശ്രമിക്കേണ്ടതാണ്. പാഠാവലികളിൽ അദ്ദേഹത്തെയോ അദ്ദേഹത്തിൻെറ കാവ്യ കൃതികളെയോ ഉൾപ്പെടുത്തിക്കൊണ്ട് പുത്തൻതലമുറയ്ക്ക് ആ പേരു സുപരിചിതമാക്കേണ്ടതാവശ്യമാണ്.

എൻ. എ. ജോസ്
പഴവിൽ.

# അർണ്ണോസ് പാതിരിയുടെ കവിതകൾ

## ആമുഖം

വിദേശീയരായ പല ക്രിസ്ത്യാനികളും കേരളത്തിൽവന്നു താമസിച്ചു മലയാളവും സംസ്കൃതവും പഠിച്ചു മലയാളത്തിൽ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. മിഷ്യനറിമാരിൽ പലരുടെയും ഉദ്ദേശ്യം ക്രിസ്തുമതത്തിന്റെയും ക്രിസ്തുദേവന്റെയും ആദർശങ്ങളുടെ പ്രചാരണമായിരിക്കാം. എങ്കിലും ആ വിദേശികൾ മലയാളഭാഷയിൽ ആദ്യമായി നിഘണ്ടുവും വ്യാകരണവും നിർമ്മിച്ചു എന്നതു പ്രത്യേകം സ്മരണീയമാണ് എങ്ങനെ ആയാലും കേരളത്തിൽ വന്നു നിരന്തരമായ പരിശ്രമശീലത്തിന്റെ ഫലമായി മലയാളത്തിലും സംസ്കൃതത്തിലും പാണ്ഡിത്യം നേടി ആ ഭാഷകളിൽ ഗ്രന്ഥങ്ങൾ നിർമ്മിച്ച് കേരളത്തിന്റെ മഹിമ വിദേശങ്ങളിൽ പരത്തിയ ആ വിദേശീയർ അഭിനന്ദനീയരാണ്. അവരിൽ വെച്ചു പ്രഥമഗണനീയനാണ് അർണ്ണോസു പാതിരിയെന്നു പറയാം.

ജീവചരിത്രം

മഹാകവി ഉള്ളൂർ സാഹിത്യചരിത്രത്തിൽ എഴുതിയിരിക്കുന്നു. യൂറോപ്പിൽ ഹംഗറി രാജ്യത്തുജനിച്ച അർണ്ണോസു 1699ൽ കേരളത്തിൽ വന്നുചേരുകയും ആദ്യം അമ്പഴക്കാട്ട് ഈശോസഭക്കാരുടെ ആശ്രമത്തിൽ കുറെക്കാലം താമസിക്കുകയും പിന്നീട് തൃശ്ശൂരിൽ ചെന്നു കുഞ്ഞനെന്നും, കൃഷ്ണനെന്നും പേരുള്ള രണ്ടുനമ്പൂതിരിമാരുടെ സഹായത്തോടുകൂടി സംസ്കൃതഭാഷ അഭ്യസിക്കുകയും ചെയ്തു. അദ്ദേഹം ആദ്യമായി പഠിച്ച കാവ്യം യുധിഷ്ഠിരവിജയമായിരുന്നു. വേലൂർ എന്ന സ്ഥലത്തെ പള്ളി പണിയിച്ചതു് അദ്ദേഹമായിരുന്നു. 1732 ാമാണ്ടു് (കൊല്ലം 907ൽ) മീനമാസം 20.ാംനു- പഴവിൽ പള്ളിയിൽ വെച്ചു കാലധർമ്മം പ്രാപിച്ചു.

കൃതികൾ

അർണ്ണോസു പാതിരിയുടെ മുഖ്യകൃതികൾ ഒൻപതു് എണ്ണമാണ്.

1 ചതുരന്ത്യം. 2 പുത്തൻപാന. 3 ഉമ്മാപർവം 4 വ്യാകുലപ്രബന്ധം 5 ആത്മാനുതാപം. 6 വ്യാകുലപ്രയോഗം 7 മലയാ

ളനിഘണ്ടു 8 മലയാള പോർത്തുഗീസ് നിഘണ്ടു. 9 മലയാ ള വ്യാകരണം. ഇവ കൂടാതെ അദ്ദേഹം വാസിഷ്ഠസാരം, ചില ഉപനിഷത്തുകൾ, വേദാന്തസാരം, അഷ്ടാവക്ര ഗീത, യുധിഷ്ഠിരവിജയം എന്നീ സംസ്കൃത കൃതികളെ അധികരിച്ചു ലാററിൻ ഭാഷയിൽ പ്രബന്ധങ്ങൾ രചിച്ചതായും അറിയുന്നു.

അർണ്ണോസ് പാതിരിയുടെ കവിതകളുടെ സമാഹാരമാ ണല്ലൊ പ്രസ്തുത ഗ്രന്ഥം. അതിൽ അടങ്ങിയിട്ടുള്ള കൃതികൾ താഴെ പറയുന്നവയാണ്.

1 മരണപർവ്വം 2 വിധിപർവ്വം 3 മോക്ഷപർവ്വം 4 നരകപർ വ്വം 5 ദേവമാതൃസംക്ഷേപ ചരിത്രം 6 പുത്തൻപാന. 7 ദേവ മാതാവിൻെറ വ്യാകുലപ്രബന്ധം.

അർണ്ണോസു പാതിരിയുടെ വിവിധകൃതികളെ വിവരിക്കു ന്ന ഒരു ചെറിയ ഗ്രന്ഥം 1790-ാം മാണ്ടിനിടക്കു പൌലി നൊസ് പാതിരി രചിച്ചിട്ടുണ്ടെന്നു് മഹാകവി ഉള്ളൂർ പ്ര സ്താവിച്ചിട്ടുണ്ട്.

കവിതകൾ

പാതിരി ആദ്യമായി നിർമ്മിച്ച കൃതിയായ ചതുരന്ത്യ ത്തിൽ പെട്ടതാണ് മരണപർവ്വം, വിധിപർവ്വം, നരകപർവം മോക്ഷപർവം എന്നിവ. മഹാഭാരതത്തെ അനുകരിച്ച് കവി പർവം എന്ന വിഭാഗ സംജ്ഞ നൽകിയിരിക്കുന്നു. ആസന്നമ രണനായ മനുഷ്യൻെറ അന്തർഗതങ്ങളുടെ വിവരണമാണ് മര ണപർവത്തിലെ പ്രതിപാദ്യവിഷയം. മരണാനന്തരം മനു ഷ്യാത്മാവിന്നു് ലഭിക്കുന്ന വിധിയാണ്—പുണ്യവാനു് സ്വ ർഗ്ഗലബ്ധി, പാപിക്കു നരകപ്രാപ്തി വിധിപർവത്തിൽ വിവരിക്കുന്നതു്. നരകത്തിൻേറയും മോക്ഷത്തിൻേറയും സ്വ ർഗ്ഗത്തിൻെറയും—വർണ്ണനയാണ് യഥാക്രമം നരകപർവത്തിലും മോക്ഷപർവത്തിലും അടങ്ങിയിരിക്കുന്നതു് എന്നു പറയേണ്ട തില്ലല്ലൊ. മനുഷ്യജീവിതത്തിൻെറ അവസാനത്തിലുള്ള നാ ലെണ്ണമാണല്ലൊ മരണവിധ്യാദികൾ അതുകൊണ്ടായിരിക്കും ആ നാലുകൃതികൾക്കുംകൂടി ചതുരന്ത്യം എന്നു സംജ്ഞകൊടുത്ത തു് എന്നു തോന്നുന്നു. മരണപർവം മഞ്ജരീവൃത്തത്തിലും, വി

ധിപർവം കളകാഞ്ചിയിലും തദനന്തരമുള്ള രണ്ടു പർവങ്ങൾ കേകയിലും ആണ് നിബന്ധിച്ചിരിക്കുന്നത്. ഉമ്മാപർവത്തിലെ ദേവമാതൃസംക്ഷേപചരിത്രത്തിലെ പ്രമേയം ക്രിസ്തുദേവന്റെ മാതാവായ മേരിയുടെ ജീവചരിത്രസംഗ്രഹമാണ്. പ്രസ്തുതകൃതിയും നിബന്ധമായിട്ടുള്ളത് കേകാവൃത്തത്തിൽ തന്നെ. പുത്തൻപാനയിലെ അല്ലെങ്കിൽ രക്ഷാകരവേദകീർത്തനത്തിലെ ഇതിവൃത്തം ബൈബിളിലെ ലോകസൃഷ്ടിമുതൽ ക്രിസ്തുവിന്റെ സ്വർഗാരോഹണം വരെയുള്ള കഥയാണ്. അതിൽ പതിനാലുപാദങ്ങൾ അടങ്ങിയിരിക്കുന്നു. പാന എന്ന പേരുകൊണ്ടുതന്നെ വൃത്തം ഇന്നതാണെന്ന് തീരുമാനിക്കാമല്ലോ പ്രസ്തുതകൃതിയിലെ പന്ത്രണ്ടാം പാദം ദൈവമാതാവിന്റെ വ്യാകുലപ്രലാപമാണ്. പുത്രനായ ക്രിസ്തുവിന്റെ കുരിശുമരണത്തിൽ മാതാവായ കന്യാമറിയത്തിന്റെ വിലാപമാണ്. അതിൽ വഞ്ചിപ്പാട്ടാണ് നതോന്നതയാണ് കവി സ്വീകരിച്ചിട്ടുള്ള വൃത്തം. ക്രൈസ്തവാനികളുടെ ഇടയിൽ ചില പഴയ പാനകൾ പ്രചരിച്ചിരുന്നതിനാലായിരിക്കണം പുത്തൻപാന എന്ന് കവി കൃതിക്ക് പേരിട്ടിരിക്കുന്നത് എന്ന് ഡോ. പി. ജെ. തോമസ് പ്രസ്താവിച്ചിരിക്കുന്നു.

ദൈവമാതാവിന്റെ വ്യാകുലപ്രലാപം പന്ത്രണ്ടാം പാദമായി പുത്തൻപാനയിലുണ്ടല്ലോ. താദൃശമായ ഒരു കൃതിതന്നെയാണ് ദൈവമാതാവിന്റെ വ്യാകുലപ്രബന്ധവും. അത് നിബന്ധമായിട്ടുള്ളത് സംസ്കൃതവൃത്തമായ ഉപജാതിയിലാണ്. അറുപതിൽപരം ശ്ലോകങ്ങളടങ്ങിയ ഒരു ലഘുകാവ്യകൃതിയാണ് ഇത്.

**പശ്ചാത്തലം**

ഒരു ഗ്രന്ഥത്തെപ്പററി നിരൂപണം ചെയ്യുമ്പോൾ അന്നത്തെ സാഹിത്യത്തിന്റെ സ്ഥിതി എന്തായിരുന്നുവെന്നും അന്നത്തെ പ്രവണതകൾ എന്തായിരുന്നുവെന്നും മനസ്സിലാക്കേണ്ടത് അത്യാവശ്യമാണ്. മാത്രമല്ല ആ കവി ഗ്രന്ഥനിർമ്മിതികൊണ്ടും, ഉദ്ദേശിച്ചിട്ടുള്ളത് എന്തായിരുന്നുവെന്നും നാം ഗ്രഹി

ക്കേണ്ടതാണ്. 250 ൽപരം കൊല്ലങ്ങൾക്ക് മുമ്പ് വിദേശീയനായ അർണ്ണോസ് പാതിരി കേരളത്തിൽവന്ന് സംസ്കൃതവും മലയാളവും പഠിച്ച് ഉപനിഷത്തുക്കളിലും മറ്റും വിജ്ഞാനം സമാർജിച്ചു. എഴുത്തച്ഛന്റെ രാമായണം, ഭാരതം തുടങ്ങിയ ഗ്രന്ഥങ്ങൾ വായിച്ചു. സുപരിഷ്കൃതമായ മണിപ്രവാള ഭാഷയിലായിരുന്നുവല്ലോ അന്നത്തെ കവിതകൾ. ആ കവിതകളുടെ അനുവാചനം. കവിതയും പാണ്ഡിത്യവും തോളോടു തോൾചേർന്ന് പരിലസിക്കുന്ന അർണ്ണോസ് പാതിരിയെ ക്രിസ്തുവിനേയും ബൈബിളിലെ ആശയങ്ങളേയും അവലംബമാക്കി കീർത്തിസംബന്ധകങ്ങളായ കവിതകൾ എഴുതുവാൻ പ്രേരിപ്പിച്ചു. ഹിന്ദുക്കളുടെ ഇടയിൽ ഉണ്ടായിരുന്ന അത്തരം കൃതികൾ അന്നു കൃസ്ത്യാനികളുടെ ഇടയിൽ അപൂർവമായിരുന്നുവല്ലോ. അങ്ങനെ ക്രിസ്തുമതധർമ്മങ്ങൾ പ്രചരിപ്പിക്കാനും മലയാളഭാഷയെ സേവിക്കാനും അദ്ദേഹം ഒരുങ്ങി- അതിന്റെ ഫലമായി ഉണ്ടായതാണ് അദ്ദേഹത്തിന്റെ മേൽപ്പറഞ്ഞ കവിതകൾ. സംസ്കൃത കാവ്യങ്ങളുടേയും എഴുത്തച്ഛൻ മുതലായ മലയാളകവികളുടെ കവിതകളുടേയും അനുവാചനം കൊണ്ടും ഉണ്ടായ ഒരു സംസ്കാരവിശേഷം പ്രസ്തുതകവിയുടെ കൃതികളിൽ നിഴലിച്ചിട്ടുള്ളതായി കാണാം.

**ഭാഷാരീതി.**

പാതിരിക്കവിതകളിലെ ഭാഷാരീതിയെ ആദ്യമായി പരിശോധിച്ചുനോക്കാം. ആദ്യമാദ്യം എഴുതിയകവിതകളിൽ സംസ്കൃത പദബാഹുല്യം കാണപ്പെടുന്നുണ്ട്. അവസാനത്തേത് എന്നു ഊഹിക്കാവുന്ന പുത്തൻപാനയിലെ ഭാഷ വളരെ മധുരവും ലളിതവുമാണ് എന്നു പറയാം. നോക്കുക.

ദൈവപ്രസാദഗുണങ്ങളെ വർജ്ജിച്ചേൻ
ഭാവിസുഖാഗ്രഹം ദൂരെനീങ്ങി
ഉഗ്രമദത്തോടുകൂടെ മദിപ്പതി-
ന്നാഗ്രഹം മാനസേതോന്നിയുള്ളു.

(മരണപർവ്വം)

സർവ്വനന്മക്കടലൊന്റെ സർവ്വനന്മപാട്ടുകേട്ട്

▼

സർവ്വദുഃഖം നിറഞ്ഞുള്ളോ പുത്രനെ നോക്കി
എൻമകനെ നിർമ്മലനെ നന്മയെല്ലാം നിറഞ്ഞോനെ
ജന്മദോഷത്തിന്റെ ഭാരമൊഴിച്ചോനെ പുത്രാ

(പുത്തൻപാന)

വിദേശീയരായ ക്രിസ്ത്യാനികളാൽ കവിത്വംകൊണ്ട് പ്രഥമഗണനീയനായി പരിശോഭിക്കുന്നത് അർണ്ണോസ് പാതിരിയാണ്. എന്നുപറഞ്ഞ മഹാകവി ഉള്ളൂർ തന്നെ കവിക്ക് ആശയസമ്പത്ത് ഉണ്ടെങ്കിലും രചന ദോഷഭൂയിഷ്ഠമാണെന്നും പറയാതെ നിവൃത്തിയില്ല എന്നും പ്രസ്താവിച്ചിട്ടുണ്ട് എന്നത് ഈയവസരത്തിൽ സ്മരണീയമാണ്. ദ്രാവിഡവൃത്തങ്ങൾ പ്രത്യേകിച്ചും ഗാനാത്മകങ്ങളാണ്. ഗാനാത്മകതക്കു യോജിക്കാത്ത ഈരടികൾ ധാരാളം കാണാം. സംസ്കൃതവൃത്തത്തിലുള്ള കവിതയിൽ ഗുരു ലഘുവാക്കിയും ലഘു ഗുരുവാക്കിയും ചൊല്ലിയാലെ ശരിയാകയുള്ളു. രണ്ടിനും യഥാക്രമം ഉദാഹരണങ്ങൾ നോക്കുക.

മമഗതി കരുണനിർജനയനുമോടു ദർശിച്ചവർ
അനുഗ്രഹഫലം രസിച്ചു കൊള്ളുവിൻ
കുരിശിലേററു തന്ദുഃഖമോടെ
സ്വാകീർത്തിഹീനം ബഹുസങ്കടത്താൽ
ഈ ദുഃഖമെല്ലാം മനസ്സും സഹിച്ചു
സ്വപ്രാണയാത്രാ സമയം ഭവിച്ചു.

പദരചനയിലും അർത്ഥായബോധത്തിലും സമസ്തപദങ്ങളിലും കഷ്ടത പലയിടത്തും അനുഭവപ്പെടുന്നതായി തോന്നും എങ്കിലും മററനേകം ഗുണങ്ങളും ഉള്ള ഇതിൽ ഈ ദോഷം ചന്ദ്രനിൽ കളങ്കം പോലെ മുങ്ങിപ്പോകുന്നു എന്നു പറയാം.

മഹാകവി ഉള്ളൂരിന്റെ കവിതയെപ്പോലെ ഇദ്ദേഹത്തിന്റെ കവിതയിലും സാധാരണക്കാർക്കു ദുഗ്രാഹാർത്ഥങ്ങളായ പദങ്ങൾ ധാരാളം കാണാം. ഭവിഷ്ഠം, അണ്ണസ്സ്, തർഷം പുഷ്കരം, ഘൃഷ്ടി; ഘൃണാരിഷ്ടം, കപൂയം തുടങ്ങിയവ ഉദാഹരിക്കാവുന്നതാണ്. പണ്ഡിതൻമാർക്കു സന്ദർഭാനുസൃതമായി സാദൃശ്യങ്ങളായി പദങ്ങളും കവിതയെഴുതുമ്പോൾ രസനാഗ്രത്തിൽ ഉദയം ചെയ്യുകയാണ്. ഉള്ളൂരിന്റെ ആദ്യ

കാല കവിതകളെപ്പോലുള്ള കഠിനപദങ്ങൾ പിൽക്കാലത്തു് എഴുതിയകവിതകളിൽ കാണുകയില്ല. അതുപോലെതന്നെയാണ് അണ്ണാസ് പാതിരിയുടെ കവിതയിലേയും സ്ഥിതി.

വിശേഷണപദങ്ങളെ നാമരൂപങ്ങളായി പ്രയോഗിക്കുന്ന സമ്പ്രദായം പ്രസ്തുത കവിതയിൽ ധാരാളം കാണാം. ചഞ്ചലം പരിപൂർണ്ണം, ക്രോധഹീനം, കലുഷം, നിർമ്മലം, പരവശം എന്നീ വിശേഷണപദങ്ങൾ ചാഞ്ചല്യം, പരിപൂർണ്ണത, ക്രോധഹീനത കാലുഷ്യം, നിർമ്മലത, പാരവശ്യം എന്നീ അർത്ഥത്തിലാണ് പ്രയോഗിച്ചിട്ടുള്ളതു്. അന്നത്തെ ഭാഷാകവികളുടെ കവിതകളിലും ഏതദൃശമായ പ്രയോഗം കാണുന്നുണ്ടു്. എന്ന കാര്യം ഞാൻ വിസ്മരിക്കുന്നില്ല. വിശേഷണവിശേഷ്യപദങ്ങളുടെ പൌർവ്വാപര്യം മാററിക്കൊണ്ടുള്ള പദപ്രയോഗവും കാണാവുന്നതാണ്. വധുവിശിഷ്ട, ദോഷാൽപം തുടങ്ങിയ വാക്കു് വിശിഷ്ട വധു, അൽപദോഷം എന്നർത്ഥമാണ് കവി വിവക്ഷേപിച്ചിട്ടുള്ളതു് വിഷയമനുപമം, നിരുപമസങ്കടം, അനൌപമ്യമുഷ്ക്കര പ്രബലയതനുപമം, ധീരതാ, നിരുപമാ എന്നിങ്ങനെ ഓരേ പദത്തിന്റെ ആവർത്തനം കാണപ്പെടുന്നുണ്ടു്. അതുപോലെ ക്രിസ്തുവിനെപ്പററി വർണ്ണിക്കുമ്പോൾ കരുണാബ്ധി, ദയാലു, കൃപാവാരിധി, കരുണാലയം എന്നിങ്ങനെ കരുണവാൻ എന്നർത്ഥത്തിലുള്ള പദങ്ങൾ ധാരാളം പ്രയോഗിച്ചിരിക്കുന്ന ഭക്തനായ എഴുത്തച്ഛൻ ശ്രീരാമനെപ്പററി പറയുമ്പോൾ എന്നപോലെ അണ്ണാസ് പാതിരി ക്രിസ്തുവിനെപ്പററി പറയുമ്പോൾ ധാരാളം വിശേഷണപദങ്ങൾ പ്രയോഗിച്ചിരിക്കുന്നതായി കാണാം. സംഭാഷണഭാഷയിലെ ജീവനുള്ള പല പദങ്ങളും കവിതയിൽ സന്ദർഭാനുസൃതമായി പ്രയോഗിച്ച് അതിനെ ചൈതന്യവത്താക്കിതീർക്കുന്നതിൽ കവി ശ്രദ്ധിച്ചിട്ടുണ്ടു്.

**അലങ്കാരങ്ങൾ**

---

കവിതയുടെ ശോഭാധായകങ്ങളായ ധർമ്മങ്ങളാണ് അലങ്കാരങ്ങൾ. ശബ്ദാലങ്കാരങ്ങളും അർത്ഥാലങ്കാരങ്ങളും സന്ദർഭാനുസൃതമായി പ്രയോഗിക്കുന്നതിൽ പ്രസ്തുത കവിക്കു് അസാധാരണമായ കഴിവുണ്ടു്.

ശബ്ദാലങ്കാരങ്ങൾ

ശബ്ദാലങ്കാരങ്ങൾ കവിതയുടെ ശരീരത്തെ മനോഹരമാക്കിതീർക്കുന്നു. രചനക്കു് ആകർഷകത്വം നൽകുകയും ചെയ്യുന്നു. മലയാളഭാഷയുടെ നെട്ടമംഗല്യമെന്നു് പറയപ്പെടുന്ന ദ്വിതീയാക്ഷരപ്രാസം സാമാന്യേന കാണാവുന്നതാണ്. അനുപ്രാസത്തിനു് ഒരുദാഹരണം താഴെ കൊടുക്കുന്നു.

അടിതൊട്ടു മുടിദേഹം കടുകിടയിടയില്ല
കഠിനമായ് മുറിച്ചല്ലോ വലഞ്ഞോ പുത്രാ

(പുത്തൻപാന)

യമകം തുടങ്ങിയ അലങ്കാരങ്ങളുടെ പ്രയോഗങ്ങളിലും കവി പിന്നണിയിലല്ല. നോക്കുക.

തനുജന്മത്തിൽ ദേവൻ
ജനിപ്പാൻ കല്പിക്കുമ്പോൾ
തനുജൻ മമ പിന്നെ
യെങ്ങനെ പിറക്കുന്നു.
നാര്യാദ്യാഹാവാസർപ്പ-
ശ്രുവണനിയിത്തമായ്
നാര്യാദ്യാവാപൃഥിവ്യോ
രനിഷ്ടം ഭവിപ്പിച്ചു.

ദേവമാതൃസംക്ഷേപചരിത്രം. അർത്ഥത്തെ ബലികഴിപ്പിച്ചുകൊണ്ടു് ശബ്ദാലങ്കാരത്തിനു് അടിമപ്പെടുന്നില്ല. കവിയുടെ രസനാഗ്രത്തിൽ ഏതാദൃശങ്ങളായ പദങ്ങൾ അഹമഹമികയാ നൃത്തം ചവിട്ടുന്നതായി നമുക്കുതോന്നാം. കവിയുടെ പദസ്വാധീനം കവിതയിൽ എങ്ങും തെളിഞ്ഞുകാണാം.

അർത്ഥാലങ്കാരങ്ങൾ

ഇനി നമുക്കു് അർത്ഥാലങ്കാരപ്രയോഗത്തിൽ കവിക്കുള്ള കഴിവിനെയും ഒന്നുപരിശോധിച്ചു നോക്കാം. ധാരാളം ആഭരണങ്ങൾ അണിഞ്ഞു് തന്റെ സമ്പത്തിനെ പ്രകാശിപ്പിക്കുന്ന കുബേരവനിതയെപ്പോലെയല്ല അർണ്ണോസ് പാതിരിയുടെ കവിത. സന്ദർഭാനുസൃതമായി ആവശ്യത്തിനനുസരിച്ചു് വേണ്ട അലങ്കാരങ്ങളെ പ്രയോഗിക്കുന്നുള്ളു. അവയാകട്ടെ പ്രായേണ അചുംബിതാശയങ്ങളും ആയിരിക്കും.നോക്കുക.

കപ്പിക്കു കോട്ടം വരാതെയാദിത്യൻ
കപ്പി തന്നുള്ളിൽ കടക്കുമെന്നപോലെ
ഉദരത്തിന്നു ഛേദം വരുത്താതെ
മേദിനിയിലിറങ്ങി സർവ്വ പ്രഭ

പുത്തൻപാന

പുറത്തുനിന്നു ജലം വരാതെ നാളികേരേ
നീരുണ്ടാമണ്ണുമുള്ളിൽ ഭവിക്കും തൈലം പോലെ
നിർമ്മല ജനനിക്കു കന്യാത്വ ഹീനം വിനാ
മാതാവിന്നുദരത്തിൽ ഗർഭമായി ച്ചമഞ്ഞുടൻ
മർത്ത്യനായ് കന്യാ പുത്രൻ ഭൂമിയിൽ പിറന്നു നീ
അക്കാദ പളുങ്കിണക്കടക്കുമെന്നുപോലെ

മോക്ഷപർവം

സമുദ്രതീരത്തു് മൃത്തികാ സംഖ്യയെ
സംഹരിച്ചീടുകിൽ ഒപ്പിക്കാമോ
വർഷക്കാലത്തെ പ്പുല്പിതു് ഇത്രയെന്നു്
പ്പരിച്ഛേദിച്ചു കൊാംവാൻ കൂടുന്നു.
സികതഭൂതൃണ പൃഷത സഖ്യകാം
ഒക്കെക്കാളെൻ ദുരിതങ്ങാം ഏറും
എന്നുടെ ദോഷങ്ങാം ഒക്കെക്കൂടുന്നേരം
അംബുധിയുള്ളികാം ഒക്കെയില്ല

മരണപർവം

മേലെഴുതിയ ആദ്യത്തെ രണ്ടു ഭാഗങ്ങളിലെ ഉപമകാം മനോഹരങ്ങളായിട്ടുണ്ടു്. സാധാരണക്കാക്ക് എത്രയും സുപരിചിതങ്ങളായ ഉപമാനങ്ങളാണു് അതിൽ കൊടുത്തിട്ടുള്ളതു്. വർണ്ണ്യത്തിൻെറ രൂപം ഹൃദയത്തിൽ പതിപ്പിക്കാൻ ഉപമാനങ്ങാംക്കു് കഴിയും അവസാന ഭാഗത്തിലെ അതിശയമാക്കിയും വിദ്യഭ്യാസമില്ലാത്ത സാധാരണക്കാർ പോലും ഉപയോഗിക്കാറുള്ളതാണു് ഇതൊരലങ്കാരമാണെന്നു് അവക്കറിയില്ലെങ്കിൽകൂടി ഉൽപ്രേക്ഷരൂപകം തുടങ്ങിയ മററലങ്കാരങ്ങാംക്കും ഉദാഹരണങ്ങാം ധാരാളമുണ്ടു്. വിസ്തരഭയത്താൽ ഈരടികാം ഉദ്ധരിക്കുന്നില്ല.

തുഞ്ചത്തെഴുത്തച്ഛൻെറ കൃതികാം വായിച്ചിട്ടുള്ള ഒരു സംസ്കാരവിശേഷം പാതിരിയുടെകൃതികളിൽകാണാം.

സർവ്വേശം മൃത്യുഞ്ജയം സുകൃത ജനപ്രിയം
നരത്രാതാരം നാഥം ദേവജം മേ തംതനം
സർവ്വജ്ഞവേദഗുരും മർത്യജം മേപിനരം
ദേവജ്ഞം മനുഷ്യം ചാ മൃതഞ്ചാ, മൃതംചെയ്യ്‌വം
വേദാന്തമിച്ഛു, പ്രദം നിർഗ്ഗുണം ദയാകരം
വേദനാഹരം സാക്ഷാൽ ഗ്ഗുണദം മോക്ഷപ്രദം
ദുരിതഹരം പീഡിതാധാരം നരാശ്രയം
സ്വരീശം സർവ്വപാലം സാംഷ്ടാംഗം നമാമിഹം

സാഷ്ടാംഗം നമാമ്യഹം ഇതു ശ്രീരാമനെപ്പററി പറയുമ്പോൾ എഴുത്തച്ഛൻ ഉപയോഗിക്കാറുള്ള വിശേഷണപദങ്ങൾ പലതും മേലെഴുതിയ ഈരടികളിൽ കാണാവുന്നതാണ്.

വർണ്ണനകൾ

സുദീഘങ്ങളും ആശയസമ്പന്നങ്ങളുമായ വർണ്ണനകൾ ധാരാളം അർണ്ണോസ്സ് കൃതികളിൽ ഉണ്ട്. മരണപർവത്തിലെ ആസന്ന മരണത്തിൻെറ ചിന്തകൾ, സ്വർഗ്ഗത്തിലെ സുഖങ്ങളെ പററിയും, നരകത്തിലെ ദുഃഖങ്ങളെപ്പററിയും ഉള്ള വിവരണം മരണാനന്തരമുള്ള വിധിനിർണ്ണയം എന്നിവയെല്ലാം വർണ്ണനകൾക്കുദാഹരണങ്ങളാണ് നോക്കുക.

പരസ്ത്രീ ശാമിജനം നിയതം പൊറുക്കുന്നു.
കത്തുന്ന ചൂളതന്നിൽ സരസങ്ങൾ സാധിച്ചീടാൻ
സപ്പങ്ങളുടെ സുദ്രഷ്ടാ ക്ലേശിച്ചവർ
ശ്ലേഷം കടികളും മാംസകുച്ഛങ്ങളിപ്പോൾ
സുദണ്ഡത്തോടും കൂടെ പ്രാത്ഥിച്ച് പീഡിക്കുന്നു

നരകപർവം

തേനിൻെറ മാധുയ്യവും
പഞ്ചസാരയും പാലും
എന്നതിന്നല്ലരസ
മുപരിലോകത്തിലെ
രസസാധനങ്ങളോടൊട്ടുമേയൊക്കുന്നില്ല
അസാരരസം ഭൌമ്യ ഭക്ഷ്യമെന്നറിയുക
മോക്ഷവിഷ്ടപത്തിങ്കൽ
ഭവിക്കും ശ്രേഷ്ഠഭാഗ്യം

സൂക്ഷ്മലമറിവാനിതു ഭൂതമെന്നറിയേണം
നാസിക സുഗന്ധങ്ങളെപ്പോഴും ഘ്രാണിച്ചീടും
കസ്തൂരി പരിമള ഗന്ധയോഗങ്ങളും കൂട്ടി

മോക്ഷപർവം

നരകവർണ്ണനം ദുഃഖാനുഭൂതിക്കു കാരണമായ പാപകൃത്യങ്ങളിൽ നിന്ന് പിൻതിരിപ്പിക്കാനും, സ്വർഗ്ഗവർണ്ണനം സുഖപ്രാപ്തിക്കു നിദാനമായ പുണ്യകർമ്മങ്ങളിൽ താല്പര്യമുണ്ടാക്കാനും അനുവാചകരെ പ്രചോദിപ്പിക്കാൻ പര്യാപ്തമാണ്. സ്വഭാവോക്തി കവിതയിലെ കൊച്ചു ചിത്രമാണെങ്കിൽ വർണ്ണന വിപുലമായ ചിത്രപരമ്പരയാണ് എന്ന് പറയാം.

കുഞ്ചൻ നമ്പ്യാരെപ്പോലെ ഒരാശയത്തെ വിസ്തൃതമാക്കി പ്രതിപാദിക്കാനുള്ള കവിയുടെ കഴിവ് വെളിപ്പെടുത്തുന്നവയാണ് താഴെ കൊടുക്കുന്ന ഈരടികൾ

മരണം നിങ്ങൾക്കുമൊരു കാലം വരും
പരാപരേശ്വര കല്പനയാൽ
കാലമൊരുത്തർക്ക് നിശ്ചയിച്ചില്ലല്ലോ
എല്ലാക്കാലങ്ങളിൽ പേടിക്കേണം
എവിടെയെന്നതും നിശ്ചയമില്ലല്ലോ
സർവ്വസ്ഥലങ്ങളിൽ ശങ്കവേണം
ഏതുപ്രകാരത്തിൽ കൃത്യം വരുന്നുവോ
അതുമറിഞ്ഞുകൂടാത്തതല്ലോ
എല്ലാക്കാലങ്ങളിടങ്ങളൊക്കയിൽ
എല്ലാപ്രകാരത്തിൽ സൂക്ഷിക്കേണം
നല്ലവണ്ണമൊരിക്കൽ മരിച്ചീടുകിൽ
നല്ലതുണ്ടായ് വരും മോക്ഷം കിട്ടും

ആശയസമ്പത്ത്

മരണപർവ്വം ആശയസമ്പത്തിലും താത്വികങ്ങളായ ചിന്തകളിലും കവി അദ്വിതീയനാണ്. നോക്കുക.

അക്ഷിഗോചരത്തേക്കാൾ ജ്ഞാനഗോചരം മുഖ്യം
ചക്ഷുഷാ സുഖത്തേക്കാൾ സംവിദാ സുഖമേറും

മോക്ഷപർവ്വം

മൎത്ത്യകാലം കൃശം പാദം കളിച്ചുപോം
അദ്ധ്വം മുറങ്ങിപ്പോം ഫലം വിനാ
പാദം കളഞ്ഞുപോം സാരകാര്യത്തിന്നു
പാദകരങ്ങളുത്സാഹിച്ചില്ല

മരണപർവം

രണ്ടാമത്തെ ഈരടികളിലെ ആശയം ഒരു സംസ്കൃത ശ്ലോകത്തിൽ നിന്ന് എടുത്തതാണെന്നു തോന്നുന്നു.

മലയാളത്തിൽ മാത്രമല്ല, സംസ്കൃതത്തിലും പ്രസ്തുത കവിക്ക് കവിതയെഴുതാൻ കഴിയും. മന്ത്രം ചൊല്ലി കുമ്പസാരം നടത്തണമെന്ന് പാതിരി പ്രസ്താവിച്ചിരിക്കുന്നു. ഭാരതീയരുടെ മന്ത്രങ്ങളെല്ലാം സംസ്കൃത ഭാഷയിലും ആണല്ലൊ. അതുകൊണ്ടു് ഇതും കവി സംസ്കൃത ഭാഷയിലാക്കിരിക്കയാണ്.

സൎവ്വസ്മാൻ പരം മയാസ്നാതത്വം തത കൃതം ദുരിതം ഭവിഷ്യാമ്യഹം ആയതി: സൽഭാവേന വഞ്ചിതം ത്വയാ സർവ്വം വഞ്ചീ ഷ്യാമ്യഹം സദാ

ഈ മന്ത്രം ജപിച്ചുടനേനസാം സങ്കീൎത്തനം

രസഭാവങ്ങൾ

അർണ്ണോസ് കവിതയിലെ പ്രധാനമായ രസം ഭക്തിയാണ്. മററുള്ള രസങ്ങൾ അംഗങ്ങളായി പ്രധാനരസത്തെ പരിപോഷിപ്പിക്കുന്നു എന്നു മാത്രം. ജനങ്ങളിൽ ഭക്തി എന്ന ഭാവം വളൎത്തുക, പുണ്യത്തിലും ധൎമ്മത്തിലും താല്പൎയ്യമുളവാക്കുക, അധൎമ്മത്തിലും പാപകൎമ്മങ്ങളിലും വെറുപ്പ് വൎദ്ധിപ്പിക്കുക, സൎവ്വോപരി ക്രിസ്തുദേവനിൽ വിശ്വാസം ഉണ്ടാക്കിത്തീൎക്കുക എന്നിവയാണ് പ്രസ്തുത കവിതയുടെ ഉദ്ദേശ്യങ്ങൾ അവ നിറവേററുന്ന

വിഷയത്തിൽ നമ്മുടെ കവി വിജയശ്രീ ലാളിതനായിട്ടുണ്ട് എന്നു് തീർത്തു പറയാവുന്നതാണ്. (മധുരവും ആകർഷകവുമായ രീതിയിൽ അവ പ്രതിപാദിച്ചു മനുഷ്യഹൃദയത്തിൽ ആനന്ദത്തിന്റെ തേൻമധു പൊഴിക്കണമെന്നും അദ്ദേഹം ആഗ്രഹിച്ചിരുന്നു)

**ഉപസംഹാരം**

കേരളത്തിൽ വന്നു് സംസ്കൃതവും മലയാളവും പഠിച്ചു് കവിതാ രചന നടത്തിയ വിദേശിയരിൽ അഗ്രഗണ്യനാണ് അർണ്ണോസ് പാതിരി. ആശയ സമ്പത്തു്, ഭാവനാ വിലാസം, കവിത്വം മുതലായവ അദ്ദേഹത്തിൽ തോളോടു തോൾ ചേർന്നു പരിലസിച്ചിരുന്നു. അദ്ദേഹത്തിന്റെ കവിതകൾ മലയാളഭാഷക്കു് എന്നെന്നും അലങ്കാരങ്ങളായി പ്രശോഭിക്കുന്നു. രചനാദോഷം മുതലായ ദോഷങ്ങളുണ്ടെങ്കിലും അവ ഗുണഭോരണിയിൽ അദൃശ്യങ്ങളായിത്തീരുന്നുണ്ടു് അർണ്ണോസ് പാതിരിക്കു് മററുന്നു് സ്മാരകങ്ങളുണ്ടെങ്കിലും കവിതകൾ തന്നെയാണ് അദ്ദേഹത്തിന്റെ സ്മാരകങ്ങൾ എന്നു് നിസ്സംശയം പറയാം.

# പുത്തൻപാന

അഥവാ

# രക്ഷാകരവേദകീർത്തനം

---

## മൂന്നാം പാദം

— (*) —

ദൈവത്തിന്റെ സ്ഥിതി. അവിടുന്ന് ആകാശവും ഭൂമിയും സൃഷ്ടിക്കുന്നു. ദൈവദൂതന്മാരിൽ ഒരു വിഭാഗം ദൈവാധിപത്യത്തോട് എതിർക്കുന്നു. അവരെ ശിക്ഷിക്കുന്നു .. മനുഷ്യനെ സൃഷ്ടിക്കുന്നു. അവരെ ചതിക്കുവാൻ പിശാച് സർപ്പരൂപത്തിൽ ഹവ്വായുടെ സമീപത്തേയ്ക്കു വരുന്നു.

ആദംചെയ്ത പിഴയാലെ വന്നതും,
ഖേദനാശവും രക്ഷയുണ്ടായതും, 1
ശിക്ഷയാംവണ്ണം ചൊല്ലുന്നു സാദരം
ദക്ഷന്മാരാം കഥ കേൾക്കേണമെവരും. 2
എല്ലാ മംഗളകാരണ ദൈവമേ!
നല്ല ചിന്തകളുദിപ്പിക്കണമെ. 3
ജന്മദോഷമൊഴിച്ചു രക്ഷിച്ചോരു
നിർമ്മലനീശോ കാരുണ്യമേകേണം. 4
അമ്മകന്യകേ! ശുദ്ധ ശോഭാനിധേ,
എന്മനസ്തമസ്സൊക്കെ നീക്കണമെ. 5
വാനവർ നിവിയന്മാർ ശ്ലീഹന്മാരും,
വാനതിൽ വിളങ്ങും പുണ്യവാളരും 6
വന്നെനിക്കു സഹായമായുള്ളിലെ
മന്ദം നീക്കി വെളിവുദിപ്പിക്കേണം. 7

സത്യമിങ്ങറിയിച്ച ഗുരുവരൻ,
മാർത്തോമ്മായുടെ സഹായമേകണമേ! 8
ഇതരം കേരളസത്യവേദികളെ
നിത്യം ചിന്തയാൽ പാലനം ചെയ്യുന്ന 9
റമ്പാന്മാരുടെ സഞ്ചയശോഭനൻ.
മേല്പട്ടത്തിന്നലങ്കാരവർദ്ധനൻ, 10
മെത്രാന്മാരിലഗ്രേസരനുത്തമൻ
ശാസ്ത്രജ്ഞന്മാരിലാദ്യൻ തപോനിധി, 11
[illegible]വാറ ഗുണാന്വിത ശീലകൻ
മാറദ്യോനീസെന്നോര് കല്പിച്ചനാൾ 12
ആജ്ഞയാശീർവ്വാദത്തിന്നനുഗ്രഹം,
മംഗലം വരുത്തുമതറിഞ്ഞു ഞാൻ, 13
വാരവാർത്തകൾ ചൊന്ന തുടങ്ങുന്നു
സാരസ്യമിതു കേട്ടുകൊള്ളേണമെ. 14
ആദിക്കു മുമ്പിൽ സർവ്വ ഗുണങ്ങളാൽ
സാദമെന്നിയെ സംപൂർണ്ണ മംഗലൻ, 15
ആദിതാനുമനാദിയാം തമ്പുരാൻ
ഖേദനാശനാം സ്വസ്ഥനനാരതൻ 16
ഇദ്ദമൊക്കെയും വ്യാപിച്ച സ്വാമിയും,
ഇടത്തിലടങ്ങാത്ത മഹത്വവും, 17
സർവ്വകർമ്മങ്ങൾക്കാദിയുമന്ത്യവും,
സർവ്വവസ്തുക്കൾക്കദ്വയനാഥനും, 18
എല്ലാ രൂപത്തിന്നരൂപരൂപവും
എല്ലാ തൃപ്തി നിരന്തര പ്രാപ്തിയും. 19
എല്ലാം ബുദ്ധിയാൽ കണ്ടറിയുന്നവൻ,
എല്ലാം സാധിപ്പാനും വശമുള്ളവൻ, 20
ഒന്നിന്നാലൊരു മുട്ടു വരാത്തവൻ,
ഒന്നും തിട്ടതിയില്ലാത്ത ഭാഗ്യവാൻ. 21
തന്റെ മുഷ്ക്കരം കാട്ടുവാൻ കാരണം
മററു സൃഷ്ടികൾ നിർമ്മിച്ചാരംഭിച്ചു. 22

ആകാശമുടൻ ഭൂമിയുമാദിയായ്
വാക്കിൻ ശക്തിയാൽ ഭൂതമായ് വന്നിതു്. 23
എത്രഭാരമായുള്ള ലോകങ്ങളെ
ചിത്രമർദ്ധക്ഷണംകൊണ്ടു സൃഷ്ടിച്ചു 24
എത്രയത്ഭുതമായതിൽ നിർമ്മിച്ചു
ചിത്രകൗശലമെത്ര മനോഹരം! 25
മാലാഖമാരാം പ്രതാപമേറിയ
സ്വർല്ലോക പ്രഭു സമൂഹവും തദാ 26
സൂക്ഷ്മം മക്ഷയം, ദീപ്തി, ലഘുത്വവും
രക്ഷകൻ നൽകി ഭൃത്യവൃന്ദത്തിന്നു് 27
ധീ, സ്മരണ, മനസ്സിതു ത്രിവശം
വിസ്മയനാഥൻ നൽകി സ്വസാദൃശ്യം. 28
തൽപ്രതാപപ്പെരുമയറിവാനും,
തല്പരനെ സ്തുതിച്ചാരാധിപ്പാനും, 29
ഇപ്രകാരമരൂപി സമൂഹത്തെ
താൻ പ്രിയത്തോടെ സൃഷ്ടിച്ചനവധി. 30
അവർക്കാനന്ദമോക്ഷത്തെ പ്രാപിപ്പാൻ
ദേവൻ കല്പിച്ചു ന്യായപ്രമാണവും 31
അരൂപരൂപമായവനിയതിൽ
നരവർഗ്ഗത്തെ സൃഷ്ടിക്കും ദാസരായ് 32
ഭൂനരകത്തിലായ് വലയും വിധൌ
ഭൂനരത്രാണത്തിന്നു മമ സുതൻ 33
ഭൂതലേ നരനായവതരിക്കും
ഭൂതനാഥനെ വന്ദിച്ചാരാധിച്ചു 34
നീതിസമ്മതഞ്ചെയ്തു കൃപാഫലം
സതതാനന്ദ മോക്ഷത്തെ നേടുവിൻ. 35
മേ വിധിയിതു സമ്മതമല്ലെങ്കിൽ
ഭവിക്കും സദാ സങ്കടം നിശ്ചയം. 36
പരീക്ഷിപ്പതിന്നായൊരു കല്പന
പരമദേവൻ കല്പിച്ചനന്തരം 37

സ്വാമിതന്നുടെ ന്യായദയാവിധി
സുമനസ്സോടെ സമ്മതിച്ചു പലർ 38
അസമേശനെക്കണ്ടവരക്ഷണേ
അസമഭാഗ്യപ്രാപ്തിയെ നേടിനാർ 39
മോക്ഷഭാഗ്യം ഭവിച്ചു മാലാഖാമാർ
അക്ഷയസുഖം വാഴുന്നാനന്ദമായ്. 40
ശേഷിച്ചു മഹാ മുഖ്യസ്വരൂപികൾ,
ദോഷത്വം നിരൂപിച്ചു മദിച്ചുടൻ. 41
അവർക്കു ദേവൻ നൽകിയ ഭാഗ്യങ്ങൾ
അവർ കണ്ടു നിഗളിച്ചനേകവും. 42
ദേവനോടു സമമെന്നു ഭാവിച്ചു്,
ദേവകല്പന ലംഘനം ചെയ്തവർ. 43
നിന്ദ ചെയ്തതു കണ്ടഖിലേശ്വരൻ
നിന്ദാഭാജന നീചവൃന്ദത്തിനെ 44
സ്വരൂപശോഭ നീക്കി വിരൂപവും
അരൂപികൾക്കു നൽകി നിരാമയം 45
ദേവകോപ മഹാശാപവും ചെയ്തു്
അവനിയുടെ ഉള്ളിലധോലോകേ, 46
നിഷ്ഠൂരികളെ ത്തട്ടിക്കളഞ്ഞുടൻ.
കഷ്ടമായ മഹാ നരകാഗ്നിയിൽ 47
ദുഷ്ടരായ പിശാചുക്കളൊക്കെയും
നഷ്ടപ്പെട്ടതിൽ വീണു നശിക്കിലും 48
ദുഷ്ടത, ഗുണദ്വേഷം, ചൈതന്യവും
ഒട്ടുമേ കുറവില്ലവർക്കൊന്നുമേ. 49
മുന്നമിഗ്ഗണം സൃഷ്ടിച്ച തമ്പുരാൻ
പിന്നെ മന്നിലുണ്ടാക്കി പലതരം 50
ആറാംനാളതിൽ മർത്ത്യരിൽ മുമ്പനെ
അറാവുത്തായിൽ സൃഷ്ടിച്ചു തമ്പുരാൻ. 51
മണ്ണുകൊണ്ടൊരു യോഗ്യശരീരത്തെ-
യുണ്ടാക്കിയതിൽ ജീവനെ പ്പൂകിച്ചു. 52

ബുദ്ധി ചിത്തവും പഞ്ചേന്ദ്രിയങ്ങളും
ആദമെന്നൊരു പേരും കൊടുത്തിതു 53
പറുദീസായിലിരുത്തിയാദത്തെ
ഏറ്റെസ്സൗഖ്യമുള്ള സ്ഥലമായതു്. 54
സ്വപ്നത്തിലവന്റെയൊരു വാരിയാൽ
തമ്പുരാൻ സ്ത്രീയെ നിർമ്മിച്ചു തൽക്ഷണം. 55
ആദിനാഥന്റെ പുത്രരിതെന്നപോൽ
ആദം ഹാവായും നരപിതാക്കളായ്. 56
തൽബുദ്ധിയും മനസ്സുമതുപോലെ
നൽകി ദേവനവർക്കു കരുണയാൽ 57
നേരു ബുദ്ധിയാൽ തോന്നിടും നേരിന്നു
വൈരസ്യമവർക്കിച്ഛയായ് വന്നിടാ 58
ന്യായംപോൽ നടപ്പാൻ വിഷമമില്ല.
മായമെന്നതു ബുദ്ധിയിൽ തോന്നിടാ. 59
ദൃഷ്ടിക്കെത്തുന്ന വസ്തുക്കളൊക്കെയും.
സൃഷ്ടമായൊരീഭൂമിയും വ്യോമവും 60
അവർക്കുപകാരത്തിന്നു തമ്പുരാൻ
കീഴടക്കിക്കൊടുത്തു ദയവോടെ, 61
സിംഹവ്യാഘ്രങ്ങളും പക്ഷിനാല്ക്കാലികളും
അങ്ങനൊക്കെ മാനുഷർക്കു നൽകിനാൻ. 62
മൃഗങ്ങളും, വിധിയായവണ്ണമുടൻ
വർഗ്ഗത്താൽ സ്വർഗ്ഗനാഥനെ ശങ്കിക്കും, 63
നക്ര, ചക്ര, മകരാദി മത്സ്യങ്ങളും,
ഭക്ഷ്യകായ്കനികളുടെയുമവ്വണ്ണം 64
വൃക്ഷങ്ങളും പുല്ലും പുഷ്പാദിവർഗ്ഗവും
കൈയാദത്തിൻ കല്പന കേൾക്കുമേ. 65
കണ്ടതെല്ലാമനുഭവിപ്പാൻ വശം
ദണ്ഡത്തിന്നുടെ പേരുമില്ല സദാ. 66
കേടും ക്ലേശവും എന്തെന്നറിവില്ല,
പേടിക്കുമൊരു ശങ്കതരിപ്പുവില്ല. 67

പൈയും ദാഹവും തീൎപ്പതിനൊക്കവേ
വിയൎപ്പെന്നിയേ ഭൂമി കൊടുത്തിടും! 68
ചിന്തിച്ചതെല്ലാം സാധിച്ചുകൊള്ളുവാൻ
അന്തമില്ലാത്തൊരീശൻ ദയാപരൻ. 69
തൻപിതാവു തനയന്മാൎക്കെന്നപോൽ
താൻ പ്രിയത്തോടു സൃഷ്ടിച്ചു നൽകിനാൻ. 70
പിൻപവൎക്കൊരു പ്രമാണം കല്പിച്ചു
അൻപിനോടിതു കാക്കേണം പഥ്യമായ് 71
തല്പരനെന്നൊരുൾഭയമെപ്പോഴും
ഉൾപ്പൂവിലവരോൎക്കേണമെന്നിട്ടു്, 72
വൃക്ഷമൊന്നു വിലക്കി സൎവ്വേശ്വരൻ,
അക്ഷിഗോചരമൊക്കെയും ദത്തമായ്. 73
ഒന്നുമാത്രമരുതൊരു കായ്കനി,
തിന്നാൽ ദോഷവും നാശവുമാമതു് 74
എപ്പോഴുമെന്നെയോൎത്തു പ്രിയത്താലെ
ഇപ്രമാണം വഴിപോലെ കാക്കേണം. 75
ഇക്കല്പനയ്ക്കൊരീഷൽ വരുത്തായ്കിൽ
എല്ലാ ഭാഗ്യവുമന്തരിക്കയില്ല. 76
അവൎക്കുമവൎക്കുള്ള ജന്മത്തിന്നും
നിൎവ്വിശേഷസൗഖ്യം രസിക്കാം സദാ. 77
കല്പനയ്ക്കൊരു വീഴ്ച വരുത്തിയാൽ
അപ്പോൾ ദുൎഗ്ഗതിവാതിൽ തുറന്നുപോം. 78
അനൎത്ഥങ്ങളനേകമുണ്ടായ് വരും
സന്തതിയും നശിക്കുമനന്തരം, 79
ഇഗ്ഗുണ ശുഭഭാഗ്യവും നാസ്തിയാം,
നിൎഗ്ഗുണ താപധാരിയിൽ വീണുപോം. 80
ഇപ്പടി ഗുണദോഷ ഫലങ്ങളും
തൽപ്പരനരുളിച്ചെയ്തിരുത്തിനാൻ 81
ചൊല്ലെരീയവൻ കല്പിച്ചതുപോലെ
ഉൾപ്രസാദിച്ചവരിരിക്കും വിധൌ. 82

അപ്പോഴെ നാകത്തിലസുരകൾ
ഉൾപ്പൂവിലതിദ്വേഷം കലർന്നുടൻ 83

മുന്നം വാനതിലാഢ്യുകളായ് നാം
ഉന്നതപ്രഭയോടെ വിളങ്ങുന്നാൾ 84

അന്നു ദേവതിരുവുള്ളക്കേടിനാൽ
വന്നരകത്തിൽ പോന്നതിവർമൂലം 85

മേലുദേവനെ വന്ദിച്ചാരാധിപ്പാൻ
കീർത്തിഹീനം നമുക്കു വിധിച്ചതു്. 86

ഒത്തുസമ്മതിച്ചില്ലെന്ന കാരണാൽ
കർത്താവു നമ്മെ ശിക്ഷിച്ചധോലോകേ 87

അന്നു നാശം നമുക്കു ഭവിച്ചതു-
മിന്നരകുലത്തിന്നുടെ കാരണം. 88

എന്നതുകൊണ്ടീമാനുഷവർഗ്ഗത്തെ
ഇന്നരകത്തിൽ കൂടെ മുടിക്കേണം. 89

ദേവൻ നമ്മെ ശിക്ഷിച്ചതിനുത്തരം
ദേവസേവകരെ നശിപ്പിക്കേണം. 90

ദേവനോടും മാലാഖാ വൃന്ദത്തോടും
ആവതല്ലിവരോടെ ഫലിച്ചീടു. 91

എന്നതിനെന്തുപായം നമുക്കെന്നു
വന്നരക പിശാചുക്കൾ ചിന്തിച്ചു. 92

ദേവനിഷ്ടരവരതു കാരണം.
ആവതില്ല നമുക്കവരോടിപ്പോൾ 93

അവരിൽ തിരുവുള്ളം കുറയുമ്പോൾ
അവരോടു ഫലിക്കും നമുക്കഹോ. 94

തിരുവുള്ളം കുറയണമെങ്കിലോ
അരുളപ്പാടവരു കടക്കേണം 95

ദേവകല്പന ലംഘിക്കിലാരെയും
ദേവൻ ശിക്ഷിക്കുമെന്നു ഗ്രഹിച്ചല്ലോ 96

എങ്കിലോയിവർക്കൊരു പ്രമാണം
സകലേശ്വരൻ കല്പിച്ചിട്ടുണ്ടല്ലോ. 97

എന്നാലാവിധി ലംഘനം ചെയ്യിപ്പാൻ
ചെന്നു വേലചെയ്തീടേണം നാമിപ്പോൾ, 98
എന്നാർത്തു പിശാചു പുറപ്പെട്ടു
ആനാവഞ്ചകൻ തൻവ്യാജക്രിയയ്ക്ക്. 99
തക്കവാഹനമായ്ക്കണ്ടു സർപ്പത്തെ
എക്കാലത്തും മർത്ത്യർക്കു രിപു സർപ്പം 100
അറപ്പാൻ യോഗ്യൻ വിഷം ധൂളുന്നവൻ,
മാറത്തിഴഞ്ഞു ഭൂമിയിൽ മേവുന്നോൻ. 101
നീചൻ ഘാതകൻ ജാത്യാരിപു സാത്താൻ
നീചസർപ്പത്തിൽ ചെന്നു ഹവ്വാ മുന്നിൽ. 102




## രണ്ടാംപാദം

—(*)—

**പിശാച് ഹവ്വയോടു പറഞ്ഞ വഞ്ചനാവാക്കുകൾ - അവൾ അവയെ വിശ്വസിച്ച് ഫലം ഭക്ഷിക്കുന്നു. ആദം ഭാര്യയുടെ ദയനീയഭാവം കണ്ടു ദൈവാജ്ഞ ലംഘിക്കുന്നു. ദൈവത്തോടു മാപ്പപേക്ഷിക്കുന്നു. അവരുടെ പശ്ചാത്താപത്താൽ സംപ്രീതനായ ദൈവം പാപത്തിനു പരിഹാരം വരുത്തുവാൻ രക്ഷകനെ വാഗ്ദാനം ചെയ്യുന്നു. മിശിഹായുടെ ആഗമനത്തിനു വേണ്ടി പൂർവ്വപിതാക്കന്മാർ പ്രാർത്ഥിക്കുന്നു.**

മാനുഷരെ പിഴപ്പിച്ചുകൊള്ളുവാൻ
മാനസദാഹമോടു പിശാചവൻ. 1
തൻകരുത്തു മറച്ചിട്ടുപായമായ്
ശങ്കകൂടാതെ ഹാവായോടോതിനാൻ. 2
മങ്കമാർ മണി മാണിക്യരത്നമേ,
പെൺകുലമൌലേ, കേൾ മമ വാക്കു നീ 3
നല്ല കായ് കനിയും വെടിഞ്ഞിങ്ങനെ
അല്ലലായിരിപ്പാനെന്തവകാശം 4

എന്നവൻ മധുരം പറഞ്ഞപ്പോൾ
ചൊന്നവളോടു നേരായ വാർത്തകൾ 5
കണ്ടതെല്ലാമടക്കി വാണീടുവാൻ
ബാധമെന്നിയെ കല്പിച്ചു തമ്പുരാൻ 6
വേണ്ടുവതെല്ലാം സാധിച്ചുകൊള്ളുവാൻ
വേണ്ടുന്ന വരവും തന്നു ഞങ്ങൾക്ക്. 7
പിന്നെയീമരത്തിന്റെ കനിയതു്
തിന്നരുതെന്നു പ്രമാണം കല്പിച്ചു. 8
ദൈവകല്പന കാത്തുകൊണ്ടിങ്ങനെ
ദേവസേവികളായിരിക്കുന്നിതാ. 9
ഹാവായിങ്ങനെ ചൊന്നതിനുത്തരം
അവൾ സമ്മതിപ്പാനസുരേശനാം 10
വഞ്ചനയായ വൻചതിവാക്കുകൾ
നെഞ്ചകം തെളിവാനുരചെയ്തവൻ. 11
കഷ്ടകാര്യമിതുണ്ടുകൊണ്ടിങ്ങനെ
കഷ്ടരായ് നിങ്ങൾ വാഴ്വതെന്തെടോ? 12
സാരമായ കനിഭുജിച്ചീടാതെ,
സാരഹീന ഫലങ്ങളും ഭക്ഷിച്ചു്, 13
നേരറിയാതെ സാരരഹിതരായ്
പാരിൽ മൃഗസമാനമെന്തിങ്ങനെ. 14
എത്ര വിസ്മയമായ കനിയിതു്!
ഭദ്രമാണെന്റെ വാക്കെന്നറിഞ്ഞാലും! 15
നന്മയേറും വളരുമീതിൻകനി
തിന്മാനും രുചിയുണ്ടതിനേറവും 16
ഭാഗ്യമായ കനിയിതു തിന്നുവാൻ
യോഗ്യരോ നിങ്ങളെന്നറിഞ്ഞില്ല ഞാൻ. 17
ആരുമില്ലിതു തിന്നാലതിൽ ഗുണം
കുറ്റമവർക്കറിയാമെന്നതേ വേണ്ടു, 18
ദിവ്യമായ കനിയിതു തിന്നുകിൽ
ദേവസമമായ് വരും നിങ്ങളും 19

[illegible]യുകൊണ്ടു ദേവൻ വിരോധിച്ച
ആശുപായത്തട്ടിപ്പു ഗ്രഹിച്ചു ഞാനു 20
സ്നേഹം നിങ്ങളെക്കുണ്ടെന്നതുകൊണ്ടു
മഹാസാരരഹസ്യം പറഞ്ഞു ഞാൻ. 21
ചൊന്ന സാരം ഗ്രഹിച്ചിട്ടു തിന്നുകിൽ
വന്നിടുമഹാ ഭാഗ്യമറിഞ്ഞാലും 22
ദുഷ്ടനിഷ്ടം പറഞ്ഞതു കേട്ടപ്പോൾ
ദുഷ്ടമാംകനി തിന്നു പിഴച്ചഹോ. 23
നഷ്ടമായെന്നറിയാതെ പിന്നെയും
ഇഷ്ടഭക്ഷ്യമായ് നൽകി ഭർത്താവിനും. 24
ഹാവാ തങ്കൽ മനോരുചിയാകയാൽ
അവൾക്കിമ്പം വരുവതിന്നാദവും. 25
ദേവകല്പന ശങ്കിച്ചിടാതന്നു
അവൾ ചൊന്നതു സമ്മതിച്ചക്കനി 26
തിന്നവൻ പിഴപെട്ടോരനന്തരം
പിന്നെയും ദേവഭീതി ധരിച്ചില്ല 27
ഉന്നതനായ ദേവനതുകണ്ടു
തന്നുടെ നീതിലംഘനം ചെയ്കയാൽ, 28
താതൻ തന്റെ തനയരോടെന്നപോൽ
നീതിമാനഖിലേശ്വരൻ കോപിച്ചു. 29
ആദം! നീയെവിടെയെന്നരുൾചെയ്ക
നാദംകേട്ടു കലുങ്ങി പറുദീസാ. 30
ആദവുമഴകേറിയ ഭാര്യയും
ഭീതിപൂണ്ടു ഭ്രമിച്ചു വിറച്ചുടൻ. 31
ദൈവമംഗലനാദങ്ങൾ കേട്ടപ്പോൾ
ദൈവികമുള്ളിൽ പുക്കടനാദവും 32
ദൈവന്യായം കടന്നതു ചിന്തിച്ചു
ദൈവമേ പിഴച്ചെന്നവൻ തേറിനാൻ 33
നാണമെന്തെന്നറിയാത്ത മാനുഷർ
നാണിച്ചു പത്രവസ്ത്രം ധരിച്ചുടൻ. 34

ചെയ്ത ദോഷത്തിനുത്തരമപ്പോഴെ
സുതാപത്തോടനുഭവിച്ചാരവർ 35
അന്നൊഴിഞ്ഞു പിശാചിനോടൊന്നിച്ചു
പാമ്പു ദേവാജ്ഞ ലംഘിപ്പിച്ചെന്നതാൽ. 36
നിന്റെ വായാൽ നീ വഞ്ചിച്ചതുകൊണ്ടു
നിന്റെ ദോഷം നിൻവായിൽ വിഷമെന്നും 37
പൂണ്ടു മണ്ണിലിഴഞ്ഞു വലകെന്നും,
കണ്ടവർ കൊല്ലുകെന്നും ശപിച്ചുടൻ. 38
സർവ്വനാഥനെയാദം മറക്കയാൽ
സർവ്വജന്തുക്കളും മറന്നാദത്തെ 39
തമ്പുരാൻ മുമ്പവർക്കു കൊടുത്തൊരു
വമ്പുകാം വരം നീക്കി വിധിച്ചിതു് 40
പൈയും ദാഹം ക്ഷമിക്കേണമെന്നതും,
വിയർപ്പോടു പൊറുക്കണമെന്നതും, 41
വ്യാധി ദുഃഖങ്ങളാൽ വലകെന്നതും,
ആധിയോടെ മരിക്കണമെന്നതും' 42
ഈററു സങ്കടം കൊണ്ടു പ്രസൂതിയും
ഏററമായുള്ള ദണ്ഡസമൂഹവും 43
മുള്ളുകാം ഭൂമി തന്നിൽ മുളച്ചിതു്
പള്ളക്കാടു പരന്നു ധരിത്രിയിൽ. 44
സ്വൈരവാസത്തിൽനിന്നവരെയുടൻ
ന്യായം കല്പിച്ചു തള്ളീ സർവ്വേശ്വരൻ. 45
മൃഗതുല്യമവർ ചെയ്ത ദോഷത്താൽ
മൃഗവാസത്തിൽ വാഴുവാൻ യോഗ്യരായ്. 46
ഇമ്പമോടു പിഴച്ചതിന്റെ ഫലം
പിമ്പിൽ കണ്ടുതുടങ്ങി പിതാക്കന്മാർ 47
നല്ലതെന്നറിഞ്ഞീടിലും നല്ലതിൽ
ചെല്ലുവാൻ മടിപ്രാപിച്ചു മാനസേ 48
വ്യാപിച്ചു ഭുവി തിന്മയെന്നുള്ളതും,
മുമ്പിൽ തിന്മയറിയാത്ത മാനുഷർ. 49

തിന്മചെയ്തവർ തിന്മയിലമയപ്പോൾ
നന്മ പോയതിനാൽ തപിച്ചേററവും 50
ഉള്ള നന്മയറിഞ്ഞീടുവാൻ പണി
ഉള്ള തിന്മയറിയായ്‌വാനും പണ്ണി. 51
അശ്രുഭത്തിലെ വിരസം കണ്ടവ-
രാശ്രുമുങ്ങീട്ടു ദുഃഖസമുദ്രത്തിൽ 52
വീണുതാണതി ഭീതി മഹാധിയാൽ
കേണപജയമെണ്ണിക്കരയുന്നു. 53
ജന്മപര്യന്തം കല്പിച്ച നന്മകൾ
ദുർമ്മോഹംകൊണ്ടശേഷം കളഞ്ഞഹോ. 54
നല്ലകായ്കനി തോന്നിയതൊട്ടുമേ
നല്ലതല്ലതു ദോഷമനവധി. 55
സ്വാമിതന്റെ പ്രധാനമാം കല്പന
ദുർമ്മോഹത്തിനാൽ ലംഘനം ചെയ്തു 56
കഷ്ടമെത്രയും സ്വർലോകനാഥനെ
ദുഷ്ടരായ നാം മറന്നതെങ്ങനെ! 57
സത്താം ദേഹവും തന്ന സ്രഷ്ടാവിനെ
എന്തുകൊണ്ടുനാം നിന്ദനം ചെയ്തഹോ. 58
ആപത്തെല്ലാം വരുത്തിച്ചമച്ചു നാം
താപവാരിയിൽ വീണുമുഴുകിയ. 59
വീഴ്ചയാലടി നാശവും വന്നു നാം
താഴ്ചയേറും കുഴിയതിൽ വീണിതു് 60
പൊയ്പോയ ഗുണം ചിന്തിച്ചു ചിന്തിച്ചു
താപത്തിനു മറുകര കാണാതെ 61
പേർത്തു പേർത്തു കരഞ്ഞവർ മാനസേ
ഓർത്തു ചിന്തിച്ചു പിന്നെപ്പലവിധം. 62
ശിക്ഷയായുള്ള നന്മ കളഞ്ഞു നാം
രക്ഷക്കെന്തൊരുപായം നമുക്കിനി. 63
ഇഷ്ടവാരിധി സർവൈകനാഥനെ
സാഷ്ടാംഗസ്തുതിചെയ്തു സേവിക്കണം. 64

അവിടെനിന്നിനി മംഗളമേ വരൂ
അവിടെ ദയാലാഭ മാർഗ്ഗമുണ്ടാം. 65
ആറമറ ദയാനിധി സ്വാമിയെ-
ക്കാറാം പോവതിനേറെ സേവിച്ചവർ. 66
സർവൈക ഗുണസ്വരൂപ ദൈവമേ!
അവധി തവ കരുണയ്ക്കില്ലല്ലോ, 67
പാപം ചെയ്തു നാമേറെ പീഡിക്കുന്നു
താപം നീക്കുക സർവ്വദയാനിധേ! 68
ന്യായം കല്പിച്ച ദൈവമേ നിന്നുടെ
ന്യായം നിന്ദിച്ചു ഞങ്ങൾ ദുരാത്മാക്കൾ. 69
ന്യായലംഘനം കാരണം നിന്നുടെ
ന്യായശിക്ഷ തികയ്ക്കല്ലേ നായകാ! 70
കണ്ണില്ലാതെ പിഴയ്ക്കയാൽ ഞങ്ങൾക്കു
ദണ്ഡമിപ്പോൾ ഭവിച്ചു പലവിധം. 71
ദണ്ഡത്തിൽ നിന്റെ തിരുവുള്ളക്കേടാൽ
ദണ്ഡമേറ്റം നമുക്കയ്യോ ദൈവമേ 72
ആർത്തരിയുന്നോരാർത്തിയമർത്തുവാൻ
പേർത്തു നീയൊഴിഞ്ഞാരു ദയാനിധേ! 73
സർവ്വേശാ നിന്റെ കാരുണ്യശീതളം
സർവ്വതൃപ്തി സുഖം സകലത്തിനും 74
ദേവസൗഖ്യം ഞങ്ങൾക്കു കുറകയാൽ
അവധിഹീന സംഭ്രമവേദന, 75
അയ്യോ പാപം നിരന്ന മഹത്വമെ
അയ്യോ ബുദ്ധിക്കന്ധത്വം ദുർഭാഗ്യമെ. 76
നിൻ തൃക്കൈബലം രക്ഷിച്ചില്ലെങ്കിലോ
ഗതിയെന്നിയേ മുടിഞ്ഞു നാം സദാ 77
ഇപ്രകാരമനേക വിലാപമായ്
സുപീഡയോടവരിരിക്കും വിധൗ 78
കണ്ണുനീരും തൃക്കൺപാർത്തു നായകൻ
ത്രാണം കല്പിച്ചനുഗ്രഹിച്ചു പുനഃ. 79

സ്ത്രീ, പാദത്തിന്നു കേടു വന്നിടാതെ
സർപ്പത്തിനുടെ തല തകർത്തിടും. 80
ആ ദോഷത്തിന്റെ നാശമേല്ക്കാതെ ക-
ണ്ടാദത്തിനുടെ ജനനി ഭൂതയായ്. 81
കറക്കൂടാതെ നിർമ്മല കന്യകാ
സർവ്വപാലന ജനനിയായ് വരും. 82
പുത്രൻ തമ്പുരാൻ നരാവതാരത്തിൽ
ധാത്രിദോഷവിനാശമൊഴിച്ചീടും. 83
ദിവ്യവാക്കുകൾ കേട്ടോരനന്തരം
ഉൾവ്യാധി കുറഞ്ഞാശ്വസിച്ചാരവർ. 84
രക്ഷക്കന്തരം വരാതിരിപ്പാനായ്
ശിക്ഷയാം വണ്ണമരുളുന്നു സന്തതം. 85
അവർകളുടെ കാലം കഴിഞ്ഞിട്ട്
അപജയമൊഴിക്കും പ്രകാരങ്ങൾ. 86
മുമ്പിലാദത്തോടരുളിച്ചെയ്തപോൽ
തമ്പുരാൻ പിന്നെ അബ്രാഹത്തിനോടും, 87
ദാവീദാകുന്ന പുണ്യരാജാവോടും,
അവക്കാത്മജൻമിശിഹായായ് വരും 88
എന്നുള്ള ശുഭവാർത്തയറിയിച്ച്,
മാനസാശയുമേറെ വർദ്ധിപ്പിച്ചു. 89
ലോകമാനുഷരായ മഹാജനം
ലോകനായകനെ സ്തുതിച്ചീടിനാർ. 90
ലോകൈകനാഥ! സർവദയാനിധേ!
ലോകരക്ഷയ്ക്കു വന്നുകൊള്ളണമെ. 91
മേഘം പെയ്യുന്ന മഞ്ഞതിലെങ്കിലും
ശീഘ്രം നീയും വരാത്തതെന്തയ്യോ 92
ആകാശം വെടിഞ്ഞിറങ്ങും രക്ഷകാ,
ആകെ നിൻകൃപയില്ലാതെന്തുഗതി! 93
നീക്കു താമസം പാർക്കാതെ വേദന
പോക്കിക്കൊള്ളുക വേഗമെന്നാരവർ. 94

മൂന്നാം പാദം സമാപ്തം

---

# മൂന്നാം പാഠം

— (*) —

ജന്മപാപംകൂടാതെയുള്ള പ. മറിയത്തിന്റെ ജനനം. ദേവാലയത്തിൽ താമസമാക്കിയ മറിയം കന്യാവ്രതം നേരുന്നു. ഒരത്ഭുത പ്രവൃത്തി വഴി വി. യൌസേപ്പിനെ മറിയത്തിന്റെ ഭർത്താവായി ദൈവം തിരഞ്ഞെടുക്കുന്നു. അവരുടെ വിവാഹം. അവർ നസ്രത്തിൽ താമസമാക്കുന്നു.

പുഷ്പം മുമ്പിൽ പിറന്നുണ്ടാകും ഫലം
വൃഷ്ടികൾ മുമ്പിൽ മേഘമുണ്ടായ്‌വരും 1
പ്രാതഃസൂര്യ പ്രത്യൂഷനക്ഷത്രം
വരും മനോമോദസ്സൂര്യർക്കും മുമ്പേ 2
കാലത്തിന്റെ മദ്ധ്യമത്തിലപ്പോൾ
ലോകത്തിന്റെ രക്ഷ ഉദിപ്പാനായ് 3
വെളിച്ചമേറും നക്ഷത്രമെന്നപോൽ
തെളിവോടിങ്ങുദിച്ചു കന്യാമണി. 4
വരണ്ട ഭൂമിക്കു ശീതവർഷത്തിന്നായ്
അത്യന്ത ഗുണവാഹമേഘമിതു്. 5
ഉത്തമഫലം പൂവിന്നുണ്ടാകുവാൻ
ചിത്താപഹാര രൂപ പുഷ്പമിതേ. 6
ദേവസൂര്യനുദിപ്പാനവനിയിൽ
ദേവാനുഗ്രഹ താരമുദിച്ചിതു്. 7
രാജരാജൻ ധര എഴുന്നെള്ളുവാൻ
രാജസിംഹാസനം പണിയിച്ചിതു്. 8
രാജപുഷ്കരതലത്തിന്നടുത്തൊരു
രാജധാനി പണിചെയ്തു ശോഭയിൽ 9
സർവ്വദോഷത്താൽ വലയും മർത്ത്യരെ
സർവ്വദോഷമകററി രക്ഷിച്ചിടാൻ 10
സർവ്വേശൻ നരനാവാൻ ജനനിയായ്
സർവ്വനിർമ്മല കന്നി പിറന്നിതു്. 11
മാനുഷകുലശ്രേഷ്ഠരത്നമിതു്,
തിന്മയററഗുണഗണശാലിനി. 12

ദുർല്ലോകത്തിന്നപജയകാരണം,
സ്വർല്ലോകത്തിന്നു മാന്യമാം സ്ത്രീവര; 13
കറയററ നൈർമ്മല്യം ധരിച്ചവൾ
നിറവുള്ള ധർമ്മങ്ങടെ ഭാജനം. 14
ജനിച്ചന്നേ സംപൂർണ്ണ ചന്ദ്രൻപോലെ
മനോജ്ഞപ്രഭ വീശിത്തുടങ്ങിയാൾ 15
പാപത്തിന്റെ നിഴലും തൊട്ടില്ല
തമ്പുരാനിഷ്ടപുണ്യമെല്ലാമുണ്ടു്, 16
ജന്മദോഷം നിഴൽപോലും തീണ്ടാതെ
നന്മയിൽ മുളച്ചുണ്ടായ നിർമ്മല 17
ദൃഹോദക്കദശായവളെയുടൻ
മഹാ സ്നേഹത്താലലംകരിച്ചതു്. 18
ആത്മാവിന്റെ സാമർത്ഥ്യമായവ
സമ്മതിച്ചുകൊടുത്തു പ്രിയത്തോടെ. 19
മാലാഖമാർക്കും മനുഷ്യർക്കുമുള്ള
ആത്മപുഷ്ടിയിതിനോടൊത്തുവരാ. 20
പുത്രൻ തമ്പുരാൻ ജനനിയാകുവാൻ
മർത്യരത്നത്തെ വരച്ചു കൈക്കൊണ്ടു. 21
ബാവാ പുത്രിയിവളെന്നതുപോലെ
സർവ്വത്തേക്കാളുമേറെ സ്നേഹിച്ചിതു. 22
മാലാഖമാരിൽ പ്രധാനികളവർ
വേലയ്ക്കു നില്പാനേറെയാഗ്രഹിച്ചു. 23
ഗബ്രിയേലിനെ തമ്പുരാൻ കല്പിച്ചു
സന്നിധിയാം മറിയത്തെ കാപ്പാനായ്; 24
സൽപ്രഭുത്വമാദരിപ്പാനായി
മറിയമെന്ന നാമധേയമിതു് 25
ത്രിലോകത്തിലും പൂജ്യമാം നാമത്തെ
കല്പിച്ചു പേരുമിട്ടു സർവ്വേശ്വരൻ, 26
ജനിച്ചന്നേ തികഞ്ഞു ബുദ്ധിപ്രഭ
മാനസത്തെ നടത്തും യഥോചിതം. 27

അങ്ങേപ്പക്ഷയ്ക്കു ലാക്കിളു തമ്പുരാൻ
അങ്ങേക്കിഷ്ടമിതങ്ങെ പ്രമാണമാം 28
ബുദ്ധിധ്യാനവും ചിത്തരസങ്ങളും
പ്രധാന ഗുണമിവൾക്കും സന്തതം, 29
ഭൂലോകം പ്രതിയിച്ചു ഒരിക്കലും
ഉള്ളിൽ പൂകാതെ വാണതപസ്വിനി. 30
മൂന്നുവയസ്സിൻകാലം കഴിഞ്ഞപ്പോൾ
അന്നോറശലം പള്ളിയിൽ പാർത്തവൾ 31
പിതാക്കന്മാരെ ചിന്തിക്കാതെ സദാ
ശാസ്ത്രത്തിങ്കലുറപ്പിച്ചു മാനസം. 32
അല്പഭക്ഷണം ദേവജപം തപ-
സ്സെപ്പോഴുമിവ വൃത്തികളയാതെ 33
ഉറക്കത്തിലും മനസ്സും ബുദ്ധിയും
ഉറക്കത്തിന്റെ സുഖമറിയാതെ 34
ദൈവമംഗലം ചിന്തിച്ചും സ്നേഹിച്ചും
ജീവിതം കഴിച്ചീടുമാറായതു. 35
പുണ്യവാസത്തിൽ മാലാഖമാരുടെ
ശ്രേണിനിയതം കന്നിയെ സേവിക്കും 36
ശാസ്ത്രത്തിന്റെ പൊരുൾ തിരിച്ചീടും
ഉത്തരലോകേ വാർത്തയറിയിക്കും 37
ആദത്തിന്റെ ദോഷമൊഴിപ്പാനായ്
യൂദജന്മത്തിൽ ജനിപ്പാൻ തമ്പുരാൻ 38
മുമ്പിൽ നിവ്യന്മാരോടരുൾ ചെയ്തപോൽ
കല്പിച്ചകാലമൊട്ടു തികഞ്ഞതു് 39
തമ്പുരാനെയീഭൂമിയിൽ കാൺമതി-
ന്നുപായമത്രേ വന്നീവയെന്നതും 40
സത്യവാർത്തകളറിയിക്കും വിധൌ
ചേതസി ദാഹമുജ്വലിക്കും സദാ, 41
ശക്തിയേറിയ തീയിലനന്തരം
ഘൃതം വീഴ്ത്തിയാൽ കത്തുമതുപോലെ 42
വന്നരുളുക ദൈവമേ! താമസം
നീങ്ങുവാനനുഗ്രഹിക്ക സത്വരം 43

ഗുണമൊന്നും നീയല്ലാതെയില്ലല്ലോ,
പുണ്യം കൂട്ടുവാൻ വന്നരുളേണമേ! 44

പ്രാണപ്രാണൻ നീ സർവമംഗല്യമേ!
പ്രാണനാശാ എന്നെ വന്നാശ്വസിപ്പിക്ക 45

കണ്ണിന്നു വെളിവേനിക്കു നീ തന്നെ
ഘൃണയാചിതം പോവാനാദിക്കനീ 46

പണ്ടു കാരണവർ ചെയ്തതോർക്കുമ്പോൾ
കണ്ടു നിന്നെ ഞാൻ വന്ദിച്ചുകൊള്ളുവാൻ 47

ഭാഗ്യത്തിന്നുടെ യോഗ്യമുണ്ടാകുമോ?
അഗതിക്കു സഹായമുണ്ടാകുകിൽ 48

അന്നിനിക്കുള്ള മോഹവിനാശമാം
അന്നുതൽപരം ഭാഗ്യം വേണ്ടു ഭുവി. 49

നീയീഭൂമിയിൽ ജനിച്ചുകൊള്ളുകിൽ
പ്രിയത്താലപ്പോൾ ദാസിയമ്മയ്ക്കു ഞാൻ 50

കൂലി വേണ്ട സമ്മാനവും ചെയ്യേണ്ട
വേലയൊക്കെയ്ക്കുമാളു ഞാൻ നിശ്ചയം 51

നിന്നെക്കാപ്പാനും നിന്നെയെടുപ്പാനും
എന്നിലേലും മടിയില്ല ദൈവമേ! 52

ഉറങ്ങുന്നേരം നിന്നെ ദയവോടെ
ഉറങ്ങാതെ ഞാൻ കാത്തുകൊണ്ടീടുവാൻ, 53

ഉറക്കത്തിന്നു ഭംഗം വരുത്താതെ
വെറുപ്പിക്കാതിരിക്കും തൃക്കാല്ക്കൽ ഞാൻ 54

തൃക്കാൽമയത്താൽ പരിഭവിക്കാത്ത
ഭക്തിയോടു ഞാൻ മുത്തമിടുന്നേരം 55

ഉയർന്നിട്ടിച്ഛയൊക്കെയും സാധിപ്പാൻ
തണുപ്പിച്ചീടും ചൂടുള്ള കാലത്തിൽ 56

ശീതംപോക്കുവാൻ കുളിർന്നിരിക്കുമ്പോൾ
ഒത്തപോൽ സദാ ഉരിക്കുന്നുണ്ടു ഞാൻ 57

നടപ്പാൻ കൊതു തൃക്കാലിളക്കുമ്പോൾ
പിടിച്ചുണ്ണിയെ നടത്തിക്കൊള്ളുവാൻ. 58

പ്രേമത്തിന്നുടെ കിരീടം ദൈവമേ!
എന്മനോരസം മുജ്ജ്വലിക്കുന്നതു്. 59

കന്യകാരത്നമിങ്ങനെ ചിന്തിച്ചു
പിന്നെത്തന്നിൽ വിചാരിച്ചുപേക്ഷിച്ചു. 60

ഇക്കാമിയായ ഞാനിതു ചിന്തിച്ചാൽ
ഇക്രിയകൾക്കു യോഗ്യമെനിക്കുണ്ടോ? 61

നീയനന്തഗുണ സകലാംബുധി.
നീയഖിലപ്രഭു സർവ്വ മുഷ്കരൻ. 62

ഒൻപതുവൃന്ദം മാലാഖമാർ നിന്റെ
മുൻപിലാദരിച്ചെപ്പോഴും നിൽക്കുന്നു. 63

ദേവാ നിന്നുടെ ശുശ്രൂഷയാസ്ഥയായ്
സേവിച്ചങ്ങവർനിന്നു സ്തുതിക്കുന്നു. 64

മൺപാത്രം കഴിഞ്ഞുള്ളവൾ ഞാനല്ലോ
ഇപ്രകാരം ഞാനെന്തു മോഹിക്കുന്നു. 95

കാരുണ്യത്തിന്റെ വിസ്മയത്താലെ നീ
പരിപൂർണ്ണമെനിക്കു വരുത്തുക. 66

സൂര്യവേഷത്തെ നോക്കുമതുപോലെ
ദൂരെയെങ്കിലും കണ്ടാവു നിൻപ്രഭ. 67

ഈവണ്ണം നിത്യംമാനസേ ചിന്തിച്ചു
ദൈവാനുഗ്രഹം പാർത്തീടും കന്യക, 68

അന്യഭാവമുണ്ടാകരുതെന്നുമേ
മാനസത്തിലുറച്ചിതു നിശ്ചയം. 69

മാം സമ്മോഹങ്ങളെറെയറച്ചവൾ
കന്യാത്വം മനസ്സ സർവ്വേശ സാക്ഷിണി 70

പന്തിരണ്ടു വയസ്സു തികഞ്ഞപ്പോൾ
ഭർത്താവാരിവൾക്കെന്നു വിചാരമായ് 71

വിവാഹംചെയ്തു കന്യയ്ക്കു പുത്രനായ്
ദേവൻജനിപ്പാൻ കല്പിച്ചു കാരണം 72

സ്ത്രീവർഗ്ഗമെല്ലാം വേൾക്കണമെന്നതു
പൂർവ്വകല്പനയായതറിഞ്ഞാലും 7

ഈവണ്ണം നരജന്മത്തിലാരുമേ
ഭൂമിയിലുണ്ടായില്ലെന്നു നിശ്ചയം 74

രൂപസൗന്ദര്യം മഹാ വിരക്തിയും
ഉപേക്ഷാപേക്ഷ സുക്രമ നീതിയും 75

ദേവസേവയും ശാസ്ത്രവിജ്ഞാനവും
ഇവയങ്ങനെ കണ്ടവരാരുള്ളു. 76

ഇക്കന്യയുടെ മുഖത്തു നോക്കുമ്പോൾ
ശങ്കാചാരങ്ങൾ പറഞ്ഞുകൂടുമോ? 77

ദേവിയില്ലെന്നു ശാസ്ത്രത്തിൽ കണ്ടു നാം
ഇവൾ ദേവിയെന്നോർത്തു പോമല്ലെങ്കിൽ 78

ഇവൾക്കു തുണയാകുവാൻ യോഗ്യനെ
ദ്യോവിൽനിന്നങ്ങു വരുത്തിക്കൂടുമോ? 79

പട്ടക്കാരരിതിങ്ങനെയെണ്ണുമ്പോൾ
കൂടുന്നില്ല വിചാരത്തിൽ ചഞ്ചലം 80

ദേവഭാവമപേക്ഷിക്കയെന്നതു്
നിർവൈഷമ്യ മുറച്ചുവെച്ചു തദാ. 81

ദേവധ്യാനസ്ഥലമതിലേവരും
ദേവസേവാധ്യാനം ചെയ്യപേക്ഷിച്ചു. 82

ദേവൻ താനറിയിച്ചിതു വാർത്തകൾ
സേവകരറിഞ്ഞവണ്ണം കല്പിച്ചു. 83

വിവാഹം ചെയ്യാനുള്ള പുരുഷന്മാർ
വിവാഹത്തിനു പള്ളിയിൽ കൂടുവാൻ 84

കൈവടിയാൽ വരുവാനറിയിച്ചു
കൈവടിയുമെടുത്തുകൊണ്ടാരവർ 85

കല്പിച്ചപോലെ വേഗം പുറപ്പെട്ടു
ശില്പമായൊക്കെ ഭൂഷണവേഷത്തിൽ 86

വന്നു പള്ളിയകം പുക്കനന്തരം
പിന്നാലെ വന്നു ധന്യനവുസേപ്പും 87

ചിൽപുരുഷനു വകൈടിയില്ലാഞ്ഞു
കോപിച്ചു പട്ടക്കാരനയാളോടു 88

ദേവഭക്തൻ മനോഭീതി പൂണ്ടപ്പോൾ
കൈവടിയൊന്നു നൽകിയൊരു സഖി 89

മർത്ത്യരാജനാ പുണ്യവാന്റെ കൈയിൽ
ചേർത്ത ബന്ധു വരണ്ടതറിഞ്ഞാലും. 90

പുണ്യശാലയിൽ കൈവടി വച്ചുടൻ
വീണു കമ്പിട്ടപേക്ഷിച്ചു സാദ്ധ്യമായ്. 91

കന്യകയെനിക്കാകണം ഭാര്യയായ്
എന്നപേക്ഷിച്ചു ബാലരെല്ലാവരും. 92
കന്യാത്വക്ഷയം വരാതിരിപ്പാനായ്
ധന്യനാം യവുസേപ്പുമപേക്ഷിച്ചു. 93
ഒട്ടുനേരം കഴിഞ്ഞൊരനന്തരം
എടുത്തു വടി നോക്കിയ നേരത്ത് 94
ആശ്ചര്യമൊരു ശുഷ്കമായ വടി
പച്ചവെച്ചു കിളിർത്തു ചിത്രമഹോ. 95
ശാഖാപത്രവും പുഷ്പഫലങ്ങളും
ശാഖതന്മേലിറങ്ങീതു റൂഹായും. 96
ദണ്ഡെല്ലാവരും നോക്കിയ നേരത്ത്
പുണ്യനാം യവുസേപ്പെന്നറിഞ്ഞുടൻ 97
ദാവീദിന്റെ രാജ ജന്മമുള്ള
സുവിനീതൻ യവുസേപ്പു കന്യയെ 98
അക്കാലം യൂദരുടെ മര്യാദയ്ക്കു
തക്കപോലെ വിവാഹവും ചെയ്തുടൻ. 99
ഭാര്യസുവ്രതം ചൊന്നതു കേട്ടപ്പോൾ
വീര്യവാൻ യവുസേപ്പു തെളിഞ്ഞുടൻ 100
ധർമ്മത്തിന്നു സഹായമുണ്ടായെന്നു
ബ്രഹ്മചാരി പ്രധാനി സ്തുതിചെയ്തു. 101
ഭാര്യക്കുള്ള മുഖപ്രഭ നോക്കുമ്പോൾ
സൂര്യൻപോലെ തെളിഞ്ഞു വിളങ്ങുന്നു 102
പുണ്യഭാവമുദിച്ചു ശോഭിക്കുന്നു,
ഗുണത്തിന്നു ചെലുത്തീടും മാനസം. 103
ആയതുകൊണ്ടു യൗസേപ്പു ഭാഗ്യവാൻ
ഭാര്യയും കൊണ്ടുപോയി നസറാസിൽ. 104

## നാലാം പാഠം

— (*) —

**യൗസേപ്പും മറിയവും നസ്രത്തിൽ താമസിക്കുമ്പോൾ ഗബ്രിയേൽ ദൈവദൂതൻ മറിയത്തോടു ദൈവാവതാരത്തെപ്പറ്റി സംസാരിക്കുന്നു. മറിയം എലിസബത്തിനെ സന്ദർശിക്കുന്നു–തിരിച്ചുവരുന്നു–മറിയം ഗർഭ**

**വതിയാണെന്നു മനസ്സിലായപ്പോൾ യൗസേപ്പ് വളരെ ദുഃഖിക്കുന്നു. ദൈവദൂതൻ സത്യം വെളിപ്പെടുത്തുന്നു ദൈവപുത്രന്റെ ജനനത്തെ ഇരുവരും പ്രതീക്ഷിക്കുന്നു.**

അമ്മകന്യക നസ്രസിൽ പോയപ്പോൾ
നന്മയ്ക്കുംഗുണവൃത്തി തപസ്സിന്നും 1
തുമ്പമേതും വരുത്താതെ നിഷ്ഠയായ്,
മുമ്പിൽ പള്ളിയിൽ പാർത്തിരിക്കുംവണ്ണം 2
സ്വാമിതന്നുടെയിഷ്ടമതുപോലെ
ശ്രമിച്ചു പുണ്യഭർത്താവും താനുമായ് 3
ഏകമാനസാൽ പുണ്യകാര്യത്തിന്നു
സങ്കൽപിച്ചു പുറപ്പെട്ടു സന്തതം 4
ഒട്ടൊഴിയാതെ ധർമ്മഗുണത്തിന്നും
കൂടെ ക്ലേശിച്ചു വിഘ്നം വന്നീടാതെ 5
അവർകളുടെ മംഗലവൃത്തിയെ
നാവിനാല് പറഞ്ഞൊപ്പിച്ചുകൂടുമോ? 6
യൗസേപ്പു ശുഭപൂർണ്ണനദിയെങ്കിൽ
ആ സ്ത്രീരത്നമബ്ധിയോടുപമിക്കാം. 7
അയാൾ മുഖ്യതകൊണ്ടദ്രിയെങ്കിലോ
ആയുമ്മാ മലമുകളെന്നു നൂനം 8
മാണിക്യംകൊണ്ടയാൾ പൊന്നെന്നാകിലോ
മണിനായകക്കല്ലായുമ്മാതന്നെ. 9
ഭൂതലത്തിലും സംഭവനത്തിലും
ആസ്ത്രീരത്നത്തോടൊപ്പമില്ലാരുമേ. 10
സൃഷ്ടിചെയ്ത കർത്താവിന്റെ മുഖ്യത
സൃഷ്ടിമുഖ്യമിതേറെ സ്തുതിക്കുന്നു, 11
സന്നിധികളാൽ വ്യാപ്തമലംകൃതം
തമ്പുരാന്റെയിരിപ്പിന്നു പാത്രമായ് 12
എന്നു തോന്നിയ സമയം തമ്പുരാൻ
തന്നുടെ മനിഷ്പത്തെയയച്ചുള്, 13
കന്യകയുടെ സമ്മതം കേട്ടിട്ട്
കന്യകയ്ക്കു സൂനുവാകുവാൻ തമ്പുരാൻ 14
ദൂത്യത്തിന്നുടെ യോഗ്യമാകും യഥാ
ദൂതരിൽ ബഹുമാന്യനെ കല്പിച്ചു 15
രാത്രി പാതി ചെന്നെത്തിയ നേരത്തു
ഉത്തമധ്യാനയുക്തയുമ്മായുമായ് 16

രഹസ്യനമസ്കാരം ചെയ്യുന്നപ്പോൾ
മഹാഭക്തനാം ഗബ്രിയേൽ മാലാഖാ 17
സ്വനാഥയിതെന്നത്രയും ഭക്തിയാൽ
ചെന്നു വന്ദിച്ചു കുമ്പിട്ടുണർത്തിനാൻ 18
"സ്വസ്ത്യം നിന്നിൽ സർവ്വേശതിരുവുള്ളം
ദത്തമാം ഗുണംകൊണ്ടു നിറഞ്ഞോളെ 19
നിന്നോടുകൂടി നാഥനാം തമ്പുരാൻ
നീവധുക്കളിലാശിർവാദപ്പെട്ടു." 20
ഇത്യാദി വാക്കു കേട്ടടൻ കന്യക
അത്യന്തം പരിഭ്രമിച്ചു ശങ്കിച്ചു. 21
സ്തുതിരൂപമാം വാക്കിതെന്തിങ്ങനെ
ചിന്തിച്ചു മഹാവികാരം പൂണ്ടടൻ 22
മാനസത്തിലെ ശങ്ക കാണും വിധൌ
വന്ന ദൂതനുണർത്തിച്ചുനേരം. 23
"ചിന്ത നീക്കിൻ മറിയം, പേടിക്കേണ്ട
തമ്പുരാന്റെ പ്രസാദം നിനക്കുണ്ട് 24
നിനക്കുദരേ ഗർഭമുണ്ടായ്‌വരും
സൂനുവെ പ്രസവിക്കുമനന്തരം 25
"അവനെ 'യീശോ' പേർ നീ വിളിക്കേണം
ഭുവനങ്ങളിൽ വലിയവനാകും 26
ഏകതപെട്ടവന പുത്രനിവൻ
സകലേശനനന്തദയാപരൻ. 27
ജനകനാകും ദാവീദുരാജന്റെ
തനയനിയാൾ വാഴും സിംഹാസനം" 28
അന്നേരമരുളിച്ചെയ്തു കന്യക
"എങ്ങനെ ഭവിച്ചീടുമിതൊക്കവേ! 29
പുരുഷസംഗമറിയുന്നില്ലഞാൻ
നരസംഗമാഹവ്രത്യാശയില്ലമേ. 30
നിർമ്മലനായ സർവ്വേശസാക്ഷിണി
നിർമ്മലകന്യാവ്രതവും നേർന്നു ഞാൻ." 31
ഉത്തരമുണർത്തിച്ചിതു മാലാഖാ
സത്യമായ വചനങ്ങൾ പിന്നെയും 32

“റൂഹാദക്കുദശായിറങ്ങും നിന്നിൽ
സിംഹാസനമായാംക്ക നീയാകുമേ, 33

അത്ഭുതപൂർവ്വ വിസ്മയവൃത്തിയാൽ
നിൻവയററിൽ ജനിച്ചീടും സുപ്രജ 34

കന്യാത്വത്തിനു ക്ഷയമുണ്ടാകാതെ
കന്യകേ! ദേവമാതാവാകും നീയേ 35

ആലാഹാ പുത്രൻ നിൻമകനായ് വരും
ആലസ്യം നരക്കായാളൊഴിച്ചീടും 36

എന്നതന്നെയുമല്ല; വിശേഷിച്ചും
നിന്നുടെയിളയമ്മയാമേലീശാ 37

വൃദ്ധത പുക്കിരിപ്പതറിവല്ലോ?
വാർദ്ധക്യത്തിങ്കൻ ഗർഭം ധരിച്ചിട്ടു 38

മാസമാറായി മച്ചിപ്പേരെങ്കിലും
അസാദ്ധ്യകാര്യം സർവ്വേശനില്ലല്ലോ.” 39

മാലാഖായങ്ങുണർത്തിച്ചുള്ളനേരം
കാലം വൈകാതെ കന്യയരുൾചെയ്തു. 40

“ദേവന്റെ ദാസിയാകുന്ന ഞാനിതാ!
ദേവനിഷ്ടംപോലെയെനിക്കാകട്ടെ” 41

അൻപോടിങ്ങനെ കന്യക ചൊന്നപ്പോൾ
തമ്പുരാൻ റൂഹാ കന്യാമണിയുടെ 42

ഉദരത്തിലതിശുദ്ധ രക്തത്താൽ
സുദേഹം നിർമ്മിച്ചുണ്ടാക്കി സത്വരം 43

സർവ്വബോധം നിറഞ്ഞൊരാത്മാവിനെ
സർവ്വേശൻ നിർമ്മിച്ചാദേഹേ പൂകിച്ചു 44

പുത്രൻ തമ്പുരാൻ കന്യാമണിയുടെ
പുത്രനായിയെടുത്തു മനസ്സുഖം 45

ആത്മാവുദേഹമായുസ്സാൽ വർദ്ധിച്ചു
ആത്മനാഥനുമിങ്ങനെ മർത്ത്യനായ് 46

പുത്രൻ തമ്പുരാൻ രണ്ടുമെടുത്തിങ്ങു
പുത്രരായ നരാദിയെ രക്ഷിപ്പാൻ 47

ദേവമർത്ത്യസ്വഭാവമെടുത്തിട്ടു
ദേവമാനുഷനായിയാളിങ്ങനെ. 48

സാദരം തന്നിളയമ്മെക്കാൺമാനായ്
സാധുവമാതൃകന്യക യാത്രയായ് 49
ശ്ലീവാപ്പർവ്വതം കടന്നെഴുന്നെള്ളി
ശ്ലീവാചന്തയിൽ സ്ഖര്യാഗൃഹംപുക്ക് 50
അമ്മകന്നി, ഇളയമ്മെക്കണ്ടുടൻ
"ശ്ലാമ്മ" ചൊല്ലിയന്നത്തു തഴുകിനാൾ. 51
സ്വസ്തിചൊന്നതു കേട്ടോരേലീശുവാ
സന്തോഷാൽ പരിപൂർണ്ണത പ്രാപിച്ചു. 52
റൂഹാദക്കുദശായുമതുനേരം
രഹസ്യവിധമെല്ലാമറിയിച്ചു 53
സത്യമേലീശാ ഗർഭത്തിലെ പ്രജ
അത്യന്തം തെളിഞ്ഞാടിച്ചാടികൊണ്ട് 54
കന്നിതന്നുദരത്തിലെ നാഥനെ
വന്ദിച്ചുലീശാതൻ പ്രജ കുമ്പിട്ടു 55
ഈശോനാഥനാം കന്യുദരഫലം
ആശീർവ്വാദം കൊടുത്തു യോഹന്നാനെ 56
ശുദ്ധമാക്കിയുദരത്തിൽവച്ചു താൻ
സ്ലീശ്ഹാക്കൃത്യനെ സർവ്വദയാപരൻ 57
അന്നേരം കന്നിതന്നെയെലീശുവാ
വന്ദിച്ചാനന്ദത്തോടവൾ ചൊല്ലിനാൾ 58
"നീ വധുക്കളിലാശീർവ്വാദപ്പെട്ടു
നിൻവയററിലെ പ്രജയ്ക്കാശീർവ്വാദം 59
എൻെറ നാഥൻമാതാവായുള്ളവൾ
എന്നെക്കാൺമതിന്നായെഴുന്നള്ളുവാൻ 60
എനിക്കു യോഗ്യമെന്തൊന്നതെങ്ങനെ?
നിനക്കുള്ള പ്രിയമെന്നതു വേണ്ടു, 61
നിന്നോടു ദേവൻ കല്പിച്ചവയെല്ലാം
നിന്നിലിന്ന് തികഞ്ഞീടും നിർണ്ണയം 62
വിശ്വസിച്ചു നിനക്കു ഭാഗ്യമഹോ
നിശ്വാസം നമ്മജാതിക്കു പോക്കി നീ 63
നിൻനാദമെന്റെ കർണ്ണത്തിലെക്കൊണ്ടുടൻ
എന്നുള്ളിൽ പ്രജ ചാടി സന്തോഷിച്ചു." 64
അന്നേരം ദേവമാതാവരുൾചെയ്തു:
"എന്നുടെ ജീവൻ ദേവം സ്തുതിക്കുന്നു. 65
എന്നുടെയാത്മാ സത്യ സർവ്വേശനിൽ
ആനന്ദം ധരിച്ചേറെ സ്തുതിക്കുന്നു, 66

തനിക്കുള്ള ദാസിയുടെ താഴ്ചയെ
അനുഗ്രഹമായ് തൃക്കൺപാർത്തമൂലം 67
എന്നതുകൊണ്ടു ഭാഗ്യമെനിക്കെന്നു
ജന്മംതോറും പറയുമെല്ലാവരും 68
മുഷ്കരനെന്നെ സല്ക്കരിച്ചേററവും,
ശ്രേഷ്ഠതരമങ്ങേ നാമമതുകൊണ്ടു 69
നിർമ്മലൻതന്നെ പേടിയുള്ളോർകളെ
ജന്മംതോറുമങ്ങേയ്ക്കനുഗ്രഹം 70
തൻ തൃക്കൈക്കു ബലമങ്ങിന്നെടുത്തുടൻ
ചിതറിച്ചഹങ്കാരമുള്ളോർകളെ 71
മുഷ്കരന്മാരെത്താഴ്ത്തി, താഴ്ന്നോർകളെ
സല്ക്കരിച്ചുയർത്തി സർവ്വേശ്വരൻ. 72
ക്ഷുത്തുള്ളോർകൾക്കു സംപൂർണ്ണം നല്കിതാൻ
വിത്തമുള്ളോരെ ശൂന്യരായും വിട്ടു 73
മുൻപറിവാളരോടരുൾചെയ്തപോൽ,
തമ്പുരാന്റെ വിശ്വാസഭക്തനാം 74
താതനാകുമബ്രാഹത്തിനും തന്റെ
സന്തതി ശുദ്ധമാകും മനോജ്ഞനാം 75
ഓഹരിച്ചു തൻ ദയാവിനെയോർത്തൊരു
ദാസനാമിസ്രായേലെപ്പാലിപ്പാൻ 76
അന്തമില്ലാത്ത തന്റെ ദയവിനാൽ
സന്തതിയായി വന്നു ജനിച്ചു താൻ. 77
ഇസ്തുതി ചൊല്ലിയോറം തെളിഞ്ഞമ്മ
സചേരമിളയമ്മയോടൊന്നിച്ചു 78
പലനാൾകൂടി പാർത്താളവിടത്തിൽ
ഫലമേററതിനാലുണ്ടായിതു്. 79

സൂര്യനാലിരുൾ നീങ്ങി തെളിഞ്ഞപോൽ
തീയേല്ക്കയാൽ ശീതമകന്നപോൽ 80
എന്നതുപോലെ ജന്മദോഷത്തിരുൾ
നീങ്ങിയമ്മായുദരസ്ഥസൂര്യനാൽ 81
യോഹന്നാനിൽ നിറച്ചിട്ടു ഗൃഹായും
സ്നേഹമാതാവുതന്നുടെ ശക്തിയാൽ 82
ആ വീട്ടിലുള്ള ശീതളം നീക്കീട്ടു
ദൈവപ്രിയപ്രകാശമുദിപ്പിച്ചു 83
സാന്നിധിയുമവിടെയിരിക്കുമ്പോൾ
എന്നാലാവീട്ടിൽ ദാരിദ്ര്യമുണ്ടാമോ? 84

മൂന്നുമാസമവിടെയിരുന്നിട്ടു
കന്യ സ്വാലയം പ്രതിയെഴുന്നള്ളി 85
അർക്കൻ മേഘത്തിൽ പുക്കിരിക്കും വിധൌ
പ്രകാശമതിന്നുണ്ടാകമെന്നപോൽ; 86
സൂര്യൻ പോലെ മനോഹരശോഭയും
ഭാഗ്യേശ്രാതൊരുദരവൃത്തിയും 87
ഉമ്മാ തന്നിലീ ലക്ഷണമുണ്ടായീ
ക്രമത്താലെ പ്രജ വളർന്നിങ്ങനെ 88
ഭാര്യ തന്നുടെ ലക്ഷണം കണ്ടിട്ടു
ഭർത്താവിന്നുള്ളിലുണ്ടായ ചഞ്ചലം 89
വൃത്തിദോഷം വിചാരിപ്പതിനൊന്നും
ഹേതു കണ്ടില്ല പുണ്യമേ കണ്ടുള്ളു. 90
എന്തവകാശമിങ്ങനെ കണ്ടതു്
ചിന്തയാലതിന്നന്തവും കണ്ടില്ല 91
നിർമ്മലവ്രതം ഞാനുമെൻ ഭാര്യയും
ധർമ്മദോഷമോ എന്തിതു ദൈവമേ! 92
ഗർഭമെന്നതു നിശ്ചയമെങ്കിലോ
കീർത്തിഹാനിയെ വരുത്തിക്കൊള്ളാതെ 93
ഭാര്യതന്നെ ഉപേക്ഷിക്കേണമെന്നു്
ധൈര്യമുള്ളിലുറച്ചിതു താപസൻ. 94
പുണ്യവാന്റെ മനസ്സിലെ വേദന
തണുപ്പിപ്പാൻ ദയാപരൻ കല്പിച്ചു 95
മാലാഖായുമന്നേരമയാളോടു
കാലം വൈകാതെ ചൊല്ലി സുവാർത്തകൾ 96
"സംശയമില്ല പാറിയെ ശങ്കിപ്പാൻ
അങ്ങു ഭാര്യയെ പ്പാലിക്ക സാദരം 97
ഗർഭം സർവ്വേശസൂനുവായാണെന്നറി
നീ ഭയം നീക്കി സ്സന്തോഷിച്ചീടുക. 98
പുത്രനെപ്പെറും നിർമ്മലകന്യക
സുതനെ 'ഈശോ' പേർ നീ വിളിക്കേണം. 99
ദോഷത്താലുള്ള കേടുകൾ തീർത്തിട്ടും
രക്ഷിക്കുമിയ്യാൾ തനിക്കുള്ളോർകളെ." 100
ദിവ്യവാക്കുകൾ കേട്ടോരനന്തരം
ഉൾവ്യാധിയൊഴിഞ്ഞാനന്ദിച്ചന്നയാൾ 101
വന്നു ഭാര്യയെക്കൂമ്പിട്ടു പുണ്യവാൻ
തനിക്കുണ്ടായ ശങ്കയും കേൾപ്പിച്ചു 102

ദേവമാതാവോടുള്ളഴിവോടു താൻ
സേവിച്ചെൻ്റെ പിഴ നീ പൊറുക്കേണമേ. 103
ഉള്ളിലാധിയൊഴിഞ്ഞാറെ തന്നുടെ
ഉള്ളിലുള്ള സന്തോഷവും കോൾപ്പിച്ചു 104
പുണ്യവാളൻ പറഞ്ഞതു കേട്ടപ്പോഴ
പുണ്യവാരിധി കന്യയത്ഥം ചൊല്ലു:– 105
"ഭർത്താവിനുള്ള ഭീതിയറിഞ്ഞു ഞാനു
ചിന്തയും കണ്ടു ഭാവവികാരത്താൽ 106
ദൈവനാലുള്ള ഗർഭമിതെങ്കിലോ
ദൈവനു താനറിയിച്ചീടും നിശ്ചയം 107
എന്നുറച്ചു ഞാൻ പാർത്തിരിക്കും വിധൌ
തീർന്നു സംശയം അങ്ങേക്കുമെന്നായാൽ." 108
എന്നമ്മ ബഹുകാരുണ്യഭാഷയിൽ
മാന്യനാം പതിയോടരുളിച്ചെയ്തു. 109
അന്നുതൊട്ടിയാളെത്രയും ഭക്തിയാൽ
കന്യകാരത്നത്തെപ്പരിപാലിച്ചു. 110
പ്രസൂതിമാസമടുക്കുന്തോറുമമ്മ
ചിത്താപേക്ഷകളേറെ വർദ്ധിപ്പിച്ചു 111
ഒളിച്ചീടേണ്ട മൽപ്രിയ ദൈവമേ!
വെളിച്ചത്തുടൻ വന്നരുളീടുക! 1 2
എണ്ണുന്നുമാസം ദിനംപ്രതി നാഴിക,
കണ്ണിൽക്കാണ്മാനാഴറുന്ന മാനസം 113
കാൽക്ഷണം മഹായുഗമെന്നു തോന്നും
കാൽക്ഷണമിളവില്ലാതപേക്ഷയും 114
അസാദ്ധ്യത്തോടമ്മാ പാർത്തിരിക്കുമ്പോൾ
പ്രസവത്തിനു കാലമടുത്തിതു. 115

---

## അഞ്ചാം പാഠം

— (*) —

കാനേഷുമാരി കണക്കു കൊടുക്കുവാൻ യൗസേപ്പും മറിയവും ബെത്ലഹേമിലേക്കുപോകുന്നു. ഒരു രാത്രി വസിക്കുവാൻ സ്ഥലം കിട്ടാതെ ഒരു കാലിത്തൊഴുത്തിൽ അഭയം തേടുന്നു. അവിടെ ദൈവപുത്രനെ പ്രസവിക്കുന്നു. ദൈവ ദൂതന്മാർ പാട്ടുപാടി സ്തുതിക്കുന്നു. ദൈവദൂതന്മാരിൽനിന്ന് വിവരമറിഞ്ഞ് ഇടയന്മാർവന്നു ശിശുവിനെ ആരാധിക്കുന്നു. എട്ടാം ദിവസം ശിശുവിനു ഛേദനാചാരം നല്കു

ന്നു, ഒരു നവീന നക്ഷത്രത്തിന്റെ ഉദയം കണ്ടു് ജ്യോതിശ്ശാസ്ത്രജ്ഞന്മാർ ദിവ്യ പൈതലിനെ വന്നു ആരാധിച്ചു് സ്വർണ്ണവും, കുന്തുരുക്കവും മീറയും തിരുമുൻക്കാഴ്ച വെക്കുന്നു. നാൽപതാം ദിവസം ശിശുവിനെ ദൈവാലയത്തിൽ കാഴ്ചവെച്ചപ്പോൾ മുനീന്ദ്രനായ ശീമോൻ ദിവ്യ ശിശുവിനെ കരങ്ങളിലെടുക്കുന്നു. ഈ ശിശുമൂലം മറിയത്തിന്റെ ഹൃദയം വ്യാകുലവാളു കൊണ്ടു് പിളരുമെന്നു പ്രവചിക്കുന്നു. തിരു കുടുംബം ഈജിപ്തിലേക്ക് ഒളിച്ചോടുന്നു. ഹേറോദേസ് കുട്ടികളെ കൂട്ടക്കൊല നടത്തുന്നു. ഈജിപ്തിൽനിന്നു തിരിച്ചുവരുന്നു. പന്ത്രണ്ടാമത്തെ വയസ്സിൽ ദേവാലയത്തിൽ വെച്ചു് യേശുവിനെ മൂന്നുദിവസത്തേക്കു കാണാതാവുന്നു. അമ്മക്കും വളർത്തുപിതാവിനും കീഴ്പ്പെട്ടു് നസ്രത്തിൽ താമസിക്കുന്നു.

വൻപനമ്മഗസ്തൂസ് കേസർ മഹാരാജൻ
കല്പിച്ചു തന്റെ ലോകരെയെണ്ണുവാൻ 1
നൂതനം തലക്കാണവും വാങ്ങിച്ചു്
സാധനത്തിലെഴുതേണം ലോകരെ 2
ജന്മമായ നഗരിയിൽ കൂടുവാൻ
തന്മഹീപതി കല്പിച്ചറിയിച്ചു 3
ദാവീദു രാജപുത്രൻ യവുസേപ്പും
ദേവമാതാവും ദാവീദു ഗോത്രികൾ 4
താതൻ രാജാവു ദാവീദു വാണതു
ബെത്‌ലഹം തന്നിലെന്നതു കാരണം 5
പോകണമവർ ബെത്‌ലഹം ചന്തയിൽ
സകലേശവിധിയുമതുപോലെ 6
ഉമ്മായും യവുസേപ്പു മെഴുന്നള്ളി;
ജന്മഭൂമിയവർക്കതറിഞ്ഞാലും, 7
ബെത്‌ലഹം പുക്ക രാജവിധി പോലെ
ബെത്‌ലഹേം ചന്തയാകെ നടന്നവർ 8
ഇരിപ്പാനൊരു വീടു തിരഞ്ഞാറെ
ആരും കൈക്കൊണ്ടില്ല നരമുഖ്യരെ 9
മുഷ്കരന്മാർക്കു നൽകി ഭവനങ്ങൾ
സൽക്കരിച്ചു കൊടുക്കുന്നെല്ലാവരും, 10
ഇവരെത്രയും നിർദ്ധനരാകയാൽ
ആവാസത്തിനു സ്ഥലമില്ലാഞ്ഞാറെ 11
ശ്രേഷ്ഠനാഥയ്ക്കു നിയോഗ്യയോഗത്താൽ
ഗോഷ്ഠാനത്തിലിറങ്ങി പാർത്താരവർ 12

വിഷ്പഞ്ചവിംശതി ഞായർ വാസരെ
സ്വാപ്നം ഭൂമിയിൽ വ്യാപിച്ച കാലത്തിൽ 13
തിന്മയാലുള്ള പാപങ്ങളും നീക്കുവാൻ
ഭൂമിക്കാനന്ദത്തിനുള്ള കാരണം 14
ഉത്തമധ്യാനം പൂണ്ടൊരു കന്യക
പുത്രദർശനമേറെ ഇച്ഛിച്ചപ്പോൾ 15
രാത്രി പാതി കഴിഞ്ഞോരനന്തരം
ചിത്രമെത്രയും നീങ്ങിയിരുട്ടകം. 16
മനോജ്ഞനൊരു സൂര്യോപമാനനായ്
കന്നിപുത്രൻ ഭൂപാലൻ പിറന്നു! 17
കന്യാത്വക്ഷയം വരാതെ നിർമ്മല
ഊനംകൂടാതെ പെറ്റു സവിസ്മയം! 18
കുപ്പിക്കു ഭേദം വരാതെയാദിത്യൻ
കുപ്പിതന്നിൽ കടക്കമതുപോലെ 19
ഉദരത്തിനു മർദ്ദം വരുത്താതെ
മേദിനിയിലിറങ്ങി സർവ്വപ്രഭു 20
സൂതിവേദനയുമമ്മയറിയാതെ
പുത്രനെ പുരോഭാഗത്തിൽ കണ്ടുടൻ 21
ഉള്ളകത്തു കൊള്ളാത്തുള്ള സന്തോഷാൽ
പിള്ളതന്നെയെടുത്തമ്മ ഭക്തിയാൽ 22
ആരാധിച്ചു തൃക്കാൽ മുത്തി ബാലന്റെ
സ്നേഹസാധന മാനസേ പൂരിച്ചു 23
ദേവമർത്യനായ് വന്നു പിറന്നൊരു
ദേവബാലനെ അമ്മ കൊണ്ടാടിനാൾ 24
ആകാശങ്ങളിയരുടെ സഞ്ചയം
ആകാശം മേളിച്ചിരുന്ന സമയത്തിൽ 25
ആ ജനം മഹാശോഭ കണ്ടക്ഷണം
ഭയാവിലരീവെളിവെന്തിങ്ങനെ? 26
പരസ്പരം പറയും പുനരിവർ
ആകാശത്തിലെ വികാര കാരണം 27
മാലാഖമാരിറങ്ങിയവരോട്
"കാലം വൈകാതെ സംഭ്രമം നീക്കുവിൻ 28
ഭീതിക്കിപ്പോളവകാശമില്ലല്ലോ
സന്തോഷത്തിന്റെ കാലമിതായതു് 29
അത്യുന്നതോത്സവം പൂണ്ടു കൊണ്ടാടുവിൻ
സത്യവേദവും വന്നു പിറന്നിതാ! 30

രക്ഷിതാവു നിങ്ങൾക്കു ഭവിച്ചയ്യാൾ
അക്ഷിഗോചരനായിടുമപ്പുള 31
ദാവീദിന്നുടെ നഗരേ ചെല്ലുവിൻ
ഞാൻ പറഞ്ഞപോലുണ്ണിയേക്കാണ്മീടും 32
"അസറോ"എന്ന ശീലയും ചുറ്റിച്ചു
അസമേശനെ ഗോഷ്ഠാനം തന്നിലെ 33
തൃണത്തിന്മേൽ കിടക്കുന്ന നാഥനെ
കാണുവിൻ നിങ്ങൾ ലോകങ്ങൾക്കീശനാം." 34
ഈവണ്ണം ചൊല്ലിക്കൂടിയ തൽക്ഷണം
ദിവ്യന്മാർ വന്നുകൂടി സംഖ്യവിനാ. 35
"ഉന്നതത്തിലിരിക്കുന്ന ദേവനു
നിരന്തരസ്തുതി സർവ്വലോകത്തിനും 36
സുമനസ്സുള്ള ഭൂമി ജനത്തിനും
അമേയാനുകൂലമുണ്ടായിടുക," 37
ഇത്യാദി ബഹു സുന്ദരഭാഷയിൽ
സത്യദേവ വിൻ ദൂതന്മാർ പാടിനാർ. 38
അനന്തരം ദേവപാദവും വന്ദിച്ചു
സന്തോഷിച്ചു നമനം ചെയ്താരവർ 39
ഇടയന്മാരും നേരം കളയാതെ
ഓടിച്ചെന്നു വരുണ്ണിയെക്കണ്ടുടൻ 40
മുട്ടുംകുത്തി വന്ദിച്ചു തിരുമേനി
സാഷ്ടാംഗനമസ്കാരവും ചെയ്തുടൻ! 41
"ഇടയർ ഞങ്ങളെന്നുവരികിലും
ആടുകൾ നിനക്കഖിലപാലക! 42
ആടുകളെ ഞങ്ങൾ രക്ഷിക്കുമെന്നപോൽ
ഇടയൻ നീയേ ഞങ്ങളെ പാലിക്ക 43
കണ്ണിന്നിവിടെ ദുർബലനെങ്കിലും
ഉണ്ണി നീ തന്നെ സർവ്വവശനല്ലോ 44
ദീനനെന്നു തോന്നീടിലും മംഗലം
അനന്തം നിനക്കെന്നു വിശ്വാസമായ് 45
നിൻമുമ്പിലൊന്നുണർത്തിച്ചു കൊള്ളുവാൻ
സാമർത്ഥ്യം ഞങ്ങൾക്കില്ലെന്നറിഞ്ഞു നീ 46
ഉപേക്ഷിക്കാതെ കൈക്കൊണ്ടു ഞങ്ങളെ
നീ പാലിക്കേണം സർവ്വദയാനിധേ." 47
ഇതു ചൊല്ലി സ്തുതിച്ചു തൃക്കാൽ മുത്തി
സന്തോഷത്തോടു പോയാരവർകളും 48

എട്ടാന്നാം തികഞ്ഞെന്നു വരുകീട്ടും
ഇട്ടു നാമവു "മീശോ" വിളിച്ചതു്, 49
അന്നു മുമ്പിൽ ഭൂമിയുടെ രക്ഷയ്ക്കു്
തൻ തിരുമേനി ചിന്തി തിരുരക്തം 50
ഈശോ നാമാൎത്ഥം രക്ഷകനെന്നതും
നിശ്ചയിച്ചുവരുത്തി പരമാൎത്ഥം 51
ഈ നാമത്തിനാലന്നു മുമ്പിൽ ഭയം
മാനുഷർപൂണ്ടു ദുർഗ്ഗതിവാസികൾ 52
ഇതിനാലിപ്പരലോക പുണ്യജനം
അത്യന്തസുഖം പ്രാപിച്ചു നിശ്ചയം 53
സൎവ്വനാഥനെ ഭൂമിക്കു കാട്ടുവാൻ
പൂൎവ്വദൃഷ്ടശോഭാന്വിത നക്ഷത്രം 54
കിഴക്കിൽനിന്നുദിച്ചു പുറപ്പെട്ടു
കീഴില്ലാണാത്ത താരകരശ്മിയാൽ 55
മൂന്നു ലോകേശ രാജപ്രസൂതിയെ
മൂന്നു രാജാക്കൾ ബോധിച്ചാരന്നേരം 56
സൎവ്വപാലപ്രജയെന്നു ബോധിച്ചു
കീഴ്വഴക്കണമെന്ന ന്യായവശാൽ 57
ഗാംഗേയം, കന്തുരുക്കവും മുരുളും-
വേഗം കാഴ്ച്ചയുംകൊണ്ടു പുറപ്പെട്ടു 58
നക്ഷത്രം വഴികാട്ടിയ ശോഭയാൽ
സൂക്ഷ്മത്തോടു നടന്നു രാജാക്കന്മാർ 59
പ്രാപിച്ചങ്ങവരോറേശലം പുരേ
അപ്പോളംബരേ നക്ഷത്രം മാഞ്ഞു പായ് 60
പകച്ചു പ്രഭുവൃന്ദമതുനേരം
ലോകരാജനെ ചോദിച്ചന്വേഷിച്ചു, 61
ഹേറോദേശനു കേട്ടതി സംഭ്രമാൽ
ഏറെ ശാസ്ത്രികളെ വരുത്തീട്ടിനാൽ 62
ആ ജനത്തോടു ചോദിച്ചവനപ്പോൾ
രാജരാജനാമുണ്ണിസ്സുവാൎത്തകൾ 63
ശാസ്ത്രോക്തംപോലെ മിശിഹാടെ ജാതം
ശാസ്ത്രസിദ്ധമറിഞ്ഞവർ ചൊല്ലുവിൻ. 64
ശാസ്ത്രക്കാരതുകേട്ടു വിചാരിച്ചു
ശാസ്ത്രസാക്ഷിയിൽ കണ്ടതുണൎത്തിച്ചു. 65
"ഇക്ഷിതാവായ ദാവീദിൻ പുത്രനായ്
രക്ഷിപ്പാൻ മിശിഹാവരും നിശ്ചയം 66

ദാവീദുരാജ ജന്മനഗരിയാം
ബേതലയിൽ മിശിഹാ പിറന്നീടും" 67
ശാസ്ത്രക്കാരിവ്വ ചൊന്നതു കേട്ടാറെ
മാത്രനേരം വിചാരിച്ചു ചൊന്നവൻ 68
"പോക നിങ്ങളന്വേഷിച്ചു കമ്പിട്ടു
പോകുമ്പോൾ വന്നിങ്ങെന്നോടു ചൊല്ലണം. 69
നിന്ദിച്ചു ഹിംസിപ്പാനുറച്ചു ദുഷ്ടൻ
വന്ദിപ്പാനാശയുണ്ടെന്നു ചൊല്ലിനാൻ 70
ആയതുകേട്ടു ക്ഷത്രിരാജാക്കൾ
ആയവിടെന്നു വേഗം നടകൊണ്ടു 71
പൂർവ്വനക്ഷത്രം പിന്നെയും കണ്ടവർ
ഉൾവ്യാധിയപ്പോൾ നീക്കി സന്തോഷിച്ചു 72
ബെല്ലഹം നഗരിയുടെ അന്തികെ
അത്താരം തൊഴുത്തിന്മീതെ നിന്നുടൻ 73
തൊഴുക്കൂട്ടിൽ പുകിന്നു രാജാക്കന്മാർ
തൊഴുതാദരവോടവർ നിന്നുടൻ 74
രാജരാജനായുള്ളോരു ബാലനെ
രാജാക്കൾ ഭക്ത്യാ സൂക്ഷിച്ചു നോക്കിനാർ 75
ആനനം നല്ല പ്രതാപദൃഷ്ടിയും
മേനി സൂര്യനെ തോല്പിക്കും ശോഭയും 76
സർവ്വലക്ഷണമെല്ലാം തികഞ്ഞൊരു
സർവ്വപാലനാം ദേവജനന്നിയെ 77
കണ്ടുകൊണ്ടാടി നിന്നാനന്ദിച്ചവർ
വീണു സാഷ്ടാംഗം ചെയ്തവർ നാഥനെ 78
കാണിക്കയവർ വെച്ചു തിരുമുമ്പിൽ
സ്വർണ്ണം നല്ല കുന്തുരുക്കമെന്നതും, 79
മരത്തിൻ പശയാം മുരുളെന്നിവ
പരൻമുമ്പിൽ സ്വവിശ്വാസഭക്തിക്കു് 80
രാജസമ്മതം പൊന്നും കുന്തുരുക്കം,
രാജരാജനാം ദേവനിയാളെന്നും 81
മാനുഷനെന്നും മരിക്കുമെന്നതും
തനുവിൽ ക്ഷയഹീനവും മൂന്നിവ 82
ഉറച്ചെന്നതിന്നടയാളമവർ
മുരുൾ കാഴ്ച കൊടുത്തു ഭക്തിയോടും 83
കുന്തുരുക്കത്താൽ വിശ്വാസമെന്നതും,
പിന്നെ മുരുളാൽ സുപ്രതീക്ഷാഗുണം 84

പൊന്നിനാൽ സർവ്വനായകസ്നേഹവും,
ചിഹ്നമായിവ കാഴ്ചവെച്ചാരവർ 85
തൃക്കാലും മുത്തി യാത്രയുണർത്തിച്ചു
അകക്കാമ്പു തെളിഞ്ഞു പിരിഞ്ഞവർ 86
പോകുന്നേരം ഹേറോദേശറിയാതെ
പോകണമെന്നു ദിവ്യനറിയിച്ചു. 87
തൽക്കാരണത്താലന്യമാർഗ്ഗമായി
സ്വർല്ലോകം പ്രതി പോയവർ സാദരം 88
നാല്പതാം ദിനം തികഞ്ഞ കാലത്തു്
സ്വപുത്രനെയോറശലം പള്ളിയിൽ 89
ബാവാതമ്പുരാൻ മുമ്പിൽ കന്യാമണി
സുഭക്തിയോടു കാഴ്ചയായ് നൽകിനാൾ 90
അന്നേരം വയസ്സേറിയ ശെമഓൻ
ചെന്നു ജ്ഞാനദൃശാ ബഹു സാദരം 91
പാർത്തുകൊണ്ടു തൻ ബാലകമുഖ്യത
ചിത്തസമ്മതം വന്ദിച്ചു ചൊല്ലിനാൻ:- 92
"ഭൂനരന്മാക്കിരുട്ടുകൾ നീക്കുവാൻ
ഭൂനരനായി വന്ന ദയാപരാ! 93
തേലോകരിസറായേല്ല്യരിമക്കും
എല്ലാ ഭൂമിക്കും പ്രത്യക്ഷമാകുക! 94
വെളിവായിട്ടെൻ കണ്ണുകൾ കാൺകയാൽ
വെളിവൊക്കെയും നീയല്ലോ! ദൈവമേ! 95
വെളിവു നിന്റെ ലോകക്കു കാട്ടുവാൻ
തെളിവൊടിങ്ങു വന്ന സർവ്വപ്രഭോ! 96
ഇപ്പോൾ ദാസനെ അനുക്രമത്തോടെ
പ്രേമപ്രഭോ യാത്രയാക്കിക്കൊൾക നീ. 97
അമ്മയോടുടൻ ചൊല്ലി വയോധികൻ
നിന്മകനിപ്പോൾ വിരോധലക്ഷ്യമാം 98
പലക്കുമിയാളാലുണ്ടാം മംഗലം
പലക്കുമിയാളാൽ വരും നാശവും 99
നിന്നുടെ ചിത്തം ദുഃഖാസിലംഘനം:
സങ്കടമേറെ ഭവിക്കും നിർണ്ണയം" 100
പുണ്യദീർഘദർശിനിയാ "മന്നായും"
"ഉണ്ണത്തിന്നുടെ കാലമിതെന്നതും 101
രക്ഷാനാഥനെഴുന്നള്ളിയെന്നതും"
സാക്ഷിച്ചു റൂഹായാലന്നേരം ചൊന്നു 102

കന്യകതാനുമുണ്ണിയേയുംകൊണ്ടു
ധന്യനാം യൌസേപ്പുമവിടന്നു് 103
കാലം വൈകാതെപോയി നസറസ്സിൽ
ബാലനെ പരിപാലിച്ചിരിക്കുമ്പോൾ 104
അക്കാലമൊരു മാലാഖാ തൽക്ഷണം
"ഇക്കാലമിവിടെ പാൎക്കരുതെന്നു" 105
മാർ യൗസേപ്പോടും കന്യക തന്നോടും
കാൎയ്യകാരണമൊക്കെയും ചൊല്ലിനാൻ 106
"ബാലകവധം ഭാവിക്കുന്ന ചിലർ
കാലം വൈകാതെ പോകമെസറേനിൽ 107
വൈരികൾ വരവിന്നു സമയമായ്
വരുംമുമ്പെ നടകൊൾക വേഗത്തിൽ 108
ഒളിക്ക പരദേശത്തിൽ ബാലനെ
വെളിച്ചത്തുവരുവാൻ സമയമായ് 109
പിൻതിരിഞ്ഞിങ്ങു പോരുവാൻ കാലത്തിൽ
അന്തോനവിധി ഞാൻ വന്നറിയിക്കാം." 110
എന്നതുകേട്ടു യൗസേപ്പു മുമ്മായും
അന്നവിടെന്നു വാങ്ങി മെസറേനിൽ 111
ഉണ്ണിയെപ്പരിപാലിച്ചിരുപേരും
പുണ്യവൃദ്ധിയാൽ വാണു ചിരകാലം 112
ഹേറോദേശപ്പോളുണ്ണിയേക്കാണാഞ്ഞു
ഏറെക്കോപിച്ചു ശങ്കിച്ചു കശ്മലൻ 113
മററൊരു രാജനീളവി വാഴ്കിൽ
അററു രാജ്യം തനിക്കൊരു ബോധമായ് 114
ശത്രുവാരെന്നറിയായ്കകാരണം
ചിന്തിച്ചിട്ടുമുപായത്തെ കണ്ടില്ല. 115
എങ്കിലാസമയത്തിൽ പിറന്നോരെ
കൈക്കൊല്ലണമെന്നു കല്പിച്ചവൻ 116
കൈക്കൊന്നിട്ടും ത്രിലോകനാഥനു
സങ്കടം ഭവിച്ചില്ലിവയൊട്ടുമേ 117
ഹേറോദേശതിനുത്തരം വീട്ടുവാൻ
അറപ്പാംവണ്ണം പുഴുത്തുചത്തവൻ 118
വൎത്തമാനമതൊക്കെയും മാലാഖാ
മാർ യൗസേപ്പിനു പ്രത്യക്ഷമാക്കിനാൻ 119
മെസറേനിൽനിന്നമ്മായും യൗസേപ്പും
നസ്രസുനാട്ടിൽവന്നു പാൎക്കുന്നാൾ 120

പന്തിരണ്ടു വയസ്സിൽ മിശിഹായും
അന്നാറേശലെത്തുമ്മായും യൗസേപ്പും 121
ചെന്നു പള്ളിയിൽ കുമ്പിട്ടനന്തരം
അന്നാലോകരിൽ താൻ മറഞ്ഞീടിനാൻ 122
കണ്ണുനീരാലെ യൗസേപ്പുമമ്മായും
ഉണ്ണിയെത്തിരഞ്ഞെങ്ങുമെ കാണാഞ്ഞു 123
കൂട്ടം തന്നിലും, വീട്ടിലും, നാട്ടിലും,
കാട്ടിലും തിരഞ്ഞെങ്ങുമേ കണ്ടില്ല 124
മൂന്നാം നാളുമ്മാ യൗസേപ്പും പള്ളിയിൽ
ചെന്നു പുത്രനെക്കണ്ടു തെളിഞ്ഞുടൻ 125
അന്നവിടത്തിൽ ശാസ്ത്രികളോടൊത്തു്
ഉന്നതനായ ഉണ്ണിമിശിഹാ താൻ 126
ശാസ്ത്രയുക്തികൾ ചോദിച്ചും കേൾപ്പിച്ചും
ശാസ്ത്രികളൊക്കെ വിസ്മയം കൊൾകയും 127
അനന്തരം സുതസന്നിധിയുമ്മായും
ചെന്നു ഭക്തവിനയത്തോടെ ചൊന്നാൾ: 128
"എന്തിതിങ്ങനെ പുത്ര! നമ്മോടു നീ
എന്തനിഷ്ടം നമ്മിലെന്തു ചൊല്ലുക! 129
നിൻെറ താതനും ഞാനും സുതാപത്താൽ
നിന്നെയന്വേഷിച്ചേറ്റം വലഞ്ഞിതു 130
നിന്നെക്കാണാഞ്ഞു നിശ്വാസപ്പെട്ടാറെ,
നിന്നെക്കണ്ടിപ്പോളാശ്വാസമായി നാം 131
എന്നമ്മാ ബഹുസന്തോഷഭക്തിയാൽ
ചൊന്നതുകേട്ടു പുത്രനരുൾചെയ്തു 32
സ്നിഗ്ദ്ധനാമെൻ ജനകൻെറ കാര്യങ്ങൾ
സാധിപ്പാൻ വിധിയെന്നറിഞ്ഞില്ലയോ 133
തദ്ധേതുവെന്നെയന്വേഷിക്കണമോ?
ബുദ്ധിധ്യാനമുള്ളോർകൾ ഗ്രഹിപ്പാനായ് 134
മിശിഹായിതു ചൊന്നോരനന്തരം
സംശയംപോക്കി കൂടെയെഴുന്നള്ളി 135
അവരെ വഴക്കത്തോടുകൂടവേ
ആവാസം ചെയ്തു നസ്രസ്സപുരേ. 136

## ആറാം പാഠം

— (*) —

യേശുവിൻെറ ജന്മസ്ഥാനം-നിരാഹാരനായി നാല്പതു ദിവസം വന

ത്തിൽ വസിക്കുന്നു. പിശാചിന്റെ പ്രചോദനം-കാനായിലെ കല്യാണത്തിൽ വെച്ച് വെള്ളം വീഞ്ഞാക്കുന്നു-ദേവാലയത്തിൽ കച്ചവടക്കാരെ ആട്ടിയോടിക്കുന്നു. ശമരിയാസ്ത്രീയുടെ മാനസാന്തരം പ്രഭുവിന്റെ മകനു രോഗശമനം വരുത്തുന്നു-ഗ്ലീലായിൽ അനേകം രോഗികളെ സുഖപ്പെടുത്തുന്നു-പീററർ അന്ത്രയോസ് യാക്കോബ് യോഹന്നാൻ എന്നിവരെ ശിഷ്യഗണത്തിൽ ചേർക്കുന്നു. പിശാചുക്കളെ ഓടിക്കുന്നു. തളർവാതരോഗിയെ സുഖപ്പെടുത്തുന്നു. യാത്രുസിന്റെ പുത്രിക്കു പുനർജീവൻ നൽകുന്നു. രക്തസ്രാവമുള്ള ഒരു സ്ത്രീക്കു സുഖം നൽകുന്നു. മററുപല അത്ഭുതകൃത്യങ്ങൾ നടത്തുന്നു.

ത്രിംശതി തിരുവയസ്സു ചെന്നപ്പോൾ
മിശിഹാ സ്വകതത്വമുദിപ്പാനും 1
സ്വാമി തന്റെ വരവറിയിപ്പാനും
സ്വാമിഭക്തൻ മഹാ മുനിശ്രേഷ്ഠനാം 2
യോഹന്നാൻ പുരോഗാമിയെ കല്പിച്ചു
മഹാ ഭക്തനയാൾ വന്നു ദൂതനായ് 3
ആസ്ഥപ്പാടാം പ്രായശ്ചിത്തം മാംദീസാ
ആസ്ഥയായ് മുക്കി പലരേയുമയാൾ. 4
ഭക്തപ്രിയൻ മിശിഹായും മാംദീസാ
ഭക്തനാമിയാളുടെ കയ്യാൽ മുങ്ങിനാൻ. 5
"ഇച്ഛയൊത്ത മൽപുത്രനിയാളെന്നും"
ഉച്ചത്തിലൊരു നാദം പ്രത്യക്ഷമായ് 6
സ്നേഹാലയനിയാളെന്നറിയിപ്പാൻ.
സ്നേഹറൂഹായിറങ്ങിയാളുടെമേൽ 7
അവിടെന്നു വനത്തിലെഴുന്നള്ളി
അവിടെപ്പാർത്തു നാല്പതുനാളു താൻ 8
ശിക്ഷയാംവണ്ണം ദേവധ്യാനം ചെയ്തു
ഭക്ഷ്യമൊന്നും രസിക്കാതെ നിഷ്ഠയാൽ 9
തല്ക്കാലാന്തരേ പിശാചിൻ വ്യാജങ്ങൾ
ദൃക്കിൻ ഗോചരമായ പരീക്ഷകൾ 10
ക്ഷുത്താപത്തോടിരിക്കാതെ നീയിപ്പോൾ
ക്ഷുത്തിന്നിച്ഛയാം ഭക്ഷണസാധനം 11
കല്പിക്കദേവനെങ്കിൽ നീയിക്കല്ല്
അപ്പമാക്കീട്ടു തിന്നു ജീവിക്കടോ"
ഇപ്രകാരം പിശാചു പറഞ്ഞപ്പോൾ 12
തൽപരനുത്തരമരുളിച്ചെയ്തു: 13

"അപ്പത്താൽ മാത്രം മർത്ത്യൻ ജീവിക്കില്ല
തൽപരൻെറ തിരുവുള്ളംകൊണ്ടത്രെ 14
പിന്നെ നാഥം വഹിച്ചു ദേവാലയ
ഉന്നതമാംചുവരിൽ സ്ഥാപിച്ചവൻ 15
"ദേവൻ നീയെങ്കിൽ ചാടുക തൽക്ഷണം
സേവകരാമ്മാലാഖാമാർ താങ്ങീടും" 16
പരീക്ഷാവാക്ക ചൊന്ന പിശാചോടു
പരമദേവൻ താനരുളീടിനാൻ: 17
"കോവണിയിരിക്കന്നേരം ചാടുവാൻ
അവകാശവുമില്ലൊരു തിട്ടതി 18
നിൻെറ നാഥനെ നീ പരീക്ഷിക്കേണ്ട"
നിൻെറ വാക്കിന്നെടുത്തു പൊട്ടത്തരം 19
മൂന്നാംവട്ടം പിശാചവൻ നാഥനെ
ഉന്നതാദ്രി മുകളിൽ നിറുത്തീട്ട 20
അവധിഹീന സമ്പൽ സുഖങ്ങളെ
അവൻ മായാവ്യാജത്താല് കാട്ടിക്കൊണ്ടു 21
നാണംകെട്ട പിശാചവൻ ചൊല്ലിനാൻ
"കാണുന്ന വസ്തുവൊക്കെയിനിക്കുള്ളു. 22
വീണുനീയെന്നെ കുമ്പിട്ടുന്നാകിലോ
വേണമെങ്കിലിതെല്ലാം തരുവൻ ഞാൻ" 23
സർവ്വനിന്ദ പറഞ്ഞ പിശാചിനെ
സർവ്വമുഷ്ക്കരനായകനാട്ടിനാൻ 24
"പോക; നീചൻ നീയെൻെറ മുമ്പിൽനിന്നു"
സകലേശപരകല്പന കേട്ടപ്പോൾ 25
ഭീതിപൂണ്ട പിശാചു വിറച്ചുടൻ
ഭീതിലോകേപോയി മറഞ്ഞവർ 26
ചിത്തനീതിയും വർജ്ജ്യങ്ങളെന്നതും
വൃത്തിയിൽക്കാട്ടി നമുക്കറിവാനായി 27
മർത്ത്യരക്ഷകനായ മിശിഹാതാൻ
മർത്ത്യർക്ക ബോധമാവാൻ ശ്രമിച്ചതു് 28
കർത്താവീശോയെ കണ്ടൊരുനാൾപിന്നെ
കീർത്തിയുള്ള യോഹന്നാനരചെയ്തു :- 29
"മർത്ത്യദോഷങ്ങൾ നീക്കുവാൻ തമ്പുരാൻ
യാത്രയാക്കിയ ആട്ടിൻകുട്ടിയിതാ! 30
തമ്പുരാൻെറ പുത്രനിയാളെന്നതു്
തമ്പുരാനെന്നോടരുളിച്ചെയ്തിതു്" 31

ഇയാളീലോക രക്ഷയ്ക്കു വന്നവൻ
ഇയ്യാളാൽ ദേവദത്ത സംപൂർണ്ണവും 32
കിട്ടുവാൻ വഴിയുള്ളൂ" വെന്നിങ്ങനെ
പട്ടാങ്ങനാക്കി മാംദാനാ ചൊല്ലിനാൻ 33
യൂദായിൽനിന്നു മിശിഹാ ഗ്ലീലായിൽ,
തദനന്തരം പോയ് കല്യാണത്തിന്ന് 34
വിവാഹത്തിന്നു മുന്തിരിങ്ങനീരു
സ്വവിസ്മയത്താൽ വെള്ളം കൊണ്ടാക്കിനാൻ 35
പെൺകെട്ടിന്നു ശുഭം കൂട്ടിയിങ്ങനെ
തൻകരുണയ്ക്കടയാളം കാട്ടിനാൻ 36
അക്കാലം യൂദന്മാരായ മൂഢന്മാർ
വില്ക്കും കൊള്ളുമോരോരശം പള്ളിയിൽ 37
എന്നതുകൊണ്ടു കോപിച്ചു നാഥനും
നിന്ദചെയ്യുന്ന നീചവൃന്ദത്തിനെ 38
തിന്മയായ പ്രവൃത്തികൾ ചെയ്കയാൽ
ചമ്മട്ടികൊണ്ടു ദുഷ്കൃതം ശിക്ഷിച്ചു 39
പുണ്യവൃത്തിയിലാചാരയോഗ്യമാം
പുണ്യമായ സ്ഥലമെന്നരുളിനാൻ 40
ആ ദിക്കിൽ മുമ്പിൽ മാമ്മോദീസാമുക്കി
യൂദായിചതിനാജ്ഞയറിയിച്ചു 41
ശമ്രായിൽ പരസ്ത്രീയവൾക്ക ധർമ്മം
ദുർമ്മനമൊഴിവാനരുളീടിനാൻ 42
നല്ല സാധുത്വമുള്ള വചനത്താൽ
ചൊല്ലി ദേവത്താവുമുദിപ്പിച്ചു 43
അവളുമുടൻ മിശിഹാ വന്നതും
സുവൃത്തികളതെല്ലാമറിയിച്ചു 44
നീളെ ചൊല്ലി നടത്തിയ ലോകരും
ഉള്ളിൽ വിശ്വാസംകൊണ്ടവർ വാക്കിനാൽ 45
പാർപ്പിച്ചു രണ്ടുനാളവർ നാഥനെ
ഒപ്പിച്ചു ദേവന്യായമവരെത്താൻ 46
ഇതരയാംവണ്ണം നല്ലവചനത്താൽ
നിശ്ചയിച്ചു പഠിപ്പിച്ചു വേദാർത്ഥം. 47
പണ്ടു കേളാത്ത വാക്കിന്റെ ശക്തിയാൽ
കൊണ്ടാടി സ്തുതിച്ചാരവർ നാഥനെ 48
പിണക്കമെന്നിയേ മനോദാഹത്താൽ
ഗുണത്തിന്നായുറപ്പിച്ചു മാനസം 49

ഗ്ലീലാനാട്ടിന്നവിടെന്നെഴുന്നള്ളി
ഗ്ലീലാക്കാരുമോരേശലമ്യം പുരേ 50
ചെയ്ത വിസ്മയംകണ്ടു വിശ്വാസത്താൽ
സന്തോഷത്തോടു കൈക്കൊണ്ടു സ്വാമിയെ 51
നാടുവാഴിയൊരുത്തൻ മകനുടെ
കേടുപോക്കുവാൻ കൂടവേ പോരണം 52
എന്നപേക്ഷിച്ചു വൈഷമ്യം കേൾപ്പിച്ചു.
അന്നേരം സകലേശനരുൾചെയ്തു:- 53
"എങ്കിൽ നിൻമകനിപ്പോൾ സുഖം വന്നു"
സങ്കടമൊഴിഞ്ഞെന്നുറച്ചു പ്രഭു 54
പൊറുത്തെന്നരുളിച്ചെയ്തനേരത്തു
പൊറുതിയങ്ങു വന്ന പ്രഭുസുതന് 55
സങ്കടമെല്ലാം തീർന്നു സുഖംവന്നു
തങ്കൽ വിസ്മയം പൂണ്ടു തെളിഞ്ഞവൻ 56
ഗ്ലീലായിൽ ചുററിസ്സഞ്ചരിച്ചു നാഥൻ
നല്ല നേർവഴി സേവിക്കേണമെന്നും, 57
തന്നെ വിശ്വസിച്ചീടണമെന്നതും
അന്നാലോകരോടൊക്കെ പ്രസംഗിച്ചു 58
എന്നെല്ലാദിക്കിലുള്ള നരാമയം
അന്നുതാൻ തിരുവാക്കാലൊഴിച്ചു താൻ 59
കേപ്പാതന്നെയുമന്ത്രയോസിനെയും
ചിൽ പുരുഷൻ യാക്കോ, യോഹന്നാനെയും 60
കൂട്ടരാക്കി അരുൾചെയ്തു വേദത്തിൽ
കൂട്ടത്തിന്നുടെ ശിഷ്യരാക്കീടിനാൻ 61
ചൈത്താൻ ക്ലേശം പൊറുപ്പിച്ച തമ്പുരാൻ
ചെയ്ത വിസ്മയം പ്രത്യക്ഷം കേട്ടവൻ 62
ശതപത്തിക്കധിപനായുള്ളവൻ
ചിത്തദാഹത്താൽ വന്നുടനപ്രഭു 63
സന്നിപാതത്താൽ വലഞ്ഞ ഭൃത്യന്നു
താനാരോഗ്യം കൊടുപ്പാനപേക്ഷിച്ചു 64
കൂടെപ്പോരാമെന്നപ്പോൾ മിശിഹായും
കേട്ടു ഭക്തനണത്തിച്ചു തൽക്ഷണം 65
"കൂടെപ്പോരുന്ന മതിയാമെന്നില്ലല്ലോ
കേട്ടുപാവാൻ കല്പിച്ചാൽ മതിതാനും 66
ഭാഗ്യനാഥനാം നീയെഴുന്നെള്ളുവാൻ
യോഗ്യമില്ലെനിക്കുമെൻ വീട്ടിന്നും" 67

ചിന്തയുമവൻ ഭക്തിയും കണ്ടുതാൻ
സന്തോഷിച്ചവന്റെ വിശ്വാസത്തിനാൽ 68
"പോക നിന്റെ വിശ്വാസമതുപോലെ
ആകട്ടെ"ന്നരുൾചെയ്തു കേടും തീർത്തു 69
കപ്പൽകേറി ശിഷ്യരുമായോടുമ്പോൾ
കോപിച്ചു കടലോളവും വായുവാൽ 70
ശിഷ്യർപേടിച്ചു രക്ഷയപേക്ഷിച്ചു
തൽക്ഷണം കടൽക്കോപമടക്കി താൻ 71
രക്ഷാനാഥൻ മിശിഹാടെ വാക്കിനാൽ
അക്ഷോഭ്യം പോലടങ്ങി കടലപ്പോൾ 72
വിസ്മയംപൂണ്ടു വാഹനലോകരും
വിശ്വനാഥൻ കരക്കിറങ്ങിയപ്പോൾ 73
പിശാചുക്കളാൽ പീഡിതനെക്കണ്ടു
പിശാചുക്കളും തന്നോടപേക്ഷിച്ചു 74
"തമ്പുരാന്റെ പുത്രൻ മിശിഹായെ നീ
വൻപാ ഞങ്ങളെ ശിക്ഷിക്കല്ലെയെന്ന്"
 75
ഇങ്ങനെ പിശാചുക്കൾ പറഞ്ഞപ്പോൾ
'വാങ്ങുവിനെ'ന്നവരോടരുൾചെയ്തു 76
കല്പനയതുകേട്ടു പിശാചുക്കൾ
തല്പരനോടപേക്ഷിച്ചു ചൊല്ലിനാർ 77
"നിന്നുക്കൂടാ മനുഷ്യരിലെങ്കിലോ
പന്നിക്കൂട്ടത്തിൽ പോകാൻ കല്പിക്കണം" 78
പോകയെന്നനുവാദം കൊടുത്തപ്പോൾ
പുക്കുപന്നിയശേഷവും കൊന്നുടൻ 79
പോക്കുപാലവരോടിവന്നക്ഷണം
പോക്കശേഷം നശിച്ചെന്നു ചൊല്ലിനാർ, 80
എന്നാൽ നായകൻ മുൻപേയറിഞ്ഞത്രെ
അന്നവർക്കനുവാദം കൊടുത്തതു് 81
മാനുഷരോടും വസ്തു സർവ്വത്തോടും
ദീനരായ പിശാചു ഗണങ്ങൾക്കു് 82
പൈശൂന്യമവർക്കെന്നറിയിപ്പാൻ
മിശിഹായനുവാദം കൊടുത്തതു് 83
അപ്പുരിയതിൽ പാർത്തിരിക്കും വീടൊ
ആൾപ്പെരുപ്പത്താൽ കൂടിയ യോഗത്തിൽ 84
സർവ്വാംഗം വാതമുള്ള വ്യാധികനെ
പര്യങ്കത്തിന്മേൽ വച്ചുകൊണ്ടുവന്നപ്പോൾ 85

തൻ തിരുമുമ്പിൽ കൊണ്ടുവന്നീടുവാൻ
ചിന്തിച്ചാവതില്ലാൾപ്പെരുപ്പം കൊണ്ട് 86
എന്നാൽ മേൽപ്പുര നീക്കിത്തിരുമുമ്പിൽ
അന്നാരോഗിയെ വെച്ചപേക്ഷിച്ചവർ 87
ആത്മദോഷത്താൽ വന്ന രോഗമിത്
ആത്മനാഥൻ പൊറുത്തെന്നരുൾചെയ്തു 88
രക്ഷിതാവിന്റെ കല്പന കേട്ടപ്പോൾ
രക്ഷവന്നു നടന്നിതു രോഗിയും 89
ആരിയാളെന്നു ചിന്തിച്ചു ലോകരും
ദുരിതങ്ങളെ തമ്പുരാനെന്നിയെ 90
പോക്കുവാനാർക്കും മുഷ്കരമില്ലല്ലോ?
പോക്കി രക്ഷവരുത്തിയതത്ഭുതം 91
അപ്പോൾ സർവ്വേശനിയാളാകുന്നിതോ?
ഇപ്പടി വിചാരിക്കുന്നു ലോകരും 92
അപ്പോൾവന്നയിറോസെന്ന വൻപനും
തൻപുത്രിയുടെ സങ്കടം പോക്കുവാൻ 93
കൂടെപ്പോരണം മതിയാമെന്നേററവും
ആടലോടെയപേക്ഷിച്ചു നായകൻ 94
പോകുന്നേരത്തൊരു സ്ത്രീയടുത്തുടൻ
രക്തസ്രാവം നില്ലുമെന്നു തേറാത്താൽ 95
ത്രാതാവിന്നുടെ കുപ്പായം തൊട്ടവൾ
ത്രാതാവന്നേരം കല്പിച്ചു വിസ്മയം 96
"ആരെന്നെ തൊട്ടതെന്നു ചോദിച്ചുടൻ,"
അരുൾ കേട്ടാറെ ലോകരുണർത്തിച്ചു 97
"എല്ലാരും ചുററിയെഴുന്നള്ളും വിധൌ
പലരും തിരുമേനിമേൽ തൊട്ടല്ലോ" 98
അന്നേരമരുൾചെയ്തിതു തമ്പുരാൻ
"എന്നെ തൊട്ടതു ചോദിപ്പാൻ കാരണം 99
എന്നിൽനിന്നു ഗുണം പുറപ്പെട്ടിതു
എന്നതുകൊണ്ടു ചോദിച്ചു ഞാനിപ്പോൾ 100
പിന്നെയുമരുളിച്ചെയ്തു തമ്പുരാൻ
"എന്നെത്തൊട്ടവരാരെന്നു ചൊല്ലുവിൻ" 101
പേടിച്ചു വീണു കമ്പിട്ടു സ്ത്രീയവൾ
പേടിപോക്കി മിശിഹായരുൾചെയ്തു:- 102
"നിന്റെ വിശ്വാസം നിന്നെപ്പൊറുപ്പിച്ചു
നിന്റെ രോഗമൊഴിഞ്ഞു നീ പോയാലും" 103

അപ്പോൾ വൻപന്റെ പുത്രി മരിച്ചെന്നു
കേൾപ്പിച്ചാളുകളോടീ വന്നക്ഷണം 104
ഏറെപ്പീഡിതനോടരുൾചെയ്തു താൻ
"തേറികൊൾക നിൻ പുത്രി ജീവിച്ചീടും 105
എന്നരുൾചെയ്താവീട്ടിലെഴുന്നള്ളി
ചെന്നുതാൻ കൈപിടിച്ചരുളി ചെയ്തു 106
"എഴുന്നേൽക്ക പെണ്ണെ"യപ്പോൾ ബാലയും.
എഴുന്നേററു ജീവിച്ചു സുഖത്തോടും 107
ഇപ്രകാരത്തിൽ സർവേശസ്വയമാം
സൽപ്രവൃത്തികൾ ചെയ്തു സംഖ്യാവിനാ 108
അന്ധന്മാർക്കു വെളിവു കൊടുത്തതും,
വ്യാധിശാന്തിയെ വാക്കിനാൽ ചേർത്തതും 109
ചൈത്താന്മാരെ താൻ കല്പന കേൾപ്പിച്ചു,
ചത്തോരെയൊരു വാക്കാലുയർപ്പിച്ചു 110
അതിനാൽ സകലേശ്വരൻ താനെന്നു
മർത്ത്യർക്കു ബോധമാവാൻ കല്പിച്ചിതു 111
ബോധിപ്പിപ്പാൻ താനാഗ്രഹിക്കുന്നിതു
ബുദ്ധിയിൽ കൊൾവാൻ വേല മഹാപണി 112
മാനുഷരറിയേണ്ടുന്ന കാര്യത്തിൽ
മനസ്സാശയുള്ളോരു ചുരുക്കമേ 113
അതീന്ദ്രിയങ്ങൾ ബോധിച്ചുകൊള്ളുവാൻ
അത്യന്തം വിഷമം നരദൃഷ്ടിയിൽ 114
നിർവ്വികല്പനും സർവ്വശക്തനും താൻ
സർവ്വജ്ഞാനനിധിയാം ഗുരുവും താൻ 115
ദുഷ്ടമാനുഷ ശക്തിയാൽ നൽകുകിൽ
ശ്രേഷ്ഠശാസ്ത്രമുറച്ചീടും ചേതസി 116
അതുകൊണ്ടു താനാരെന്നതാദിയിൽ
പ്രത്യക്ഷമാക്കിയറുത്തു സംശയം 117

## ഏഴാം പാദം

— (*) —

ശിഷ്യന്മാരുടെ എണ്ണം പന്ത്രണ്ടാക്കുന്നു-അവരെ പഠിപ്പിക്കുന്നു.

തൻവാക്കിലൂനമില്ലാത്ത തമ്പുരാൻ
സർവ്വത്തെയറിയുന്ന സർവ്വേശ്വരൻ

പൂർവ്വം ദ്വാദശ ശ്ലീഹാ ജനങ്ങളെ
വരിച്ചു വേദസാരമരുൾചെയ്തു. 2
അത്യാഗ്രഹമില്ലാത്തോർക്കു ഭാഗ്യമേ!
സ്വർല്ലോകാത്മമവർക്കാമനന്തരം 3
സാധുക്കൾക്കു ഭാഗ്യമവർകളുടെ
ബുദ്ധി സന്തോഷം പൂണ്ടിരിക്കും സദാ 4
ദോഷം ചെയ്തതുകൊണ്ടു ദുഃഖിച്ചോർക്കു
തുഷ്ടിവന്നീടും ഭാഗ്യമവർക്കഹോ 5
പുണ്യത്വത്തിനു ദാഹമുള്ളോർകൾക്കു
പൂർണ്ണതവരും നിത്യസമ്മാനവും 6
കാരുണ്യംകിട്ടും കരുണയുള്ളോർക്കും
അനർമ്മലമുള്ളോർ ദൈവത്തെ കണ്ടീടും 7
നിരപ്പുശീലമുള്ളോർക്കു ഭാഗ്യമേ
സർവ്വേശൻ പുത്രരെന്നു വിളിച്ചീടും 8
ന്യായത്തെപ്രതി ക്ഷമിക്കുന്നോർക്കഹോ
ആയതിൻഫലം, മോക്ഷരാജ്യലാഭം. 9
സാമർത്ഥ്യമുള്ളോർക്കയ്യോ നിർഭാഗ്യമേ
ഭൂമിതന്നിലനുകൂലമേയുള്ളു 10
ഇവിടെ പരിപൂർണ്ണമുള്ളോർക്കയ്യോ!
അവർ മേലിൽ വിശക്കുമനന്തരം. 11
ഭൂമിതന്നിൽ സന്തോഷമുള്ളോർകൾക്ക്
പിന്നെ ഖേദവും കണ്ണുനീരും വരും 12
ധാത്രിയിൽ സ്തുതിയുള്ളവരൊക്കെയും
ഉത്തരലോകേ നിന്ദിതരായ് വരും. 13
സർവ്വനാഥനെ സർവ്വകാലത്തിലും
സർവ്വാത്മാവാലും സ്നേഹിച്ചുകൊള്ളണം 14
ബാവായെന്നും തൻപുത്രൻ ഞാനെന്നതും
സർവ്വനാഥൻ റൂഹായെന്നിങ്ങനെ 15
ദൈവൈകത്വത്തിലീമൂവരെന്നതും
നിർവ്വികല്പ വിശ്വാസമായീടണം. 16
തൻനാമത്തിൽ മാമ്മോദീസാ മുങ്ങേണം.
എന്നേ മർത്ത്യനു മോക്ഷം കിട്ടിക്കൂടു 17
കുർബ്ബാനയും ക്രൂദാശയശേഷവും
കുററംവരാതെ കൈക്കൊള്ളണമഹോ 18
ദൈവികത്വമില്ലാത്ത മററൊന്നിനെ
ദൈവഭക്തിയാൽ സേവിച്ചീടുകിലോ 19

ചോദിപ്പാൻ ഞാനവനോട്ട നിശ്ചയം
ആ ദോഷത്തിന്ന നരകമുത്തരം 20
എനിക്കുള്ളസ്തുതി മററൊരുത്തന്ന
ദാനം ചെല്കിലെനിക്കതു വൈരമാം 21
രണ്ടീശന്മാൎക്കൊരുവേല സാദ്ധ്യമല്ല
പ്രണയത്തിന്നന്തരമായ്‌വരും 22
ഞാൻ വിളിച്ചാൽ മടിയുള്ള ദുൎജ്ജനം
എന്റെ വേലയ്ക്കു യോഗ്യരവരല്ല 23
എന്നെ സ്നേഹിക്കുംപോൽ മററൊരുത്തനെ
നിന്നെയെങ്കിലും സ്നേഹിക്കിൽ ദോഷമാം 24
എല്ലാമെന്നെ പ്രതിയുപേക്ഷിക്കിലോ
നല്ല ശിഷ്യനവനിൽത്തെളിയും ഞാൻ. 25
ഏകനാഥനുള്ളുവെന്ന ബുദ്ധിയാൽ
തൻ കല്പനകൾ കേൾക്കണം കേവലം 26
ആ നാഥന്റെ ശിക്ഷ പേടിക്കണം
അന്യരാൽ ദണ്ഡമസാരമോൎക്കണം 27
മാനുഷർ തമ്മിൽ കൂടെപ്പിറന്നോരെ
എന്നപോൽ പ്രിയം ചിത്തേ ധരിക്കേണം 28
നിനക്കു വേണമെന്നിച്ഛിക്കുന്നതു
മാനുഷർ ശേഷത്തോട്ട നീ ചെയ്യേണം 29
ന്യായമല്ലാത്ത ക്രിയ നിനയ്ക്കൊല്ല,
രാജകല്പന സമ്മതിച്ചീടേണം. 30
പിതാക്കന്മാരെ സ്നേഹമുണ്ടാകേണം.
ചേതസ്താപമവൎക്കു വരുത്തൊല്ലേ, 31
കൊല്ലരുതതു കൊണ്ടുതന്നെപോരാ
ചൊൽകൊണ്ടുമൊപ്പേക്രൂരം ദോഷമാം. 32
ചിത്തത്തിങ്കലും വൈരമൊഴിക്കണം
ശത്രുഭാവമതൊക്കെയും നീക്കണം 33
ഇഷ്ടന്മാരെ പ്രിയമുണ്ടായാൽപോരാ
ദ്വേഷമുള്ളോരെ സ്നേഹമുണ്ടാക്കണം 34
പൊറുക്ക പരാക്രമം · ിന്നുടെ
കൎമ്മപാപം പൊറുത്തീടുമുച്ചണ്ണം 3
പൊറുക്കായ്കിലോ സത്യമറിഞ്ഞിരി
പൊറുതി നിനക്കെന്നു മമ്പായ്‌വരാ 36
കവിളിലടികൊണ്ടിട്ടു പിന്നെയും
കവിൾ നീയടിച്ചീടുവാൻ കാട്ടുകിൽ 37

ആയതെത്രയുമിമ്പമെന്നോർക്കുക.
പ്രിയത്തോടു ഞാൻ സമ്മാനം നല്കുവൻ 38
പകരം ശ്രമിക്കേണ്ട നീ ഭൂമിയിൽ,
പകരത്തെ ഞാൻ കല്പിക്കും നീതിമാൻ 39
അന്യസ്ത്രീദോഷമരുതെന്നതല്ലോ!
മാനസത്താലുമാഗ്രഹം ദോഷമാം 40
മോഹചിന്ത വിഷമെന്നറിക നീ
ദേഹാനന്തനാശമതുകാരണം 41
കുറ്റം നിന്നിൽ നീ ശോധിക്കുവാനോർക്കണം.
മറ്റൊരുത്തർക്കും കുറ്റം വിധിക്കല്ലേ 42
കുറ്റം കാൺകിലോ സ്നേഹത്താൽ നീയതു്
മാറുവാൻ വേലചെയ്തുകൊണ്ടീടണം 43
ദോഷംപൂണ്ടു ശ്രമിക്കിലോ നിർണ്ണയം
ശേഷിക്കും കുറ്റം നിനക്കു നാശവും 44
അന്യരെ ബഹുമാനിച്ചുകൊള്ളണം
നിന്ദിച്ചീടുകിൽ പകരം വീട്ടുവാൻ 45
അന്യദോഷത്തിന്നാരോപം ചെയ്കിലോ
നിനക്കു ദോഷം സംഭവ്യംവിനായറി 46
നിന്നോളം ദുഷ്ടരാരുമില്ലെന്നതു്
മനസ്സിലോർക്കയീചിന്ത സന്തതം 47
പരാർത്ഥതയും പരാർത്ഥാപേക്ഷയും
ധരിച്ചീടല്ലേ ചിത്തമനസ്സിനാൽ 48
ഒന്നിനാൽ ക്ഷയമില്ലാത്ത സന്നിധി
ധന്യലാഭമിച്ഛിക്ക നീ സന്തതം 49
സ്വാമി സ്വാമിയെന്നു വിളിച്ചാൽപോരാ
നന്മചെയ്കിലേ സമ്മതമായ്‌വരൂ 50
എന്നോടുകൂടെ വാഴേണമെങ്കിലോ
എൻപ്രമാണങ്ങൾ മാനിച്ചു കാക്കണം 51
കേട്ടില്ലെങ്കിലോ വൃത്തിഫലം വരാ
അഭിധാനമില്ലാത്ത പണിയിതു്, 52
എല്ലാവസ്തുക്കൾക്കീശൻ ഞാനെന്നുടെ
കല്പനയ്ക്കൊരു വീഴ്ചവരുത്തിയാൽ 53
ഉത്തരമതിനുണ്ടെന്നറിയണം
അത്യല്പം മറന്നീടുകയില്ല ഞാൻ 54
ദേഹത്താൽ പിഴയുള്ള ദോഷത്തിന്നു്
ദേഹം കൂടവേ ദുഃഖിക്കും നിർണ്ണയം 55

ചത്തുപോകുമെന്നോർക്കേണ്ട നീ ബലാൽ
ചത്തവർകളെ ജീവിപ്പിച്ചീടും ഞാൻ 56
നല്ലോർദേഹത്തിൽ സ്തുതിയുണ്ടായ്‌വരും
അല്ലൽവന്നീടും ദുഷ്ടജനങ്ങൾക്ക് 57
ചോദിച്ചീടും ഞാൻ സർവ്വജനത്തോടും
ചോദിക്കും നാളിൽ ഭയമുണ്ടായ്‌വരാ 58
എന്നെ സമ്മതമില്ലാത്ത ദുർജ്ജനം
ഞാനാരെന്നറിഞ്ഞീടുമെല്ലാവരും 59
ഇന്നാനന്ദിച്ചവരും ഞാൻ മേഘത്തിൽ
എന്റെ മുമ്പിലാകെ വരുത്തും ഞാൻ 60
അന്ധർ സേവിച്ച ദേവന്മാരാരെന്നും
ഞാനാരെന്നും കാണുന്ന മൂഢന്മാരും 61
സൽകൃത്യം നിന്ദിച്ചിഷ്ടംപോൽ ധാത്രിയിൽ
ദുഷ്കൃത്യം ചെയ്ത പാപികളേവരും 62
ഞങ്ങളെ മലകളുടക്കീടുവിൻ!
ഞങ്ങളെ ധര വിഴുങ്ങിക്കൊള്ളുവിൻ 63
എന്നപേക്ഷിച്ച പീഡിക്കും ദുർജ്ജനം
എന്നെയുള്ളോരു ഘോരഭയത്തിനാൽ 64
ദേവസന്നിധി ഭീതിക്കൊപ്പമില്ല
ഭീവഹങ്ങളിൽ സംഭ്രമമായതു് 65
ദുർഗ്ഗത്യഗ്നിയതിലതി സഹ്യമാം
ഭാഗ്യഹീനരല്ലോ ഞങ്ങളെന്നവർ 66
സുകൃതത്തോടു നടന്നവർ തദാ
അകക്കാമ്പുതെളിഞ്ഞു സന്തോഷിക്കും 67
സൂര്യൻ പോലെ ശോഭിക്കും മനോഹരം
ഭയവും നാശവുമില്ലവർക്കെന്നും 68
അനന്തസ്നേഹത്തിലതിരഞ്ജനാൽ
ആനന്ദിച്ചീടും കാരുണ്യനിലയവും 69
ആമോദത്തിന്നൊടുക്കമില്ലെന്നുമേ
സ്വാമിയോടൊരുമിച്ചവർ തോഷിക്കും 70
വൻപരെങ്കിലും ദീനരായീടിലും
തമ്പുരാൻ മുമ്പിലൊക്കമെല്ലാവരും 71
നല്ല വൃത്തിയാൽ ഭാഗ്യലാഭംവരും
അല്ലാതൊന്നിനാലും പകരം വരാ 72
ദരിദ്രന്മാർക്കെന്നെപ്രതി വർജ്ജിക്കിൽ
അർത്ഥം ഞാനപ്പോൾ നിർലോഭം നൽകുവൻ 73

ജീവിതകാലമെന്നേപ്പെടീക്കണം
ഭാവികാലത്തിലെന്ന സുഖംവരു. 74
സംക്ഷയവസ്തു ബഹുമാനമല്ല;
അക്ഷയാനന്ദമേകം മാന്യമഹോ 75
അതിനുകൂട്ടവാനെന്തു ശ്രമിക്കുന്നു?
മൃത്യുവരുമ്പോൾ തൽഫലമെന്തുചൊൽ 76
നിന്റെ ദേഹം നീയേറെ സ്നേഹിക്കിലോ
നിന്റെ സ്നേഹത്താൽ നാശം നിനക്കുള്ളു് 77
ഇന്ദ്രിയത്തിനു സൌഖ്യം വരുത്തുകിൽ
പിന്നെ ഖേദിപ്പാനാകുമിതു ശ്രമം 78
ദേഹമാഗ്രഹിച്ചീടേണ്ട നീ ബലാൽ
ദേഹിസൗഖ്യത്താൽ കൂടെയുണ്ടാമതു് 79
ഇച്ഛയെല്ലാമൊക്കെയും സമ്മതിച്ചീടല്ലേ
നിശ്ചയമാശാനാശം വരുത്തുമേ 80
ദേഹം ശത്രുവെന്നോർത്തു നടക്ക നീ
ദേഹാക്ഷയത്തിനാലുണ്ടായ് വരും 81
ഭൂമിയിലുള്ളതൊക്കെ ലഭിക്കിലും
ആത്മനാശം വന്നാൽ ഫലമെന്തു ചൊൽ 82
ഏകാത്മാവെന്നും നിത്യാത്മാവെന്നതും
ഏകകാര്യം തൽക്കാര്യവിചാരവും 83
ആത്മരക്ഷയാൽ രക്ഷ സകലവും
ആത്മനാശത്താൽ നാശങ്ങളൊക്കെയും 84
ഇവ സന്തതം ചിത്തത്തിലോർത്തു നീ
തവാത്മാവിനുവേണ്ടി ശ്രമിക്കഹോ 85
നശ്വരമായ ദേഹഘടത്തിനാൽ
അഘടമെന്നു ബോധിക്ക ബുദ്ധിമാൻ 86
അക്ഷയമായ ദേഹമനന്തരം
തൽക്ഷയഫലമെന്നു ധരിക്ക നീ 87
ഞാൻ നടക്കുന്ന മാർഗ്ഗം നടക്ക നീ
അന്ധകാരമൊഴിഞ്ഞിട്ടുമെപ്പോഴും 88
ഉപദ്രവങ്ങളെ ഞാൻ സഹിച്ചീടുന്നു
നീ സഹിപ്പാനെന്നോടു പഠിക്കെടോ 89
എന്നോടുകൂടെ ക്ഷമയിച്ചിരിക്ക നീ
എന്നാലന്നേ സ്നേഹമെന്നു സമ്മതം 90
ദുഃഖത്താൽ ഭുവനാന്തര സന്തതം
സുഖലാഭമെൻക്ഷമയാൽ കാൺക നീ 91

അല്പകാലമീ ഭൂമിയിൽ വാഴും നീ
സ്വല്പക്ലേശാൽ സുഭാഗ്യമഭാഗ്യവും 92
അനന്തഭാഗ്യം സുഗുണവൃത്തിയാൽ
അനന്തനാശം ദുഷ്ടകർമ്മത്തിന്നും 93
സ്വകാര്യംപ്രതി ക്ലേശിക്ക വേഗത്തിൽ
അക്കാര്യമെല്ലാം നിസ്സാരമോർക്ക നീ 94
ദുർബോധംകൊണ്ടു ദോഷത്തിൽ വീണു നീ
ദുഃഖബോധംകൊണ്ടു പിന്നെ പിഴയ്ക്കല്ലേ 95
ചെയ്തദോഷമാച്ചെന്നെ സേവിക്ക
പുത്രതാതൻ ഞാൻ നിന്നെക്കളയുമോ 96
ഭാരം നീങ്ങുവാനെൻപക്കൽ വന്നാലും
ആർത്തിതീർത്തു ഞാൻ തണുപ്പു നല്കുവൻ, 97
ഭാരം കല്പിച്ചുതാഴ്ത്തു പേടിക്കല്ല
കാരുണ്യത്തോടു ഞാൻ തുണയുണ്ടല്ലോ 98
ഇത്തരമുപദേശമരുൾ ചെയ്ത്
തത്വജ്ഞാനമുദിപ്പിച്ചു ഭൂമിയിൽ. 99

## എട്ടാം പാദം

(*)

മറിയം മഗ്ദലക്കു പാപവിമോചനം നൽകുന്നു - അഞ്ചപ്പംകൊണ്ടു് അയ്യായിരം ആളുകൾക്കു് ഭക്ഷണം കൊടുക്കുന്നു. അവിടുത്തെ രാജാവാക്കാൻ ശ്രമിച്ചപ്പോൾ അപ്രത്യക്ഷനാകുന്നു. സമുദ്രത്തിന്റെ ഓളങ്ങളിൽ സഞ്ചരിക്കുന്നു ഏഴപ്പംകൊണ്ടു നാലായിരം ആളുകൾക്കു ഭക്ഷണം നൽകുന്നു. പത്രോസിന്റെ വിശ്വാസ പ്രഖ്യാപനം-അദ്ദേഹത്തിനു അധികാരം കൊടുക്കുന്നു. കഴുമരണത്തെപ്പറ്റി പ്രവചിക്കുന്നു. താബോർമലമുകളിൽ വെച്ചുണ്ടായ ദിവ്യദർശനം-പിറവിക്കുരുടനു കാഴ്ച നൽകുന്നു. അവനെ സിനഗോഗിൽനിന്നു പുറത്താക്കുന്നു. ശാബത്താചരണത്തെപ്പറ്റിയുള്ള സംവാദം-അവിടുത്തെ വധിക്കുവാനുള്ള ഗൂഢാലോചന-

അങ്ങനെ ദയയോടു സർവ്വേശ്വരൻ
ഞങ്ങളെപ്രതി ക്ലേശിച്ചീടും വിധൌ 1
പ്രീശന്മാരിലൊരുത്തൻ വന്നകാലം
മിശിഹായെ വിളിച്ചു വിരുന്നിനു് 2
ഭക്ഷണം കഴിഞ്ഞീടുന്ന ശാലയിൽ
തൽക്ഷണമൊരു സ്ത്രീവന്നു കുമ്പിട്ടു. 3

വീണു തൃക്കാലു മുത്തി ഭക്തിയോടെ
കണ്ണുനീർകൊണ്ടു കഴുകി കാലിണ, 4
കണ്ടവരുടൻ തൽകൃതം നിന്ദിച്ചു
തൊട്ടുപോയതു മറച്ചു മാനസേ, 5
സർവ്വജ്ഞനിവനെന്നു വരികിലോ
ഇവളാരെന്നറിഞ്ഞീടും നിർണ്ണയം. 6
ദുഷ്ടസ്ത്രീയിവൾ സർവ്വലോകത്തിലും
ദോഷകാരണമെന്നറിയുമ്പോളെ 7
ഇവളെയധികമറപ്പാൻ വിധി
ഈവണ്ണമടുപ്പിക്കുന്നതെന്തിവൻ. 8
ഇപ്പടിയുള്ളിൽ ചിന്തിച്ചതൊക്കെയും
തമ്പുരാൻ കണ്ടവരോടരുൾചെയ്തു 9
ഒരു വൻമുതലാളിയുടെ പണം
ഇരുവർക്കു കടമാകപ്പെട്ടിതു്. 10
ഒരുത്തൻ പണമഞ്ഞൂറു കൊണ്ടവൻ
മററവൻ പണമമ്പതുകൊണ്ടവൻ. 11
വീട്ടുവാനിരുവർക്കും വകയില്ല,
കേട്ടിളച്ചുടയോനിരുവരോടും. 12
ആർക്കതിലേറെ സ്നേഹമുടയോനെ
ഓർക്ക ചിന്തിച്ചു ചൊൽക നീയുത്തരം 13
"ആരോടു മുതലേറെയിളച്ചവൻ
നേരോടേറെ സ്നേഹിപ്പാനവകാശം." 14
എന്നതുകേട്ടു നാഥനരുൾചെയ്തു:-
"നന്നു നീ ചൊന്നപോലെയിവളെന്നെ 15
ഏറെ സ്നേഹിച്ചപേക്ഷിച്ചകാരണം
ഏറെ ദോഷം പൊറുത്തവളോടു ഞാൻ." 16
പിന്നെ നാഥനവളോടരുൾചെയ്തു:-
"നിന്നുടെ ദോഷമെല്ലാം പൊറുത്തു ഞാൻ" 17
തൃക്കാൽ തൊട്ടവൾ നൽവഴി ബോധിച്ചു
സുകൃതത്തോടു നടന്നു സന്തതം. 18
മറിയം മഗ്ദലേനത്തായവളിൽ താൻ
തിരുവുള്ളം കുറയാതെ വർദ്ധിച്ചു. 19
ലോകാർത്ഥം ലോകനായകനാം ഗുരു
ലോകരെ പഠിപ്പിച്ചൊരു കാലത്തിൽ 20
ആരണ്യം തന്നിൽകൂടിയെല്ലാവരും
നാരീബാലരും കൂടാതയ്യായിരം. 21

വൈകിട്ടേരവും ഭക്ഷിച്ചില്ലാരുമേ,
ഏകനാഥൻ മിശിഹാ ദയയോടെ, 22
അരുളിച്ചെയ്തു ലോകരെല്ലാരെയും
ഇരുത്തി ദേശസ്ഥാപവാസത്തിൽ 23
അപ്പമഞ്ചും വറുത്തമീൻ രണ്ടിനാൽ
അപ്പോളാലോകർക്കൊക്കെ നിറച്ചുതാൻ 24
പരിപൂർണ്ണം വരുത്തിയെല്ലാവർക്കും
പരൻ നാഥൻ മിശിഹാടെ വിസ്മയം 25
ശേഷിച്ചീരാറു കൊട്ടനുറുക്കുകൾ
ശേഷം ചിന്തിച്ചു കൂടിയലോകരും:- 26
ഈശോനാഥനെ രാജാവാക്കീടുവാൻ
ആശ ലോകർക്കറിഞ്ഞു മിശിഹാ തൻ 27
രക്ഷകനെന്ന ഭക്തികൊണ്ടല്ലതു്
ഭക്ഷണരുചി ലാഭമോർത്തിട്ടത്രേ 28
മിശിഹാ സഹീനന്മാരെയകറ്റുവാൻ
വിശ്വനായകൻ കല്പിച്ചുപായമായ് 29
കടൽക്കരയിലയച്ചു ശിഷ്യരെ
അടവിതന്നിൽ താനുമൊഴിഞ്ഞുപോയ് 30
ശിഷ്യർ തോണിയിൽ പോകുന്നനേരത്തു്
തൽക്ഷണം കടൽ കോപിച്ചനേകവും 31
ഓളമേറിയലറുന്ന വായുവാൽ
തള്ളിത്തോണിയെ മുക്കിത്തുടങ്ങീതു് 32
അന്നേരം കടലോളത്തിൽ നടന്നു
വന്നൊരു മർത്ത്യദേഹം പ്രത്യക്ഷമായ് 33
പേടിപൂണ്ടു കരഞ്ഞു ശിഷ്യരും
പേടിപോക്കി മിശിഹായരുൾചെയ്തു:- 34
"ദുഃഖം നീക്കുവാൻ വന്നതു ഞാൻ തന്നെ"
ഉൾക്കനിവോടു കല്പന കേട്ടപ്പോൾ 35
ഉടനെ കേപ്പാ താനുണർത്തീടിനാൻ:-
"ഉടയോൻ നീ യീവന്നവനെങ്കിലോ 36
കടൽമീതെന്നെ വരുത്തിക്കൊള്ളുക"
കടൽ ഭൂ സകലേശനവനോടു്:- 37
"വന്നുകൊൾക"ന്നു താൻ തിരുവാക്കിനാൽ
ചെന്നു കേപ്പാ കല്ലിൻമീതെയെന്നപോൽ 38
അക്കാലം കടൽ കോപിച്ചു കേപ്പായും
ശങ്കിച്ചു രക്ഷയപേക്ഷിച്ചീടിനാൻ. 39

മിശിഹാ തൃക്കൈ നീട്ടിപ്പിടിച്ചുടൻ
"വിശ്വാസാല്പാ നീയെന്തു പകച്ചതു്" 40
എന്നു കുറ്റമരുൾചെയ്തു തോണിയിൽ
താനും കൂടെയെഴുന്നള്ളിയക്കരെ 41
പുക്കവിടെ വസിച്ചോരനന്തരം
അക്കുലത്തോടു മാർഗ്ഗമറിയിച്ചു. 42
അവിടെ പല വൻപരും ശിഷ്യർക്കു
തീൻ വിശുദ്ധിയില്ലെന്നു പറഞ്ഞിതു് 43
കുളിയാതെയും കൈ കഴുകാതെയു-
മുള്ള ഭക്ഷണദോഷമറിയിച്ചു. 44
ഉത്തരമപ്പോളും നാഥനരുൾചെയ്തു:-
'ഏതു കല്പനകൊണ്ടതു ദോഷമായ്' 45
പുറത്തുള്ളതുകൊണ്ടൊരു ദോഷത്തിൻ-
കറ ദേഹിക്കു വരുവതല്ലഹോ 46
ഉള്ളിൽനിന്നുള്ള ദോഷമലത്തിന്നു
ക്ഷാളനംകൊണ്ടു ശുദ്ധിയുണ്ടാകുമോ? 47
നാട്ടാചാരത്തെ ഏറ്റവും വർദ്ധിച്ചു്
കാട്ടുള്ളിൽവച്ചു തെറിക്കാട്ടു ചിലർ 48
ദൈവകല്പന ലംഘിക്കാതെ കറ
ഭവിക്കുമെന്നു ശങ്കിക്കേണ്ട ബലാൽ" 49
ഇതുകേട്ടവർ കോപം മുഴുത്തുടൻ
അതിൻശേഷമരുൾചെയ്തു തമ്പുരാൻ:- 50
"കണ്ണില്ലാതുള്ളോൻ കുരുടക്കൂട്ടത്തെ
ഉന്നമാംവണ്ണം നടത്തിക്കൂട്ടുമോ? 51
വഴിക്കു പുറപ്പെട്ടവർ പോകിലോ
കുഴിയിലവർ വീഴുമൊരുപോലെ" 52
തന്നുടെ സാരവാക്യരസത്തിനാൽ,
പിന്നെയുംകൂടി നാലായിരം ജനം 53
മൂന്നുനാൾകൂടെ പാർത്തവരൊക്കെയും
അനുഗ്രഹിച്ചു തമ്പുരാനന്നേരം 54
ഏഴപ്പംകൊണ്ടും കുറഞ്ഞ മീൻകൊണ്ടും
അഴകാംവണ്ണം വിരുന്നൂട്ടിനാൽ 55
എല്ലാരും തിന്നു പരിപൂർണ്ണംവന്നു
നല്ല തീൻതരം ശേഷിച്ചു പിന്നെയും 56
ഒരേഴുകൊട്ട മിഞ്ചൽ നിറച്ചു താൻ
നേരോടീശോമിശിഹാടെ വിസ്മയം. 57

രക്ഷാനാഥൻ മിശിഹായതിൻശേഷം
ശിഷ്യരെ വിളിച്ചീവണ്ണം ചോദിച്ചു:- 58
"ഞാനീക്കാട്ടിയ പ്രത്യക്ഷം കണ്ടിട്ട്
ഞാനാരെന്നു പറയുന്നു ലോകരും" 59
എന്നരുൾചെയ്തു നേരത്തു ശിഷ്യരും
അന്നാലോകരിൽ കേട്ടതുണർത്തിച്ചു:- 60
"നിവ്യന്മാരിലെ ഒരുത്തനെന്നു ചിലർ
ഭ്രവാർത്ത ചിലർ മാംദാനയെന്നതും" 61
അന്നേരം ശിഷ്യരോടരുളിച്ചെയ്തു:-
"എന്നാൽ നിങ്ങൾക്കു നേരെന്തോർച്ചിതു്? 62
ഞാനാരെന്നു ശിഷ്യർ നിങ്ങൾ ചൊല്ലുവിൻ:-
അന്നവനിതു കല്പിച്ച നേരത്തു് 63
തമ്പുരാനോടു കേപ്പായുണർത്തിച്ചു:-
"തമ്പുരാൻ പുത്രൻ നീയെന്നു നിശ്ചയം" 64
"കേപ്പാ ഭാഗ്യവാൻ നീയിതു മാനുഷൻ
കേൾപ്പിച്ചില്ല സർവ്വേശ്വരൻ തമ്പുരാൻ 65
എൻപിതാവത്രെ നിന്നെ ചൊല്ലിച്ചതു
കേപ്പാ നിന്റെ നാമാത്ഥവും കല്ലല്ലോ. 66
എന്റെ ലോകസഭയ്ക്കടിസ്ഥാനം നീ
നിന്റെമേലെന്റെ പള്ളി പണിചെയ്യും 67
അല്ലൽഭവിപ്പിക്കാമതിനല്ലാതെ
വെല്ലുവാൻ നരകം മതിയായ്‌വരാ. 68
സ്വർലോകത്തിന്റെ താക്കോൽ തരുവാൻ ഞാൻ
ഈ ലോകത്തിൽ നീ കെട്ടിയഴിച്ചപോൽ 99
മോക്ഷലോകത്തും ഞാൻ തികച്ചീടുവാൻ
മുഷ്ക്കരമതിന്നാക്കെത്തരുവൻ ഞാൻ 70
ഇക്കാര്യാന്തരം ഭ്രമൃത്യുവും വരാ"
ഉൾക്കൃപകൊണ്ടു കല്പിച്ചതിൻ ശേഷം 71
പിന്നെത്താൻ മരിച്ചീടും പ്രകാരങ്ങൾ
തന്നുടെ ശിഷ്യരോടരുളിച്ചെയ്തു:- 72
"ആദമാദി നരകുല രക്ഷയ്ക്കു്
ആദരാലെ ഞാനോറശലം പുര 73
യൂദർ കയ്യാലെ പാടുകളേററീടും,
ഖേദാധിക്യം ക്ഷമിച്ചു മരിച്ചീടും 74
ഇൻപമോടു ഞാൻ ത്രിദിനം ജീവിക്കും
മുൻപേ വ്യക്തമരുൾചെയ്തു സർവ്വതും 75

ഈവണ്ണമരുളിച്ചെയ്തു കേട്ടപ്പോൾ
ദേവശിഷ്യൻ മനസ്താപമുൾക്കൊണ്ടു 76
കേവലമുണൎത്തിച്ചിതു കേപ്പാ താൻ:-
"ദേവ മൽഗുരോ സൽകൃപാവാരിധേ! 77
നീയേവം ദുഃഖം കൈക്കൊള്ളരുതയ്യോ!
ആയതു നിനക്കൊട്ടുമഴകല്ല! 78
ഇവ കേപ്പായുണൎത്തിച്ചതുനേരം
അവനോടു തിരുവുള്ളക്കേടുമായ്; 79
"ഇവ ചൊല്ലാതെ പോക"യെന്നാട്ടിത്താൻ
നീ വപുസ്സിൻ സുഖമറിയും നീചൻ 80
നീ വൃഷലൻ മല്ക്കാൎയ്യമറിവില്ല
ദേവനിഷ്ടമതു കാൎയ്യമെന്നറി 81
ദേവകാൎയ്യംപ്രതി മരിച്ചീടുവാൻ
അവനിയിൽ പിറന്നു ഞാൻ മൎത്ത്യനായ്" 82
സൎവ്വേശൻ ചിങ്ങമാസമാറാം ദിനം,
പൎവ്വതമേറി താബോറാഗ്രേ നാഥൻ 83
കേപ്പാ, യാക്കോ, യോഹന്നാനെയുംകൊണ്ടു
അപ്പൎവ്വതത്തിൻ മുകളിൽ ചെന്നപ്പോൾ 84
മൂശ യേലിയായെന്ന നിവിയന്മാർ
ഈശോ മുന്നിൽ പ്രത്യക്ഷമായത്ഭുതം 85
ആത്മനാഥൻെറയാത്മാവിലെ മോക്ഷം
ആത്മാവിൽനിന്നു ദേഹത്തിൽ ചിന്തിച്ചു 86
ചിന്തിയനല്ല മോക്ഷനിഴലത്രേ;
തൻ തിരുമേനി സൂൎയ്യനെ തോല്പിക്കും 87
കുപ്പായത്തിൻെറ നിൎമ്മലവെണ്മയാൽ
കൺപറിക്കുന്ന പ്രകാശയുക്തമാം 88
ഭാവിഭാവ പ്രഭാവ പ്രഭയെന്നു്
അവൻ കണ്ടപ്പോൾ ബുദ്ധി പകച്ചിതു് 89
മൂശയാടുമേലിയായോടുമപ്പോൾ
ഈശോനാഥനരുളിച്ചെയ്തീടിനാൻ:- 90
"ശത്രുവാല്പല പാടുപെടുമെന്നും
ശത്രുകയ്യാലേ താൻ മരിക്കുമെന്നും, 91
ലോകദോഷോത്തരം ചെയ്യുമെന്നതും,
ലോകരക്ഷ വരുത്തും പ്രകാരവും" 92
ശക്തനായ ദയാപരൻ തമ്പുരാൻ
വ്യക്തമാംവണ്ണം സവിമൎശംചെയ്തു. 93

അപ്പോളസ്ഥല ശോഭകൾ കണ്ടാറെ
കേപ്പാ സന്തോഷം പൂണ്ടുണർത്തിച്ചുടൻ:- 94
"എത്ര നല്ലോരിടമിവിടത്തിൽ നാം
ചിത്രമായ്ക്കൂടിൽ മൂന്ന ചമയ്ക്കേണം 95
ഒന്നു സ്വാമിക്കൊന്നേലിയായ്ക്കിത്തു്
ഒന്നുമൂശനിബിയായിക്കാകേണം 96
നല്ല വിസ്മയമെന്തെന്നറിയാതെ
ചൊല്ലി ശിഷ്യരിലുത്തമനിങ്ങനെ 97
അന്നേരം മേഘം മൂടിയെല്ലാരേയും,
അന്ന ദ്യോവിലെ നാദവും കേട്ടുടൻ:- 98
"ഇയ്യാൾ പുത്രനെനിക്കു മഹാ പ്രിയൻ
ഇയ്യാൾ ചൊല്ലുന്നതെല്ലാരും കേൾക്കേണം" 99
വിസ്മയമെല്ലാം മാഞ്ഞുപോയന്നേരം
വിസ്മയനാഥൻ താനും ശിഷ്യരുമായ് 100
അമ്മലയിൽ നിന്നപ്പോളെഴുന്നള്ളി
നിർമ്മലനാഥൻ താഴ്വരെ വന്നപ്പോൾ 101
പിറന്നപ്പോളെ കാഴ്ചയില്ലാത്തവൻ
പുറത്തെ വഴിതന്നിലിരുന്നിത്തു് 102
നാദംകേട്ടപ്പോൾ നാഥനെ കമ്പിട്ടു
ഖേദംപൂണ്ടപേക്ഷിച്ചോരനന്തരം 103
മണ്ണാൽ തുപ്പൽ കുഴച്ചു കുഴമ്പതു
കണ്ണിൽതേച്ചു വെളിവുകൊടുത്തു താൻ 104
യൂദന്മാരുടെ പ്രധാന ദർജ്ജനം
വേധാവു ചെയ്ത പ്രത്യക്ഷം മൂടുവാൻ 105
നാഥൻ കാഴ്ചകൊടുത്ത പുരുഷനെ
യഥാ മുമ്പിൽ വരുത്തീട്ടു ചൊന്നവർ 106
"ദുഷ്ടനാം ദോഷപൂർണ്ണനിവൻ നിന്റെ
ദൃഷ്ടി നൽകുവാൻ യോഗ്യമില്ലാത്തവൻ 107
മുമ്പിലങ്ങു കരുടൻ നീയെങ്കിലോ
ഇപ്പോൾ പുത്തനായ്ക്കണ്ടു നീയെങ്ങനെ?" 108
ചിന്തിച്ചുത്തരം ചൊന്നവരോടുടൻ:-
എന്തുവേണ്ടു രഹസ്യമിതല്ലല്ലോ? 109
ഈശോയെന്നയാൾ ചെയ്ത ദയവിനാൽ
ദർശനമെനിക്കുണ്ടായി നിശ്ചയം 110
ദോഷമുള്ളവനെന്നറിഞ്ഞില്ല ഞാൻ
ദുഷ്ടർക്കു ദേവസഹായമില്ലല്ലോ 111

ജനിച്ചപ്പോളെ ദൃഷ്ടിയില്ലാത്തതു്
കനിവോടയാൾ തന്നെനിക്കിങ്ങനെ." 112
നേരവനിതു ചൊല്ലിയകാരണം
വൈരത്താലവനെ പുറത്താക്കിനാർ 113
കേട്ടിതു നാഥൻ തൻ കരുണാധിക്യം
കാട്ടിവീണ്ടവനെ കണ്ടെത്തിയപ്പോൾ 114
തമ്പുരാനരുൾചെയ്തു ദയവോടെ,
തമ്പുരാൻെറ സുതനെ വിശ്വാസമോ? 115
നിന്നനക്കാമ്പിലെന്നതിന്നുത്തരം.
നിർമ്മലനാഥനോടുണർത്തിച്ചവൻ: 116
"തമ്പുരാൻെറ പുത്രനെ നീ കാട്ടുകിൽ
അൻപിനോടു ഞാൻ വിശ്വസിച്ചീടുവൻ" 117
തമ്പുരാൻ ചൊല്ലി "നിന്നോടു ചൊന്ന ഞാൻ
തമ്പുരാൻെറ പുത്രനെന്നറിഞ്ഞാലും" 118
ഇതു കേട്ടപ്പോൾ കുമ്പിട്ടു വീണവൻ
കർത്താവേ തേറി വിശ്വസിച്ചേനഹം 119
ആജ്ഞതെ സമ്മതം ചെയ്തു പുരുഷനു്
സുജ്ഞാനശോഭ നൽകി സർവ്വേശ്വരൻ 120
മാനുഷനായി വന്ന സർവ്വേശ്വരൻ
ശനിയാഴ്ച പൊറുപ്പിച്ചു രോഗങ്ങൾ 121
എന്നതുകേട്ടു യൂദന്മാരത്രയും
അനുകോപിച്ചു വിസ്മയം പൂണ്ടവർ 122
വ്യാധിയുള്ളോരു നാരിയെ പിന്നെയും
ആധിപോക്കി മിശിഹാ പൊറുപ്പിച്ചു 123
അന്നാളിലതു ചെയ്തോരു കാരണം
ആ നഗർ വിചാരത്തിന്നുടെ വൻപൻ 124
കുററം നാഥനെ നീചൻ പറഞ്ഞപ്പോൾ
കുററമററ സർവ്വേശ്വരൻ കല്പിച്ചു:- 125
"കേൾക്ക നീ ശനിയാഴ്ച ദിവസത്തിൽ
നാല്ക്കാലിയൊന്നു വീണു കുഴിയതിൽ 126
പാർക്കിലോ ശനിയാഴ്ച കരേററുമോ
ഓർക്കമെത്ത്യനതിൽ വല്ലതല്ലായോ 127
ന്യായമുള്ളവരെന്നു പറകയും
ന്യായക്കേടനേകം നിങ്ങൾ ചെയ്കയും" 128
ഇപ്രകാരങ്ങൾ കേട്ടു പ്രധാനിയും
കോപപൈശൂന്യം വർദ്ധിച്ചു മാനസെ. 129

അവർകളുടെ ദുഷ്കൃത വ്യക്തത
അവരോടരുളിച്ചെയ്തു ഹേതുവാൽ 130
പല നാളിൽ മിശിഹായെക്കൊല്ലുവാൻ,
ഫലമെന്നിയേ വേലചെയ്താരവർ, 131
നാശമേൽപ്പാനുറച്ചു താനെങ്കിലും
മിശിഹാ മനസ്സാകും കാലത്തിലും 132
താൻ കല്പിച്ച ദിവസം വരുമ്പോളും
താൻ കല്പിക്കാതെയാവതില്ലാക്കുമേ. 133
രോഗക്കാരെ പൊറുപ്പിച്ചുകൊള്ളുവാൻ
വേഗം വൈദ്യനെയവരന്വേഷിക്കും 134
കണ്ടാലേറ്റമവനെ പ്രിയപ്പെടും,
പണ്ടൊരുനാളും കണ്ടിട്ടില്ലെങ്കിലും 135
ആത്മനാഥൻ മിശിഹായുമവ്വണ്ണം
ആത്മരോഗികളെ രക്ഷിച്ചീടുവാൻ 136
പാപദുഷ്ടരെ രക്ഷിച്ചുകൊള്ളുവാൻ
പാപികളോടന്നെയും കരുണയാൽ 137
സ്നേഹമോടവരെ ബഹുമാനിക്കും,
മഹാ കഷ്ടമതെന്നു ചിലർ ചൊല്ലും 138
ലോകനായകൻ സർവ്വമറിഞ്ഞവൻ
തൽകൃതത്തിനു സാമ്യമരുൾചെയ്തു:- 139
"നൂറാടുള്ളവനൊന്നിനെക്കാണാഞ്ഞാൽ;
നൂറതിലൊന്നൊഴിഞ്ഞെന്നു ഖേദത്താൽ 140
അക്കൂട്ടത്തെയവിടെ വിട്ടേച്ചവൻ
പൊയ്ക്കളഞ്ഞൊരജത്തിനെ തേടുമേ 141
ഇന്നു ഞാനതുപോലെ ക്ലേശിക്കുന്നു
വന്നു ഞാൻ പാപിക്കൂട്ടത്തെ രക്ഷിപ്പാൻ."

## ഒമ്പതാം പാദം

— (*) –

ലാസറിനു പുനർജീവൻ നൽകുന്നു. യഹൂദപ്രമാണിമാർ യേശുവിനെ വധിക്കുവാൻ ആലോചിക്കുന്നു മറിയം മഗ്ദലേനയുടെ തൈലാഭിഷേകം-ജെറുസലം ദേവാലയത്തിൽ ഉപചാരാഡംബരത്തോടെ പ്രവേശിക്കുന്നു. യേശു കഴുതപ്പുറത്തിരുന്നു കരയുന്നു. യേശുവിനെ ഒറ്റിക്കൊടുക്കുവാൻ യൂദാസ് പള്ളി മേധാവികളായി ആലോചന നടത്തുന്നു. അമ്മയോടു യാത്ര പറയുന്നു.

പാപം തീൻ മഗ്ദലൈത്തായും സദാ
തൻപ്രിയമൊക്കെയീശോ മേലാക്കിനാം 1
അവൾക്കുള്ളോരു ഭ്രാതാവിന്നാമയം
സുവൈഷമ്യമായേററവും വൎദ്ധിച്ചു: 2
അവസ്ഥയതു ചൊല്ലിവിട്ടാളുടൻ
ജീവരക്ഷ നാഥനാടുണൎത്തിപ്പാൻ. 3
തൽപ്രിയനായ ലാസറിന്നാമയം
തമ്പുരാനോടു ദൂതരറിയിച്ചു. 4
കൎത്താവീമൊഴി കേട്ടിട്ടു രണ്ടുനാൾ
പാൎത്തു പിന്നെയും പോയില്ല രക്ഷകൻ. 5
ഇഷ്ടനാഥൻ ശിഷ്യരോടു കല്പിച്ചു
ഇഷ്ടനാമെൻെറ ലാസർ മരിച്ചെന്നു",
ഒടുക്കമെഴുന്നള്ളി സൎവ്വപ്രഭു
ഓടിവന്നപ്പോൾ മാൎത്തയുണൎത്തിച്ചു:- 7
"ഉടയോൻ നീയിവിടെയുണ്ടെങ്കിലോ
ഉടപ്പിറന്നവൻ മരണംവരാ. 8
ഇപ്പോഴും നീ പിതാവോടപേക്ഷിച്ചാൽ
തല്പിതാവതു കേൾക്കുമറിഞ്ഞു ഞാൻ" 9
വിശ്വനാഥൻ മിശിഹായരുൾചെയ്തു:-
"വിശ്വസിക്ക നിൻ ഭ്രാതാവു ജീവിക്കും" 10
മറിയം മഗ്ദലൈത്തായതുനേരം
അറിഞ്ഞപ്പോളവളോടി വന്നുടൻ 11
ചേതസി പ്രിയമുള്ളവർകളുടെ
ചേതസ്താപത്തെക്കണ്ടു ദയാപരൻ 12
അല്പംകൊണ്ടു പുറപ്പെട്ടു കണ്ണുനീർ
തല്പരൻ തൻെറ പ്രിയത്തെക്കാട്ടിനാൻ. 13
മുഖ്യന്മാരവരാകുന്ന കാരണം
ദുഃഖം പോക്കുവാൻകൂടി മഹാജനം 14
ഭൂമിരന്ധ്രത്തിൽവെച്ചു മുമ്പേ ശവം
ഭൂമിനാഥനവിടേയ്ക്കെഴുന്നള്ളി 15
കല്ലടപ്പതു നീക്കുവാൻ കല്പിച്ചു
"നാലുവാസരം ചെന്നവൻ ചത്തിട്ടു് 16
കൎത്താവേ പാരം നാറീടുമീശ്ശവം"
മൎത്തായിങ്ങനെ വാൎത്തയുണൎത്തിച്ചു. 17
വിശ്വനായകൻ പിന്നെയും കല്പിച്ചു:
"വിശ്വസിച്ചാൽ മരിച്ചവൻ ജീവിക്കും." 18

ത്രാതാവു തൻ പിതാവോടപേക്ഷിച്ചു:-
"പിതാവേ യെൻെറയപേക്ഷ കേട്ട നീ 19
അതു കാരണം നിന്നെ സ്തുതിക്കുന്നു
ഇതിഹയിപ്പോൾ ഞാനപേക്ഷിക്കുന്നു. 20
ഞാനപേക്ഷിക്കും കാര്യങ്ങളൊക്കെയും
അനുകൂലമറിഞ്ഞിരിക്കുന്നു ഞാൻ" 21
ഈ മഹാജനം കണ്ടു വിശ്വസിപ്പാൻ
ആമയമിതു പറഞ്ഞു കേൾപ്പിച്ചു:- 22
അതിൻശേഷമനന്ത ദയാപരൻ
പുത്രൻ തമ്പുരാനന്നതാനന്ദത്താൽ 23
"ലാസർ നീ പുറപ്പെട്ടുവാ"യിങ്ങനെ
"ലാസറുമപ്പോൾ ജീവിച്ചു വിസ്മയം! 24
ഇടിപോലൊരുനാദം കേൾക്കാമപ്പോൾ
ഉടൻ ചത്തവൻ ജീവിച്ചെഴുന്നേററു 25
പലരുമിപ്പോൾ രക്ഷിതാവെന്നതും
കലുഷംനീക്കി വിശ്വസിച്ചീടിനാർ 26
ചിലരിക്കഥ പട്ടക്കാരന്നോടും
വലിയ ജനത്തോടുമറിയിച്ചു. 27
പൈശൂന്യമവർ മാനസേ വ്യാപിച്ചു
മിശിഹാടെ സ്തുതിയറച്ചേററവും 28
യോഗംകൂടി വിചാരിച്ചു യൂദരും
വേഗമീശോയെക്കൊല്ലണമെന്നതും 29
അന്വേഷിച്ചു പെരുകീടും മുമ്പേ
അഗ്നിവേഗം കെടുത്തേണമല്ലെങ്കിൽ 30
ശക്തിപ്പെട്ടന്നാലഗ്നി കെടുത്താമോ?
ശക്തിയേറിവരുമതുപോലിപ്പോൾ 31
ഇവൻ ചെയ്യുന്ന വിസ്മയം കാൺകയാൽ
ദേവനെന്നതു ലോകരുറച്ചുപോം, 32
അവൻെറ ചൊല്ലിൽ നില്ക്കുമെല്ലാവരും
അവസ്ഥകൊണ്ടു കാണാമിതപ്പോഴേ 33
റോമ്മാരാജാവും പരിഭവിച്ചീടും,
നമ്മുടെ നാട്ടിന്നന്തരവും വരും. 34
എന്തുവേണ്ടുവെന്നെല്ലാരും നോക്കുവിൻ
അന്തരമൊടെല്ലാരും ഗ്രഹിച്ചല്ലൊ!" 35
കയ്യേപ്പായെന്ന മേൽപട്ടമുള്ളവൻ
ന്യായത്തെയവൻ തന്നെ വിധിച്ചതു്- 36

"ലോകമൊക്കെയും രക്ഷിപ്പതിന്നായി
ലോകരിലൊരുത്തൻ മരിക്കനെല്ലു" 37
മരണംകൊണ്ടു രക്ഷ ലോകത്തിന്നു
വരുമെന്നറിയാതെ പറഞ്ഞവൻ 38
ഹിംസിപ്പാനുള്ള മനസ്സു കൊണ്ടത്രേ
ഈ സാദ്ധ്യമെന്നു പറഞ്ഞു കയ്യേപ്പാ, 39
അന്നുതൊട്ടു മിശിഹായെക്കൊല്ലുവാൻ
വന്നവർക്കു മനസ്സിലെ നിശ്ചയം 40
പെസഹാ പെരുന്നാളടുക്കുന്നതിനു്
വാസരമാറു മുൻപിൽ മിശിഹാ താൻ. 41
ലാസറോടേ വിരുന്നിരിക്കുന്നേപ്പാൾ
അസ്ഥലത്തിൽ മഗ്ദലൈത്താ ചെന്നുടൻ 42
മാണിക്കമായ സുഗന്ധമീലിസം
പുണ്യകാൽകളിൽ പൂശി ഭക്തിയോടെ 43
സ്കറിയോത്താ ദുരാത്മാവതുനേരം
പറഞ്ഞു: "മഹാ ചേതമിതെന്നവൻ 44
ഇതിന്റെ വില മുന്നൂറു കാശുണ്ടു്
ഇതിനാലെത്ര ദാനധർമ്മം ചെയ്യാം?" 45
കള്ളൻ മോഷ്ടിപ്പാനാഗ്രഹം പൂണ്ടവൻ
ഉള്ളിൽ ദീനദയവുകൊണ്ടല്ലതു് 46
അന്നേരമരുളിച്ചെയ്തു രക്ഷകൻ
"എന്നുടെ ദേഹം പൂശീയിതുകാലം 47
അവാം ചെയ്യുതിനർത്ഥമുണ്ടെന്നറി
ശവത്തെയടക്കമ്പോളിതു ക്രിയ 48
കാലവുമതിനടുത്തിരിക്കുന്നു"
എല്ലാരും കൃതം നന്നെന്നു ചൊല്ലീടും 49
മർത്ത്യപൗരുഷം നാണിപ്പിച്ചീടുന്ന
പ്രതാപതുല്യനാഥനൂറേശലം 50
പൂകുവാൻ തിരുമനസ്സിൽ കൽപ്പിച്ചു
അതുക്കാപ്പെത്രയും ചിത്രം ചിത്രമഹാ! 51
തേരിലാനക്കഴുത്തിലുമല്ലല്ലോ
വീര്യമേറുമശ്വത്തിന്മേലുമല്ല 52
കഴുതയേറി മഹാ ഘോഷത്തോടും
എഴുന്നള്ളി മിശിഹാ പുറപ്പെട്ടു. 53
സ്വർണ്ണം സുവർണ്ണം പങ്കത്തിലെങ്കിലും
വജ്രം പങ്കവും പൊന്നിലിരിക്കിലും 54

സ്വർണ്ണത്തിൻ കാന്തിമാനം മങ്ങാത്തപോൽ
സ്വർണ്ണവർണ്ണസ്വരൂപിയാം നാഥനെ 55
അസംഖ്യം ലോകർ കൂടിയെതിരേററു
"പ്രസാദം മഹാ സ്തുതിഘോഷത്തോടും 56
ഓശാന ദാവീദിന്നുടെ പുത്രനും
ആശീർവ്വാദം സർവ്വേശൻെറ നാമത്താൽ 57
സാധുവാംവണ്ണം വരുന്ന നാഥനും
സാധുലോക ജനത്തിന്നു സത്വവും 58
ഉന്നതത്തിലും തമ്പുരാനു സ്തുതി
എന്നെല്ലാവരും സ്തുതിച്ചു ഘോഷിച്ചു 59
വൈരമുള്ളവരതു മുടക്കിനാർ
ഗുരുവെ യെന്തിതെന്നതു കേട്ടാറെ 60
ദുർജ്ജനമിതു ചൊന്നതിന്നുത്തരം
സജ്ജന സർവ്വനാഥനരുൾചെയ്തു. 61
"ഇജ്ജനത്തെ മുടക്കിയാൽ, കല്ലുകൾ
ആജ്ഞകേട്ടെന്നെ സ്തുതിച്ചീടുമുടൻ" 62
എന്നതുകേട്ടു ശത്രു മനസ്സിങ്കൽ
അന്നുകോപാഗ്നി യുജ്ജ്വലിച്ചു ദൃഢം 63
രാജധാനിക്കടുത്തു മിശിഹായും
യശസ്സുമതിൻ മുഖ്യവും പാർത്തുതാൻ 64
വാർത്തു കണ്ണുനീരിന്നുടെ ധാരകൾ
പേത്തോരേശലമേ, യെന്നരുൾചെയ്തു:- 65
മുന്നം നീ നിവിയന്മാരെക്കൊന്നവൾ
വന്നുകൂട്ടും നിനക്കതിൻെറ ഫലം 66
ചിന്തിക്കാതെ നിനക്കുള്ള ഭാഗ്യം നീ
അന്ധത്വംകൊണ്ടു കാണാതെ നിന്ദിച്ചു 67
കൂട്ടം കുഞ്ഞിനെ കുക്കുടപ്പിടപോൽ
കൂട്ടുവാൻ നിന്നെയാസ്ഥയായെത്ര ഞാൻ 68
കിട്ടിയില്ല നിനക്കതിൻെറ ഫലം,
വീട്ടുവാനുള്ള കാലം വരുന്നഹോ 69
ശത്രുക്കൂട്ടം, വളയും ഞെരുക്കീടും,
മിത്രരന്നു നിനക്കാശ്രയമില്ലാതെ 70
ചിന്തവെന്തുതി സംഭ്രമ ഭീതിയാൽ
അന്തവും നിനക്കാവഹിക്കും പുനർ 71
കല്ലിന്മേലൊരു കല്ലു ശേഷിക്കാതെ
എല്ലാം നിന്നിലൊടുങ്ങുമസംശയം" 72

പന്നനത്തിൽ ചൊല്ലി മഹായോഗത്തിൽ:-
പിതാവേയിപ്പോൾ കാട്ടുക പുത്രനെ! 73
ഇടിപോലൊരു നാദം കേൾക്കായുടൻ
കോട്ടി നിന്നെ ഞാൻ കാട്ടുവനേലിലും 74
ശിഷ്യരോടു താൻ പിന്നെയരുൾചെയ്തു:-
പ്രധാചാരികളുടെ പക്കൽ കയ്യാളിച്ചു 75
കുരിശിലെന്നെ തൂക്കുവാൻ കല്പിക്കും
ധരിക്കയിപ്പോൾ കാലമടുക്കുന്നു" 76
നത്തിനു പ്രഭപോലെ മിശിഹാടെ
സ്തുതി മുഖ്യജനത്തിന്നസഹ്യമായ് 77
അതുകാരണം മേല്പട്ടക്കാരനും
ശത്രുയോഗവും കൂടിയൊരുമ്പെട്ടു 78
ഇവൻ ചെയ്യുന്ന ക്രിയകൾ കണ്ടിട്ട്
സർവ്വലോകരനുസാരം ചെയ്യുന്നു 79
ചതിയാലിവനെ വധിപ്പിക്കണം
അതല്ലാതൊരുപായവും കണ്ടില്ല 80
പെരുന്നാളിലതു കൂട്ടുവാൻ പണി
വിരോധിച്ചീടും ലോകരൊരുപോലെ 81
സ്കറിയോത്ത ദ്രവ്യത്തിനു മോഹിതൻ
നെറിവുകെട്ട ദുഷ്ടൻ നരാധമൻ 82
എന്തെനിക്കു തരും നിങ്ങൾ ചൊല്ലുവിൻ
ചിന്തിച്ചപോലെ സാധിപ്പിച്ചീടുവാൻ 83
നിങ്ങൾക്കുള്ള പ്രത്യർത്ഥി ജനത്തിനെ
നിങ്ങൾക്കു ഞാനവകാശമാക്കുവൻ 84
മുപ്പതു വെള്ളിക്കാശു വിലയിതു
അപ്പോളെല്ലാരുമൊത്തു ബോധിപ്പിച്ചു 85
സൽഗുരുവായ സർവ്വേശനെയവൻ
നിർഗ്ഗുണനിധി മൂഢരിൽ നീചകൻ 86
വിററവൻ വില വാങ്ങി മടിയാതെ
ഒററുവാൻ തരം നോക്കി നടന്നിതു് 87
സ്വാമി തന്റെ മരണമടുത്തപ്പോൾ
സ്വമാതാവിനെക്കണ്ടു മിശിഹാ താൻ 88
യാത്രചൊല്ലി വരുന്ന ദുഃഖങ്ങളും
പിതാവിന്റെയാജ്ഞയും കേൾപ്പിച്ചു:- 89
സർവ്വസൃഷ്ടിയിൽ മേല്പ്രിയ കന്യകേ!
ഭാവിയാകുന്ന വസ്തുക്കൾ ചൊല്ലുവാൻ 90

മടിയെങ്കിലും പീഡയെന്നാകിലും,
മുട്ടുവാൻ യോഗമെല്ലെന്നുറച്ചു ഞാൻ 91
ഞാൻ പിതാവിന്റെ രാജ്യത്തു പോകുവാൻ
ഇപ്പോൾ കാലം വരുന്ന സമയമായ് 92
പോകും മുമ്പിൽ ഞാൻ നിന്നോടു വാർത്തകൾ
ആകെയുമറിയിപ്പാനായ് വന്നിതു്: 93
"ഇഷ്ടമാതാവേ കേട്ടുകൊണ്ടാലുമേ
ദുഷ്ടന്മാരുടെ കൈകളാൽ ഞാൻ മഹാ 94
നിഷ്ഠുര ദുഷ്കർമ്മങ്ങളനേകവും
ഇഷ്ടപാലനത്തിന്നു ക്ഷമിക്കും ഞാൻ 95
എന്നെ വിററുകഴിഞ്ഞതറിഞ്ഞുടൻ
പിന്നെ ശത്രുക്കളെന്നെ പിടിച്ചിട്ടും 96
കെട്ടും തല്ലുമിഴയ്ക്കും നിഷ്ഠുരമായ്
അടിക്കും ദേഹം പൊളിക്കും തല്ലിനാൽ 97
മുൾമുടിവെയ്ക്കും കുരിശിൽ തൂക്കീടും
ഉളയ്ക്കും ഹൃദയത്തെ കുന്തത്തിനാൽ 98
ഇതെല്ലാം ക്ഷമിപ്പാനുമുറച്ചു ഞാൻ
പിതാവുമതു കല്പിച്ചു നിശ്ചയം 99
ലോകദോഷത്തിന്നുത്തരമെന്ന്യേന്ന-
മെങ്കിലിതിന്നു സമ്മതമാകണം 100
ഭൂമിദണ്ഡവും തമ്പുരാനെപ്രതി
ശങ്കിപ്പാൻ യോഗ്യമല്ലെന്നു കാട്ടുവാൻ. 101
പരലോകസുഖമേകമാദ്യമെ-
ന്നർവ്വിലോകരിതിനാലറിയേണം 102
എന്നുടെ ദുഃഖംകൊണ്ടു വലയും നീ
ഞാനതുകൊണ്ടു സഹിക്കമേററവും 103
മനസ്സിൽ ധൈര്യം കൊള്ളുക നാമിനി
തനിക്കുള്ളവർ കല്പന കേട്ടിടും 104
നിവ്യന്മാരിതു മുമ്പെയറിയിച്ചു
സർവ്വതും തികഞ്ഞീടുമിതുകാലം 105
ഇടികൊണ്ടപോൽ തപിച്ചു സ്ത്രീവര
വാടി കണ്ണുകൾ പെയ്തു പെരുമഴ 106
ഒട്ടുനേരമഭാഷയായ് നിന്നിട്ടു്
ഇടമുട്ടിപ്പറഞ്ഞു വധൂത്തമ 107
ഇതുദുഃഖമിനിക്കു മററൊന്നിനാൽ

വസ്തുവൊക്കെയും മുടിഞ്ഞാലുംവരാ 108
ദേവകല്പന കേട്ടേ മതിയാവൂ
തദ്വിരോധമയോഗ്യമല്ലോട്ടമേ 109
ദുഷ്ക്കർമ്മം ക്രൂരരെക്കൊണ്ടു ഞാൻ നിന്നുടെ
സങ്കടം കുറപ്പാൻ മമ വാഞ്ഛിതം 110
അതുകൊണ്ടൊരു തണുപ്പുണ്ടാം മമ
ചേതസ്സിലതുകൂടാതെന്തു ഗതി 111
സർവ്വനാഥനാം പുത്രനിതുകേട്ടു
സർവ്വസ്നേഹമാതാവോടരുൾചെയ്തു- 112
"ഇരുവരുടെ ദുഃഖം പൊറുക്കനീ
ഇരുവരുടെ ദുഃഖവും ഞാൻ തഥാ 113
എന്നുപുത്രൻ, അരുൾചെയ്ത നേരത്തു്
അന്നേരം ദേവമാതാവരുൾചെയ്തു 114
"നിന്നുടെ ദുഃഖത്തിനു പ്രതിശ്രുതി
എന്നാത്മാവിലതുൾക്കമുഗ്രംതഥാ 115
പോകപുത്ര! വിരോധമെന്നാകിലും,
ലോകരക്ഷയതിനാലുണ്ടാമല്ലോ! 116
എന്നിലുമന്നെക്കാളെനിക്കിഷ്ടമാം
നിന്നാലും പിതൃകല്പന സമ്മതം" 117
അന്നേരം സുതൻ മൂന്നാന്നാൾ രാവിലെ
നിന്നെക്കാണ്മതിനായ് വരുന്നുണ്ടുഞാൻ 118
പിന്നെയെന്നും മരണമുണ്ടായ്‌വരാ
അന്നേരം നിടന്ന തണുപ്പിച്ചീടുവാൻ 119
ഈവണ്ണം പ്രഭു യാത്ര വഴങ്ങീട്ടു
പോയ്‌വിധിപോലെ പെസഹാ കൽപിച്ചു 120

## പത്താം പാഠം

പെസഹാ ഭക്ഷണത്തിനുവേണ്ട സാമഗ്രികൾ ഒരുക്കുവാൻ യേശു ശിഷ്യന്മാരെ കല്പിക്കുന്നു. ഭക്ഷണസമയത്തു യേശു ശിഷ്യന്മാരുടെ പാദങ്ങൾ കഴുകുന്നു. യൂദാസ് ഒറ്റിക്കൊടുക്കുമെന്നു പ്രവചിക്കുന്നു. പ-കുർബ്ബാന സ്ഥാപിക്കുന്നു. ശിഷ്യന്മാർക്ക് അന്തിമോപദേശം നൽകുന്നു. പത്രോസിന്റെ വിശ്വാസത്യാഗം പ്രവചിക്കുന്നു. ഭക്ഷണാനന്തരം ഗദ്സെമ്നി തോട്ടത്തിൽപോയി പ്രാർത്ഥിക്കുന്നു. ദുഃഖാധിക്യത്താൽ രക്തം വിയർക്കുന്നു. ഉറങ്ങിക്കിടക്കുന്ന ശിഷ്യന്മാരെ വിളിച്ച് ശത്രുക്കളുടെ സമീപത്തെക്കു ചൊല്ലുന്നു. യൂദാസിന്റെ ചുംബനം-പത്രോസ് സേവകന്റെ ചെവി ഛേദിക്കുന്നു. യേശു അത്ഭുത

കരമായി മുറിവ് സുഖപ്പെടുത്തുന്നു. യേശുവിനെ ശത്രുക്കൾ ബന്ധിച്ച് ഹന്നാന്റെ മുമ്പിൽ ഹാജരാക്കുന്നു. ഒരു നീചൻ യേശുവിനെ ചെകിടത്തടിക്കുന്നു. കയ്പാസിന്റെ മുമ്പിൽ ഹാജരാക്കുന്നു. കള്ളസ്സാക്ഷികളെക്കൊണ്ടുവരുന്നു. മർദ്ദിക്കുന്നു.

പുളിയാത്തപ്പം തിന്നേണ്ടും മുമ്പിലെ
നാളിൽ ശിഷ്യരടുത്തു ചോദിച്ചിതു്- 1
"ഇപ്പെസഹാടെ ഭക്ഷണമെവിടെ
കോപ്പുകൂട്ടേണമെന്നരുളീടുക." 2
പരമപരൻ മിശിഹാ തമ്പുരാൻ
അരുൾചെയ്തു ശിഷ്യജനത്തോടു്:- 3
"പുരത്തിൽ നിങ്ങൾ ചെല്ലുമ്പോൾ നികടം
ഒരുത്തൻ കൊണ്ടുപോകുമവനുടെ 4
സ്ഥലത്തിൽ നിങ്ങൾ കൂടവെ ചെല്ലുവിൻ
ശാലകാട്ടുമാ വീട്ടിലെ നായകൻ 5
അതിൽ പെസഹാവിരുന്നു കൂട്ടുവിൻ"
ഇതു കല്പനപോലെ ചെയ്താരവർ 6
അക്രൂരമുള്ളോരാടുപോൽ തമ്പുരാൻ
അക്കാലം മരിക്കുമെന്ന കാരണം 7
നിർമ്മല സർവ്വജ്ഞാനിയാം ദേവനും
നിർമ്മലമുള്ളോരാടു പൂജിക്കേണം 8
ആടതു ചുട്ടു പത്തീറായും ദ്രുതം
വീട്ടുതോറും ഭക്ഷിക്കേണമെല്ലാരും. 9
എന്നു പണ്ടൊരു പ്രമാണം കൽപിച്ചു
തന്റെ ലോകർക്കിതെത്രയുമാദരം 10
ഇക്കൽപന വിഷയവും സാമ്യവും
തികപ്പാനീശോ പെസഹാ തിന്നിതു് 11
അത്താഴം കഴിയുന്ന നേരമുടൻ
വസ്തുവൊക്കെയ്ക്കും ഈശപരമുള്ളവൻ 12
(ചിത്രമത്രെ താൻ ചെയ്തൊരു വിസ്മയം)
ചിത്തഭക്തിയെളിമ വിനയത്താൽ 13
ശീലചുററി, താൻ ശിഷ്യജനങ്ങടെ
കാൽകഴുകി വിശുദ്ധി വരുത്തിനാൻ 14
അതിൻശേഷമരുൾചെയ്തു തമ്പുരാൻ:
"കർത്താവെന്നതും ഗുരു ഞാനെന്നതും 15
എല്ലാരും നിങ്ങളെന്നെ വിളിക്കുന്നു;
ഉള്ളപോലിതു ചൊല്ലുന്നിതെന്നുടെ 16

എളിമയുള്ള വൃത്തിയിൽ കണ്ടപോൽ
തെളിവൊടിതു ചെയ്യേണം നിങ്ങളും" 17
ഇവ ചൊല്ലീട്ടന്തർവ്വികാരത്തോടെ
ഭാവിദർശനംകൊണ്ടരുളിച്ചെയ്തു – 18
"സത്യം നിങ്ങളിലൊരുത്തനൊററനായ്
ശത്രുക്കൾക്കെന്നെ കയ്യാളിക്കുമിതു് 19
ആരെന്നെല്ലാരും ചോദിച്ചീടും വിധൗ
തിരിച്ചു സ്കറിയോത്തായെ കാട്ടിനാൻ 20
അതിന്റെ ശേഷം വാക്കിന്നഗോചരം
അമൂല്യപ്രിയത്തിന്നുടെ രക്ഷയ്ക്കും 21
അർച്ചയ്ക്കുമാത്മാവിന്നുടെ രക്ഷയ്ക്കും
അർച്ചശിഷ്ടകുർബ്ബാനയും നല്കിതാൻ. 22
തൻവിശുദ്ധ ശരീരവും ചോരയും
രണ്ടുമമ്മാനുഷ മംഗള ദത്തമായ് 23
ഉള്ളിൽ ചേർന്നിരിപ്പാൻ പ്രിയത്താലതു
കൊള്ളുകയെന്നു മിശിഹാ കല്പിച്ചു. 24
എപ്പോഴുമുള്ള ഭക്ഷണസാധനം
അപ്പംകൊണ്ടു ശരീരബലംവരും 25
മുന്തിരിങ്ങഫലരസ പാനത്താൽ
സന്തോഷമുണ്ടാം നശിക്കും ദാഹവും 26
ഇവ രണ്ടിൽ ഗുണം കൊള്ളുമാത്മാവിന്നും
വരുമെന്നതിനർത്ഥമറിയിപ്പാൻ 27
തദ്രൂപങ്ങളിൽ രഹസ്യമായതു്
തദ്രൂപങ്ങളിൽ തന്നെ മറച്ചു താൻ. 28
എന്നുമേയകന്നീടാതിരിപ്പാനായ്
ഇസ്നേഹോപായം കല്പിച്ചു തന്നിതു്. 29
അന്നുശിഷ്യർക്കു പട്ടം കൊടുത്തു താൻ.
പിന്നെച്ചാവുപൊരുളരുളിച്ചെയ്തു:– 30
"കേട്ടുകൊള്ളുവിനെന്റെയുണ്ണികളെ
ഒട്ടും വൈകാതെ പോകുന്നു ഞാനിതാ 31
പുത്തനായുള്ള പ്രമാണം നൽകുന്നു:–
അതാകുമെന്റെ ശിഷ്യർക്കു ലക്ഷണം. 32
നിങ്ങളെ ഞാൻ സ്നേഹിച്ചെന്നതുപോലെ
നിങ്ങൾ തങ്ങളിൽ സ്നേഹമുണ്ടാകണം 33
ഞാൻ പോകുന്ന സ്ഥലത്തിങ്കലെത്തുവാൻ

ഉപായം നിങ്ങൾക്കിപ്പോഴുണ്ടായ്‌വരാ" 34
ഇപ്പോൾ കൂടാത്തതെന്തുകൊണ്ടെന്നതും
കേപ്പാ കൂടെ മരിപ്പാൻ ഞാനെ"ന്നവൻ 35
"നീ മരിക്കുമോ"യെന്നരുളിച്ചെയ്തു.
"ശെമയോൻകേപ്പായെ കേട്ടുകൊൾകെങ്കിൽ നീ 36
ഇന്നിശിക്കോഴി കൂകുന്നതിൻമുമ്പ
മൂന്നുവട്ടം നീയെന്നെയുപേക്ഷിക്കും. 37
ഞാൻപോകുംവഴി നിങ്ങൾക്കുണ്ടാകുവാൻ
ഞാൻ പ്രമാണിക്കും കൽപന കേട്ടാലും 38
എന്നോടുകൂടെ വാഴേണമെങ്കിലോ
എന്നെ സ്നേഹമുണ്ടാകിലും കൽപന 39
ഉപേക്ഷിക്കാതനുസരിച്ചീടേണം
ഞാൻപോയിട്ടു നിങ്ങൾക്കുള്ള പീഡകൾ 40
പോക്കി റൂഹായെയയപ്പാൻ സത്വരം
നീക്കീടുമയ്യാൾ ചിത്ത തമസ്സിനെ 41
മുന്തിരങ്ങാ വള്ളിയതു തൻ കൊമ്പിൽ
നിന്നു വേർപെട്ടാൽ കായുണ്ടായീടുമോ 42
എന്റെ സ്നേഹത്തിൽനിന്നു വേർപെട്ടവൻ
അഗ്നിക്കുമാത്രം കൊള്ളുമക്കൊമ്പുപോൽ 43
ഞാൻ സഹായമില്ലാതൊരു കാര്യവും
നിങ്ങൾക്കു സാദ്ധ്യമായ്‌വരാ നിർണ്ണയം 44
എന്നിൽ നിന്നകലാതെ നിന്നീടുവിൻ
എന്നാൽ നിങ്ങൾക്കു ഞാൻ തുണസന്തതം 45
ഞാൻ പോകുന്നതിനാൽ വരും മുട്ടുകൾ
അപായമതുകൊണ്ടുള്ള സംഭ്രമം, 46
നീക്കുവാൻ ശുഭം കൂട്ടുവിൻ നിങ്ങൾക്കു
സങ്കടം നിങ്ങൾക്കാവശ്യമായതു്. 47
എൻനാമത്താലപേക്ഷിപ്പതൊക്കെയും
ഞാൻ നിങ്ങൾക്കു വരുത്തിത്തന്നീടുവൻ" 48
ഇത്തരം ചെയ്തു ശേഷവും തന്നുടെ
പിതാവിൻസ്തുതി ചെയ്തതിൻശേഷവും, 49
ചിത്തെ തെളിവും ഭൂമിക്കു വെളിവും,
അസ്തമിച്ചിട്ടെഴുന്നള്ളി രക്ഷകൻ 50
തൻപുരത്തിലെ സൗഖ്യമതൊക്കവേ
അപ്പോൾ കൂടെപ്പുറപ്പെട്ടു നിശ്ചയം 51

ഈശോനായകൻ ചെന്നൊരു തോട്ടത്തിൽ,
തൻശിഷ്യന്മാരെ ദൂരത്തു പാർപ്പിച്ചു 52
തൽപ്രതാപ സാക്ഷികളാം മൂവരെ
താൻ തിരിച്ചുകൊണ്ടുപോയരുൾചെയ്തു:- 53
"മരണാധിമേ മാനസേ പ്രാപിച്ചു
പരീക്ഷതന്നിൽ വീഴാതിരിപ്പാനായ് 54
ഉണർന്നു നിങ്ങൾക്കിപ്പോൾ ദേവബലം
ഉണ്ടാവാനായി പ്രാർത്ഥിച്ചുകൊള്ളണം 55
മേ പ്രാണയാത്രയടുത്തിരിക്കുന്നു"
അല്പം പിന്നെയും നീങ്ങീട്ടു കുമ്പിട്ട് 56
സ്വപിതാവോടപേക്ഷിച്ചു ചൊന്നതു്:-
"മേ പിതാവേ! നിൻസമ്മതമെങ്കിലേ 57
ദുസ്സഹമീ ദുഃഖമൊഴിക്ക നീയേ!
മനക്കാമ്പു നിൻ തികയ്ക്ക കേവലം 58
ഒഴിപ്പാൻ തെളിഞ്ഞില്ലെങ്കിൽ, നിന്നാജ്ഞ
വഴിപോലെന്നിൽ പൂർത്തിയാകട്ടെന്നു 59
പിന്നെ ശിഷ്യരെക്കാണ്മാനെഴുന്നള്ളി
സ്വപ്നത്തിലകപ്പെട്ടതു കണ്ടു താൻ 60
എന്നോടുകൂടെയുണർന്നിരിപ്പതി-
ന്നു നിങ്ങൾക്കു സാദ്ധ്യമതില്ലയോ, 61
മനസ്സാകിലും ദുർബല പാത്രങ്ങൾ
എന്നറിഞ്ഞു ഞാനെ"ന്നു പ്രഭുത്തമൻ 62
തമ്പുരാൻ പിന്നെയും നമസ്കരിച്ചു
മുൻപേപോലെയുറങ്ങി ശിഷ്യന്മാരും 63
മൂന്നാംവട്ടം വരുന്ന ദുഃഖങ്ങളും
തന്നുടെ ക്ഷമയനുസരിപ്പോരു 64
ചുരുക്കമെന്നുമാളുകളേറെയും
നരകത്തിങ്കൽ വീഴുവോരെന്നതും 65
ചിന്തിച്ചിട്ടുള്ള താപമഹത്വത്താൽ
തൻ തിരുമേനി ചോര വിയർത്തു താൻ 66
ചിന്തി കണ്ണിൽ ക്ഷതജമൊഴുകീട്ടു
രക്തസ്വേദത്താൽ നനച്ചു ഭൂതലം 67
അന്നേരമൊരു മാലാഖാ വന്നുടൻ
തന്നെ വന്ദിച്ചുണർത്തിനാനിങ്ങനെ:- 68
"ആ ജയപ്രഭു നീയല്ലോ നിന്നുടെ

തേജസ്സിനു സമമോ ജഗത്രയം! 69
അനന്തസ്തുതിഭാഷ മഹത്വത്തിനു
ഹീനമാം ധർമ്മ മഹത്വംകൊണ്ടു നീ 70
ദേഹനീതിക്കു പകരം വീട്ടുവാൻ
ഭൂവിങ്കൽ നരനായ സർവ്വപ്രഭോ! 71
നിൻതിരുനാമാർത്ഥമറിഞ്ഞല്ലോ നീ
നിൻപിതാവിന്നിഷ്ടവുമറിഞ്ഞു നീ. 72
സാമ്യമല്ലാത്ത ദയവു കണ്ടവർ
സ്വാമി, നിൻജയം ഘോഷിക്കും ഞങ്ങളും 73
ചൈത്താന്മാർക്കു മഹാ തോൽവിയെങ്കിലും
ചൈത്താന്മാരാൽ വിരോധം വശമല്ല. 74
പുണ്യവാന്മാരാം സുജനമൊക്കെയും
ത്രാണനം നിന്നോടു പ്രാർത്ഥിച്ചിരിക്കുന്നു 75
എന്തിതൊക്കെ ഞാൻ കേൾപ്പിക്കുന്നു വൃഥാ
അന്തരാന്തേശ്വരൻ നീയല്ലോ ത്രാണേശാ 76
സർവ്വജ്ഞനാം നീ സർവ്വമറിയുന്നു
സംസാരനിധി മഹാ വീര്യവാൻ” 77
മാലാഖായിതുണർത്തിച്ചു കുമ്പിട്ടു
കാലം വൈകാതെ നാഥൻ മിശിഹായും 78
ചെന്നു ശിഷ്യരെക്കണ്ടരുളിച്ചെയ്തു:-
“എന്നെയൊററിയ ശത്രുവരുന്നിതാ! 79
ഇങ്ങുവന്നവരെത്തുന്നതിൻമുമ്പെ
അങ്ങോട്ടു ചെല്ലേണം മടിയാതെ നാം” 80
എന്നരുൾചെയ്തെഴുന്നള്ളി രക്ഷകൻ
അന്നേരം ശത്രുവൃന്ദം പരവതാ 81
പന്തം, കുന്തം, വാൾ, വിൽ, മുൾത്തടി, വടി
ചന്തത്തിൽശ്ശൂലം, വെൺമഴു, ചൊട്ടയും 82
സന്നാഹമോടങ്ങൊററാനും ക്രൂരരും
വന്നു നാഥനാം മിശിഹാടെ നേരെ 83
അന്നേരമട്ടുത്തു സ്ക്കറിയോത്തായും
മുന്നമൊത്തപോൽ മുത്തിമിശിഹായെ. 84
“എന്തിനു വന്നു നീയിങ്ങു സ്നേഹിതാ,
എന്തിനു ചുംബിച്ചെന്നെയേൽപ്പിക്കുന്നു” 85
എന്നു യൂദായോടരുളിയ ശേഷം
വന്ന മാറുള്ളവരോടു ചൊന്നീശോ 86

"നിങ്ങളാരെയന്വേഷിച്ചു വന്നിതു്?
"ഞങ്ങളീശോ നസറായെയെന്നവർ" 87
ഈശോ ഞാൻതന്നെ,യെന്നരുൾചെയ്തപ്പോൾ
നീചവൃന്ദമതു കേട്ടു വീണുടൻ 88
ചത്തപോലവർ വീണു കിടക്കിലും
ശത്രുതചത്തിനിളക്കമില്ല താനും 89
എന്തുകൊണ്ടവർ വീണതു കാരണം
തൻ തിരുദേവ വാക്കിന്റെ ശക്തിയാൽ 90
ലോകമൊക്കെയും ലോകരെയൊക്കെയും
ഏകവാക്കിനാൽ സൃഷ്ടിച്ചു നിയാമം 91
തന്മനോഗുണാൽ ദാസ്യരക്ഷാർത്ഥമായ്
താൻ മരിപ്പാനുറച്ചിതെന്നാകിലും 92
താനനുവദിച്ചീടാതെയാർക്കുമേ
തന്നോടാവതില്ലെന്നറിയിച്ചു താൻ 93
പിന്നെശ്ശത്രുക്കളോടരുളിച്ചെയ്തു
ഉന്നതനായ നാഥൻ മിശിഹായും 94
ഊഴി തന്നിൽ ശയനമെന്തിങ്ങനെ
എഴുന്നേററുരചെയ്താലും വാർത്തകൾ 95
അടയാളമറിഞ്ഞു ശത്രുക്കളും,
അടുത്തുപിടിപ്പാനുള്ളിൽ വൈരത്താൽ 96
ശെമോൻകേപ്പാ വാളൂരിയൊരുത്തനെ
തിന്മയ്ക്കധീനമാം ചെവി ഛേദിച്ചു. 97
മിശിഹായതു വിലക്കിയച്ചെവി
ആശ്ചര്യംവെച്ചു താൻ കേടു പോക്കിനാൻ 98
അന്നേരം വിശപ്പേറിയ വ്യാഘ്രംപോൽ
ചെന്നു കെട്ടി വലിച്ചുമിശിഹായെ 99
ഉന്തിത്താഡിച്ചിടിച്ചു ചവിട്ടിയും
ഭ്രാന്തി നുള്ളി. മുഖത്തവർ തുപ്പിയും- 100
തമ്മിൽത്തമ്മിലിണങ്ങി വലിക്കയും
നിർമ്മരിയാദ വാക്കു പറകയും 101
ഇമ്മഹാ ദുഃഖകൃമത്തെമളവുണ്ടോ)
നമ്മുടെ മഹാദോഷമുഴപ്പല്ലോ 102
പിന്നെയുന്നതനായ മിശിഹായെ
ഹന്നാന്റെ മുമ്പിൽകൊണ്ടു നിറുത്തിനാർ 103
അവിടെ കയ്യപ്പായുടെ വാസത്തിൽ

തൻ വിധികേൾപ്പാൻ നാഥനെക്കൊണ്ടുപോയ് 104
മേൽപ്പട്ടക്കാരനാകുന്നവനപ്പോൾ
തല്പരൻ മിശിഹായോടു ചോദിച്ചു 105
"കേൾക്കട്ടെ നിന്റെ ശാസ്ത്രങ്ങൾ യുക്തിയും
വ്യക്തമായുള്ള വ്യാപ്തി വചനവും" 106
നിന്ദവാക്കിവനിങ്ങനെ ചൊന്നപ്പോൾ
അനന്തരം സകലേശനരുൾചെയ്തു: 107
"എന്നോടെന്തിനു ചോദിക്കുന്നു വൃഥാ
അനന്തരം പലർ കേട്ടവരുണ്ടല്ലോ! 108
അന്വേഷിക്ക നീ നേരെല്ലാം ബോധിക്കാ"
എന്നരുൾചെയ്തു നേരത്തൊരു ഖലൻ 109
പട്ടക്കാരനോടിതോ നീ-യെന്നവൻ,
അടിച്ചു മിശിഹാടെ കവിളിന്മേൽ. 110
അന്നേരമവനോടരുളിച്ചെയ്തു:-
"ചൊന്നതിൽ കുററമുണ്ടെങ്കിൽ കാട്ട നീ 111
ന്യായമത്രെ പറഞ്ഞു ഞാനെങ്കിലോ
ന്യായമോ നീയടിച്ചതു ചൊല്ലുക" 112
മേല്പട്ടക്കാരനിരിക്കും മന്ദിരേ,
കേപ്പാ പിന്നാലെ ചെന്നു ഗുരുപ്രിയൻ 113
ഒരു സ്ത്രീയവനോടു ചോദിച്ചപ്പോൾ
ഗുരുവിനെയുപേക്ഷിച്ചു പേടിയാൽ 114
മൂന്നുവട്ടവും താനാഗ്ഗുരുവിന്റെ
സസ്നേഹശിഷ്യനല്ലെന്നു ചൊന്നപ്പോൾ 115
കോഴികൂകി, മിശിഹാടെ നോക്കിനാൽ
അഴൽപൂണ്ടവനറിഞ്ഞു ദുഷ്കൃതം 116
കോഴികൂകുന്നതെല്ലാം കേട്ടാൽ മനം
അഴിവോടു കരയും പിന്നെസ്സദാ 117
ഭവിക്കും മുമ്പിൽ തോന്നും മനസ്ഥിരം
ഭവിപ്പാനടുക്കുമ്പോൾ മടുത്തുപോം. 118
മിശിഹായുടെ സഭയ്ക്കു കൽത്തൂണിതു്
പ്രശംസിച്ചപോലെവിടെയുംസ്ഥിരം 119
കയ്യേപ്പായുമാലോകരിൽ മുഖ്യരും
ഭയംവിട്ടു മിശിഹായെക്കൊല്ലുവാൻ 120
ന്യായകാരണം വേണമെന്നല്ലോ
ആയതിനവർ സാക്ഷി നിറുത്തിനാർ 121

സാക്ഷിത്വമതുകൊണ്ടു പോരാഞ്ഞിട്ട്
സൂക്ഷ്മം ചൊല്ല നീ സർവ്വേശ നാമത്തിൽ:- 122
തമ്പുരാൻെറ പുത്രനോ നീ ചൊല്ലുക"
"തമ്പുരാനോടു ചോദിച്ചു കയ്യേപ്പാ 123
തമ്പുരാനവനോടരുളിച്ചെയ്തു:-
തമ്പുരാൻേറകനാം പുത്രൻ ഞാന്തന്നെ 124
തമ്പുരാൻെറ പ്രാബല്യത്തോടുകൂടെ
തമ്പുരാൻെറ പുത്രൻ ഞാൻവരും മേഘത്തിൽ 125
സർവ്വഭൂതരുമന്നെന്നെക്കാണുമ്പോൾ
സർവ്വസംശയം തീർന്നു വിശ്വാസമാം" 126
എന്നീവണ്ണമരുൾചെയ്തു തമ്പുരാൻ
അന്നേരം കയ്യേപ്പായുമുരചെയ്തു:- 127
എന്തിനിനിയിപ്പലതരം സാക്ഷിത്വം?
ചിന്തിച്ചാലിതു സാക്ഷിക്ക പോരായോ? 128
സർവ്വേശൻ പുത്രനാകുമിവനെന്നു
സർവ്വേശൻ തന്നെ നിന്ദിച്ചു ചൊന്നപ്പോൾ 129
മരണത്തിനു യോഗ്യനിവൻ നൂനം
കാരുണ്യം വേണ്ട ചത്ത മതിയാവൂ 130
കാര്യക്കാരനിവനെ കൊടുക്കേണം
ദുരിതത്തിൻെറ ശിക്ഷ വേണം താനും 131
ഈവണ്ണമവൻ ചൊല്ലിയാലോകരും
അവ്വണ്ണംതന്നെ കല്പിച്ചുറപ്പിച്ചു 132
തല്ലി-നുള്ളി-യടിച്ചിടിച്ചാരവർ
തലയിൽ മുടി പറിച്ചു ദുഷിച്ചു. 133
തൻമുഖത്തിലും തുപ്പി കഷ്ടമഹോ!
ജന്തുവോടിതു കാട്ടുമോ മാനുഷർ! 134
ഭ്രമഹാദോഷം പൊറുപ്പാനായതും
ക്ഷമിച്ചൊക്കെ മഹാദുഃഖവാരിധി 135
മാനുഷരുടെ രക്ഷ ദാഹത്താലും
തീർന്നു വൈരം വൈരസ്യഫലമിതു് 136
ക്രൂശ്റത്തിന്നുടെ സമുദ്ര വാങ്ങുന്നോൻ
ക്രൂശ്റാദി മഹാ സങ്കടം പൂക്കിതു 137
മിശിഹാ ദുഃഖാഗാധാബ്ധിയിൽ
നാശവൈരവും വീണു മുഴുകിനാൻ. 138

# പതിനൊന്നാം പാഠം

— (*) —

യേശുവിനെ പീലാത്തോസിൻെറ മുമ്പിൽ ഹാജരാക്കുന്നു. യൂദാസ് ആത്മഹത്യചെയ്യുന്നു. യേശു കളങ്കരഹിതനെന്നുകണ്ടു് ഹെറോദേശിൻെറ അടുക്കലേക്കു അയക്കുന്നു. വെള്ളയങ്കി ധരിപ്പിച്ചു് അദ്ദേഹം യേശുവിനെ മടക്കി അയക്കുന്നു. ബറാബാസിനെ വിമോചിക്കുന്നു യേശുവിനോടു ഒന്നും ചെയ്യരുതെന്ന ഭാര്യയുടെ അപേക്ഷ ദൂതൻ വഴി പീലാത്തോസിനെ അറിയിക്കുന്നു. ചമ്മട്ടിഅടിയും മുൾമുടിധാരണം ചക്രവത്തിയോടു പരാതി പറയുമെന്നു യഹൂദന്മാർ പീലാത്തോസിനെ ഭയപ്പെടുത്തുന്നു. പീലാത്തോസ് കൈകഴുകുന്നു, കുരിശുമരണത്തിനു വിധിക്കുന്നു. വേറോനിക്ക യേശുവിൻെറ മുഖം തുടക്കുവാൻ തുവ്വാല നൽകുന്നു. കുരിശിൽ തറക്കുന്നു. സൂര്യൻ ഇരുണ്ടുപോകുന്നു. ശത്രുക്കൾക്കുവേണ്ടി പ്രാത്ഥിക്കുന്നു. ഏഴു് വാക്യങ്ങൾ യേശുവിൻെറ കരൾ കുത്തിത്തുളക്കുന്നു. ശവസംസ്കാരം.

ആകാശത്തിൽ നിന്നൊഴിഞ്ഞു താമസി
ആകാന്ധകാരം മുഴുത്തു മാനസേ 1
പ്രകാശം നീളെ വ്യാപിച്ചിരിക്കലും
അകക്കാമ്പിൽ പുലർച്ചയടുത്തില്ല 2
പുലർകാലേ മഹായോഗവുംകൂടി
കൊലയ്ക്കു വട്ടംകൂട്ടിപ്പുറപ്പെട്ടു 3
വീര്യവാനായ സർവ്വേശപുത്രനെ
കാര്യക്കാരൻെറ പക്കൽ കയ്യാളിച്ചു 4
സ്കറിയോത്താ മിശിഹായെക്കൊല്ലുവാൻ
ഉറച്ചെന്നതറിഞ്ഞവനന്നേരം 5
ഖേദിച്ചു പട്ടക്കാരനെക്കണ്ടവൻ
തദ്രവ്യം വീണ്ടുകൊടുത്തു പീഡിതൻ 6
ദോഷമില്ലാത്തയീശോയെ വിററതു്
ദോഷമത്രേ കഷ്ടമിനിക്കെന്നവൻ 7
വാങ്ങിയ കാശെറിഞ്ഞവിടെയവൻ
തന്നത്താൻ തൂങ്ങി ദുർജ്ജനം ചത്തിതു് 8
ആ ദിക്കിൽ ശവമടക്കുവാൻ നിലം
ആ ദ്രവ്യം കൊടുത്തുകൊണ്ടു യൂദരും 9
നിവ്യന്മാരിതു മുമ്പെഴുതിവച്ചു
അവ്വണ്ണമതിൻെറ തികവായതു്. 10

പീലാത്തോസിന്റെ ന്യായത്തിൽ നാഥനെ
ഏല്പിച്ചനന്തരം കാറം ചോദിച്ചവൻ! 11
ദുഷ്ടനല്ലെങ്കിലിവനെയിവിടെ
കൊണ്ടുവരുവാൻ സംഗതിയാകുമോ" 12
ഇങ്ങിനെ യൂദർ പീലാത്തോസുത്തരം:-
നിങ്ങടെ ന്യായത്തൊടൊത്തീടും യഥാ 13
"ശിക്ഷിപ്പിനെന്നാൽ ഞങ്ങൾക്ക തോന്നുമ്പോൾ,
ശിക്ഷിപ്പാൻ കുറം കണ്ടില്ലിവന്നുഞാൻ" 14
പീലാത്തോസിതു ചൊന്നതിനുത്തരം
ആ ലോകരവനോടറിയിച്ചിതി 15
സാക്ഷാൽ ഞങ്ങൾക്ക ചിന്തിച്ചാൽ ദുഷ്കരം
ശിക്ഷിപ്പാനില്ലെന്നിങ്ങനെ യൂദരും 16
രാജദൂതനീശോയോടു ചോദിച്ചു:-
"രാജാവാകുന്നോ നീ നേരു ചൊല്ലുക" 17
അനന്തരം നാഥൻ "രാജാവു ഞാൻതന്നെ
എന്നുടെ രാജ്യം ഭൂമിക്കടുത്തല്ല 18
ഞാൻ രാജാവായ് പിറന്നു പട്ടാങ്ങുള്ള
ഞാൻ സാക്ഷിപ്പാനായ് ഭൂമിയിൽ വന്നിതു" 19
ആ ലോകരോടധികാരി ചൊന്നപ്പോൾ
കൊലയ്ക്കു യോഗ്യം കണ്ടില്ലിയാൾക്കു ഞാൻ 20
ഗ്ലീലാക്കാരനീശോയെന്നറിഞ്ഞപ്പോൾ
പീലാത്തോസയച്ചു ഹേറോദേശിൻ പക്കൽ 21
ഹേറോദേസു പല പല ചോദ്യങ്ങൾ
അറപ്പുകെട്ട നീചകൻ ചോദിച്ചു 22
മിശിഹായും മിണ്ടാതെ നിന്നു തദാ
ഈശോയെയവൻ നിന്ദിച്ചു കർമ്മമേർ 23
വെള്ളത്തൊരു കുപ്പായമിടുവിച്ചു
ഉളുപ്പത്തോടയച്ചവൻ നാഥനെ 24
വീണ്ടും പീലാത്തോസിൻ പക്കൽ നാഥനെ
കൊണ്ടുവന്നു നരാധമസഞ്ചയം 25
പൈശൂന്യത്താലെ ഈശോയെക്കൊല്ലുവാൻ
ആശ യൂദർക്കറിഞ്ഞധികാരിയും 26
ഇയാളെ രക്ഷിപ്പാനുമയപ്പാനും
ആയതിനു പീലാത്തോസു വേലയായ് 27
ഭാര്യയന്നു ചൊല്ലിവിട്ടു തൽക്ഷണം:-
"നീയതിക്രമിപ്പാൻ തുടങ്ങുന്നവൻ 28
ന്യായസമ്മതമുള്ളവൻ പുണ്യവാൻ,

നീയവനോട്ടു നിഷ്കൃപചെയ്യല്ലേ, 29
അവന്മൂലമീരാത്രി വലഞ്ഞു ഞാൻ
അവനോട്ടുപദ്രവിപ്പാൻ പോകല്ലെ" 30
എന്നവൾ ചൊല്ലിവിട്ടിതു കേട്ടപ്പോൾ
എന്നതുകണ്ടു ശങ്കിച്ചധികാരി 31
എന്നാലെന്തൊരുപായമിതിന്നെന്നു
തന്നുള്ളിലവൻ ചിന്തിച്ചനേകവും 32
"മുന്നമെ പെരുനാൾ സമ്മതത്തിന്നു"
അന്നൊരു പിഴയാളിയെ വിടുവാൻ 33
ന്യായമുണ്ടല്ലൊ യൂദക്കു കൊണ്ടു്
ആയതിന്നെന്നാൽ ഈശോയെ രക്ഷിപ്പാൻ 34
ഇന്നതിനെഴവുണ്ടാകുമിങ്ങനെ"
നന്നായുള്ളിലുറച്ചു തെളിഞ്ഞവൻ 35
അതുകൊണ്ടു പിഴയാത്ത നാഥനെ
ഘാതകനായ മററു പാപിയെയും 36
വരുത്തി ലോകരോടവൻ ചോദിച്ചു:-
"ആരെയിപ്പോളയയ്ക്കേണം ചൊല്ലുവിൻ" 37
ശിഷ്ടനെ വേണ്ട ദയയില്ലൊട്ടുമേ,
ദുഷ്ടനാം മഹാ പാപിയെ വീണ്ടവർ 38
സർവ്വമംഗലനിധിയെക്കാളവർ
സർവ്വദുഷ്ടനെ സ്നേഹിച്ചു രക്ഷിച്ചു 39
അന്നേരം യൂദന്മാരോടധികാരി
എന്നാലീശോയെക്കൊണ്ടെന്തു വേണ്ടതു്? 40
ചൊല്ലിക്കൊള്ളുവിനെന്നു പീലാത്തോസു്
ചൊല്ലി യൂദരധികാരിയോടുടൻ 41
"കുരിശിലിവനെ തൂക്കിക്കൊല്ലുക"
അരിശത്താലവരിതു ചൊന്നപ്പോൾ 42
കല്ലുപോലെയുറച്ച മനസ്സതിൽ
അല്ലൽതോന്നിച്ചലിവു വരുത്തുവാൻ 43
ചൊല്ലി പീലാത്തോസതിന്നുപായമായ്
തല്ലു കല്പിച്ചു; കെട്ടിച്ചു നാഥനെ 44
വൈരിപക്ഷത്തിലാകുന്ന സേവകർ
ശരീരമുള്ളോന്നിതാളെന്നോക്കാതെ, 45
ചമ്മട്ടി, വടി, കോൽ, മുൾത്തുടലുകൾ
മാംസം ചിന്തുവാനാണിക്കെട്ടുകളും 46
കോപ്പുകൾകൂട്ടി; കെട്ടി മുറുക്കിനാർ
കുപ്പായം നീക്കി ദയവില്ലാത്തവർ 47

തല്ലീട്ടാലസ്യമുള്ളവർ നീങ്ങീട്ട്
തല്ലി വൈരികൾ പിന്നെയും പിന്നെയും 48
ആളുകൾ പലവട്ടം പകന്നിട്ടു
ധൂളിച്ചു തന്റെ മാംസവും ചോരയും 49
അന്തമററ ദയാനിധി സുഃദാഹം
ചിന്തിവീഴുന്നതെന്തു പറയാവൂ! 50
തലതൊട്ടടിയോളവും നോക്കിയാൽ
തൊലിയില്ലാതെ സർവ്വം മുറിവുകൾ 51
ഒഴുകുന്ന പുഴയെന്നതുപോലെ
ഒഴുകി ചോര മാംസ ഖണ്ഡങ്ങളാൽ 52
പുലിഗ പാലെ തെളിഞ്ഞവരന്നേരം
പലപാട്ടുകളേല്പിച്ചു കാരണം 53
മരിക്കത്തക്ക ശിക്ഷ പലവട്ടം
ധീരതയോടു ചെയ്തവരെങ്കിലും 54
മരണസ്ഥലമവിടെയല്ലാഞ്ഞു
മരിച്ചില്ല താനെന്ന പറയാവൂ. 55
മുള്ളാലെ മുടി ചമച്ചു തലയിൽ
കൊള്ളുവാൻവെച്ചു തല്ലിയിറക്കിനാർ 56
ദോഷിച്ചു പിന്നെ രാജാവിനെപ്പോലെ
തൊഴുതു നിന്ദിച്ചേറം പറഞ്ഞവർ 57
ഈശോതാനമൊരക്ഷരം മിണ്ടാതെ
കൃഷ്ടമെല്ലാം ക്ഷമിച്ചു ലോകംപ്രതി 58
മാനുഷരിതുകണ്ടാൽ മനംപൊട്ടും
ദീനരായ മഹാ ദുഷ്ടരെങ്കിലും 59
ഇങ്ങനെ പല പാടുകൾ ചെയ്തിട്ട്
അങ്ങ യൂദരക്കാട്ടി മിശിഹായെ 60
അതുകൊണ്ടവർ വൈരമൊഴിപ്പാനായ്
"ഇതാ മാനുഷൻ" എന്നു ചൊന്നാനവൻ 61
നാശസംശയം പോക്കുവാനെന്നപോൽ
ആശപൂണ്ടു പീലാത്തോസു ചൊന്നപ്പോൾ. 62
ലേശാനുഗ്രഹം കൂടാതെ പിന്നെയും
നീചഘാതക യൂദരു ചൊല്ലിനാർ 63
"കുരിശിൽ തൂക്കുകെ"ന്നതിനുത്തരം
കാരണം കണ്ടില്ലെന്നു പീലാത്തോസും 64
എന്നതുകേട്ടു യൂദരുരചെയ്തു;

(അന്നേരം സകലേശനു കുററമായ്) 65
തമ്പുരാൻ പുത്രനാകുന്നിവനെന്നു്
തമ്പുരാനെ നിന്ദിച്ചു പറഞ്ഞിവൻ 66
ഇമ്മഹാ നിന്ദവാക്കു പറകയാൽ
തൻമൂലം മരണത്തിന്നു യോഗ്യനായ് 67
ഇങ്ങനെ യൂദർ ചൊന്നതു കേട്ടപ്പോൾ
അങ്ങു പീലാത്തോസേറെശ്ശങ്കിച്ചവൻ 68
ഉത്തമനാംമിശിഹായോടു ചോദിച്ചു
(ഉത്തരമൊന്നും കേട്ടില്ല തൽക്ഷണേ) 69
എന്നോടെന്തിനിപ്പോൾ നീ പറയാത്തതു്
നിന്നെക്കൊല്ലിപ്പാൻ മുഷ്കരൻ ഞാൻ തന്നെ 70
വീണ്ടും നിന്നെയയപ്പാനും ശക്തൻ ഞാൻ
രണ്ടിനും മുഷ്കരമെനിക്കുണ്ടല്ലോ 71
എന്നറിഞ്ഞു നീ എന്നോടു നേരുകൾ
ചൊല്ലികൊള്ളുകയെന്നു പീലാത്തോസും 72
അന്നേരം മിശിഹായരുളിച്ചെയ്തു:-
"തന്നു മേൽനിന്നു നിനക്കു മുഷ്ക്കരം 73
അല്ലെങ്കിലൊരു മുഷ്കരത്വം വരാ
എല്ലാം മുമ്പെയറിഞ്ഞിരിക്കുന്നു ഞാൻ 74
അതുകൊണ്ടെന്നെ ഏല്പിച്ചവനുടെ
വൃത്തിക്കു ദോഷമേറുമെന്നീശോ താൻ" 75
കാര്യക്കാരനയപ്പാൻ മനസ്സതു്
വൈരികൾ കണ്ടു നിലവിളിച്ചതു്:- 76
"കേസർ തന്റെ തിരുവുള്ളക്കേടതും
അസംശയം നിനക്കുവരും ദൃഢം 77
അയ്യാളല്ലാതെ രാജൻ നമുക്കില്ല
ആയങ്കചുങ്കമിവൻ വിരോധിച്ചു 78
താൻ രാജാവെന്നു നടത്തി ചോകരേ
നേരെചൊല്ലിക്കീഴാക്കിയവനിവൻ 79
കുരിശിന്മേൽ പതിക്ക മടിയാതെ"
കാര്യക്കാരനതുകേട്ടു ശങ്കിച്ചു 80
കുററമില്ലാത്തവനുടെ ചോരയാൽ
കുററമില്ലെനിക്കെന്നുരചെയ്തവൻ 81
കഴുകി കയ്യും യൂദരതുകണ്ടു
പിഴയെല്ലാം ഞങ്ങൾക്കായിരിക്കട്ടെ 82

എന്ന യൂദന്മാർ ചൊന്നതു കേട്ടപ്പോൾ
അനന്തരം പീലാത്തോസു കാര്യക്കാരൻ 83
കുരിശിലപ്പോളീശോയെ തൂക്കുവാൻ
വൈരികൾക്കനുവാദം കൊടുത്തവൻ 84
വലിയ തടിയായ കുരിശിതു്
ബലഹീനനാമീശോയെയെടുപ്പിച്ചു് 85
ഉന്തിത്തള്ളി നടത്തി മിശിഹായെ
കുത്തി പുണ്ണിലും പുണ്ണു വരുത്തിനാർ 86
ചത്തുപോയ മൃഗങ്ങളെ ശ്വാക്കൾപോൽ
എത്തി വൈരത്താൽ മാന്തുന്ന നുള്ളുന്ന 87
പാപികൾ ബഹുമത്സരം ക്രൂരർങ്ങൾ
കൃപയററവർ ചെയ്യുന്നനവധി 88
അതു കണ്ടിട്ടു സ്ത്രീകൾ മുറയിട്ടു
സുതാപമീശോ കണ്ടരുളിച്ചെയ്തു 89
എന്തേ? നിങ്ങൾ കരയുന്ന സ്ത്രീകളേ!
സന്തതിനാശമോർത്തു കരഞ്ഞാലും 90
എന്റെ സങ്കടംകൊണ്ടു കരയേണ്ട
താന്റെ താന്റെ ദോഷങ്ങളെയോർത്തിട്ടും 91
നിങ്ങടെ പുത്രനാശത്തെ ചിന്തിച്ചും
നിങ്ങൾക്കേറിയ പീഡയ്ക്കവകാശം 92
ഒരു സ്ത്രീയപ്പോൾ ശീലയെടുത്തുടൻ
തിരുമുഖത്തിൽ ശുദ്ധി വരുത്തിനാൾ 93
ശീല പിന്നെ വിരിച്ചുടൻ കണ്ടപ്പോൾ
ശീലയിൽ തിരുമുഖരൂപമുണ്ടു്. 94
ഇതുകണ്ടവർ വിസ്മയം പൂണ്ടുടൻ
അതിന്റെശേഷം സർവ്വദയാപരൻ 95
വലിഞ്ഞു വീണു ഗാഗുൽത്താമലയിൽ
ആലസ്യത്തോടു ചെന്നു മിശിഹാ താൻ 96
കുപ്പായമുടൻ പറിച്ചു യൂദന്മാർ
അപ്പോളക്കുരിശിന്മേൽ മിശിഹായെ 97
ചരിച്ചങ്ങു കിടത്തി നിഷ്ഠൂരമായ്
കരം രണ്ടിലും കാലുകൾ രണ്ടിലും 98
ആണി തറച്ചുടൻ തൂക്കി മിശിഹായെ
നാണക്കേടു പറഞ്ഞു പലതരം 99
കുരിശിന്മേൽ കുററത്തിന്റെ വാചകം

കാര്യക്കാരണമെഴുതിത്തറച്ചിതു് - 100
തദർത്ഥ "ഈശോ നസ്രായിലുള്ളവൻ
യൂദന്മാരുടെ രാജാവിയ്യാളെന്നും" 101
ലത്തീനിൽ, യവുനായിൽ, എബ്രായിലും
ഇത്തരം മൂന്നു് ഭാഷായെഴുത്തതു് 102
കരിശുംപൊക്കി നിറുത്തിപ്പാറയിൽ
(ഞരമ്പുവലി ദുഃഖമൊപ്പിക്കാമോ?) 103
സൂര്യനന്നേരം മയങ്ങി ഭൂതലേ
ഇരുട്ടിമൂടികറുത്തു രാത്രിപോൽ 104
ഉച്ചനേരത്തെന്നറിഞ്ഞൊ ന കണ്ടതു്
ആശ്ചര്യമൊരു നിഷ്ഠൂരകർമ്മത്താൽ 105
ശത്രുമാനസെ കാഠിന്യമേയുള്ളു
അത്താപത്താലുമാനന്ദിച്ചാരവർ 106
നിന്ദാവാക്കും പല പരിഹാസവും
സന്തോഷത്തോടു പ്രയോഗിച്ചാരവർ 107
മിശിഹാതാനാം കാരുണ്യചിത്തനായ്
തൻ ശത്രുക്കളെ പ്രതിയപേക്ഷിച്ചു 108
ചെയ്യുന്നതെന്തെന്നവരറിയുന്നില്ല
പിതാവേ! യതു പൊറുക്കയെന്നു താൻ" 109
കൂടെ തൂങ്ങിയ കള്ളരിലൊരുത്തൻ
ദുഷ്ടൻ നിന്ദിച്ചു മിശിഹായെയവൻ 110
മററവനപ്പോളെന്തുനീയിങ്ങനെ
കുററം ചെയ്യുവർ നമ്മാം ക്ഷമിക്കുന്നു 111
ഇയാൾക്കൊന്നൊരു കുററം സർവ്വേശ്വരാ
ഭയമില്ലായോ മരണകാലത്തും 112
പിന്നെ മിശിഹായോടന്നർത്ഥിച്ചവൻ
"എന്നെ നീ മറന്നീടല്ലെ നായകാ! 113
നിന്നുടെ രാജ്യത്തിങ്കലെത്തീടുമ്പോൾ
എന്നോടു നീയനുഗ്രഹിക്കണമേ 114
എന്നവനപേക്ഷിച്ചതു കേട്ടാറെ
അന്നേരം തന്നെയനുഗ്രഹിച്ചു താൻ 115
ഇന്നുതന്നെ നീ പറുദീസായതിൽ
എന്നോടു ചേരുമെന്നു മിശിഹാ താൻ 116
അമ്മകന്യക പുത്രദുഃഖമെല്ലാം
അത്മാവിലുൾക്കൊണ്ടു സമീപെ നില്ക്കുന്നു 117

അവരെ ത്തൃക്കൺപാർത്തരുളിച്ചെയ്തു-
അവരമ്മ സുതൻ യോഹന്നാനെന്നും 118
യോഹന്നാനവൾക്കു പുത്രനായതും
മഹാ ദുഃഖത്തിൻ തണുപ്പതാകുമോ 119
തമ്പുരാനും യോഹന്നാനുമൊക്കുമോ
താപത്തിൽ മഹാ താപമിതായതു് 120
പിന്നെ രക്ഷകൻ മഹാ സ്വരത്തോടും
തന്റെ മനോശ്രദ്ധയറിയിച്ചു:- 121
"എൻതമ്പുരാനേ! എന്റെ തമ്പുരാനെ!
എന്തുകൊണ്ടു നീ എന്നെ കൈവിട്ടഹോ! 122
അതിൻശേഷം ദാഹത്താൽ വലഞ്ഞു താൻ
ശത്രുക്കൾ ചൊറുക്കാ കുടിപ്പിച്ചുടൻ 123
അപ്പോളെല്ലാം തികഞ്ഞെന്നരുൾചെയ്തു
തമ്പുരാനരുൾചെയ്തപോൽ സർവ്വതും 124
ഉച്ചക്കു പിമ്പെയേഴരനാഴിക
മിശിഹാ യാത്ര കാലമറിഞ്ഞു താൻ 125
എൻപിതാവേ! നിൻകയ്യിലാത്മാവിനെ
ഞാൻ കയ്യാളിക്കുന്നെന്നരുൾ ചെയ്തു 126
തലയും ചായ്ച്ചു മരണം പ്രാപിച്ചു-
തൽപ്രാണനധോഭൂമി ഗതനുമായ് 127
ആത്മാവു ദേഹം വിട്ടെന്നാകിലും
ആത്മാവിൽ നിന്നും ശരീരത്തിൽനിന്നും 128
ദൈവസ്വഭാവം വേർപെട്ടില്ലതാനും:
അവരോടു രഞ്ജിച്ചിരുന്ന സദാ 129
മന്ദിരത്തിൽ തിരശ്ശീല തൽക്ഷണം
ഭിന്നമായ്കീറി, ഖേദാധിക്യമയ്യോ! 130
കലങ്ങി ഭൂമി കഷ്ടമറച്ചിതു്.
കല്ലുകൾ പൊട്ടി ഹാ! ഹാ! ദുഃഖം യഥാ 131
ആത്മാവും പല ശവങ്ങളിൽപുക്കു
ഭൂമിയിൽനിന്നു പുറപ്പെട്ടു പലർ 132
പ്രാണനില്ലാത്തവർകൂടെ ദുഃഖിച്ചു-
പ്രാണനുള്ളവർക്കില്ലായകഗ്രഹം 133
സൈനികേശനധികൃതനായവൻ
ഉന്നതത്തോടുള്ള മരണമിതു് 134
കണ്ടുനരത്തിയാൾ തമ്പുരാൻ പുത്രൻ
പട്ടാങ്ങയതു കണ്ടവൻ തേറിനാൻ: 135

ചത്തുവെന്നതു കണ്ടൊരു സേവകൻ
കുത്തി കുന്തംകൊണ്ടു തൻവിലാവതിൽ 136
ചോരയും നീരും ചിന്തിയവന്റെ
ഒരു കണ്ണിന്നു കാഴ്ചകൊടുത്തു താൻ 137
മനസ്സിങ്കലും വെളിവു കണ്ടവൻ
ലോകിനോസവൻ തേറി പിഴയാതെ 138
ഈശോനാഥൻ മരിച്ചതിന്റെ ശേഷം
തൻശിഷ്യരിലൊരുത്തൻ യൌസേപ്പുതാൻ 139
കാര്യക്കാരനെക്കണ്ടു മിശിഹാടെ
ശരീരം തരുവാനപേക്ഷിച്ചവൻ 140
പീലാത്തോസനുവാദം കൊടുത്തപ്പോൾ
കാലം വൈകാതെ ശിഷ്യരും ചെന്നുടൻ 141
കുരിശിൽനിന്നു് ദേഹമിറക്കീട്ടു്
ശരീരം പൂശിയടക്കി സാദരം 142
ദേഷികളന്നു പീലാത്തോസോടുടൻ
വൈഷമ്യം ചെന്നു കേൾപ്പിച്ചു ചൊല്ലിനാർ 143
"മരിച്ചിട്ടു മൂന്നാംദിവസമുടൻ
നിർണ്ണയം ജീവിച്ചുയിർക്കുന്നുണ്ടു ഞാൻ" 144
എന്നിക്കള്ളൻ പറഞ്ഞതു കേട്ടു നാം
ഇന്നതിനൊരുപായം നീ ചെയ്യണം 145
കൽക്കുഴിയതിൽ കാവൽ കല്പിക്കണം
അല്ലെങ്കിൽ ശിഷ്യർ കട്ടീടുമസ്ഥിവം 146
ഉയിർത്തുവെന്നു നീളേ നടത്തീടും
ആയതുകൊണ്ടു ചരിത്രം വളർന്നുപോം. 147
മുമ്പിലുള്ളതിൽ വൈഷമ്യമായ്‌വരും
നിന്മനസ്സിപ്പോൾ ഞങ്ങൾക്കുണ്ടാകേണം. 148
അപ്പോൾ പീലാത്തോസീശോടെ കല്ക്കുഴി
കാപ്പതിനാളെ ആക്കുവാൻ കല്പിച്ചു. 149
കല്ലടപ്പിന്മേലൊപ്പു കുത്തിച്ചവർ
നല്ല കാവലും ചുററിലുറപ്പിച്ചു. 150
കല്പിച്ചപോലെ സാധിച്ചുകേവലം,
മേല്പട്ടക്കാരതിനാൽ തെളിഞ്ഞുപോയ് 151

## പന്ത്രണ്ടാം പാഠം

— (*) —

### പ-ക-മാതാവിന്റെ വിലാപം

അമ്മകന്യാമണിതന്റെ നിർമ്മല ദുഃഖങ്ങളിപ്പോൾ
നന്മയാലെമനസ്സുററു കേട്ടുകൊണ്ടാലും
ദുഃഖമൊക്കെപ്പറവാനോ, വാക്കുപോരാ മാനുഷർക്ക്
ഉൾക്കനെ ചിന്തിച്ചുകൊൾവാൻ ബുദ്ധിയും പോരാ,
എന്മനോവാക്കിൻ വശമ്പോൽ പറഞ്ഞാലൊക്കെയുമില്ല
അമ്മകന്നി തുണയെങ്കിൽ പറയാമല്പം
സർവ്വമാനുഷർക്കുവന്ന സർവ്വദോഷോത്തരത്തിനായ്
സർവ്വനാഥൻ മിശിഹായും മരിച്ചശേഷം
സർവ്വനന്മക്കടലോന്റെ, സർവ്വപങ്കപ്പാടുകണ്ടു
സർവ്വദുഃഖം നിറഞ്ഞുമ്മാ പുത്രനെ നോക്കി.
കുന്തമമ്പ് വെടി ചങ്കിൽ കൊണ്ടപോലെ മനംവാടി
തൻതിരുക്കാൽ കരങ്ങളും തളർന്നപാരം
ചിന്തവെന്തു കണ്ണിൽനിന്നു ചിന്തിവീഴും കണ്ണുനീരാൽ
എന്തുചൊല്ലാവതു ദുഃഖം പറഞ്ഞാലൊക്കാ
അന്തമററ സർവ്വനാഥൻ തൻതിരുകല്പനയോർത്തു
ചിന്തയൊട്ടുങ്ങുറപ്പിച്ചു തുടങ്ങി ദുഃഖം
എന്മകനേ! നിർമ്മലനേ! നന്മയെങ്ങും നിറഞ്ഞോനേ
ജന്മദോഷത്തിന്റെ ഭാരമൊഴിച്ചോ പുത്ര!
പണ്ടുമുന്നോർ കടംകൊണ്ടു,കൂട്ടിയതു വീട്ടുവാനായ്
ആണ്ടവൻ നീ മകനായി പിറന്നോ പുത്ര!
ആദമാദി നരവർഗ്ഗം നീതികൂടാതെ പിഴച്ചു
ഹേതുവതിനുത്തരം നീ ചെയ്തിതോ പുത്ര!
നന്ന നന്ന നരരക്ഷ നന്ദിയത്രേ ചെയ്തതു നീ
ഇന്നിവ ഞാൻ കാണുമാറു വിധിച്ചോ പുത്ര!
മുന്നമേ ഞാൻ മരിച്ചിട്ടു പിന്നെ നീ ചെയ്തിവയെങ്കിൽ
വന്നിതയ്യോ മുന്നമേ നീ മരിച്ചോ പുത്ര!
വാർത്ത മുമ്പേയറിയിച്ചു, യാത്ര നീയെന്നോടു ചൊല്ലി
ഗാത്രദത്തം മാനുഷർക്കു കൊടുത്തോ പുത്ര!
മാനുഷർക്കു നിൻപിതാവു മനോഗുണം നൽകുവാനായ്
മനോസാദ്ധ്യമപേക്ഷിച്ചു കേണിതോ പുത്ര!
ചിന്തയുററങ്ങപേക്ഷിച്ചു ചിന്തവെന്ത സംഭ്രമത്താൽ
ചിന്തി ചോരവിയർത്തു നീ കുളിച്ചോ പുത്ര!
വിണ്ണിലോട്ടുനോക്കി നിന്റെ കണ്ണിലും നീ ചോരചിന്തി
മണ്ണുകൂടെ ചോരയാലെ നനച്ചോ പുത്ര!
ഭൂമിദോഷേ വലഞ്ഞോരെ സ്വാമി നിന്റെ ചോരയാലെ
ഭൂമിതന്റെ ശാപവും നീയൊഴിച്ചോ പുത്ര!

ഇങ്ങനെ മാനുഷർക്ക് നീ മംഗലം വരുത്തുവാനായ്
തിങ്ങിന സന്താപമോടു ശ്രമിച്ചോ പുത്ര!
വേല നീയിങ്ങനെ ചെയ്തു കൂലി സമ്മാനിപ്പതിനായ്
കാലമേ പാപികൾ നിന്നെ വളഞ്ഞോ പുത്ര!
ഒത്തപോലെ ററി കള്ളൻ മുത്തി നിന്നെ കാട്ടിയപ്പോൾ
ഉത്തമനാം നിന്നെ നീചർ പിടിച്ചോ പുത്ര!
എത്രനാളായ് നീയവനെ, വളർത്തു പാലിച്ച നീചൻ
ശത്രുകയ്യിൽ വിററു നിന്നെ കൊടുത്തോ പുത്ര!
നീചനിത്ര കാശിനാശയറിഞ്ഞെങ്കിലിരന്നിട്ടും
കാശുനൽകായിരുന്നയ്യോ ചതിച്ചോ പുത്ര!
ചോരനെപ്പോലെ പിടിച്ചു, ക്രൂരമോടെ കരം കെട്ടി
ധീരതയോടവർ നിന്നെയടിച്ചോ പുത്ര!
പിന്നെ ഹന്നാൻ തൻെറമുമ്പിൽ വെച്ചു നിൻെറ കവിളിന്മേൽ
മന്നിലേയ്ക്കു നീചപാപിയടിച്ചോ പുത്ര!
പിന്നെ ന്യായം വിധിപ്പാനായ് ചെന്നു കയ്യേപ്പാടെ മുമ്പിൽ
നിന്ദചെയ്തു നിന്നെ നീചൻ വിധിച്ചോ പുത്ര!
സർവ്വരേയും വിധിക്കുന്ന സർവ്വസൃഷ്ടിസ്ഥിതിനാഥാ
സർവ്വനീചനവൻ നിന്നെ വിധിച്ചോ പുത്ര!
കാരണം കൂടാതെ നിന്നെ കൊലചെയ്യാൻ വൈരിവൃന്ദം
കാരിയക്കാരുടെ പക്കൽ, കൊടുത്തോ പുത്ര!
പിന്നെ ഹേറോദേസ്സപക്കൽ, നിന്നെയവർ കൊണ്ടുചെന്നു
നിന്ദചെയ്തു പരിഹസിച്ചയച്ചോ പുത്ര!
പിന്നെയധികാരി പക്കൽ നിന്നെയവർ കൊണ്ടുചെന്നു
നിന്നെയാക്ഷേപിച്ചു കുററം പറഞ്ഞോ പുത്ര!
എങ്കിലും നീയൊരുത്തർക്കും സങ്കടം ചെയ്തില്ല നൂനം
നിങ്കലിത്രവൈരമിവർക്കെന്തിതു പുത്ര!
പ്രാണനുള്ളോനെന്നു ചിത്തേ സ്മരിക്കാതെ വൈരമോടെ
തൂണതന്മേൽ കെട്ടി നിന്നെയടിച്ചോ പുത്ര!
ആളുമാറിയടിച്ചയ്യോ ധൂളിനിൻെറ ദേഹമെല്ലാം
ചീളുപെട്ടു മുറിഞ്ഞു നീവലഞ്ഞോ പുത്ര!
ഉള്ളിലുള്ള വൈരമോടെ, യൂദർ നിൻെറ തലയിന്മേൽ
മുള്ളുകൊണ്ടു മുടിവെച്ചു തറച്ചോ പുത്ര!
തലയെല്ലാം മുറിഞ്ഞയ്യോ ഒലിക്കുന്ന ചോരകണ്ടാൽ.
അലസിയെന്നുള്ളിലെന്തു പറവൂ പുത്ര!
തലതൊട്ടങ്ങടിയോളം തൊലിയില്ല മുറിവയ്യോ!
പുലിപോലെ നിൻെറ ദേഹം മുറിച്ചോ പുത്ര!

നിൻതിരുമേനിയിൽ ചോര കുടിപ്പാനായ്വൈരികൾക്ക
എന്തുകൊണ്ടു ദാഹമിത്ര വളർന്നു പുത്ര!
നിൻ തിരുമുഖത്തു തുപ്പി നിന്ദചെയ്തു തൊഴുതല്ലോ!
ജന്തുവോടിങ്ങനെ കഷ്ടം ചെയ്യുമോ പുത്ര!
നിന്ദവാക്ക പരിഹാസം പല പല ദുഷികളും
നിന്നെയാക്ഷേപിച്ചു ഭാഷിച്ചെന്തിതു പുത്ര!
ബലഹീനനായ നിന്നെ വലിയൊരു കുരിശതു
ബലം ചെയ്തിട്ടെടുപ്പിച്ചു നടത്തി പുത്ര!
തല്ലി, നുള്ളി, യടിച്ചുന്തി തൊഴിച്ചു വീഴിച്ചിഴച്ചു
അല്ലലേററം വരുത്തി നീ വലഞ്ഞോ പുത്ര!
ചത്തുപോയ മൃഗം ശവാക്കളെത്തിയങ്ങു പറിക്കുമ്പോൾ
കുത്തി നിൻെറ പുണ്ണിലും പുണ്ണാക്കിയോ പുത്ര!
ദുഷ്ടരെന്നാകിലും കണ്ടാൽ മനംപൊട്ടും മാനുഷർക്ക
ഒട്ടുമേയില്ലനുഗ്രഹമിവർക്ക് പുത്ര
ഈയതിക്രമങ്ങൾ ചെയ്വാൻ നീയവരോടെന്തുചെയ്തു
നീയനന്ത ദയയല്ലോ ചെയ്തതു പുത്ര!
ഈ മഹാപാപികൾചെയ്ത നീ മഹാ നിഷ്ഠൂരകൃത്യം
നീ മഹാകാരുണ്യമോടു ക്ഷമിച്ചോ പുത്ര!
ഭൂമി മാനുഷർക്ക വന്ന ഭീമഹാദോഷം പൊറുപ്പാൻ
ഭൂമിയേക്കാൾ ക്ഷമിച്ചു നീ സഹിച്ചോ പുത്ര!
ക്രൂരമായ ശിക്ഷചെയ്തു പരിഹസിച്ചവർ നിന്നെ
ജറുസലം നഗർനീളെ നടത്തി പുത്ര!
വലഞ്ഞുവീണെഴുന്നേററു കൊലമരം ചുമന്നല്ലോ
കൊലമലമുകളിൽ നീ യണഞ്ഞോ പുത്ര!
ചോരയാൽ നിൻ ശരീരത്തിൽ പററിയകുപ്പായമപ്പോൾ
ക്രൂരമോടെ വലിച്ചവർ പറിച്ചോ പുത്ര!
ആദമെന്ന പിതാവിൻെറ തലയിൽ വന്മരം തന്നിൽ
ആദിനാഥാ കുരിശിൽ നീ തൂങ്ങിയോ പുത്ര!
ആണിയിന്മേൽ തൂങ്ങി നിൻെറ ഞരമ്പെല്ലാം വലിയുന്ന
പ്രാണവേദന സകലം സഹിച്ചോ പുത്ര!
ആണികൊണ്ടു നിൻെറ ദേഹം തുളച്ചതിൽ കഷ്ടമല്ലോ
നാണക്കേടു പറഞ്ഞതിന്നളവോ പുത്ര!
വൈരികൾക്ക മാനസത്തിലെന്മകനെക്കുറിച്ചല്ലോ
ഒരു ദയ ഒരിക്കലുമില്ലയോ പുത്ര!
അരിയ കേസരികളെ നിങ്ങൾ, പോയ ഞായറിലെൻ
തിരുമകൻ മുമ്പിൽവന്നാചരിച്ചു പുത്ര!

അരികത്തു നിന്ന നിങ്ങൾ, സ്തുതിച്ചോശാനയും ചൊല്ലി
പരിചിൽ കൊണ്ടാടിയാരാധിച്ചുമേ പുത്ര!
അതിൽപിന്നെയെന്തുകുറ്റം ചെയ്തതെൻെറ പുത്രനയ്യോ
അതിക്രമം ചെയ്തുകൊൾവാനെന്തിതു പുത്ര!
ഓമനയേറുന്ന നിൻെറ തിരുമുഖഭംഗികണ്ടാൽ
ഈ മഹാപാപികൾക്കിതു തോന്നുമോ പുത്ര!
ഉണ്ണി നിൻെറ തിരുമുഖം തിരുമേനി ഭംഗികണ്ടാൽ
കണ്ണിനാനന്ദവും ഭാഗ്യസുഖമേ പുത്ര!
കണ്ണിനാനന്ദകരനാം, ഉണ്ണി നിൻെറ തിരുമേനി
മണ്ണൊട്ടിക്കിളയ്ക്കും പോൽ മുറിച്ചോ പുത്ര!
കണ്ണുപായ ക്രൂരമയ്യോ, ദണ്ഡമേറ്റം ചെയ്തുചെയ്തു
വെണ്ണപോലെ നിൻെറ ദേഹം ചമച്ചോ പുത്ര!
അടിയോടുമുടിദേഹം കടുകിടയിടയില്ല
കഠിനമായ് മുറിച്ചയ്യോ വച്ചതോ പുത്ര!
നിൻെറ ചങ്കിൽ ചവളത്താൽ കൊണ്ടുകുത്തുടൻ വേലസ്യ-
യെൻെറ നെഞ്ചിൽകൊണ്ടു ചങ്കു പിളന്നോ പുത്ര!
മാനുഷൻെറ മരണത്തെകൊണ്ടു നിൻെറ മരണത്താൽ
മാനുഷക്കു മാനഹാനിയൊഴിച്ചോ പുത്ര!
സൂര്യനും പോയ് മറഞ്ഞയ്യോ! ഇരുട്ടായി ഉച്ചനേരം
വീര്യവാനെ നീ മരിച്ച ഭീതിയോ പുത്ര!
ഭൂമിയിൽനിന്നേറിയൊരു ശവങ്ങളും പുറപ്പെട്ടു
ഭൂമിനാഥ ദുഃഖമോടെ ദുഃഖമേ പുത്ര!
പ്രാണനില്ലാത്തവർക്കൂടെ ദുഃഖമോടെ പുറപ്പെട്ടു
പ്രാണനുള്ളോർക്കില്ല ദുഃഖമെന്തിതു പുത്ര!
കല്ലുകളും മരങ്ങളും പൊട്ടി നാദം മുഴങ്ങീട്ടു
അല്ലലോടു ദുഃഖമെന്തു പറവൂ പുത്ര!
കല്ലിനെക്കാളുറപ്പേറും യൂദർ തൻെറ മനസ്സയ്യോ
തെല്ലുകൂടെയലിവില്ലാതെന്തിതു പുത്ര!
സർവ്വലോകനാഥനായ നിന്മരണം കണ്ടനേരം
സർവ്വദുഃഖം മഹാദുഃഖം സർവ്വത്തും ദുഃഖം
സർവ്വദുഃഖക്കടലിൻെറ നടുവിൽ ഞാൻ വീണതാണ
സർവ്വസന്താപങ്ങളെന്തു പറവൂ പുത്ര!
നിന്മരണത്തോടുകൂടെയെന്നെയും നീ മരിപ്പിക്കിൽ
ഇമ്മഹാദുഃഖങ്ങളൊട്ടു തണുക്കും പുത്ര!
നിന്മനസ്സിന്നിഷ്ടമെല്ലാം സമ്മതിപ്പാനുറച്ചു ഞാൻ
എന്മനസ്സിൽ തണുപ്പില്ല നിർമ്മല പുത്ര!

വൈരികാംക്ക മാനസത്തിൽ വൈരമില്ലാതില്ലയേതും
വൈരഹീനപ്രിയമല്ലോ നിനക്ക പുത്ര!
നിൻചരണചോരയാദം തൻ ശിരസ്സിലൊഴുകിച്ചു
വൻചതിയാൽ വന്നദോഷമൊഴിച്ചോ പുത്ര!
മരത്താലെ വന്നദോഷം മരത്താലെയൊഴിപ്പാനായ്
മരത്തിന്മേൽ തൂങ്ങി നീയും മരിച്ചോ പുത്ര!
നാരി കയ്യാൽ ഫലംതിന്ന നരന്മാക്ക് വന്നദോഷം
നാരിയാം മേ ഫലമായ് നീയൊഴിച്ചോ പുത്ര!
ചങ്കിലും ഞങ്ങളെയങ്ങുചേത്തുകൊാംവാൻ പ്രിയം നിന്റെ
ചങ്കൂടെ മാനുഷക്ക് തുറന്നാ പുത്ര!
ഉള്ളിലേതും ചതിവില്ലാതുള്ള കൂറെന്നറിയിപ്പാൻ
ഉള്ളൂടെ തുറന്ന നീ കാട്ടിയോ പുത്ര!
ആദിദോഷം കൊണ്ടടച്ച സ്വഗ്ഗവാതിൽ തുറന്ന നീ
ആദിനാഥ! മോക്ഷവഴി തെളിച്ചോ പുത്ര!
മുമ്പുകൊണ്ട കടമെല്ലാം വീട്ടിമേലിൽ വീട്ടുവാനായ്
അൻപിനോടു ധനം നേടി വച്ചിതോ പുത്ര!
പള്ളിതന്റെയുള്ളകത്തു വെച്ചു നിന്റെ ധനമെല്ലാം
കള്ളരില്ലാതുറപ്പുള്ള സ്ഥലത്തു പുത്ര!
പള്ളിയകത്തുള്ളവക്ക് വലയുമ്പോാം കൊടുപ്പാനായ്
പള്ളിയറക്കാരനേയും വിധിച്ചോ പുത്ര!
ഇങ്ങനെ മാനുഷക്ക് നീ, മംഗല ലാഭം വരുത്തി
തിങ്ങിന താപം ക്ഷമിച്ചു മരിച്ചോ പുത്ര!
അമ്മകന്നി നിന്റെ ദുഃഖം പാടി വന്ദിച്ചപേക്ഷിച്ചു
എന്മനോതാപം കളഞ്ഞു തെളിക്കതായേ!
നിന്മകന്റെ ചോരയാലെയെന്മനോദോഷം കഴുകി
വെണ്മ നൽകീടേണമെന്നിൽ നിമ്മലതായേ?
നിന്മകന്റെ മരണത്താലെന്റെയാത്മമരണത്തെ
നിമ്മലാംഗി നീക്കി നീ കൈതുക്കക തായേ!
നിന്മകങ്കലന്നച്ചെന്നെ നിമ്മലമോക്ഷം നിറച്ചു്
അമ്മ നീ മല്പിതാവീശോ ഭവിക്ക തസ്മാൽ.

## പതിമൂന്നാം പാദം

— (*) —

യേശുവിന്റെ ഉയിപ്പു്. അമ്മയെ സന്ദർശിക്കുന്നു. പുനരുത്ഥാനത്തിന്റെ യഥാത്ഥ്യം മറയ്ക്കുവാൻ നേതാക്കാം യോധാക്ക

റാംകൾ കൈക്കൂലി കൊടുക്കുന്നു. മറിയ മഗ്ദലേന ശവകുടീരം സന്ദർശിക്കുന്നു. യേശു അവറാംകൾ പ്രത്യക്ഷനാകുന്നു. അവൾ ശിഷ്യന്മാരെ വിവരമറിയിക്കുന്നു. അമ്മാവോസിലേക്കു പോകുന്ന ശിഷ്യന്മാരെ യേശു കണ്ടുമുട്ടുന്നു. അവരുടെ മുമ്പിൽവെച്ച് അപ്പം മുറിക്കുന്നു. പുനരുത്ഥാനത്തിന്റെ സത്യം അവൻ ഗ്രഹിക്കുന്നു. കതകുകൾ അടച്ച് ഒളിച്ചിരിക്കുന്നു. ശിഷ്യന്മാരുടെ മദ്ധ്യത്തിൽ യേശു പ്രത്യക്ഷനാകുന്നു. മുറിവുകൾ കാണിച്ചും അവരോടൊപ്പം ഭക്ഷിച്ചും പുനരുത്ഥാനത്തിന്റെ യാഥാർത്ഥ്യം അവരെ മനസിലാക്കുന്നു. തോമാസിന്റെ സംശയം തീർക്കുന്നു. അത്ഭുതകരമായ മീൻപിടിത്തം. പത്രോസിന്റെ സ്നേഹപ്രഖ്യാപനം. സഭാഭരണം പത്രോസിനെ ഏല്പിക്കുന്നു

ശനിയാഴ്ച കഴിഞ്ഞൊരനന്തരം
അന്ധകാരമകന്നു പ്രഭാതമായ് 1
സൂര്യനങ്ങുദിച്ചീടുന്നതിൻമുമ്പെ
ഉയിർത്തു സ്വദേഹത്തെ ജീവിപ്പിച്ചു 2
പ്രഭയ്ക്കൊക്കയ്ക്കും കാരണമുള്ളവൻ
പ്രഭാവത്തോടുകൂടെ രക്ഷാകരൻ 3
സ്വപുത്രദുഃഖമോർത്തു കന്യാമണി
മുമ്പിൽ താദൃശ്യവേദന പോക്കിനാൻ 4
സ്വരൂപം മഹാ സുന്ദരദൃഷ്ടിയാൽ
പൂർവ്വസങ്കടം മറന്നു കന്യക 5
"മാതാവേ"യെന്നരുൾചെയ്തു രക്ഷകൻ
"പ്രതാപത്തിനു താപം മുമ്പായതു് 6
ആയിരോഹണം മമ സ്തുതിയുടെ
ആയി പിതാവെനിക്കു കല്പിച്ചതു് 7
ദോഷത്തിനുടെ വിഷമിറക്കുവാൻ
ഔഷധം കൈച്ചുവെങ്കിലും സേവിച്ചേൻ 8
എടുത്ത ഭാരംകൊണ്ടു വലഞ്ഞു ഞാൻ
കടുത്ത ഭാരമിറക്കിവന്നിപ്പോൾ 9
ദുഃഖം പോക്കുക നിർമ്മലമാതാവേ!
സുഖംമേലിലെനിക്കുണ്ടു സന്തതം 10
എനിക്കുള്ള ശുഭംകൊണ്ടമ്മയുടെ
മനോസൗഖ്യമറിഞ്ഞിരിക്കുന്നു ഞാൻ 11
എനിക്കുള്ള ദുഃഖത്താൽ വലഞ്ഞപോൽ
എന്നുടെ സുഖംകൊണ്ടു തെളിഞ്ഞാലും 12

കഴിഞ്ഞവർഷം വേനലിതായതു്
മഴയുംപോയി കാലം തെളിഞ്ഞു! 13
താൻ കല്പിച്ചപോലൊക്കെത്തികച്ചു ഞാൻ
തൻ കരുണക്കൊരീഷൽ വരുത്താതെ 14
അതുപോലെന്നു സമ്മതിക്കമുടൻ"
മാതാവനന്തരം സാദരം ചൊല്ലിയാൾ, 15
"പുത്രാ നിനക്കു സ്തുതിയുണ്ടാകേണം
നിൻ തിരുവടി സമ്മോദം വാഴേണം 16
അതിനാൽ മമ ചിത്ത സംപൂർണ്ണത
അതല്ലാതൊരു ശ്രദ്ധയിനിക്കില്ല 17
ഞാൻ നശിക്കിലും നീ സ്വന്തമെങ്കിലോ
ആ നാശത്തിലുമനാശയാകും ഞാൻ" 18
ഇതമ്മയുണർത്തിച്ചു സന്തോഷിച്ചു
പുത്രനെപ്പിന്നെക്കണ്ടു പലവട്ടം 19
പുലർകാലത്തിൽ കലുങ്ങി ഭൂതലം,
മാലാഖമാരിറങ്ങിയതുനേരം 20
നന്മുഖപ്രഭ മിന്നമതുപോലെ
നിർമ്മലവെള്ളപ്പുള്ള കുപ്പായവും 21
കല്ക്കുഴിയുടെ അടപ്പു നീക്കുമ്പോൾ!
മേല്ക്കല്ലിന്മീതെയിരുന്നു കാത്തൊരു 22
കാവൽക്കാരതിനാൽ ഭയപ്പെട്ടു
ജീവൻ പൊയ്പോകുമിപ്പോളെന്നപോലെ 23
അവിടുന്നവരോടി ഭ്രമത്താലെ
അവസ്ഥ പട്ടക്കാരരോടറിയിച്ചു 24
അവർകൂടി വിചാരിച്ചുവെച്ചുടൻ
കാവൽക്കാർക്കു ദ്രവ്യം കൊടുത്തിട്ടു് 25
അവസ്ഥയിതു മിണ്ടരുതെന്നവർ
അപേക്ഷിച്ചതിനുപായം ചൊന്നിതു് 26
അന്നു നിങ്ങളുറങ്ങും സമയത്തിൽ
വന്നു ശിഷ്യർ ശവം കട്ടുകൊണ്ടുപോയ് 27
എന്നു ലോകരോടൊക്കെപ്പറയണം
എന്നപോലവർ നടത്തി വേലസം 28
കല്ലറയ്ക്കുള്ളിലിരുന്ന ശരീരത്തെ
കല്ലിൻമീതവർ കാത്തിരിക്കുംവിധൌ 29
കള്ളന്മാരതു കട്ടെന്നു ചൊല്ലിയാൽ
ഉള്ളതെന്നു കേൾക്കുന്നോർക്കു തോന്നുമോ? 30

മഗ്ദലൈത്താ പുലരുന്നതിൻമുമ്പെ
എത്തി കല്ലുഴി നോക്കുന്ന തൽക്ഷണം 31
കല്ലടപ്പു നീക്കിയതു കണ്ടപ്പോൾ
കാലം വൈകാതെയോടിപ്പോയാനവൾ 32
വാൎത്ത കേപ്പായോടും യോഹന്നാനോടും
കീൎത്തിച്ചപ്പോളായവരും ചൊന്നുടൻ 33
കേപ്പാ കൽക്കുഴിപുക്കു സൂക്ഷിച്ചതു്
അപ്പോളുയിൎത്തുവെന്നു വിശ്വാസമായ് 34
മഗ്ദലൈത്തായും നിന്നു പിരിയാതെ
പാൎത്തു കല്ലുഴി നോക്കിക്കരഞ്ഞവൾ 35
വെളുപ്പുള്ള കുപ്പായധാരികളായ്
ബാല്യമുള്ളോരിരുവരെക്കണ്ടുടൻ 36
അവർ ചോദിച്ച"തെന്തേ കരയുന്നു നീ?"
അവരോടുത്തരം ചെയ്തു പുണ്യവതി- 37
"എന്റെ നാഥനെയെവിടെക്കൊണ്ടുപോയ്
തന്റെ ദേഹം വെച്ചെന്നതറിഞ്ഞില്ല" 38
പിന്തിരിഞ്ഞുടൻ നോക്കിയൊരുത്തനെ
കണ്ടു തോട്ടം നോക്കുന്നവനെന്നപോൽ 39
അയാൾ ചൊല്ലി "സ്ത്രീയെന്തേ കരയുന്നു
നീയാരെത്തിരയുന്നതു ചൊല്ലുക" 40
അവളന്നേരം "നീയെടുത്തെങ്കിലോ
എവിടെവെച്ചീശോദേഹം ചൊല്ലുക 41
നാഥന്റെ ദേഹം ഞാനെടുക്കുന്നുണ്ടു്."
നാഥനപ്പോളവളോടരുൾ ചെയ്തു- 42
"മറിയ"മെന്നു കേട്ടവൾ നാഥനെ
അറിഞ്ഞു "ഗുരുവേ"യെന്നുണൎത്തിച്ചു 43
"പിതാവിനുടെ സമീപേ പോയില്ല
അതുകൊണ്ടെന്നെത്തൊടല്ലേ ഇക്കാലം 44
എന്റെ ശിഷ്യരോടിതറിയിക്ക നീ
നിങ്ങൾക്കുമെനിക്കുമുള്ള താതനാം 45
തമ്പുരാൻ പക്കൽ പോകുന്നു ഞാനിതാ"
ഇപ്രകാരമരുൾചെയ്തു തമ്പുരാൻ 46
മഗ്ദലൈത്തായിതൊക്കെയും കേൾപ്പിച്ചു
അതു നേരെന്നുറച്ചില്ല ശിഷ്യർക്കു്. 47
പല നാരികൾ പോയവിടെപ്പിന്നെ
മാലാഖായെക്കണ്ടു കല്ലുഴിയതിൽ 48

ഉൾക്കനിവോടവർ നിന്നു പേടിയാൽ
ആകാശം ദിവ്യൻ ചൊല്ലിയവരോട് 49
"ഇങ്ങിവിടത്തിലീശോയെക്കാണ്മാനായ്
നിങ്ങൾ വന്നതു കാര്യമറിഞ്ഞു ഞാൻ, 50
നിങ്ങൾ പേടിച്ചിടേണ്ട മാലാഖാ ഞാൻ,
നിങ്ങടെ മനശ്ശുദ്ധതു പോലെ 51
ഭയംനീക്കി വന്നിങ്ങു നോക്കിക്കൊൾവിൻ,
അവ്വാളിസ്ഥലത്തില്ല. ജീവിച്ചതു് 52
ഗ്ലീലായിൽ നിങ്ങളവ്വാളെക്കണ്ടീടും
ചൊല്ലുവിൻ നിങ്ങൾ സത്യമറിഞ്ഞീടാം." 53
അക്കാലമവിടെന്നു നടന്നവർ
പോകുന്നവഴി കണ്ടു മിശിഹായെ 54
സത്യമായതും കേട്ടറിഞ്ഞോരവർ
ആ സ്ത്രീകൾ തൃക്കാൽ നമസ്കരിച്ചുടൻ 55
അന്നേരമരുളിച്ചെയ്തു "ഗ്ലീലായിൽ"
ചെന്നറിയിപ്പിനെന്റെ ശിഷ്യരോടും 56
അവിടെയെന്നെക്കണ്ടീടും നിർണ്ണയം"
അവരായതു ചെന്നറിയിച്ചപ്പോൾ- 57
"ഭ്രാന്തു ചൊന്നിവരെന്നു ശിഷ്യർ ചൊല്ലി
മാനസത്തിലും വിശ്വാസം പുക്കില്ല." 58
അന്നു രണ്ടു ശിഷ്യന്മാർ പുറപ്പെട്ടു
ചെന്നുകൊള്ളുവാനമ്മാവോസ്സോടയ്ക്കൽ 59
പോകുന്നേരം മിശിഹാടെ വാർത്തകൾ
ആകെത്തങ്ങളിൽ പേശി വഴിയതിൽ 60
അന്നേരം മിശിഹാ വഴിപോക്കനായ്
ചെന്നവരോട്ക്കൂടെ നടന്നു താൻ 61
ചോദിച്ചു- "നിങ്ങളെന്തു പറയുന്നു
ഖേദവും നിങ്ങൾക്കെന്തെന്നു ചൊല്ലുവിൻ" 62
എന്നു നാഥനവരതിന്നുത്തരം
ചൊന്നു- താനറിഞ്ഞില്ലയോ വാർത്തകൾ 63
ഈശോയെന്നയാൾ നസറായക്കാരൻ,
ആശ്ചര്യമാക്കു സുവൃത്തിയുള്ളവൻ 64
പൈശൂന്യജനം തൂക്കി കുരിശതിൽ
മിശിഹായവ്വാളെന്നു നാം പാർത്തിതു് 65
താനീലോകരെ രക്ഷിക്കുമെന്നോരു
മാനസാഗ്രഹം പുക്കു വഴിപോലെ 66

മൂന്നാം നാളിൽ മരിച്ചാലുയിക്കും ഞാൻ
എന്നയ്യാം പറഞ്ഞായതും കണ്ടില്ല 67
കാലത്തു ചില നാരികൾ ചെന്നവർ
മാലാകമാരെ കണ്ടവരന്നും 68
അങ്ങ നാഥനുയിർത്തെന്നും കണ്ടെന്നും
ഞങ്ങൾക്കായതിനാൽ പല ചിന്തയായ്" 69
എന്നവരുണർത്തിച്ചതിനുത്തരം
അന്നേരം സകലേശനരുൾചെയ്തു:-
"ഇന്നു നിങ്ങൾ പകച്ചതെന്തിങ്ങനെ
മന്ദമാനസമുള്ള മൂഢന്മാരെ 71
മുമ്പിൽ നിവ്യന്മാർ ചൊന്നതു ചിന്തിപ്പാൻ
തുമ്പമുണ്ടോ വരുത്തിയയ്യാളതിൽ 72
ഇങ്ങനെയീശോ പാടുപെടുമെന്നും
അങ്ങയാളതെല്ലാം ക്ഷമിക്കുമെന്നും, 73
സത്യം മുമ്പറിവാളരെഴുതി
ശാസ്ത്രത്തിൻ സിദ്ധിയില്ലയോ നിങ്ങൾക്ക്" 74
ശാസ്ത്രത്തിന്നുടെ പൊരുൾ തിരിച്ചു താൻ
സത്യമങ്ങ ബോധിപ്പിച്ചെഴോചിതം. 75
പകലസ്തമിച്ചീടുന്ന കാലത്തിൽ
അക്കാലം പിരിഞ്ഞീടുവൻ ഭാവിച്ചു. 76
അവരും ചോദിച്ചെങ്ങുപോകുന്നു താൻ
ദിവസംപോയി രാത്രിയുമായല്ലോ? 77
പാർത്തുകൊള്ളുക കർത്താവേയെന്നവർ,
ഓർത്തില്ലാരെന്നറിയാതെ ചൊന്നിതു് 78
അപ്പോളീശോ താൻ പാർത്തുവിരുന്നതിൽ
അപ്പം വാഴ്ത്തിയവർക്കു കൊടുത്തു താൻ 79
മിശിഹായെയറിഞ്ഞു ശിഷ്യന്മാരും
ഈശോ താനപ്പോൾ മാഞ്ഞുമിന്നൽപോലെ 80
അവിടെന്നവരോടിയുടൻ ചെന്നു്
അവസ്ഥ ശിഷ്യരോടറിയിച്ചപ്പോൾ 81
ഇങ്ങനെയവർ ചൊന്നതു കേട്ടപ്പോൾ
ഞങ്ങളും ഗ്രഹിച്ചെന്നിവരോടവർ 82
കർത്താവുയിർത്തു, ശെമ്മാൻ കേപ്പായിക്കു്
പ്രത്യക്ഷനായെന്നയ്യാൾ പറഞ്ഞഹോ 83
ഇരു തമ്മിൽ പറഞ്ഞിരിക്കും വിധൌ
പ്രത്യക്ഷനായി വാതിൽ തുറക്കാതെ 84

അടച്ച വീട്ടിന്നുള്ളിൽ ശിഷ്യരുടെ
നടുവിൽ ചെന്നു നിന്നു മിശിഹാ താൻ 85
സ്വസ്തം ചൊല്ലി ശിഷ്യർക്കു ഗുരുത്തമൻ
"ചിത്തഭീതി നീക്കീടുവിൻ, ഞാന്തന്നെ 86
കയ്യും, കാലും, ശരീരവും നോക്കുവിൻ
ആയതിനാലും വിശ്വാസം പുക്കില്ല 87
അന്നേരമീശോ ഭക്ഷണം ചോദിച്ചു
അന്നു തേൻകൂട്ടം മീൻനുറുക്കുമീശോ 88
തിന്നു ശിഷ്യർക്കു വരുത്തി വിശ്വാസം
പിന്നെ ദൈവവാക്കിന്നുടെ സത്യവും 89
കാട്ടി വിശ്വാസമാക്കിയവർകളെ
കേട്ടുകണ്ടവർ സമ്മതിച്ചാദരാൽ 90
തോമ്മായസ്ഥലത്തില്ലാത്ത കാരണം
തന്മനസ്സിങ്കൽ സംശയം തീർന്നില്ല 91
ഈശു ശിഷ്യരു ചൊന്നതു കേട്ടാറെ
അതിനുത്തരം ചൊല്ലിയവരോട്. 92
"എന്റെ നാഥനെ ഞാൻതന്നെ കാണേണം
തന്റെ ദയാവിലാവിൻ മുറിവതിൽ 93
എന്റെ കൈവിരൽ തൊട്ടൊഴിഞ്ഞെന്നിയെ
എന്റെ സംശയം തീരുകയില്ലഹോ" 94
എന്നു തോമ്മാ പ്രതിജ്ഞ പറഞ്ഞാറെ
പിന്നെയെട്ടുനാൾ ചെന്ന ഞായർവാരേ 95
വീട്ടകത്തു ശിഷ്യജനമെല്ലാരും
പൂട്ടി വാതിലകത്തിരിക്കുന്നപ്പോൾ 96
അതിനുള്ളിലെഴുന്നള്ളി തമ്പുരാൻ
പ്രത്യക്ഷനായരുൾചെയ്തു സ്വസ്തരം 97
"തോമ്മാ! വാ! നീ മുറിവതിൽ തൊട്ടുകൊൾ
നിന്മനസ്സിലെ സംശയം തീർക്കെടാ" 98
ചെന്നു കൈവിരൽതൊട്ടു മുറിവതിൽ
തീർന്നു സംശയം വിശ്വസിച്ചാനവൻ 99
തന്റെ തൃക്കാൽ വന്ദിച്ചുണർത്തിച്ചുടൻ
"എന്റെ നാഥനും, തമ്പുരാനും, നീയേ!" 100
എന്നു തോമ്മാ പറഞ്ഞപ്പോൾ നായകൻ:-
"ഇന്നു നീയെന്നെ കണ്ടു വിശ്വാസമായ് 101
എന്നെക്കാണാതെ കേട്ടുള്ളറിവോടെ
എന്നെ വിശ്വസിക്കുന്നവൻ ഭാഗ്യവാൻ" 102

മീൻപിടിപ്പാനായക്കാലം ശിഷ്യരിൽ
കേപ്പാ യോഹന്നാൻ പോയി കടലതിൽ 103
ആ രാത്രിയൊരു മീനും ലഭിച്ചില്ല
നേരവും വെളുത്തീടുന്ന കാലത്തു 104
കടൽ തൻകരെ നിന്നു മിശിഹാതൻ
കൂട്ടുവാൻ ശിഷ്യരോടു ചോദിച്ചപ്പോൾ 105
ആളറിയാതെയില്ലെന്നു ചൊന്നവർ
വളരെ വേലചെയ്തു ലഭിച്ചില്ല 106
അവരിങ്ങനെ ചൊന്നതു കേട്ടപ്പോൾ
അവരോടരുൾ ചെയ്തു മ്ശിഹാ താൻ:- 107
"തോണിക്കു വലഭാഗത്തു വീശുവിൻ
കാണും മത്സ്യങ്ങൾ കിട്ടുമെന്നിങ്ങനെ 108
കല്പനകേട്ടു വീശി വലയില-.
നല്പം മീനും നിറഞ്ഞൊരനന്തരം 109
അപ്പോളോ വലപൊക്കുവാൻ ദണ്ഡമായ്
കേപ്പാ നാഥനിയാളെന്നറിഞ്ഞുടൻ 110
ചാടി തോണിയിൽനിന്നു കടലതിൽ
ഉടൻ നീന്തിയണഞ്ഞു കരയ്ക്കപ്പോൾ 111
കരക്കെല്ലാരും വന്നണഞ്ഞക്ഷണം
അരെന്നെല്ലാരും ചിന്തിച്ചു മാനസേ 112
അന്നേരമപ്പം തീക്കനൽ മീനുമായ്
വന്നു ശിഷ്യർ ഭക്ഷിച്ചനന്തരം 113
മീനുമപ്പവും പകുത്തു തിന്മാനായ്
താനവർക്കു കൊടുത്തു കരുണയാൽ 114
ഭക്തപ്രിയൻ പരൻ കരുണാകരൻ
ഭക്തവാത്സല്യമിങ്ങനെ കാട്ടിനാൻ 115
തീൻകഴിഞ്ഞു കേപ്പായയോടു് ചോദിച്ചു:-
"കേൾക്ക കേപ്പാ നീയെന്നെ സ്നേഹിക്കുന്നോ?" 116
"കർത്താവേയതു നീയറിയുന്നല്ലോ"
ഉത്തരമതുകേട്ടു മ്ശിഹാ തൻ 117
"എന്റെ ആടുകൾ മേയ്ക്ക നീയെന്നുടൻ"
പിന്നെയുമതു ചോദിച്ചു കേട്ടിതു 118
മൂന്നാം വട്ടവും ചോദിച്ച കാരണം
മനസ്സംഭ്രമത്തോടുണർത്തിച്ചപ്പോൾ 119
"നിന്റെ കണ്ണിന്നു രഹസ്യമില്ലല്ലോ?
നിന്നെ സ്നേഹമുണ്ടെന്നറിഞ്ഞല്ലോ നീ" 120

അന്നേരമീശോ "കേപ്പായെ കേട്ടുകൊൾ
എന്റെയാടുകൾ മേയ്ക്ക വഴിപോലെ 121
ബാല്യമുള്ളപ്പോൾ പോം നിന്മനസ്സുകൾ
കാലം വന്നീടുമെന്നു മറ്റൊരുത്തൻ 122
നിന്നെക്കെട്ടീടും നീട്ടും നീ കൈകളും
എന്നെയോർത്തു ക്ഷമിക്കും നീയൊക്കയും 123
മുമ്പേ പേടിക്കുമെന്നരുൾ ചെയ്തപോൽ
ഇപ്പോൾ തന്നെപ്രതി മരിക്കുമെന്നും 124
ഈവണ്ണമരുളിച്ചെയ്തു കേട്ടപ്പോൾ
ദേവനോടുണർത്തിച്ചിതു കേപ്പാ താൻ 125
"ഇവ യോഹന്നാനെങ്ങനെ"എന്നപ്പോൾ
"ഞാൻ വരുവോളം പാർക്കുമെ"ന്നിങ്ങനെ 126
നിനക്കെന്തതിനാലെന്നരുൾ ചെയ്തു
അവനിതു കല്പിച്ചതു കേട്ടവൻ 127
എന്നാളുംകൊണ്ടിരിക്കും മരിക്കാതെ
എന്നൊരു ബോധം ശിഷ്യർക്ക് തോന്നിപ്പോയ് 128
തമ്പുരാനരുളിച്ചെയ്തില്ലതാനും
ഞാൻ വരുവോളം പാർക്കുമതേയുള്ളു. 129

## പതിനാലാം പാദം

— (*)

യേശുവിന്റെ സ്വർഗ്ഗാരോഹണം-പരിശുദ്ധാത്മാവിനെ അയക്കുമെന്ന വാഗ്ദാനം-പവിത്രാത്മാവിന്റെ വരവ്-അപ്പസ്തോലന്മാർ പരിശുദ്ധാരൂപിയെ സ്വീകരിക്കുന്നു. അവർ പല ഭാഷകൾ സംസാരിക്കുന്നു. പത്രോസിന്റെ പ്രസംഗം മൂവ്വായിരം പേരുടെ മാനസാന്തരം-ശിഷ്യന്മാർ സുവിശേഷ പ്രചാരണത്തിന്നായി നാനാദിക്കുകളിലേക്കും പുറപ്പെടുന്നു.

"ഇന്നിവാസമിനിക്കില്ല ഭൂമിയിൽ
എന്നമ്മയോടും ശിഷ്യജനത്തോടും 1
എൻപിതാവെന്നെ പാർത്തുവിളിക്കുന്നു
ഞാൻ പോവാൻ വട്ടം കൂട്ടുന്നു കന്യകേ! 2
ഞാൻ പോയാലുമമ്മേ! നിൻ ബുദ്ധിയിലും
മാനസത്തിലും പാർക്കുമല്ലോ സദാ 3

സൂര്യൻ കണ്ണാടിയിലെന്നതുപോലെ
ആര്യൻ നിൻെറയാത്മാവിൽ വിളങ്ങുന്നു 4
എന്നെക്കാണ്മതിനാശ വൎദ്ധിക്കിലോ,
ഞാൻ സമീപത്തുണ്ടെന്നു ധരിച്ചാലും 5
സൎവ്വമംഗലപ്രാപ്തിക്കു കാലമായ്
സൎവ്വ സുലോകരാരാധിക്കുന്നതു് 6
സുലോകംപ്രതി പുറപ്പെടുന്നു ഞാൻ
ആ ലോകമെന്നോയാഗ്രഹിക്കുന്നിതു് 7
നിന്നെക്കൂടവേ കൊണ്ടുപോയീടുവാൻ
ഇന്നു ബാവാടെ കല്പനയില്ലല്ലോ 8
സ്വർന്നിധി നിനക്കിന്നിയും കൂട്ടുവാൻ
നിൻവൃത്തി ഫലമിതല്ലോ കന്യകേ 9
ഭൂമിയിൽ ജീവിച്ചിരിക്കുന്ന നാളിൽ
സംഗതിയതിനെന്നറിഞ്ഞല്ലോ നീ 10
ഭാഗ്യലോക സുഖമേകമേയുള്ളു
ഭാഗ്യകാരണധനങ്ങൾ നേടുക 11
ഈലോകത്തിലെയതിനുള്ള യത്നം
ആലോകത്തിലാനന്ദിച്ചു വാഴുവാൻ 12
ചന്ദ്രാദിത്യന്മൊന്നിച്ചു വാങ്ങുമ്പോൾ
മന്ദം ഭൂമിയിൽ കൂരിരുട്ടായ് വരും 13
മാതാപിതാവങ്ങൊന്നിച്ചു വാങ്ങിയാൽ
പുത്രന്മാൎക്കപ്പോളെന്തു തണുപ്പുള്ളു! 14
ഞാൻ ഫലവൃക്ഷം നട്ടുമുളപ്പിച്ചു
നിൻെറ ദയയാലതു വളരേണം 15
എന്തുവേണ്ടുവതൊക്കെയും ചൊൽക നീ?
ഒത്തപോലെ ഞാൻ കല്പിപ്പാൻ സൎവ്വതും 16
പോയാൽ ഞാൻ പിന്നെ റൂഹായെയപ്പാൻ
അയാൾ നിന്നെയുമേറെ സ്നേഹിക്കുന്നു 17
നിന്നിൽ വാസമയ്യാൾക്കു വേണമതും
തൻതിരുമനസ്സാവിധമായതു് 18
അപരിച്ഛേദ്യ ഗുണസഞ്ചയത്താൽ
സംപൂൎണ്ണം നിനക്കയ്യാൾ വരുത്തീടും 19
നിന്നെക്കൂട്ടികൊണ്ടു പോവതിന്നു ഞാൻ
പിന്നെയും വരുമെന്നതറിഞ്ഞാലും 20
എൻെറ ശ്ലീഹാകളെൻെറ ശിഷ്യന്മാരും
എനിക്കുള്ളവരെന്നതറിവല്ലോ 21

അവക്കുണം ചൊല്ലിക്കൊടുക്കേണം
ഞാൻ വൃഥാ നിന്നോടെന്തു പറയുന്നു? 22
ഞാൻ ചൊല്ലാഞ്ഞാലും നീയതു ചെയ്തീടും
ഞാൻ കല്പിച്ചിട്ടു ചെയ്യുന്നതിഷ്ടമാം 23
എന്നാൽ ചെയ്താലും പിതാവിതിങ്ങനെ
നിന്നോടു കല്പിച്ചെന്നതറിഞ്ഞാലും 24
നിന്റെയപേക്ഷകൊണ്ടു മമ സഭ
ജനനിയേ! വർദ്ധിക്കേണം ഭൂമിയിൽ 25
എനിക്കമ്മപോലെയെന്നമ്മ നീ
സന്തോഷം വാഴ്ക മൽപ്രിയ കന്യകേ! 26
"പുത്രാ! പോക നീ" എന്നു നാരീമണി
"ധാത്രി നിനക്കു യോഗ്യസ്ഥലമല്ല 27
ആകാശത്തിലെ സ്വരൂപാരൂപികാം
ഉൽകൃഷ്ട ജയവന്ദനം ചൊല്ലുന്നു. 28
സ്രാപ്പേയാദി മാലാഖാമാർ ഘോഷമായ്
സ്വപ്രഭുവിനെയാഗ്രഹിച്ചീടുന്നു. 29
പോക ത്രിലോകരാജ്യം വാണീടുക
സങ്കടലോകേയിരുന്നതുമതി 30
എന്റെ കാര്യം നിനക്കൊത്തീടുംപോലെ
എന്മനസ്സും നീ കല്പിക്കുമ്പോഴും സദാ 31
നിന്റെ ദാസി ഞാനെന്നോരനുഗ്രഹം
നിനക്കുള്ളതെനിക്കുമതി മതി 32
നീപോയാൽ, മമ പ്രാണൈകനായകാ
നിൻപരിശ്രമം മറന്നുപോകല്ലേ 33
നിൻചോരവിലയാലേ നീ കൊണ്ടതു്
നിൻ കാരുണ്യത്താൽ രക്ഷിച്ചുകൊള്ളുക 34
ബലഹീനജനമെന്നറിവല്ലോ
ബാലരെപ്പോലെ താങ്ങി നടത്തുക 35
കയ്യയയ്ക്കുമ്പോഴും വീണീടും ബാലകർ
നായകാ! നരരിങ്ങനെയല്ലയോ? 36
നീ തുടങ്ങിയ വൃത്തി തികയ്ക്കഹോ
സന്തതമവർ നിന്നെ സ്തുതിക്കട്ടെ" 37
ഇതമ്മ ദയാവിന്നടെയമ്മപോൽ
തൻതൃക്കാൽ മുത്തിത്തഴുകി പുത്രനെ 38
സന്തോഷത്തിന്റെ മഴയും കണ്ണിനാൽ
വീഴ്ത്തി മിശിഹാതാനമെഴുന്നള്ളി 39

പിന്നെയുമീശോ ഭൂമിരക്ഷാകരൻ
ചെന്നു ശിഷ്യരെക്കണ്ടരുളിച്ചെയ്തു:- 40
"എന്റെ പുത്രരേ! യെറോശലംപുരേ
നിങ്ങൾ പാൎക്കേണമെന്നരുളിച്ചെയ്തു 41
പിതാവൊത്തപോലവിടെ റൂഹാടെ
ശക്തി നിങ്ങൾക്കുണ്ടാകുമവിടുന്നു് 42
ഞാൻ പിതാവിന്റെ പക്കൽ പോകുന്നിതു""
എന്നരുൾ ചെയ്തു നേരത്തു ശിഷ്യരും; 43
അനന്തരം യൂദന്മാരുടെ രാജ്യത്തെ
നന്നാക്കുന്നതെപ്പോളെ"ന്നു ചോദിച്ചു 44
"അവരോടിപ്പോളിതറിഞ്ഞീടുവാൻ
ആവശ്യമില്ല നിങ്ങൾക്കടുത്തില്ല 45
താതൻ കല്പിക്കുംപോൽ വരും സൎവ്വവും
അതറിഞ്ഞിട്ടു കാൎയ്യം നിങ്ങൾക്കെന്തു് 46
റൂഹാദക്കുദശായിറങ്ങുന്നേരം
സഹായം നിങ്ങൾക്കുണ്ടാകും, ശക്തിയും 47
എനിക്കു നിങ്ങൾ സാക്ഷികളാകണം
എന്റെ വേദവും നീളെ നടത്തണം 48
വിശ്വസിച്ചവർ രക്ഷ ലഭിച്ചീടും
വിശ്വസിക്കാത്തോൎക്കുണ്ടാകും ശിക്ഷയും 49
വൻപരുടെയും രാജാക്കൾ തങ്ങടെ
മുമ്പിലും കൊണ്ടുപോയിടും നിങ്ങളെ 50
നിങ്ങളെ ശാസിക്കും ഭയം നീക്കുവിൻ
നിങ്ങടെ ദേഹത്തോടെയാവതുള്ളു 51
നിങ്ങടെയാത്മാവോടാവതില്ലല്ലോ
നിങ്ങളിൽ റൂഹാ പാൎത്തിടും തദാ 52
വേദനേരിന്നു പ്രത്യക്ഷം കാട്ടുവാൻ
ഞാൻ ദാനം ചെയ്വാൻ നിങ്ങളിൽ പ്രാൎത്ഥിതം 53
നിങ്ങൾക്കു വേണ്ടുന്നതെല്ലാം തോന്നിപ്പാൻ
നിങ്ങളിന്നു പറയുന്നോരല്ലഹോ 54
ഭൂമ്യന്തത്തോളവും സഹിച്ചീടുവിൻ
സമ്മാനം പിന്നെക്കല്പിച്ചു നൽകുവാൻ 55
ഇപ്രകാരം മിശിഹായരുൾചെയ്തു
തൻപ്രതാപയാത്രയ്ക്കു സമയമായ് 56
സായിത്തെന്ന മലയിലെഴുന്നള്ളി,
ദയാവിന്നുടെ രശ്മിയും വീശിച്ചു 57

പർവ്വതാഗ്രേ താൻ പ്രാപിച്ചു തമ്പുരാൻ
അവിടെനിന്നു യാത്ര തുടങ്ങിനാൻ 58
തൃക്കൈയും പൊക്കിയാശീർവ്വാദം ചെയ്തു
തൃക്കൺപാർക്കയും മാതൃശിഷ്യരെയും 59
ത്രിലോകം വിളങ്ങുന്ന പ്രഭാവത്താൽ
ത്രിലോകപ്പുള്ള ഭൂമി രക്ഷാകരൻ 60
മന്ദസ്മിതം ദയാഭാവത്തോടു താൻ
മന്ദംമന്ദം പൊങ്ങി തന്റെ ശക്തിയാൽ 61
തൻശിഷ്യർക്കു കണ്ണെത്തുവോളമിവ
ദർശനത്തിങ്കൽ നിന്നുമനന്തരം 62
തേർപോലെ മേഘമടുത്തുപൊങ്ങിച്ചു
താൻ പിന്നെ ദ്രുതം സ്വദേശം പ്രാപിച്ചു 63
സർവ്വേശൻ സിംഹാസനം പുക്കശേഷം
സർവ്വമംഗല ഘോഷമനവധി 64
വെള്ളത്തുള്ള കുപ്പായത്താലനന്തരം
ആളുകൾ രണ്ടിറങ്ങിപ്പറഞ്ഞിതു:- 65
ഗ്ലീലാക്കാരരെ! നിങ്ങളെന്തിങ്ങനെ
മേല്പോട്ടുനോക്കി നില്ക്കുന്നു രക്ഷകൻ 66
സ്വർലോകത്തിലെഴുന്നള്ളി നായകൻ
വരും പിന്നെയുമെന്നുറച്ചാലും 67
സ്വർലോകത്തിലെ സജ്ജനഘോഷവും
നരവർഗ്ഗത്തിന്നസ്തമഹത്വവും 68
വാക്കിനാൽ വിഷയമില്ല നിർണ്ണയം
സകലേശത്വം പിതാവും നൽകിനാൻ 69
ഇതു കേവലം പറയാം ശേഷവും
ചിത്തത്തിൽ നിരൂപിപ്പാനവകാശം 70
ഏറെ ചിന്തിച്ചുകൊണ്ടുവെന്നാകിലും
ഏറെ ചിന്തിച്ചാൽ ശേഷിക്കും പിന്നെയും 71
സർവ്വേശത്വം കൊടുത്തതു കേൾക്കുമ്പോൾ
ദേവപുത്രനിയ്യാളെന്നിരിക്കിലും 72
സ്വഭാവത്താലതുണ്ടായി സന്തതം;
പ്രഭുത്വം നിനക്കും സ്വതേയുള്ളതും 73
താൻ മാനുഷസ്വഭാവത്തിന്നുമതു്,
തമ്പുരാൻ കൊടുത്തെന്നറിവാനത്രേ 74
ദക്ഷിണമായ ബാവാടെ ഭാഗത്തു
രക്ഷകനിരിക്കുന്നെന്നു ചൊന്നതു് 75

അവിടെനിന്നു പത്താം പുലർകാലെ
സുവിശേഷാസികൾ ശ്ലീഹാജനങ്ങളും 76
കൂടിയെല്ലാരും പാർക്കുന്ന ശാലയിൽ
കൊടുംകാററിന്റെ വരവിതെന്നപോൽ 77
സ്വരം കേൾക്കായി വീടു നിറച്ചിതു്
തീ രൂപത്തിലും നാവുകൾ കാണായി 78
ശീതളംപോക്കും നല്ല സ്വരൂപേണ
ചേതസി ദയയോടു ശോഭിക്കുന്ന 79
പാവനം വരുത്തീടുമക്കാരണം
പാവകരൂപത്തിങ്കലിറങ്ങിനാൻ 80
ഓരോരുത്തന്മേലിരുന്നു കൃപയാൽ
സർവ്വജനവും നിറഞ്ഞു റൂഹായാൽ 81
ബാവാ ഭൂമിയെ സൃഷ്ടിച്ചനന്തരം
ദേവജൻ രക്ഷിച്ചു റൂഹായെ നൽകി 82
ഇന്നു റൂഹായിറങ്ങിയ കാരണം
സർവ്വലോകരുമാനന്ദിച്ചീടുവിൻ 83
തിന്മ നീക്കാനും നന്മ നിറപ്പാനും
നിർമ്മലമനസ്സവർക്കുണ്ടാവാനും 84
പേടിപോക്കുവാൻ കേടുകൾ തീർപ്പാനും
നാടെല്ലാം ഭയം നീക്കി നടപ്പാനും 85
ഇപ്പോൾ റൂഹാദക്കുദശാ തമ്പുരാൻ
കല്പന മാനസത്തിങ്കൽ വാസമായ് 86
മുമ്പിൽ മശിഹാ ചൊന്നപോൽ വന്നിതു്
തമ്പുരാൻ പുത്തനായ് കല്പിച്ചിതു് 87
സ്വാമി തന്നുടെ ദേഹഗുണവഴി
ഭൂമിയിൽ നീളെ നടത്തിക്കൊള്ളുവാൻ 88
മാന്ദ്യം ക്ഷയിച്ചിട്ടുഷ്ണമുണ്ടാകേണം
തന്മൂലം തീ നാവായിട്ടിറങ്ങിതാൻ 89
അങ്ങുന്നുള്ളിൽ തോന്നിച്ചതെപ്പേരുമേ
അന്നെല്ലാവരും ചൊല്ലി മടിയാതെ 90
മുമ്പിൽ സ്ത്രീയുടെ വാക്കിനാൽ പേടിച്ച
കേപ്പാ താനപ്പോൾ സംഭ്രമം നീക്കിനാൻ 91
വമ്പന്മാരുടെ സമക്ഷത്തിങ്കലും
തമ്പുരാൻ മിശിഹായെയറിയിച്ചു 92
പലഭാഷകളിവർ പഠിക്കാതെ
നല്ലപോലെ പറയുന്നതത്ഭുതം 93

മാനുഷക്കറിയാത്ത പ്രവൃത്തികൾ
അനേകവിധം ദർശിച്ചാലോകരും 94
ആശ്ചര്യംകണ്ടു നേരിനെ ബോധിച്ചു
മിശിഹായെ വിശ്വസിച്ചു തേറിനാർ 95
ചിലർ ചൊല്ലുന്നു പാനമത്താലിവർ
വിലാസിച്ചു പുറപ്പെട്ടിരിക്കുന്നു 96
ശെമോൻ കേപ്പായന്നേരമുരചെയ്തു:-
"ഇമ്മനുഷ്യരിലെന്തിതു തോന്നുവാൻ 97
പാനത്താൽ പലഭാഷ പറയുമോ?
മുമ്പിലാരിതു കണ്ടതും കേട്ടതും; 98
അതല്ല, ദിനമിപ്പോളുദിച്ചതു്
മത്തന്മാരുടെ സംസാരമല്ലിതു് 99
നിങ്ങൾ കൊല്ലിച്ച മിശിഹാ തമ്പുരാൻ
തൻെറ റൂഹായെ ഇപ്പോളിറക്കി താൻ 100
നിവ്യന്മാരിതു മുമ്പിലറിയിച്ചു;
അവർകളുടെ വാചകം നോക്കുവിൻ. 101
അയ്യാൾ വന്നിപ്പോൾ വിസ്മയം കാട്ടുന്നു
പ്രിയത്തോടു മിശിഹായെത്തേറുവിൻ 102
കൺതുറന്നു കണ്ടീടുവാൻ കാലമായ്
ചെയ്തതുമിപ്പോളുറച്ചുകൊള്ളുവിൻ 103
കാരുണ്യത്തിൻെറ കാലമിപ്പോളുണ്ടു്
നിരുപകാരമതു കളയല്ലെ" 104
അതു കേട്ടിട്ടു മൂവായിരം ജനം
സത്യവേദവും ബോധിച്ചു സത്വരം 105
ശ്ലീഹാന്മാർ സത്യവേദം നടത്തുവാൻ
മഹിതോറും നടന്നു പലവഴി 106

## ദേവമാതാവിൻെറ വ്യാകുലപ്രബന്ധം

— (*) —

അനന്തദൈവം ഗുണസർവ്വമൂലം 1
മനുഷ്യവർഗ്ഗം പ്രതിമാർദ്ദവത്താൽ
പിറന്ന ദീനന്ധരയിൽ നടന്നു
നടത്തി വേദം ദുരിതം കളഞ്ഞു.

മുപ്പത്തിമൂന്നു വരിഷം കഴിഞ്ഞി- 2
ട്ടീലോകദോഷാത്തരവും കഴിച്ചു

കുരിശിലേററു തന്റെദുഃഖമേററം
സ്വകീർത്തിഹീനം ബഹുസങ്കടത്താൽ

ഈ ദുഃഖമെല്ലാം മനസാ സഹിച്ചു 3
സ്വപ്രാണയാത്രാ സമയം ഭവിച്ചു
കുരിശടുക്കെ ത്തനയാന്തികത്തിൽ
ദുഃഖാബ്ധിയിൽ താണു വധൂവിശിഷ്ടം

കോപിച്ചു കാറേറാളവുമേറി കപ്പൽ 4
പന്തെന്നപോലെ കടലിൽ കളിക്കും
താഴ്ത്തും തിരാപൊക്കമെഴും ക്ഷണേന
പായും പറിക്കും മരവും തകർക്കും

അപ്പോലെയുമ്മായതു കാലമാധി 5
ഉള്ളിൽ ധരിച്ചോള്ള വിലാസമായി
പകൽ മറച്ചിട്ടതി വർഷമോടും
സമന്തതോ വാർത്തിതു കണ്ണുനീരു്

ശോഭാമറയ്ക്കും ജലഗർഭമേഘ- 6
വശാദൃതാ കൺപ്രഭയൊക്കെമൂടി.
മിന്നൽ പിണർപോലൊരുനേരമമ്മ
സ്വപുത്രനെ നോക്കി വിഷാദമോടും

അക്കാഴ്ചയാലും സരസോവിഭേദാൽ 7
കഴക്കകൊണ്ടാക്രമ മെന്നപോലെ
മുഴുത്തു ദുഃഖം ശ്രുഭേഖക്കമുട്ടി
ജീവൻ നിലാചഞ്ചലതാം ധരിച്ചു

എന്നാപ്പിതാവൊക്കവെ നിർവ്വികാരം 8
കല്പിച്ചതെന്നമ്മയുമേത്തനേരം
സമുദ്രമദ്ധ്യേ മലയെന്നപോലെ
ഉറച്ചുനിന്നു സ്വ മഹാവിഷാദേ

നിരൂപണാവാഗ് നിയതം ഭവിച്ചു 9
തിരിച്ചു തച്ചിത്തഗതം സമസ്തം
മിണ്ടാതെ സാരം സ്വരസപ്രകാരം
കേൾപ്പിച്ചു ദുഃഖം സുതദുഃഖമൂലം

എന്നാത്മനാഥാ! പ്രിയമേകമെന്തേ 10
സുഖപ്രദേശാൽ പരദേശിയായി!
സൽപുത്ര! നീ ഹിംസകഭൂമിപുക്ക്
ദയാവിഹീനം ശ്രമനീതനായി!

ദോഷാന്തമിഷിച്ച പിതാമഹന്മാർ 11
സർവ്വേശ നിൻേറ വരവാഗ്രഹിച്ചു
തത്സന്തതിക്കും രിപു വൈരമായി
അതിക്രമിച്ചു പ്രതിഘാതകന്മാർ

സദൃഷ്ടപൂർവ്വം കരുണാവകാശം 12
അദൃഷ്ടപൂർവ്വം കരുണാവിരോധം
അനുഗ്രഹം രശ്മികളേറെവീശി
അന്ധത സേവാമറവും ചമച്ചു

കഴിഞ്ഞകാലത്തിലത്ഭുതമായ 13
നിൻേറ ദയയീസമയം വിളങ്ങി
നിനക്കുപുത്ര! പ്രതിയോഗി ഭാഗ്യാൽ
പ്രിയാവകാശം പ്രിയനാശമാക്കി

ബഹുപ്രദന്നീയളവും കഴിഞ്ഞു 14
അർത്ഥത്തിനററം വരുമെന്നുമില്ല
പോരായതെല്ലാം രിപു വൈരിദാഹം
നിൻചോരയാൽ തീപ്പ്തീനുള്ളുറച്ചു

നിന്നേയുമെന്നാത്മജ! നീ കൊടുത്തു 15
ബഹുപ്രദന്മാരിലതുല്യനീശോ
ആ ചെയ്തതിന്നുത്തരമെന്തു പിന്നെ
കൈരണ്ടുമയ്യോ വിദയം തുളച്ചു

മഹാശ്രമത്താൽ കൃഷിചെയ്തു പുത്ര, 16
വിത്തിൻ വിശേഷം ഭുവി നീ വിതച്ചു
വിതച്ചബീജാൽ ഫലിതം രസോനം
മുളച്ചുമുള്ളും ചരണത്തിലേററു

നിൻേറ നിഖം വാഴ്‌വതിനാം വരുത്തി 17
കൊടുത്തുദ്രവ്യം നിഖവും പ്രഭുതം

അതിൻ ഫലം സർവ്വമവർക്കേകാനം
ചെയ്തുപ്രിയാന്തസ്മരണം ഭവിച്ചു

ആ സ്വാമിയെ ഭക്തികളഞ്ഞു നീചർ 18
ആ നാടവർ കാട്ടുചമച്ചുതീർത്തു
മുതൽ പറിച്ചു പ്രബലഹിംസയോടും
വിശിഷ്ടരാജ്യം പരാധീനമാക്കി

നീ ശിക്ഷകൻ ശാസ്ത്രരഹസ്യമാകെ 19
ലോകം പഠിപ്പിച്ചിരുളും കളഞ്ഞു
ശിഷ്യർ പുനശ്ശസ്ത്രമെടുത്തു ശത്രു
ഭാവം ധരിച്ചാർ ഗുരുവാശ്രമത്തിൽ

തദ്രക്ഷിണം ജീർണ്ണവചസ്സുകൈയ്യുക് 20
വാളും കയററി ദൃഢബദ്ധമാക്കി
തദഞ്ജലീ ശുഷ്കകപോലഭാഗേ



അടിപ്രധാനം സ്തുതിഭത്സനങ്ങൾ 21
തപസ്വിശ്രേഷ്ഠൻ തപസാ ദ്വിതീയൻ
നിർക്ലേശഗാഢം മനസാഗൃഹീതം
ചക്ഷുസ്സുകൾക്കററമടുത്ത ദണ്ഡം

മനോഗതവ്യാധ്യമിതം വചസ്സാൽ 22
സുരൂപപുഷ്പം ഭുവനപ്രകാശം
ഹാ പ്രീതപുത്രം ക്ഷമയാ പവിത്രം
പ്രസൂനജാതം മധു വണ്ടുപോലെ

നിൻദേഹരക്തം രിപുപീതമായോ! 23
പൊന്നെന്നപോലെ തപനം സഹിച്ചു
അയോഘനംകൊണ്ടടനാഹതൻ നീ
നിന്റെ സ്വരൂപം മലഹീനമല്ലോ

സമസ്തരൂപം പുനരെന്തതൊക്കെ 24
മൂലസ്വരൂപൻ ശിശുമേഷതുല്യൻ
അത്യന്ത ശുദ്ധൻ മമ ചിത്തലാല്യൻ
നിന്റെ ശരീരം അടിയാലെ ചിന്തി

അതിക്രമത്താൽ ശിഥിലീകരിച്ചു 25
പ്രകാശകൻ സൂര്യനിലേററമീശോ
അനന്തലോകേ ദിനമാവഹിക്കും
ഭയങ്കരം തൻഗ്രഹണം സുകഷ്ടം

എന്തിങ്ങനെ നിൻപ്രഭയസ്തമിച്ചു 26
ആകാശമിപ്പോൾ സഹപീഡയെപ്പോൽ
കറുത്തവസ്ത്രം സഹിതം ധരിച്ചു
ധരാ ജലത്വം സഹിയാത്തവണ്ണം

ചലത്വമേറേററവുമൽഭ്രമിച്ചു 27
പൊളിഞ്ഞു കല്ലും മലയും വിറച്ചു
അജ്ഞാനസൃഷ്ടിപ്പുകളാധി പൂണ്ടു
ഈ ഭൂമിയിങ്കൽ ജനവും ശിലാത്വം

പ്രാപിച്ചു നൂനം കരുണാഹതത്വാൽ 28
നീ മന്ത്രിപോൽ ചെന്നു കൊടുത്തുബോധം
നീ ബന്ധുപോലാധികളഞ്ഞുപോക്കി,
പിതാവുപോൽ നീ നിയതം വളർത്തി

മാതാവുപോൽ നീ രുചിരത്തവാനായ് 29
മനുഷ്യരും ബദ്ധി വെളിവുറച്ചു
വിശ്വസ്തബന്ധത്വമൊഴിച്ചു പിന്നെ
പുത്ര സ്വഭാവം ദുരിതാഗ്രഹത്താൽ

കഴിച്ചു ദുഷ്ടൻ സമനുഷ്യഭാവം 30
ഭയാനജന്തു പ്രകൃതിപ്രവൃത്തി
എടുത്തു നിൻെറ രുധിരം ധരിച്ചു
ക്ഷമിച്ചു നീ ഭൂതലമാർത്തിപൂണ്ടു

നാശോന്മുഖമെന്നതുയുമത്ഭുതം മേ 31
ആകാശ ദീപപ്രളയം വരാതെ
വെളിവു നൽകുന്നതിനെന്തു മൂലം
കോപിച്ചു മേഘസ്തനിതം വിനീതി

പ്രാപിച്ചതിപ്പോളിളകാത്തതെന്തു്? 32
ആയുസ്സുതന്ന സ്വരധീശ്വരന്ു

ആയുസ്സ് പാരം ക്ഷിതിയിൽക്കളഞ്ഞു.
ആ ഭോഷനം ദുഷ്കൃതമെന്നറച്ചാൽ

തത്സാമ്യമെന്തശ്രുതമേഷകാലം 33
അനന്തദേവ പ്രതിഘാതകത്തി.
നനന്തദോഷം സമഖണ്ഡബന്ധ
ഈ മൂന്നുകൂട്ടം കൃതനിർവ്വികാരം

നീരൂപിയാതെ വൃജിനംതികച്ചു 34
മനുഷ്യരാക്രിയകളൊക്കെയേവം
നിന്നോടുകാട്ടി സ്ഥിരദുഷ്ടഭാവാൽ
ദേവൈകപുത്ര ക്ഷമയാസദുഃഖം

മാലാഖമാരേ വരുവിൻ സഹായം 35
എന്റെ സുഖം ജീവനു തുല്യരത്നം
ഇദംശോതദാഖ്യം പറയുന്ന നേരം
ഇരുണ്ടുനേത്രം ബലഹീനദേഹം

നിന്നോടുകൂടെ ഗമനം തുടങ്ങി 36
എന്റെ സുഖം നീ പരനാൽ മനസ്സിൽ
ആനന്ദലാഭം മമ ഭവ്യമില്ല
നിൻജീവനിപ്പോൾ മരണം ഗമിച്ചു

ത്വയാവിനാ ഞാൻ ശവമായ് ചമഞ്ഞു 37
എല്ലാം കൊടുത്താൽ വിലയാവലഭ്യം
മേ പുത്ര നീ രത്നമിനിക്ക പോയാൽ
വലഞ്ഞ ഞാൻ സന്തതവും മനസ്സും

മുട്ടീവിധം തല്പരമെത്രരൂക്ഷം! 38
നിൻകല്പനാ സർവ്വവശസ്ഥരീശാ
മാലാഖമാർ നിൻപ്രിയമെന്തുനോക്കം!
എന്തിന്നിതൊക്കെ സുത! നീ ക്ഷമിച്ചു

ഒരക്ഷരംകൊണ്ടിതു മാറുമല്ലോ 39
ദോഷക്ഷതം പോക്കുവതിൻ ചികിത്സ
ചെയ്വാൻ സമർത്ഥൻ ക്ഷിതിയെ പ്രവിഷ്ടൻ
നിന്റെ ശരീരം സകലം മുറിഞ്ഞു

തളർച്ചയും ദുർബലവും മുഴുത്തു 40
നിന്റെ ക്ഷതംകൊണ്ടു ക്ഷതം ശമിക്കും
നിന്റെ ക്ഷയത്താൽ ക്ഷയവും ക്ഷയിക്കും
കൊള്ളാമതിൻ ലാഭഫലം രസിക്കും

ആ മാനുഷർ വൈരികളെന്നസഹ്യം 41
ഭൂലോകദോഷം കഴുകീട്ടാനായ്
നിന്റെ ശരീരം രുധിരം കൊടുത്തു
നിന്റെ ശ്രമം പാപിയുടന്മറന്നു

കുളിക്കുമെച്ചേററിലറപ്പുറുത്തു 42
മനുഷ്യവർഗ്ഗം പ്രതിചിത്തദാഹം
നിന്റെ വിനാശം ഫലവും സുഭദ്രം
പാവംകളഞ്ഞു പ്രിയ ഭാജനങ്ങൾ

നന്നാകുമെന്നോ മനസിൽ ഗ്രഹിച്ച് 43
എല്ലാമറിഞ്ഞിട്ടറിയാത്തപോലെ
സ്നേഹം ഭവിപ്പാൻ പരിതാപമേറു
പാപികടങ്കൊണ്ടതു വീട്ടുവാനും

ചോരൻ യഥാ ദുഷ്കൃതപാത്രമായി 44
നിന്റെ ക്ഷമകാര്യ സമസ്തമാകെ
വരുത്തിയാലും ഫലമൊപ്പമോ ചൊൽ
ഈ മൂന്നുലോകം നരവർഗ്ഗമൊക്കെ

പങ്കം സമസ്തം മണിരത്നവും നീ 45
നിൻദർശനം സ്നേഹതമസ്സനീക്കി
കൈകെട്ടി നിന്റെ ചമയം പറിച്ചു
നിൻസ്വേദവും ചോരയുമുദ്ധരിച്ചു

സുതാപവും സുശ്രമവും വരുത്തി 46
നിന്റെ പ്രിയത്തിൻ ചമയം വിശേഷം
കാണുംവിധൌ കഷ്ടമതെന്നനൂനം
പട്ടംതലയ്ക്കുള്ളതുമുള്ളരണ്യം

വണ്ണമുഖത്തിന്നടികൊണ്ടുനീലം 47
കൈരണ്ടുമാണിത്തുളയാൽ മുറിഞ്ഞു

സർവ്വാംഗമൊക്കെ ക്ഷതമായ്ച്ചമഞ്ഞു
നിന്റെ പ്രിയത്തിൻ നിലയെത്തുവാനോ

വിലാവു കുന്തം മുനയാൽത്തുറന്നു 48
നീയോടിപ്പോമെന്നൊരു ശങ്കയാലോ
ഇരുമ്പു നിന്റെ ചരണേ തറച്ചു
നിൻ സ്നേഹസാദ്ധ്യം രിപു ബാദ്ധ്യവാലേ

കഴിച്ചതെല്ലാമനുക്രമമായി 49
മഹാതലക്കത്തളു നിർവ്വികല്പം
വരുത്തി രക്ഷാനിയമം വിചാരം
ഈ കുഞ്ഞിനാൽ ദുഷ്കൃതമാറുപോകും

ധർമ്മം പരക്കും ശുഭവും ഭവിക്കും 50
മനോജ്ഞനേത്രം തമസാവിരൂപം
കടാക്ഷമൊന്നും പ്രഭയോടുകൂടെ
നീ നോക്കുമെങ്കിൽ നയനം തെളിഞ്ഞു

കാണും ഗുണം ദുഷ്കൃതവും സ്വരൂപം 51
അറെയ്ക്കുമെല്ലാം ദുരിതാന്ധകാരം
കണ്ണീരുകൾകൊണ്ടു വരും വിശുദ്ധി
തല്ക്കാഴ്ചയാൽ ശിഷ്യനറിഞ്ഞുറെച്ചു

സ്വദുഷ്കൃതം കണ്ടു കരഞ്ഞുപോക്കി 52
സർവ്വം ഭവിപ്പാൻ വശമുള്ള നാവേ
മിണ്ടാത്തതെന്തുത്തരമെന്തു ചൊൽക
ദോഷം പൊറുക്കാ നരസങ്കടങ്ങൾ

എല്ലാമൊഴിപ്പാൻ മതിവാക് പ്രമാണം 53
നിൻവാക്കു ജീവൻ ഗുണവാഹമായ
സർവ്വൗഷധം സൽഗുണകാരണം നീ
മിണ്ടാത്തതെന്തേ ക്ഷയകാലമായി

നിന്നാലുപായം ഭുവനാദികൾക്കു 54
മിണ്ടാത്തനേരം കൃതകർമ്മമോർത്തു
മിണ്ടുംവിധൗതാൻ തനുഭീധരിച്ചു
പാപം ക്ഷമിച്ചു ച്യുതമർത്ത്യരാർത്തി

ഉൾക്കൊണ്ടു വേഗം വരുവിൻ സമീപേ 55
പാപഭയം നീക്കിയടുത്തുകൊൾക
മൃദുത്വമുണ്ടെന്നതു് ബോധമോർക്ക
ആട്ടിൻഗുണംപോൽ സുമൃദുസ്വഭാവം

കണ്ടെത്തുമിപ്പോൾ കഠിനം സുദൂരെ
വിശ്വാസസത്യം മനസി ഗ്രഹിക്ക 41
ചെന്നാലുമിപ്പോൾ കരുണാവകാശം
സിംഹം യഥാ ശങ്കിതനാകുമീയാൾ

ഭയങ്കരം നീയുടനെ വരാഞ്ഞാൽ
ഖഡ്ഗം തലാചായ്ച്ചവനുവാദമോടും 42
നീ ചെയ്തതെല്ലാം ദയയാൽ പൊറുക്കും
അഴിഞ്ഞു ചിത്തം വരിക പ്രിയത്താൽ

നിൻവൃത്തികൾക്കുത്തരമെന്തു കാൺക
കൺകൊണ്ടുപാർക്കും തഴകം വരുമ്പോൾ 43
അങ്ങേ പ്രിയം കണ്ടഴിയാത്തതെന്തേ?
ഉള്ളംതുറന്നു ചതിയൊട്ടുമില്ല

തൻ ചങ്കിലും ചേർപ്പതിനാശയുണ്ടു്
അതിന്നു യോഗ്യക്രിയകൾ നിനക്കു- 44
മില്ലെന്നതോർത്താൽ ചരണം പിടിക്ക
ഇക്കാൽ ഗ്രഹിച്ചാൽ കഴുകും കൃതത്തിൻ

കറയതിൽനിന്നു വരുന്ന രക്തം
ദേവത്വസിംഹാസന പുണ്യദേഹം 45
മുത്തുന്നു ഞാൻ സർവ്വ മനഃപ്രിയത്താൽ
നിൻചോരയാൽ ഭൂമി നനഞ്ഞകാലം

മയം ധരിക്കും സുകൃതം ഫലിക്കും
നിന്റെ ക്ഷതം മിന്നിയ പത്മരാഗം 46
ദ്യോവിൻ ജനത്തിൽ സുഖമാവഹിക്കും
ആദിത്യനേക്കാൾ ബഹുരശ്മിയാലും

അററംവരാതെ സതതം വിളങ്ങും
ചെയ്ത്താൻ സുതന്റെ മുറിവാൽ മരിഞ്ഞു 47

തൻമൃത്യുവാലും മരണം വരിച്ചു
രണ്ടിൻബലം കെട്ടതിതിൻ സഹായം
മോക്ഷത്തിലെ വാതില്വ നീ തുറന്നു
ഞങ്ങൾക്കുമേലിൽ സുഖവാദമാവാൻ 48

ഈവണ്ണമമ്മ പ്രിയമോട്ട ചൊന്നാൾ.
ആ രണ്ടു ദുഃഖം നിയതം മനസ്സിൽ
നമ്മേ ഗ്രഹിപ്പിച്ചരുളേണമമ്മേ.

---

ഒന്നാംപാദം

— (*) —

സത്വരം=വേഗത്തിൽ, ശോഭാനിധേ=ശോഭക്ക ഇരിപ്പിടമേ, എന്മനസ്തമസ്സൊക്കെ=എൻെറ മനസ്സിലെ ഇരുട്ട് (അറില്ലാച്ച) മുഴുവനും, വാനവർ=ദേവന്മാർ, ഇത്ഥം=ഇപ്രകാരം, റമ്പാന്മാരുടെ=വലിയവരുടെ (ഒരു സ്ഥാനം), സഞ്ചയം=കൂട്ടം, വർദ്ധനൻ=വർദ്ധിപ്പിക്കുന്നവൻ, അഗ്രേസരൻ=മുമ്പൻ, തപോനിധി=താപസൻ, ഗുണാന്വിതൻ=ഗുണത്തോടുകൂടിയവൻ, വാരം=ആഴ്ച, സാരസ്യം=രസത്തോടുകൂടിയിരിക്കുക, സാദം=തളച്ച്, സംപൂർണ്ണമംഗലൻ=നിറഞ്ഞ മംഗളമുള്ളവൻ, അനാദി=ആദിയില്ലാത്തവൻ, സ്വസ്ഥാനനാഥൻ=സ്വർഗ്ഗസ്ഥിതൻ, അദ്വയൻ=ഏകൻ, അനരൂപരൂപവും=രൂപമില്ലാത്തവൻ, തിട്ടതി=ദുഃഖം, ഭൂതമായി=സംഭവിച്ചതു്, ചിത്രചിത്രം=ആശ്ചര്യം, തദാ=അപ്പോൾ, അക്ഷയം=നാശമില്ലാത്തതു് (ഉത്ഥാനം ചെയ്ത ആത്മാവിൻെറ ഗുണങ്ങൾ), ദീപ്തി=പ്രകാശം, ലഘുത്വം=ഏററവും, സൂക്ഷ്മം=സാധാരണ കണ്ണുകൊണ്ടുകാണാൻ സാധിക്കാത്തതു്, ധീ=ബുദ്ധി, സ്വസാദൃശ്യം=തൻെറ സാദൃശ്യം, പരൻ=ശ്രേഷ്ഠൻ, അഖനിയതിൽ=ഭൂമിയിൽ വലയുംവിധൌ=വലയുമ്പോൾ, ഭൂതത്രാണത്തിനു്=ഭൂമിയിലുള്ള മനുഷ്യരെ രക്ഷിക്കുന്നതിനു്, ഭൂതനാഥൻ=ജീവജാലങ്ങളുടെനാഥൻ സതതാനന്ദം=എപ്പോഴും ആനന്ദത്തോടുകൂടിയ, മേ=എനിക്കു്, എൻെറ, അസമേശൻ=അതുല്യനായ ഈശ്വരൻ, അഖിലേശ്വരൻ=എല്ലാററിൻേറയും ഈശ്വരൻ, നിന്ദാഭാജനം=നിന്ദക്കുപാത്രം, നി

രാമയം=ദുഃഖംകൂടാതെ, അധോലോകം=താഴെയുള്ളലോകം, നിഷ്ഠൂരികന്മാർ=ദുഷ്ടന്മാർ,

### അറാത്തായിൽ

വാരി=വാരിഷ്യല്ല്, വൈരസ്യം=രസമില്ലായ്മ, വ്യോമം=ആകാശം, വ്യാഘ്രം=പുലി, നക്ര ചക്ര മകരാദി=മുതല മത്സ്യങ്ങൾ, കാകനി=പച്ചയുംപഴുത്തതുമായ ഫലങ്ങൾ, ബന്ധം=ദുഃഖം രിപു=ശത്രു, പൈ = വിശപ്പ്; അൻവീരോദിത് = ദയയോട അക്ഷിഗോചരം=കണ്ണിന്റെ വിഷയം, ദാനം=കൊടുക്കപ്പെട്ട, ഈഷൽ=മാററം, ദുഃഖം, നിർവ്വിശേഷം=വിശേഷത്തോട കൂടാത്തത് ധൃതി=ചിത്തസ്ഥിതി, അനന്തരം=പിന്നീട്, നാസ്തി=ഇല്ല താപവാരി = ദുഃഖമാകുന്ന വെള്ളം, അസുരകൾ = അസുരന്മാർ

### രണ്ടാം പാഠം

പെൺകുലമൌലി=സ്ത്രീവംശത്തിന്റെ അലങ്കാരം, കുണ്ഠരായ്=ദുഃഖിതരായി, സാരരഹിതരായി=സാരമില്ലാത്തവർ, മംഗലനാദം=മംഗളമായശബ്ദം, പത്രവസ്ത്രം=ഇലകൊണ്ടുള്ള വസ്ത്രം, വചിച്ചു=പറഞ്ഞു, പ്രസൂതി=പ്രസവം, മൃഗവാസ=മൃഗങ്ങൾ താമസിക്കുന്ന സ്ഥലം, ഇഷ്ടവാരിധി=അഭീഷ്ടങ്ങളുടെ സമുദ്രം, ദയാലാഭം=കരുണ ലഭിക്ക, തവ=നിന്റെ, ആർത്തി=ദുഃഖം, അവധിഹീന=അതിർത്തിയില്ലാത്ത, ത്രാണം=രക്ഷ, ജന്മനിഭൃത=ജന്മത്തിൽ ഉണ്ടായ, ലോകൈകനാഥൻ=ലോകത്തിന്റെഒരേഒരുനാഥൻ

### മൂന്നാം പാഠം

വൃഷ്ടി=മഴ, സൂര്യാഗ്രേസര പ്രത്യക്ഷനക്ഷത്രം=ഉഷാകാലനക്ഷത്രം, അഹസ്സ =പകൽ, ദ്രുതം=വേഗം, ഘനവാഹമേഘം=ഘനം വഹിക്കുന്ന മേഘം, ചിത്താപഹാര = മനസ്സിനെ അപഹരിക്കുന്ന, സ്ത്രീവര=സ്ത്രീകളിൽവെച്ചു് ശ്രേഷ്ഠാ, നൈർമ്മല്യം=പരിശുദ്ധി, ഭാജനം=പാത്രം, കാപ്പാനായി=രക്ഷിക്കാൻ, സ്വന്നിധി=സ്വർഗ്ഗത്തിന്റെ നിധി, സർവ്വഭൂതർ=എല്ലാ ജീവജാലങ്ങളും, ബുദ്ധിപ്രഭാ=ബുദ്ധിയുടെ പ്രകാശം, ദൈവമംഗലം=ഈശ്വരന്റെ നാമം, ശ്രേണി=കൂട്ടം, നിയതി=നിശ്ചയം, ചേതസി=മനസ്സിൽ, ഘൃതം=നെയ്യ്, ഘൃണ=കരുണ, പുഷ്കരൻ=ശക്തൻ, വൃന്ദം=കൂട്ടം, ശു

ശ്രൂഷയാ=ശ്രുശ്രൂഷകൊണ്ടു്, സൎവ്വശസാക്ഷിണി =ഈശ്വരന്റെ സാക്ഷി, ഉപേക്ഷാപേക്ഷ=ത്യജിക്കലും ആശ്രയിക്കലും ശങ്കാ= സംശയം, ദ്യോവിൽ=ആകാശം, സ്വർഗ്ഗം, നിൎവ്വൈഷമ്യ=വൈഷമ്യം കൂടാതെ, ശില്പമായൊക്കെ=ഭംഗിയായിട്ട്, ചിൽപുരുഷൻ =ജ്ഞാനസ്വരൂപൻ,

നാലാം പാദം

തുമ്പം=ദുഃഖം, അബ്ധി=സമുദ്രം, അദ്രി=മല, സ്വർന്നിധി=സ്വർഗ്ഗത്തിലുള്ളനിധി, മനിഷ്ടം=പ്രതിനിധി, ദൂത്യം (ദൌത്യം)=ദൂതന്റെ പ്രവൎത്തി, ദത്തം=കൊടുക്കപ്പെട്ടു, ഏകത=ഐകമത്യം, വൃത്യാശ=പ്രവൃത്തിയിലുള്ള ആഗ്രഹം, സത്വമായ=നല്ലതു, അഭൂതപൂർവ്വം=മുമ്പു് ഉണ്ടാവാത്തതു്, ആലോഹം=ദൈവം (സൂറിയാനി) വൃദ്ധത=വാൎദ്ധക്യം, മനു=മനുഷ്യൻ, നരാദി=മനുഷ്യൻ തുടങ്ങിയ ശ്ലാമ=സമാധാനം (സൂറിയാനി), കന്നി=കന്യക, സ്നിഗ്ദ്ധഭൃത്യർ =സ്നേഹമുള്ള ഭൃത്യൻ, ക്ഷുത്തു=വിശപ്പു്, ഉദരസ്ഥ=ഉദരത്തിലുള്ള സൂതിമാസം=പ്രസവിക്കുന്നമാസം.

അഞ്ചാം പാദം

നൂതനം=പുതിയതു്, തന്മഹീപതി=ആ രാജാവു് (അതിന്റെ) ഗോഷ്ഠാനം=തൊഴുത്തു്, പഞ്ചവിംശതി=ഇരുപത്തഞ്ചു്, സൂര്യോപമാനം=സൂര്യനോടുതുല്യൻ, മേദിനി=ഭൂമി, സഞ്ചയം=കൂട്ടം, രജനി=രാത്രി, അമേയൻ=അളക്കവാൻ വയ്യാത്തവൻ, അനന്തം= അവസാനമില്ലാത്തതു, നമനം=നമസ്കാരം, പൂർവ്വദൃഷ്ടശോഭാന്വിത=മുമ്പുകണ്ട ശോഭയോടുകൂടിയ, പ്രസൂതി=പുത്രൻ, ഗാംഗേയം=സ്വർണ്ണം, ശാസ്ത്രോക്തരം=ശാസ്ത്രത്തിൽ പറഞ്ഞതു്, ജാതം= ഉണ്ടായതു്, ഇക്ഷിതാവു്-ഭൂമിയിലുള്ള, താരം=നക്ഷത്രം, പുകിന്നു=പുകഴ്ത്തി, സ്തുതിച്ചും, ആനനം=മുഖം, ദേവജൻ=ദൈവപുത്രൻ, പരൻ=ശ്രേഷ്ഠൻ, സുപ്രതീക്ഷാഗുണം=നല്ലപ്രതീക്ഷാഗുണം അകക്കാമ്പു്=മനസ്സു്, ജ്ഞാനദൃശാ=ജ്ഞാനദൃഷ്ടിയാൽ, ഭൂനരൻ ഭൂമിയിലെ മനുഷ്യൻ, ദുഃഖാസി=ദുഖമാകുന്ന വാൾ, സ്നിഗ്ദ്ധൻ =സ്നേഹമുള്ളവൻ, തദ്ധേതു=ആകാരണം,

### ആറാം പാഠം

പുരോഗാമി=മുമ്പിൽ ഗമിക്കുന്നവൻ, ആസ്ഥ=താല്പര്യം, തിട്ടതി=ദു:ഖം, ഉന്നതാദ്രി=ഉയരമുള്ള മല, ദേവദത്തം=ദേവൻ കൊടുത്ത ദുർമ്മതം=ചീത്ത അഭിപ്രായം, നരാമയം=മനുഷ്യന്റെ രോഗം. ശതപത്തി=ശതാധിപൻ, അക്ഷോഭ്യൻ=ഇളകാത്തവൻ, വ്യാധികൻ=രോഗി, പര്യങ്കം=കട്ടിൽ, ആടലോടെ=ദുഖത്തോടെ, തേററത്താൽ=വിശ്വാസം, ത്രാതാവ്=രക്ഷിതാവ്, ത്രിംശത്=മുപ്പതു്, അതീന്ദ്രിയങ്ങൾ=ഇന്ദ്രിയത്തെ കവിഞ്ഞതു്, നിർവ്വികല്പൻ=മാററമില്ലാത്ത.

### ഏഴാം പാഠം

ദ്വാദശം=പന്ത്രണ്ടു്, അത്ഥഭാവം=സമ്പത്തിലുള്ള ആശ, അനാലം=പാപമില്ലാത്തതു്, ധാത്രി=ഭൂമി, ദൈവവൈകത്വം=ദൈവത്തിന്റെ ഏകത്വം, ചേതസ്താപം=മനസ്താപം, പരാകൃതം=ഉപദ്രവം ഭീവഹങ്ങൾ=ഭയമുണ്ടാക്കുന്നതു്, തോഷിക്കം=സന്തോഷിക്കം, ആത്തി=ദുഖം,

### എട്ടാം പാഠം

തൽകൃതം=അവൻ ചെയ്തതു്, നിർണ്ണയം=നിശ്ചയം, ലോകാത്ഥം=ലോകത്തിനുവേണ്ടി, ആരണ്യം=കാട്ട്, ദേഹി=ആത്മാവ്, ക്ഷാളനം=കഴുകൽ, മിഞ്ചൽ=ശേഷിച്ചതു്, ഭൂവാത്ത=ലോകവാത്ത, നാമാത്ഥം=പേരിന്റെ അത്ഥം, അല്ലൽ=ദു:ഖം, സുലോകം=നല്ല ലോകം, ഭൂമൃന്ത്യം=ഭൂമിയുടെ അവസാനം, ഖേദാവദ്യം=ദുഖം, ഏവം = ഇപ്രകാരം, വപുസ്സ് = ശരീരം, പ്രഭാവം = മഹാത്മ്യം, ഖേധാവു=സൃഷ്ടികത്താവ്, അഹം=ഞാൻ.

### ഒമ്പതാം പാഠം

ഭ്രാതാവിന്നാമയം = സഹോദരന്റെ ദുഃഖം, ഉടയോൻ = നാഥൻ, ത്വല്പിതാവു=നിന്റെ പിതാവ്, രന്ധ്രത്തിൽ=പഴുതു്, ത്രാതാവ്=രക്ഷിക്കുന്നവൻ, കല്മഷം=പാപം, വാസരം=ദിവസം, കൃതം=ചെയ്യപ്പെട്ടതു്, ആവഹിക്കം=ഏടുക്കുക (ഉണ്ടാവുക), നരാധമൻ=നീചമനുഷ്യൻ, പ്രത്യത്ഥി=എതിരാളി, നീചകൻ=നീചൻ, ഒട്ടനേരമമോഷയായി=കുറച്ചുനേരം മിണ്ടാതെ, വധൂത്തമം=ഉത്തമസ്ത്രീ, തദ്വിരോധം=അവനോടുള്ള വിരോധം, പ്രതിശ്രുതി=പ്രതിജ്ഞ.

### പത്താം പാഠം

പുളിയാത്തപ്പം=പുളിക്കാത്ത അപ്പം. അക്രൂരം=ക്രൂരതയില്ലാത്ത, ദ്രുതം=വേഗം അന്തർവ്വികാരം=ഉള്ളിലുള്ള വികാരം, അഗോചരം=കാണാൻ സാധിക്കാത്തത്, ദത്തമായ=കൊടുക്കപ്പെട്ട, തദ്രൂപം=അതിൻെറ രൂപം, ഇന്നിശി=ഈരാത്രി, മരണാധി=മരണദുഃഖം, പ്രഭോത്തമൻ=പ്രഭകൊണ്ടു ശ്രേഷ്ഠൻ, ക്ഷതജം=രക്തം, സ്വേദം=വിയർപ്പ്, ജഗത്രയം=മൂന്നുലോകം, ത്രാണം=രക്ഷ, സർവ്വസൽനിധി=എല്ലാനന്മയുടേയും ഇരിപ്പിടം, ഊഴി=ഭൂമി, നിർമ്മരിയാദ=മര്യാദ ഇല്ലായ്മ, ദുഖകൂഛർറം=വലിയ ദുഃഖം, ഖലൻ=ദുഷ്ടൻ, അഴൽ=ദുഃഖം, ഭൂമഹാദോഷം=ഭൂമിയിലുള്ള ദോഷങ്ങൾ,

### പതിനൊന്നാംപാഠം

താമസി=ഇരുട്ടുള്ളരാത്രി, ആകാന്ധകാരം=ആകാത്ത ഇരുട്ട്, അല്ലൽ=ദുഃഖം, ആയങ്കച്ചുങ്കം=നികുതി,

### പന്ത്രണ്ടാംപാഠം

ആണ്ടവൻ=ദൈവം, ദത്തം=കൊടുക്കപ്പെട്ടത്, ചവളം=കുന്തം. വേൽ=ആയുധം, ചരണം=കാല്, നിർമ്മലാംഗി=നിർമ്മലമായശരീരത്തോടുകൂടിയവൾ, തസ്മാൽ=അതുകൊണ്ട്.

### പതിമൂന്നാംപാഠം

വേല്ലസം=നുണ, പേശി=പറഞ്ഞു, ഖണ്ഡമായി=ദുഃഖമായി, മനോസംഭ്രമം=മനസ്സിൻെറ സംഭ്രമം

### പതിനാലാം പാഠം

പുരേ=നഗരത്തിൽ, പ്രാർത്ഥിതം=പ്രാർത്ഥിച്ചത്, ഭൂമ്യന്ത്യത്തോളം=ഭൂമിയുടെ അവസാനംവരെ, പർവ്വതാഗ്രേ=പർവ്വതത്തിൻെറ ഉച്ചിയിൽ, അസ്തമമഹത്വം=അസ്തമിച്ച മഹത്വം, പാവകരൂപം അഗ്നിയുടെ ആകൃതി, ദേവജൻ=ദേവപുത്രൻ.
പാനമത്ത്=കുടിച്ചതുകൊണ്ടുള്ള മത്ത്, നിരുപകാരം=ഉപകാരമില്ലാത്തത്, മഹി=ഭൂമി.

### വ്യാകുലപ്രബന്ധം

അദീനം = ദുഃഖം കൂടാതെ, ലോകദോഷോത്തര = ലോകദോഷത്തിൻെറ പരിഹാരം, ദുഃഖാബ്ധി=ദുഖസമുദ്രം, വധു = സ്ത്രീ,

സമന്തസ്സ്ഥിത = ചുററും, ജലഗർഭമേഘം = കാർമേഘം, സരസോവിഭേദാൽ=സരസിന്റെ പിളർപ്പ്കൊണ്ടു്, നിരൂപണാവാഗ്=നിരൂപണരൂപമുള്ള വാക്കു്, നിയതം=നിശ്ചയം, സ്വാരസ്യപ്രകാരം = സ്വാരസ്യം, ഹിംസകഭൂമി = കൊലക്കളം, ദയാവിഹീനം = ദയകൂടാതെ, ശ്രമനീതൻ = വിഷമിച്ചുകൊണ്ടുവരപ്പെട്ടവൻ, പിതാമഹന്മാർ = പൂർവ്വപിതാക്കന്മാർ, തത്സന്തതി=അവന്റെ സന്തതി, ദൃഷ്ടപൂർവ്വം,=മുമ്പുകണ്ടതു്, ബഹുപ്രദന്മാർ=ധാരാളം കൊടുക്കുന്നവർ, വിദയം=ദയകൂടാതെ, ബീജം=വിത്തു്, രസോനം=രസമില്ലാത്തതു്, പ്രഭൂതം=ധാരാളം, പ്രഭൂഹിംസ=പ്രഭുക്കന്മാരുടെ വധം, ശസ്ത്രം=ആയുധം, അക്ഷീണം=ക്ഷീണം കൂടാതെ. അഞ്ജലി=കൂപ്പുകൈ, കപോലം=കവിൾത്തടം, ഭത്സനങ്ങൾ=ചീത്തപറയൽ, മനസാഗൃഹീതം=മനസിനാൽ ഗ്രഹിക്കപ്പെട്ടതു, മനോഗതവ്യാധ്യമിതം വചസ്സാൽ=മനസിലുള്ള ദുഃഖംകൊണ്ടു അളവററ വാക്കുകൊണ്ടു്, പ്രസൂനജാതം=പൂക്കളുടെ കൂട്ടം, രിപുപീതമായി ശത്രുകുടിച്ചതു്, തപനം = ചൂടുപിടിക്ക, അയോഘനം=ഇരുമ്പിന്റെ കട്ട, ആഹതൻ=അടിക്കപ്പെട്ടവൻ, ശിശുമേഷം=ആട്ടിൻകുട്ടി, ചിത്തലാല്യൻ=മനസിനാൽ ലാളിക്കത്തക്കവൻ, ജലതാ=നാണമില്ലായ്മ, ചലത=ചാഞ്ചല്യം, ഉൽഭ്രമിച്ചു=ഉള്ളിൽ പരിഭ്രമിച്ചു, കരുണാഹതതയാൽ=ദയയുടെ പ്രവേശംമൂലം, ദത്തവാനായ് കൊടുത്തവൻ, ഭയോനജന്തു=ഭയമില്ലാത്ത ജന്തു, മേഘസ്തനിതം=ഇടിമുഴക്കം, വിനീതി=വിനയം, സ്വരധീശാരന=സ്വർഗ്ഗസ്വർഗ്ഗാധിപൻ അശ്രുതം=കേൾക്കാത്തതു് പ്രതിഘാതകം=നശിപ്പിക്കുന്നതു വൃജിനം=ദുഃഖം-പാപം, തദാഖ്യം=ആ പേരു്, തപയാവിനാഃ ന്നോട്ടുകൂടാതെ, വിലയാലഭ്യം=നാശത്തിലും കിട്ടാവുന്നതു്, രുച്യം = ഇഷ്ടപ്പെട്ടതു്, സ്വരീശൻ = സ്വർഗ്ഗനാഥൻ, പ്രവിഷ്ടൻ=പ്രവേശിച്ചവൻ, ക്ഷതം=മുറിവു്, സഹ്യം=സഹിക്കാവുന്നതു്, സുഭദ്രം=മംഗളം, ബാഷ്പം=കണ്ണു്, തമസാ=ഇരുട്ടിനാൽ, സ്വദുഷ്കൃതം=സ്വന്തം പാപം, ഭുവനാദികൾ=ലോകം മുതലായ, കൃതകർമ്മം=ചെയ്തപ്രവൃത്തി, ച്യുതമർത്ത്യർ=അധഃപതിച്ച മനുഷ്യൻ, സുദൂരെ=വളരെ ദൂരത്തിൽ കൃതം=ചെയ്തതു്, പത്മരാഗം=ഒരുതരം രത്നം.

---

# മരണപർവ്വം

അന്തഗൃഹമേ പാർത്ത കേൾക്കസ്മരിക്കഹോ! 1
അന്തനരാമയ ധീചാരവും

ഭാഗ്യവിനാശന ഭീതി മഹാവധെ! 2
വാഗമിതാർത്തിദ സമയമെ.

വിഷ്ടപെ നിശ്ചയമംഗലമില്ലയ്യോ- 3
അക്ഷോഭ്യമില്ലയ്യോ ഭൂമിനാഥ!

സുരസമൊക്കെയുമുടനൊടുങ്ങുവാൻ 4
കാരണമെന്തയ്യോ? എന്തുമൂലം

ധരിത്രിയിൽ വാഴവാനല്പകാലത്തിന്ന്- 5
മെയ്യുംവപുസ്സുടത്തേനൊ

തന്നകാലത്തിന്നുലോകസുഖങ്ങളെ- 6
ഞാൻ സുഖിച്ചീട്ടുവാൻ ജീവിച്ചനൊ

ഭോഗ്യമുക്താദികൾ സംഹതമായിട്ടുവാൻ- 7
സമയല്പത്തിന്നു ക്ലേശിച്ചേനൊ

ഇപ്പുരവശത്തിലൊക്കെ വെടിയണം- 8
ഇപ്പോളെന്തു ക്ഷണമടുത്തല്ലൊ.

ഇപ്പോളിന്ദ്രിയങ്ങളാലുള്ള മോദങ്ങൾ- 9
ഉപേക്ഷചെയ്തിട്ടു പൊയ്ക്കൊള്ളണം.

ഈ വേറുപാടതിരൌദ്രമെന്ന വേണ്ട- 10
തല്പൽദുഃഖമില്ല ഹാ! ഹാ! പാപം.

മിത്രപ്രഭാ നിധിയസ്തമിച്ചീടിലും- 11
രാത്ര്യവസാനമുണ്ടായ്‌വരും.

രാത്രിമേജീവൻ ഭവിച്ചീടും വിധൌ. 12
ധാത്രിമുഖം പുനർഭവിക്കമൊ?

വൃഷ്ടി വർഷിക്കിലും ദുർദ്ദിനം നീങ്ങിപ്പോം. 13
വർഷമൊടുങ്ങീട്ടു വേനൽവരും.

എന്നുടെ ചിത്തത്തിൽ വ്യാപിച്ച ദുഃഖങ്ങൾ- 14
പിന്നെയപ്പോലെതെളിയുമോ?

നഷ്ട ചന്ദ്രൻ പ്രഭാഹീനനായീടിലും- 15
പുഷ്ടമാകുമുടൻ പൂർണ്ണേന്ദുവായ്

ദുഃഖപ്രളയവിധി കഴിഞ്ഞിട്ടിനി- 16
സുഖമുണ്ടാകുമോ? മേ ദൈവമെ!

രസകാലം മമ ഭൂതലത്തിൽവരാ- 17
വാസമററത്തിലായ്ക്കഴിഞ്ഞിത്.

ക്ഷണമടുത്തു ജീവനമകന്നുപോം- 18
പ്രാണനെപ്പാർപ്പിപ്പാൻ കഴിവുണ്ടോ?

ഔഷധമൊക്കയും നിഷ്ഫലം സേവിച്ചു- 19
ഭിഷഗ്വിദ്യയ്ക്കൊരുപായമില്ല.

ആമയശക്തിയാൽ ബലക്ഷയംകൊണ്ടു്- 20
കൊൾമയിക്കൊള്ളുന്ന വായുമുട്ടി.

വാതപിത്തകഫനിലകൾനീങ്ങിപ്പോയ്- 21
തദ്ശ്ലേഷ്മത്താലും ശ്വാസംമാറും.

ഗാത്രംതണുക്കുന്നു നാഡിസ്തംഭിക്കുന്നു- 22
ശീതസ്വേദമൊലിക്കുന്നിതയ്യോ!

നേത്രമിരുണ്ടു ജിഹ്വയും തടിച്ചുപോയ്- 23
ഇന്ദ്രിയമൊക്കെ വശംകെട്ടഹോ.

ദീർഘശ്വാസം വലിച്ചത്യന്തവേദന- 24
പാൾവശം വലയിക്കുന്നിപ്പോൾ

പ്രാണനകലുവാൻ ലക്ഷണമായുള്ള- 25
ദണ്ഡമെല്ലാമുണ്ടു നാശമുടൻ.

ഭാസ്കരാഹസ്കര സൂര്യപ്രഭാകര- 26
ഭാസ്വന്നഹർപ്പതെ ഭൂദീപമെ!

ഇത്രകാലമെനിക്കുദിച്ചു ശോഭിതൻ- 27
രാത്രി നാശംചെയ്തു ഗ്രഹപതെ.

നിത്യകാലത്തിന്നായസ്തമിച്ചീടുമൊ? 28
മാർത്താണ്ഡദ്യുമണെ! ചിത്രഭാനൊ!

ഇനിമേലിത്തവ രശ്മികൾകണ്ടു ഞാൻ 29
സന്തോഷിപ്പാൻ മമ ഭാഗ്യമില്ല.

മഹോഷ്ണത്താൽ രവിദാഹം വരുത്തിയ- 30
മഹിക്കാശ്വാസമെ ശീതമേറും

ലയത്തിലെപ്പൊഴുമുത്ഭവിച്ചീടുന്ന- 31
വ്യയാവ്യയവികാരകാരമെ!

മേദിനീ ചുഴവും നീ ഗമിച്ചീടുന്നു- 32
ദ്വാദശമാർഗ്ഗം കഴിക്കുന്നിയെ.

അബ്ദമാദിത്യൻ നീ മാസങ്ങൾ ഭേദിക്കും. 33
ഉദധിപാലനം ചെയ്തുകൊള്ളും.

നിന്നുടെ ശീതാംശു സൂക്ഷിച്ച ഭാവിയിൽ 34
എന്നുടെ ദൃഷ്ടിതെളിവു വരാ.

ചന്ദ്രമാ നിൻ പ്രഭാ നഷ്ടമെനിക്കല്ലോ. 35
നിന്നെ മേലിൽ ഭുവി കണ്ടുകൂടാ.

എന്നുടെ ജീവിത കാലമീ ശാലയിൽ- 36
ഇന്ദു നീയെണ്ണുവാൻ യോഗമില്ല.

സപ്തദിനങ്ങളെ വിശേഷിക്കുമതി- 37
പ്രതാപയുക്ത ഗ്രഹക്കൂട്ടമെ!

അംശുമഹത്വ വിശേഷഭേദങ്ങളാൽ- 38
വിശിഷ്ടമെത്രയും സ്വരൂപമെ!

അഴകാകുംവണ്ണം നിങ്ങളിളകുന്നു- 39
വഴിപിഴക്കാതെ ബദ്ധപഥ!

നിങ്ങളുടെ ഭേദങ്ങൾകൊണ്ടു ഗ്രഹങ്ങളെ- 40
ദിനം വിശേഷിച്ചേൻ പലകാലം.

വയസ്സുകാലത്തിനെണ്ണം തികഞ്ഞുടൻ- 41
ആയുസ്സിനററവുമടുത്തിത.

മകുടരത്നംപോൽ നിങ്ങളാകാശത്തിൽ- 42
പ്രകാശിക്കുന്നു നക്ഷത്രങ്ങളെ.

നിങ്ങളുടെ കാന്തികൊണ്ടെന്നുടെ യാമിനീ- 43
പാങ്ങുമൊ മേ തമസ്സകലുമൊ?

ഗഗനജീവനാം പക്ഷിസമൂഹമെ! 44
സുഗാനവാദിഖഗാവലിയെ!

നിങ്ങളുടെ സുസ്വരം കേട്ടാമോദത്തോടും- 45
സന്തോഷിച്ചേനഹം ബഹുകാലം.

വർണ്ണസ്വരൂപവും കണ്ടുസൂക്ഷിച്ചിട്ടു- 46
കൺപ്രസാദം ധരിച്ചിരുന്നു ഞാൻ.

എൻ പരിതാപത്തിൽ നിങ്ങൾ തണുപ്പിക്കും 47
അപായത്തിൽ മമ പീഡപോക്കും.

എന്നുടെ ദൃഷ്ടധീക്കാശ്വാസമാകുവാൻ- 48
ഇന്നു നിങ്ങൾക്കൊരുപായമില്ല.

ദുഃഖകാലങ്ങളിൽ ക്രൂരപ്പീഡിക്കുന്ന- 49
സഖിയുണ്ടെങ്കിലോ തണുപ്പതി.

മമ നാശത്തിനു ദുഃഖഗാനത്തോടും 50
ഖമിൽ ഗമിച്ചുകരഞ്ഞുകൊൾവിൻ

കാകശിഖികളെ! ദുസ്സ്വരമുള്ളവർ- 51
മേകാലഭീതിയെ ചൊന്നീടുവിൻ

കരച്ചിൽ കേൾക്കുന്ന മാനുഷർ പീഡിപ്പാൻ- 52
മരണഭൈരവമൊന്നുകൊൾവിൻ

ഈ സമയം നിങ്ങൾക്കൊരു കാലം വരും- 53
ത്രാസംധരിച്ചു പീഡിച്ചുകൊൾവിൻ.

ചതുഷ്പദാദിയാം സിംഹാദി വൃന്ദങ്ങൾ. 54
ഗോക്ഷുരഗോഷ്ഠമഹാകുലമേ!

ഉപകാരം പല പല വിധങ്ങളിൽ- 55
സംപൂർണ്ണമാംവണ്ണം ചെയ്തു നിങ്ങൾ

തക്രവും ക്ഷീരവും ഔഷധം വ്യാധിക്ക- 56
ഭക്ഷ്യവും പാനവും മമ നൽകി

ഇത്രകാലം നിങ്ങളെന്നെ സേവിച്ചല്ലൊ? 57
മേ താപാനുപമം കണ്ടുകൊൾവിൻ.

ജീവനെ രക്ഷിപ്പാൻ സാധിയാ നിങ്ങളാൽ- 58
മേ വേദനസ്ക്കുന്തരസം വേണ്ട.

ഖേദഭംഗം വരുവാൻ തമോയുക്തമാം 59
ആദിത്യനാഗത വനം പോവിൻ.

മേഘങ്ങൾ തൊട്ടുനിൽക്കുന്ന മഹാദ്രികൾ- 60
അഗപരിസ്തൃത വനങ്ങളെ!

മസ്തകെ വിഭവ പത്രങ്ങളോരോരൊ- 61
രത്നങ്ങൾകൊണ്ട് ചമഞ്ഞപോലെ.

നിങ്ങളിലുത്ഭവിച്ചീടുന്ന ശീതളം 62
നെഞ്ചംതണുപ്പിനു പോരയല്ലൊ.

ചന്ദനമൊക്കെയുമൗഷധി വർഗ്ഗവും- 63
ഹീനവീര്യമിനിക്കായിക്കാലം.

സസ്യങ്ങളൊക്കെയുമമ ഫലങ്ങളായ് 64
രസനാവിഷയസാധനവും

ധാത്ര്യാമീശ്രേഷ്ഠന്മാരായീടുന്നിങ്ങളിൽ- 65
ഭൂതസുഖങ്ങളെ സ്മരിക്കുമ്പോൾ.

എന്തു പറയേണ്ടൂ? വേദന കാരണം- 66
ഇതായ്ച്ചമഞ്ഞിനിക്കയ്യോ പാപം.

മൃഗയാകുശച സാരമേയദ്രവം 67
മൃഗ സംഭ്രമവും ദ്രവണവും.

മൃഗയാഘോഷങ്ങളും നിലവിളികളും- 68
അഗപ്പുള്ളമയുഞ്ചിന്തിക്കുമ്പോൾ.

ഈ രസമൊക്കെയും സ്വപ്ന ദൃഷ്ടം യഥാ- 69
സർവ്വംകഴിഞ്ഞനുതാപമുള്ളൂ.

അപ്പോൾ മൃഗങ്ങൾക്ക ഭവിച്ച സംഭ്രമം- 70
ഇപ്പോളിനിക്ക ഭവിച്ചു നൂനം.

ധരണി താരങ്ങൾ ഭൂമിക്ക മണ്ഡനം- 71
അരണ്യസൌന്ദര്യ പുഷ്പങ്ങളെ!

ഗഗനെ നക്ഷത്രം ശോഭിക്കുമെന്നപോൽ- 72
ഗഹനത്തിങ്കലും നിങ്ങളതെ.

പ്രസൂനസൌരഭ്യം ഘ്രാണിച്ചു ഞാൻ ബഹു- 73
രസംധരിച്ചിട്ടു സന്തോഷിച്ചേൻ,

പുഷ്പജീവാല്പം മേ ജീവ രൂപം സമം— 74
പാപിയൊരിക്കലും ധരിച്ചില്ല.

അല്പിഷ്ടകാലത്തു പുഷ്പരൂപം; യഥാ — 75
രൂപവാനെങ്കിലു മഴകപോം

നിങ്ങടെ ജീവനു കാലനായി വൃഥാ- 76
ഞാനെയ്തു പോലിനിക്കിതാ വന്നു.

മാലക്കാരൻ ശുഭപുഷ്പമറക്കുന്ന- 77
പോൽ നരജീവനെ തഥാ മൃത്യു,

എൻെറ ജീവനിതാ ശുഷ്കപ്രസൂനമ്പോൽ- 78
വീണുപോവാനന്ത കാലമായി.

ചേതനാ രഹിതവസ്തുക്കളോടു ഞാൻ— 79
എന്തിന്നിവ പറയുന്നു മൃഷാ.

ഭൂതലത്തിൽ മമ സഖികളായവർ- 80
മേ താപമൊക്കെ ധരിക്കേണമെ.

എന്നെ സ്നേഹിച്ച സ്നേഹിച്ചവർകളോട്ട- 81
മാനസവ്യാധി കേൾപ്പിക്കെയുള്ളു.

മമാത്മാത്ഥമായി സ്നിഗ്ദ്ധസഖികളെ- 82
എന്മിത്രവിധുര കാലമിപ്പോൾ.

കണ്ടുമെ സങ്കടം കേട്ടന്തതാപവും— 83
കൊണ്ടുടൻ ഖേദിപ്പാൻ നിങ്ങളുള്ളു.

അന്യോന്യ തുഷ്ടികൾ ഞാൻ കളഞ്ഞ പല— 84
ദിനമിപ്പോഴാം നിങ്ങൾ വരുത്തുമോ?

അതീതകാലന്നിരൂപിച്ചിരിക്കുമ്പോൾ— 85
സന്താപേണോത്തര കാലമിത്.

ഭീതിവാഹെക്ഷണം ഭാവികാലം തഥാ— 86
വർത്തമാനമതി ഖേദയുക്തം

ക്രീഡലീലകൾക്ക സഹായമായവർ— 87
പീഡയിലെന്നെ പിരിഞ്ഞിടുമോ.

സമ്പത്സമയത്തിൽ ബഹു സഖികളുണ്ടാ— 88
പത്തുനേരമൊക്കെപ്പോകും.

ഞാൻ സഹായിച്ചവരെന്നെ വെടിഞ്ഞുപോയ് 89
എന്നെ തുണപ്പിപ്പാനാരുമില്ല.

മിത്രമഹാ വ്രജത്തിൽനിന്ന ശേഷിച്ച വാത്ത 90
പ്രിയന്മാരെ! ഞാൻ പോകുന്നേൻ.

നിങ്ങളോട്ടകൂടെ ക്രീഡിച്ചിരിപ്പതി— 91
ന്നിനി വിധിയില്ല കളിമതി

യാത്രയായി നിങ്ങളെ പിരിഞ്ഞുപോവതി— 92
നെത്രയും സങ്കടമനപായം.

പോയേ മതിയാവു പാർത്തു കൂടുന്നില്ല— 93
പോയേ മതിയാവു മടിക്കിലും.

ഞാൻ മടിച്ചാലുമിനിക്ക മരിക്കണം 94
ഞാൻ മരിച്ചാലെനിക്കെന്തുവരും

മോക്ഷമുണ്ടാകുമൊ ദുർഗ്ഗതി നാശമൊ— 95
സാക്ഷാലറിയാതെ ഭ്രമിക്കുന്നേൻ

ഞാൻ വഴിപോക്കനെന്നു മറച്ചില്ല— 96
സന്തതം ഭൂസുഖമാഗ്രഹിച്ചേൻ

അന്ധകാരം മമ ചേതസ്സി വ്യാപിച്ചു— 97
അന്തചിന്താധിയാ സൂക്ഷിച്ചില്ല.

യാത്രയായുസ്സാകുന്നേ നീതല്ലോ ഗമനം— 98
നിത്തുന്നേൻ ഞാനിപ്പോഴും മരിപ്പാറായ്.

ഞാൻ പഥ ഗാമി നടന്നതൊക്കെമതി— 99
എന്നുടെ കപ്പലഴിക്കൽചെന്നു.

എന്നുടെ കപ്പലണഞ്ഞില്ലല്ലോ മമ— 100
മാനസികം മതം ധരിച്ചു ഞാൻ.

ബഹളഭീത്യാനചിത വിസ്താരവാരിധി— 101
ബഹളപോത വിനാശമാർഗ്ഗം.

വായു കല്ലോലങ്ങളേറെ കോപിക്കുമോ— 102
ത്തോയധിലംഘനഞ്ചെയ്യവേണം.

അനല്പയോഗ്യങ്ങളല്പകാലത്തിൽ ഞാൻ— 103
അനല്പമാർഗ്ഗവും കടക്കണം.

നടന്നവരില്ല വഴി കാട്ടീടുവാൻ— 104
കൂട്ടരുമില്ല പിഴച്ചുപോയാൽ.

എന്നിവ ചിന്തിച്ചു മനക്കാമ്പിലഴൽ— 105
നിറഞ്ഞു സംഭ്രമം ചെറുതല്ല.

പണ്ടു നടന്ന മേ വീര്യപ്രകാരങ്ങളും— 106
കണ്ടവരിതാ വികാരം കാണ്മിൻ!

പൂർവ്വംകളിച്ചു ചിരിച്ചു നടന്നു ഞാൻ— 107
ദുർബ്ബലനായിപ്പോഴും ഖേദിക്കുന്നേൻ.

എന്നുടെ മുഖ്യമറിഞ്ഞവരെന്നുടെ— 108
ദീനതകണ്ടു പേടിക്കേണമേ.

അഹഹാ! കൂട്ടരെ കണ്ടു നിശ്ചയിപ്പാൻ— 109
ഗഹ്വരലോക സുഖാന്തമിത.

മാതാപിതാക്കളെ സ്വസൃഭ്രാതാക്കളെ— 110
ഏതുപ്രകാരം ഞാൻ പിരിയേണ്ടു.

താത ജനനിയെ നിങ്ങളെയോർക്കുമ്പോഴും – 111
ചിത്തമഴലുന്നു പിതാക്കളെ!

എന്നെ ജനിപ്പിച്ചു നിങ്ങടെ രോദനം— 112
ചിന്തിക്കുമ്പോഴും മമാധിക്കന്തമോ?

അകന്നീടുകാം മമ മനസ്സിലൊ— 113
ങ്ങകമുരുകുന്ന ശോകമേറും?

നിങ്ങളെന്നെയാത്രയാക്കീട്ടു പിന്നിപ്പോൾ— 114
ഇനി ഒരുനാളും കാണ്മാൻകൂടാ

ഞാനീവിധിക്കു പിറന്നു ഭവിച്ചല്ലോ — 115
നിങ്ങടെ താപമൊഴിച്ചീടാമോ.

ശോകമതെന്നു പറഞ്ഞുകൊള്ളുകിലൊ— 116
പാരക്കേണമെന്നുമപേക്ഷിക്കുകിൽ.

സ്നേഹാനുരാഗമെനിക്കുമുണ്ടെങ്കിലും— 117
ഇഹവരുത്തുവാൻ വശമുണ്ടോ?

യാത്രയാക്കീട്ടുവാനെന്നെ ദുഃഖം മമ— 118
ചേതസിപൂരിച്ചുവാങ്ങിക്കൊൾവിൻ.

വാങ്ങുവിൻ നിങ്ങളെക്കണ്ടുമരിക്കുകിൽ— 119
ഇങ്ങുഹൃദപദനയിരട്ടിക്കും.

മമ ഭ്രാതാക്കളെ നിങ്ങളോടുകൂടെ— 120
മമ വാസം കഴിഞ്ഞുപോകുന്നേൻ.

സ്നിഗ്ധരാം നിങ്ങളെ ഉപേക്ഷിച്ചീടുവാൻ— 121
വിധി കൂട്ടുന്നതതിക്രമമെ!

നിങ്ങളും ഞാനുമൊന്നിച്ചു വസിച്ചിട്ട്— 122
അന്തരൈക്യത്തോടു ചേർന്നുനന്നായ്.

അതിപ്രിയം നമ്മിൽ നന്നായി രഞ്ജിച്ചു— 123
ആത്മചരിത്രന്നമുക്കുണ്ടായില്ല.

നമ്മെ രണ്ടാക്കുന്ന നിഷ്ക്രമാപായദം— 124
അമിതം വാക്കിനാൻ ഭാഷമുട്ടി.

എങ്ങോട്ടു പോകുന്നുവെന്നു ചോദിക്കുകിൽ— 125
എന്തുപറയേണ്ടു അയ്യോ! പാപം!!

എവിടത്തിൽനിന്നു വാങ്ങുന്നുവെന്നെല്ലാം— 126
അന്വേഷിക്കിലതു പറവൻ ഞാൻ.

ജന്മഭൂമിയെയും ബന്ധുജനത്തെയും— 127
സൗമ്യമെല്ലാം പിരിഞ്ഞുപോകുന്നേൻ.

എങ്ങിനുപോകുന്നുവെന്നതറിഞ്ഞു ഞാൻ— 128
എങ്ങോട്ടു യാത്രയെന്നറിഞ്ഞില്ല.

ഞാനറിയാതൊരു ഭിക്ഷിപ്പോസ്ഥാനമു- 129
ന്നന്നതാകാത്തതൊ സൂക്ഷ്മമില്ല.

ശല്യ ഭിക്ഷമുണ്ടു ന്യൂകാത്തതുമുണ്ടു- 130
നല്ലതിൽ ക്രൂരമെന്നുറപ്പില്ല.

ജ്ഞാനം ലഭിക്കുമൊ നരകേ വീഴുമൊ- 131
രണ്ടും തിരിഞ്ഞീല്ലതൊന്നുവരും.

ഏതെന്നറിയായ്കകൊണ്ടു പരിഭ്രമം- 132
ചേതസി പൂരിച്ചു വലയുന്നേൻ.

മോക്ഷത്തിൽപോകുവാൻ നൽവഴിപോക നീ 133
ചൊൽകിലിനിക്കതെവേണ്ടുതാനും.

ഭാഗ്യസ്ഥലത്തിങ്കലെത്തണമെന്നതി- 134
ന്നാഗ്രഹമുണ്ടിനിക്കതെ വേണ്ടു.

കൃതകർമ്മങ്ങൾക്കിതൊത്തപോലെ വല്ല- 135
ചിത്തതർഷത്താലും സാദ്ധ്യമല്ല.

ദേവവിധിക്ക മമ കർമ്മകൃതം യഥാ- 136
നിർവ്വികാരോത്തരം കല്പിച്ചീടും

എന്തെല്ലാംചോദിക്കും ചൊദിയാതെന്തെല്ലാം 137
കൃതാകൃതമെല്ലാമന്വേഷിക്കും.

കണക്കൊക്കെയും ഞാൻ കൊടുപ്പിക്കേണ്ടി 138
വരും- അണറിയപ്പെങ്കിലും തിരഞ്ഞിടും

എങ്കിലൊ നേരത്തെ കണക്കക്കൂട്ടണം- 139
ഒക്കണമെങ്കിലതൊപ്പിക്കണം.

ഉടപ്പിറന്നവരെ! പുരോഗാമി ഞാൻ- 140
നടപ്പാറായ് നിങ്ങൾ വരും പിന്നെ.

എങ്കിൽ ഞാനായപോലന്ധരായീടാതെ- 141
അന്വേഷിച്ചു നടന്നുകൊൾവിൻ.

മാത്രശിഷ്ടമിനിക്കോർക്കെ വേണമെന്നെ- 142
യാത്രയാക്കീടുവിൻ ഭ്രാതാക്കളെ!

ധരണിവസ്തുക്കൾ മറന്നു ഞാനുടൻ- 143
പാരലോക്യനിരൂപിച്ചീടുവാൻ.

ജീവനുടലിനെക്കഴിച്ചുപോകുമ്പോൾ- 144
ദേവനന്വേഷിക്കും മയാകൃതം.

ധർമ്മവിധർമ്മങ്ങളധർമ്മമെന്നതും- 145
സർവ്വംദയാംവിനാവിധിച്ചീടും

ദേവചോദ്യത്തിന്നുമുമ്പെ നിരൂപിച്ചു- 146
ഭാവിനിസങ്കടമൊഴിക്കണം.

ബാലസ്വഭാവത്തിൽ ഞാൻ നടന്നവഴി- 147
വത്സമൌഢ്യക്കളിയന്ധമാർഗ്ഗം.

ഭൂതനാഥനെ ഞാനോർത്തു നടക്കാതെ- 148
സ്വതന്ത്രി വർദ്ധിച്ചതെത്ര കഷ്ടം.

ഇഛര കലന്നു ഞാൻ ഭോഗാനുഗാമിയായ്- 149
സ്വഛന്ദ വൃത്തിയാൽ പിഴച്ചേററം.

സൂക്ഷിച്ചാലബ്ദവും മാസദിനങ്ങളും- 150
വ്യകളുണം വിനാ കഴിഞ്ഞഹൊ!

വ്യൈകൈകമംഗലം നിനച്ചീടാതെ ഞാൻ- 151
അകാര്യമുള്ളവ സേവിച്ചിട്ടു

യുവ മദത്തോടു മോഹവിഷയങ്ങളാം- 152
യൌവ്വന വയസ്സിലപേക്ഷിച്ചേൻ.

ധിക്കരിച്ചീടുവാൻ സംശയിച്ചില്ല ഞാൻ- 153
ശിക്ഷഭയം വിനാകളിച്ചിട്ടു

കാപഥഗാമിയെയനുസരിപ്പതിന്നപ- 154
മാർഗ്ഗത്തെ ഞാൻ ശങ്കിച്ചില്ല.

ചെയ്ത കഷ്ടമുടൻ സ്തുതിച്ചുകൊള്ളുവാൻ- 155
അരുി വാകൊണ്ടു് ഞാൻ മടിച്ചില്ല.

വേശ്യാജനത്തെയും പരസ്ത്രീകളെയും- 156
സ്പർശസുഖാശയ സേവിച്ചു ഞാൻ.

അന്യഭാര്യമാരെ ശങ്കിച്ചീടാതെയും- 157
അന്യായകർമ്മാണാരമിച്ചേററം.

പരിവർജ്ജ്യങ്ങളാമക്ഷിസുഖങ്ങളെ- 158
പരിഗ്രഹിച്ചു ഞാൻ സന്തോഷിച്ചേൻ.

പാട്ടുപാടിസ്സദാഹാസ്യഭാവത്തോടും- 159
നാട്യങ്ങളെക്കൊണ്ടും സുഖംകൊണ്ടും.

നർമ്മവിശേഷങ്ങളാം കേട്ടു സന്തോഷിപ്പാൻ- 160
കർണ്ണം തുറന്നു ഞാൻ സ്പൃഹയോടും.

ദേമ ബഹുമാനങ്ങൾ ചൊന്നു പരന്മടെ— 161
അപമാനത്തെ ഞാൻ വരുത്തിയേൻ.

വാർദ്ധക്യകാലത്തിൽ സ്വർണ്ണാദിവിത്തയെ- 162
ശ്രദ്ധയാന്യവസ്തു ഹരിച്ചു ഞാൻ.

രത്നാദിദ്രവ്യങ്ങൾ മമാന്ത കാരണം— 163
എന്നു സ്ഥാപിച്ചു ശ്രവിച്ചുവൃഥാ.

അന്യഹിതങ്കണ്ടു ചിത്തത്തിലീർഷ്യ— 164
പൂണ്ടന്യസ്വത്തിൽ ബഹുസ്പൃഹവച്ചു.

അനന്യമംഗലരമറെ പ്രസംസിച്ചി— 165
ട്ടന്യഗുണമപമാനിച്ചു ഞാൻ.

ദീർഘദോഷം മമ ചേതസികൊണ്ടു ഞാൻ— 166
ശീഘ്രമ്പക വീളുവാൻ വേലചെയ്തു.

എന്റെ ശത്രുവിനെ നശിപ്പിക്കുമ്പൊ— 167
എനിക്കാലസ്യമുണ്ടായില്ല.

സദാകാലം സുരാപാനംചെയ്തു നന്നായ്— 168
മദിച്ചുന്മത്തായ് സഞ്ചരിച്ചേൻ

കണ്ടവരെ സദാ ചേപാരഞ്ഞററങ്ങൾ 169
കാട്ടിയേനന്യരെയാക്ഷേപിച്ചേൻ.

ആത്മസൌഖ്യത്തിന്നുവേണ്ടുന്ന കർമ്മങ്ങൾ 170
സുമനസ്സോടു ഞാൻ കഴിച്ചില്ല.

സപ്തദിനങ്ങളിലൊന്നു മാമേശന്റെ— 171
വൃത്തിക്കു കൊള്ളുവാൻ മടിച്ചു ഞാൻ.

പാപസങ്കീർത്തനംചെയ്തുമ ശുദ്ധിയെ— 172
പ്രാപിപ്പാൻ ചേതസാ ശ്രമിച്ചില്ല.

ദൈവപ്രസാദഗുണങ്ങളെ വർജ്ജിച്ചേൻ— 173
ഭാവിസുഖാഗ്രഹം ദൂരെ നീങ്ങി.

ഉഗ്രമദ്യത്തോടുകൂടെ മദിപ്പതി— 174
ന്നാഗ്രഹം മാനസെ തോന്നിയുള്ളു.

എന്തൊരു മൗഢ്യമിതെന്നു നിനക്കുമ്പോൾ— 175
മമോപലബ്ധി വിഷമമാകും.

ദുശ്ശീലനായ ഞാനെന്തെല്ലാം ചിന്തിച്ചു 176
മേ ചിത്തസംഭവ ദോഷമത്രെ.

കർമ്മണാ സാധിപ്പാനനുപായങ്ങളെ — 177
മേമനസാ ചെയ്യു മോഹമാകും.

ചേതസാ മോഹിത കർമ്മണാ സാധിത — 178
വൃത്തികളൊക്കവെ യോരോവിധം.

സമൃദ്ധതീരത്തെ മൃത്തികാസംഖ്യയെ — 179
സംഖ്യാപിച്ചീടുകി ചൊല്ലിക്കാമൊ?

വർഷകാലത്തിലെ ചുള്ളിതിത്രയെന്ന — 180
പരിശോധിച്ചുകൊൾവാൻ കൂട്ടമൊ?

വൃഷ്ടിമാസങ്ങളിൽ പെയ്യുന്ന ശീകരം — 181
കൂട്ടിക്കെക്കണക്കിലടക്കമോ?

സികത ഭൂണപൃഥ്വീത സംഖ്യകൾ— 182
ക്കെക്കണക്കെൻ ദുരിതങ്ങളും.

എന്നുടെ ദോഷങ്ങളൊക്കെക്കൂട്ടുന്നേരം — 183
അംബുധിയുള്ളികളൊക്കയില്ല

സർവ്വം മനഃകൃതമെന്നിച്ചുടക്കവാൻ- 184
മെ വശാ സാദ്ധ്യമെന്നറിച്ചുഞാൻ.

അദ്ധ്യാത്മയമറിവാൻ പണിയുന്നത — 185
വിദ്യാൻ മഹാ രൂപ നശാംചെയ്ത.

ഭഗയാനപാത്രയായുന്ന മാനസ- 186
മാർഗ്ഗപ്രകാരമറിഞ്ഞുകൂടാ.

യൌവ്വന വാർദ്ധക്യജരകാലത്തിലെ — 187
മെ വഴി ഗ്രഹിപ്പാനെളുപ്പമൊ?

മൃത്യുകാലം കൃശംപാദംകളിച്ചുപോം — 188
അങ്ങുമുറങ്ങിപ്പോംഫലംവിനാ

പാദം കളഞ്ഞുപോം സാരകാര്യത്തിന്ന — 189
പാദകരങ്ങളുത്സാഹിച്ചില്ല.

ഒരുനേരം വൃഥാ പോകരുന്നതി — 190
ന്നൊരുമ്പാടും ബഹുക്ലേശം ചെയ്യേൻ

ക്ലേശിച്ചു ക്ലേശങ്ങൾ മേലിൽഭവിപ്പാനായ് — 191
നാശമുണ്ടാകുവാൻ ശ്രമിച്ചേറം

ദുരിതവൃത്തികൾ കാലം പോരായ്‌വാനായ് — 192
ഒരു ക്ഷണേ പല പാപം ചെയ്യേൻ.

അയ്യയ്യോ! പാപ,മെ! യൊക്കവെയോക്ക- 193
മ്പോൾ – ഭയം ധരിക്കുന്നേനയ്യോ! പാപം.

എൻദുരിതാബ്ധിയിലറമെത്തീടുവാൻ — 194
സംപ്രാപ്തിക്കുസ്സിന്നു വശമില്ല.

എന്നുടെ നാശത്തിന്നൊളിച്ച ദോഷങ്ങൾ- 195
എനിക്കു കൂട്ടമെ പ്രത്യക്ഷമായ്.

ഒളിച്ചിരിക്കുന്ന ശത്രു മഹാപടാ- 196
വെളിമ്പെട്ടപ്പോളെ മഹാ ഭയം.

ശത്രുകളാലഭിയുക്തമനുഷ്യന്ന- 197
അന്തരുപദ്രവം പറയാമൊ?

അവ്വണ്ണം ഞാൻ പരാധീനനായെനിപ്പോൾ — 198
എവിടെ സൌഖ്യമെന്നറിഞ്ഞില്ല.

ശത്രുസമൂഹത്തെയകാൻ ഞാൻ കാണുന്നു- 199
ചിത്തമഴലുന്നു ജ്ഞാനദൃശാ.

കണ്ടതിലെത്രയും ഘോരമിപ്പോളിത- 200
കാണുന്നിതാരെടോ ആരെടോ? നീ

കൃഷ്ണമയം തവ രൂപം നോക്കും വിധൗ— 201
ഗുണവാനല്ല നീ ദുഷ്ടനത്രെ.

തവ വിഭീഷണ നേത്രവികാരത്താൽ - 202
ദേവരിപുവെന്നു തോന്നുമഥ.

ദാരുണവേഷപ്രകാര വിചാരത്താൽ- 203
നരകവാസി നീയെന്നറയ്ക്കാം.

ആരെന്നു ചൊൽക കടൊ നിന്നുടെയാഗമ- 204
കാരണമെങ്കിൽ കമ്പിക്ക വന്നതെന്തെ?

അതിഭീമമുഖ വികാരത്തോടവൻ- 205
ഭീതി വരുത്തീട്ടുചൊല്ലുന്നിത്.

ചിത്രമിതെന്നെയറിഞ്ഞില്ലയൊ? നീയ- 206
തെത്രയുമാശ്ചര്യം മമ സഖെ!

എന്നെയിത്രകാലമാചരിച്ചിട്ടു നീ- 207
ബന്ധുത്വഛേദനം വന്നില്ലല്ലൊ?

എന്നെ ഭജിച്ചു സേവിച്ചുള്ള കാരണം- 208
നിന്നുടെ ക്ലേശം സമ്മാനിപ്പാൻ ഞാൻ.

എന്നെ വെടിയാതെ നടന്ന ഹേതുനാ- 209
എന്നോടു കൂടെയിരിക്കണം നീ.

ഞാൻ പിശാചാകുന്നു നിന്നെക്കൊണ്ടുപോ 210
വാൻ-ഞാൻനരകത്തിൽനിന്നിപ്പോൾവന്നു.

പെട്ടന്നു ദുഷ്ടൻറവാക്കുകൾ കേൾക്കയാൽ- 211
നഷ്ടമെന്നോർത്തതീസംഭ്രമത്താൽ.

നിഷ്ഠുരമോടുള്ളുറപ്പിച്ചുരോഗിയും- 212
ദുഷ്ടപ്പിശാചോടു ചൊല്ലുന്നിത്.

ദൂരപിശാചു നീ വാങ്ങിപ്പൊയ്ക്കൊള്ളുക- 213
രെ കാര്യമിഹ നിനക്കില്ല.

നിന്നോടു കൂടവെ പൊരുവാൻ ഞാനല്ല- 214
എന്നെയുപേക്ഷിച്ചു പൊയ്ക്കൊള്ളുക.

ഉടയവനെന്റെ തമ്പുരാൻ തന്നുടെ 215
അടിയാനങ്ങെഞാൻ വഴങ്ങിയേൻ.

എന്നളു കേട്ടുടനതി കോപത്തോടും- 216
സുനിഷ്ഠദ്വേഷന്ന വാക്യമിത.

നീതി സ്വരൂപമേ: ന്യായം വിധിക്കുന്നോ- 217
ഉള്ള സത്യമിവനെന്റെ ദാസൻ.

എന്നോടുകൂടവെ നരകെ വീഴുവാൻ- 218
നന്നായ് ശ്രമിച്ചിവ നിനിക്കുള്ളു.

സ്രഷ്ടാവിവനു നീ കാവതിനില്ല- 219
ദുഷ്ടന്നു സ്വാമി നീ സത്യമല്ലം.

ജ്ഞാനസ്നാനത്തിങ്കൽ സ്വാമിയിവനു നീ- 220
എന്നുറപ്പോടിവൻ സത്യം ചെയ്തു.

എന്നെയൊരിക്കലുമിവൻ സേവിക്കയി- 221
ല്ലെന്നു വഴിപോലെ പറഞ്ഞൊത്തു.

മംഗലയുക്തനാം നിന്നെവെടിഞ്ഞുപോയ്- 222
നിന്നെയുപേക്ഷിച്ചു നീചപാപി.

നിന്നുടെ കല്പന ലംഘനം ചെയ്തിവൻ 223
സ്വാമിയെ ഭക്തി കളഞ്ഞു ദാസൻ.

ഞാൻദുരിതത്തിനായ് ചൊന്നതെപ്പൊഴുമെ- 224
ശ്രദ്ധയായ്ക്കൂട്ട നടന്നുകൊണ്ടു.

ശത്രുവെ സേവിച്ചു നാശമതിനുടൻ - 225
ഉത്തരമെന്നുമറിഞ്ഞു നന്നായി.

മോക്ഷഗുണങ്ങളെ ദൂഷണം ചെയ്തിവൻ- 226
മല്ക്കുമേൽ ദുഷ്കൃതമാൎജ്ജിച്ചിട്ടു.

ഇവനപേക്ഷിച്ച മോക്ഷം ദൈവമെ! 227
ഇവനു നൽകുവാൻ യോഗ്യമുണ്ടോ?

മോക്ഷഗുണങ്ങളും സന്തതാനന്ദവും- 228
അക്ഷയാൎത്ഥങ്ങളും വൎജ്ജിച്ചിട്ടു.

ദുഷ്ടകൎമ്മത്തെയും കൎമ്മഫലത്തെയും- 229
കൂടെയറിഞ്ഞിട്ടപേക്ഷിച്ചവൻ.

പാപമനസ്സോടു പരിഗ്രഹിച്ചിതു്- 230
പാപിക്കു കല്പിക്ക നീതിമാനെ.

ചെയ്തതിനവനറിഞ്ഞില്ലെന്നു ചൊല്ലിയാൽ 231
നീതിസ്വരൂപിയെ! യതൊക്കുമൊ?

നിന്നുടെ വേദമറിഞ്ഞവൻ ദുൎഗ്ഗതി- 232
അംഹശിക്ഷക്കെന്നു ഗ്രഹിച്ചല്ലി.

തന്മഹത്വമിവനയാഞ്ഞതു്- 233
മടികൊണ്ടായതിവന്റെ ദോഷം.

ദോഷസ്വരൂപമറിഞ്ഞു കാണുംവിധൌ- 234
ദുഷ്ടത ശങ്കിക്കുമെന്നുതോന്നി

എങ്കിലജ്ഞാനമകററരുതെന്നിവൻ- 235
അകമലരതിലുറെച്ചിട്ടു

ഭീതികൂടാതെ പിഴെപ്പതിന്നായിവൻ- 236
അന്തരന്ധത്വമുപേക്ഷിച്ചില്ല.

കൊള്ളരുതൊട്ടുമെ കഷ്ടമിതെത്രയും 237
കേളാത്ത ദുൎബ്ബുദ്ധി മഹാകഷ്ടം

എങ്കിലെന്നെപ്പോലെ നിത്യദുഃഖങ്ങളിൽ- 238
ആകാത്ത ദാസനെ ശിക്ഷിക്ക നീ

ഇങ്ങനെ പണ്ടു നീ കല്പിച്ചതല്ലയൊ? 239
അംഹഫലം നരകാഗ്നിയല്ലി.

ഇങ്ങനെ പണ്ടു നീ ശിക്ഷിച്ചതല്ലയൊ?- 240
ഞങ്ങൾക്കെല്ലാവൎക്കും ന്യായമൊക്കും.

മുഖ്യസ്വരൂപികളാകിയ ഞങ്ങളെ– 241
ദുഃഖത്തിലിട്ടതെന്തേകദോഷം.

മൺപാത്രമാമിവൻ നീചസ്വഭാവിയും- 242
ഒന്നിന്നാകാത്തവൻ മഹാപാപി.

ആഗസ്സേകമല്ല പാപ ശതമല്ല- 243
അഗണിതാഗങ്ങൾ പ്രവൎത്തിച്ചു.

എന്തിന്നിത്താമസം വിധിക്ക ശിക്ഷിക്ക- 244
നീതിമാൻ തമ്പുരാനഹസ്സിപ്പോൾ,

ഉത്തരം ഭാഷിതം കേട്ടനേരം മമ- 245
ഛേദസ്സി വേദന വൎദ്ധിച്ചേററം.

സങ്കടം പോക്കുവാനെന്തു കഴിവുള്ളു- 246
ദോഷ്കല്ല കേട്ടതു സത്യംതന്നെ.

ഇതു ഞാൻ നരകപാത്രമെന്നവനു- 247
ഇതിനേക്കാൾ മഹാഖേദമുണ്ടോ?

ദുൎഗ്ഗതി തന്നിൽ ഞാൻവീഴമാറായിപ്പോൾ- 248
ദുൎഭാഗ്യയോഗമെ! നശിച്ചു ഞാൻ.

സന്തതം വഹ്നിയിൽ ജ്വലിപ്പാറായുടൻ- 249
സംശയമില്ല ഹാ! ഹാ!! പാപമെ!!!

ഉപായമില്ലയൊ? ശരണമില്ലയൊ? 250
അപായ മുറച്ചുകഴിഞ്ഞിതൊ?

ഞാൻ മരിച്ചില്ലല്ലൊ ശ്വാസവുമുണ്ടല്ലോ- 251
ഞാൻ ശ്രമിച്ചീടുകിൽ രക്ഷപ്പെടും.

ദുഷ്കൃതംചെയ്യുവൻ ദോഷത്തെദ്വേഷിച്ചാൽ 252
സകലേശനനുഗ്രഹിച്ചീടും.

എങ്കിലോ താമസമുണ്ടാകരുതിനി- 253
അനുഗ്രഹത്തിന്നു കാലമിപ്പോൾ

മരണകാലത്തു ദേവദയാവിനാൽ- 254
ഘോരദുഃഖത്തിന്നു മോക്ഷമുണ്ടായ്

ദുഷ്ടസ്ത്രീയായവൾ തൃക്കാല്ക്കണഞ്ഞപ്പോൾ 255
ഉടനാഗസ്സു പൊറുത്തു ദേവൻ.

ആകാത്തമാൎഗ്ഗത്തിലേററമകന്നവൾ- 256
തൃക്കാൽപിടിച്ചു സന്മാൎഗ്ഗേക്കൂടി.

ദോഷത്തെക്കാൾ സകലേശമനോജ്ഞനം- 257
ശ്രേഷ്ടി മഹത്വമപരിമേയം.

നരകവർഗ്ഗത്തിനെ രക്ഷിച്ചുകൊള്ളുവാൻ- 258
നരാവതാരത്തിൽ വന്ന ദേവൻ.

ശോകിച്ചു ക്ലേശിച്ചു ദുഃഖിച്ചു ക്ഷമിച്ചു- 259
ദുഷ്കൃതികളുടെ ഗുണം പ്രതി

മാനവഹിതനാം കള്ളനെപ്പോൽ പെരു- 260
ദീനത പൂണ്ടുതാൻ മരിച്ചഥ.

ക്ഷമിച്ചതൊക്കയും മമ ഗുണംപ്രതി- 261
മമ രക്ഷാർത്ഥമായ്ത്തീർന്നിച്ചേറ്റം.

സദ്ദയാനിധെ സർവ്വഗുണാന്വിത- 262
ക്രൌര്യഭാവം വിനാശകലേശ!

കാരുണ്യ പൂരിത മനോജ്ഞകര- 263
പരമദൈവമെ! ദയാനിധേ!

അരൂപ സ്വരൂപ ചാരു സ്വരൂപക- 264
പരാപര പ്രഭൊ സർവ്വനാഥ!

അങ്ങെയല്ലാതിനിക്കാധാരമാരുള്ളു- 265
അങ്ങിന്നു മേ പിതാവേകാശ്രയം

അങ്ങോടപേക്ഷിപ്പാൻ യോഗ്യമിനിക്കില്ല 266
തീരുന്ന ദുഷ്ടധീ മഹാപാപി.

യോഗ്യമില്ലെങ്കിലും ഭാഷിതമങ്ങിന്ന- 267
ത്തേഗുണ ഹേതുനാ കേട്ടുകൊൾക.

പുത്രത്വം ദുസ്സുതൻകളഞ്ഞു ഞാൻ വൃഥ- 268
എത്രയും കഷ്ടമിതെ നൂനം.

സല്പിതൃഭാവം മങ്ങിന്നൊരിക്കലും- 269
ഉപേക്ഷിച്ചില്ലല്ലൊ മമ താത.

ദുഷ്പുത്രൻചെയ്തതു ചിന്തിച്ചറിഞ്ഞിട്ടു- 270
ഞാൻ പിതൃക്കാല്ക്കലാരാധിക്കുന്നേൻ.

അങ്ങിന്നാരാകുന്നു ഞാനുമാരാകുന്നു- 271
എന്നിവനോക്കുമ്പോൾ ലജ്ജിക്കുന്നേൻ.

ദുരിതരഹിതൻ സർവ്വ ഗുണാംബുധി- 272
പരാപരപ്പുള്ള സമസ്തേശൻ.

സ്നേഹവിഷയവും സേവാ വിഷയവും- 273
മഹാ ശോഭയുതൻ സവേശനീ.

സൽഗുണരഹിതൻ ദുരിതപൂരിതൻ- 274
ഫൽഗുനീചത്യാജ്യനാകുന്നു-

എന്നുടെ പ്രാണനും തേ ദാനമാകുന്നു- 275
എൻ ധനമല്ലിതു നിനക്കുള്ള.

എന്നുടെ ദേഹവും ദുർഗ്ഗന്ധ സാധനം- 276
ഒന്നിന്നാകാത്ത കൃമിബീജവും.

അത്യന്തനിസ്വൻ ഞാൻ ദ്വേഷവിഷയ 277
ഞാൻ-തുക്തമൺപാത്രവും മഹാ പാപി.

സർവ്വഗുണാംബുധിയോടു മറുത്തു ഞാൻ- 278
നിർല്ലജ്ജ പൂണ്ടു ധിക്കാരിയായേൻ.

ഞാൻ മറക്കും വിധൌ എന്നെ നിത്യാഗ്നി- 279
യിൽ-സന്തതം താഴ്ത്തിയാൽ ന്യായമാകും.

അന്തമില്ലാത്തൊരു കാരുണ്യ കാരണം- 280
അന്നു ശിക്ഷിച്ചില്ല ദയാപരൻ.

അങ്ങെയനുഗ്രഹ മഹത്വം ചിന്തിച്ചു- 281
ഞാൻ കൃതാഗസ്സുകൾ ദ്വേഷിക്കുന്നേൻ!

ശിക്ഷ പേടിക്കുന്നേൻ ശിക്ഷ പേടിച്ചിട്ടും- 82
ദോഷദ്വേഷമതു ധരിച്ചില്ല.

ലയമില്ലാത്തൊരുമനോഗുണത്തെ ഞാൻ 283
പ്രിയന്ധരിച്ചു ദോഷമറച്ചേൻ.

അനന്തമാകുന്ന തവ ഗുണത്തോടു- 284
കന്മഷം ശത്രുവാകുന്ന മൂലം.

അനന്തമാകുന്ന പാപദ്വേഷം മമ- 285
മാനസെ പൂണ്ടു പാപം ദ്വേഷിച്ചേൻ.

വർജ്ജ്യഗുണം പ്രതിസതത നിൻഗുണം- 286
വർജ്ജനംചെയ്തു ഞാൻ മഹാ കഷ്ടം!

അന്യഗുണങ്ങളും തവഗുണങ്ങളും- 287
നന്നായ് ധരിച്ചു ചിന്തിക്കുന്നേരം.

അന്യഗുണത്തെക്കാൾ സർവ്വഗുണങ്ങളാൽ- 288
അന്തഹീനപ്രിയ ഭാജനമേ!

ഉഷഃകാലത്തിലീ ഭൂമിയിൽ വീഴുന്ന- 289
തുഷാര ശീകരമന്യഗുണം.

അനാദ്യനന്തമാമഗാധ വാരിധി- 290
അനവധ്യംബധി തവ ഗുണം.

അന്യഗുണമെല്ലാം ഗുണഹീനമല്ലോ- 291
അങ്ങെ ഗുണത്തിന്ന ദോഷമില്ല.

ഭാനുമഹാപ്രഭയിരുട്ടിലെന്നപോൽ- 292
അന്യഗുണങ്ങളിലങ്ങെ ഗുണം.

പ്രത്യക്ഷമാം ഗുണംഗുണ നിഴലുള്ള- 293
ചിത്തമപഹരിച്ചീടും താനും.

എങ്കിലനന്ത സ്നേഹത്തിന്ന ഗോചരം- 294
അങ്ങെ ഗുണമല്ലോ ദയാനിധെ!

ദേഹ വിഷയമാം സൌമ്യഗുണത്തെ ഞാൻ- 295
ഇഷ്ടം ധരിച്ചു തെസ്നേഹം വിനാ.

മലമപേക്ഷിപ്പാൻ രത്നമുപേക്ഷിച്ചു- 296
സൽഗുണം ത്യജിച്ചു ഭ്രാന്തനാഹം.

ചെയ്യതിനുത്തരം സൌമ്യഗുണാഖില- 297
സാദ്ധ്മാച്ചുതെഗുണ സ്നേഹത്താൽ.

അങ്ങെ സ്നേഹിക്കാതെ കഴിഞ്ഞകാലങ്ങൾ- 298
എന്നാത്മനാഥ! വരുത്തിയാവു

സർവ്വ ക്ഷണങ്ങളിലങ്ങെ ഗുണോത്തമം- 299
സർവ്വമാത്രകളിൽ സ്നേഹിക്കും ഞാൻ

പറയുമ്പോൾ മമ വാക്കുകളൊക്കയും- 300
കുറവില്ലാതെ നിന്നെ സ്തുതിക്കും.

വൃത്തികളൊക്കയുമങ്ങെ പ്രമാണത്തി- 301
ന്നൊത്തുവരുമതിന്നീഷലില്ല

അങ്ങെ സേവിക്കാതെ കഴിഞ്ഞ കാലങ്ങൾ- 302
വന്നീടുവാൻ വൃഥാ സേവിക്കേണ്ട.

കഴിഞ്ഞകാലങ്ങൾ വരുത്തിക്കൂട്ടമൊ- 303
അഴിഞ്ഞുപോയ സാമർത്ഥ്യമൊരു.

അതീതമായതു വർത്തമാനമല്ല- 304
അതു ഭാവിയല്ല പിന്നെവരാ.

അതീത കാലത്തിലതീതപാപങ്ങളാം- 305
ചിന്തിച്ചുറച്ചു ഖേദിക്കയുള്ളൂ.

മമ നേത്രങ്ങളെ രണ്ടു നദികളായ്- 306
അംബുധിവാർത്തു കരഞ്ഞുകൊൾവിൻ,

എന്നുടെ ദുഷ്കൃത പങ്കസ്ഥാനത്തിന്ന- 307
കണ്ണീർ തന്നീടുവിൻ നേത്രങ്ങളെ!

ഞാൻ പിഴച്ചു പിഴച്ചു നന്ത ദൈവമെ- 308
അങ്ങെയറിയാതെ പിഴച്ചു ഞാൻ.

കന്മഷമവിടെ ഞാൻ കഴിച്ചെന്നത്- 309
ചിന്തിച്ചു കാണുമ്പോൾ കഷ്ടമേറും.

എത്രയും നിർജ്ജന രഹസ്യത്തിലാതൊ- 310
അതല്ല നിന്തിരുമുമ്പിൽ തന്നെ.

ജന്മിതാകും മനുഷ്യരുടെ സന്നിധൌ- 311
ഞാൻ പിഴപ്പാൻ ലജ്ജശങ്കയാകും.

സൃഷ്ടിരാജ സകലേശ്വര സാക്ഷിണി- 312
ഒട്ടുമറയ്ക്കാതെ ഞാൻ പിഴച്ചേൻ

എന്നുടെ ദുഷ്ടത സർവ്വവ്യാപിയായ- 313
അങ്ങുന്നു ദർശിച്ചു ദയാനിധെ.

ശാസ്താവാകുന്നതേ സാക്ഷാകൃത്തിൽ മയാ- 314
കൃത പാപാവലി കഴിയുമ്പോൾ.

അന്നതേ ശാസനം അടുത്തതാരെടൊ- 315
എന്നെ ശിക്ഷിക്കാഞ്ഞാനെന്തുമൂലം?

മഹാധിക്കാരങ്ങൾ കണ്ടുക്ഷമിച്ചു നീ- 316
ലജ്ജ ദുഷ്ടനേയും വധിച്ചില്ല.

എന്നെ വെട്ടിക്കൊൽവാനിടിയില്ലാഞ്ഞി- 317
തൊ-അങ്ങെ ശിക്ഷ തടവുണ്ടായിതൊ?

എന്നുടെകിൽ ബിഷം സന്തതം ചുടുവാൻ- 318
അഗ്നിയാധാളുവി കെട്ടുപോയൊ?

എന്നെശ്ശാസിപ്പതിനൊരുങ്ങുന്ന കാലത്തിൽ- 319
അന്നുതടുത്തവരുണ്ടൊ നാഥ.

തേ പ്രബലകരം തടുപ്പാനരുള്ളൂ! 320
കല്പനയ്ക്കെല്ലാമതാസ്ഥമല്ലൊ.

കുന്നു ശക്തിയാൽ വിറയ്ക്കും ഭൂതലം- 321
മലയിളകമിടിവെട്ടുമ്പോൾ.

സൂര്യനിരുണ്ടുപോം മേഘങ്ങൾ വർഷിക്കും- 322
ആരങ്ങെ ശാസന തടുക്കുമൊ.

നരകവഹ്നി കെടുന്നില്ലൊരുനാളും- 323
നിരവസാനമായ് ജ്വലിച്ചിടും.

സർവ്വവാൻ കല്പിച്ചാൽ ഭൂമിവിള്ളുമുടൻ- 324
ദുർഗ്ഗതിതന്നിലും പാപിവീഴും.

ആരങ്ങെ ശാസന തടുക്കും ദൈവമെ!- 325
വിരോധം കല്പനയ്ക്കാരുമില്ല.

അനന്തതേ കരുണാജ്ഞ വഴികീച്ചു- 326
എന്നെ രക്ഷിച്ചവൻ ദേവൻ നീയെ.

ചെയ്തദോഷ് കർമ്മങ്ങൾ ചിന്തിക്കും കാലത്ത- 327
സന്താപമേറിടും മമ ഹൃദി.

അങ്ങെ മഹത്വവും പൂർണ്ണൈശ്വര്യത്തെയും- 328
ഇങ്ങെ നീചത്വവും സൂക്ഷിക്കുമ്പോൾ.

ഏറിയ ദോഷമഹത്വം കാണും തദാ- 329
പൊറുതി കിട്ടുവാൻ യോഗ്യമില്ല.

അങ്ങെ മനോഗുണ ദത്തങ്ങളോർക്കുമ്പോൾ- 330
കന്മഷ ദുഷ്ടതയ്ക്കറമുണ്ടോ?

മുൻപിലനന്തമാം ദോഷമഹത്വത്തി- 331
നന്തഹീന മോക്ഷമേറിനുനം.

ദേഹത്തെയങ്ങിന്ന മണ്ണുടനതിൽ- 332
ദേഹത്തെ പൂകിച്ചുസ്ഥിതിനൽകി.

തന്നു പഞ്ചേന്ദ്രിയം ചിത്തധീധാരണ- 333
മുന്നവശങ്ങളും പ്രകാശിച്ചു

അങ്ങെ സ്തുതിപ്പാനുമങ്ങെസേവിപ്പാനും- 334
അങ്ങെകൃപയാലിനിക്കുനൽകി.

എന്റെസ്രഷ്ടാവിനെ ഞാൻ മറന്നു രിപു- 335
സ്ഥാനമെടുത്തു മറുതലിച്ചേൻ.

അധമനിന്ദ്രിയവശഗനായ ഞാൻ- 336
നാഥനെഭക്തിയെധരിച്ചില്ല.

എന്നെ സൃഷ്ടിച്ചുടനല്പകാലം ഭുവി- 337
അങ്ങെ സ്തുതിച്ചു സേവിച്ചു ശേഷം.

പരലോകത്തിൽ ഞാൻ മുഖ്യഭാവത്തോടും- 338
സുരസിച്ചിരിപ്പാൻ പ്രമാണിച്ചു.

എന്നുടെ സ്വാമിയേ ദാസനുമല്ല ഞാൻ 339
എന്നുള്ളിൽ ചിന്തിച്ചധികാരിയേന്നു.

ഭൂമി സുഖങ്ങളെപ്പരിഗ്രഹിപ്പാനായ്- 340
മമരക്ഷാഗ്രഹംത്യാഗം ചെയ്യുന്നു.

ദുരിത ഭീതിയെ ചേതസി സ്ഥാപിപ്പാൻ- 341
നരകം സൃഷ്ടിച്ച തമ്പുരാനെ!

ഇഷ്ടപ്രസാദമനുഭവിച്ചീടുവാൻ- 342
ശിഷ്ടി ശങ്കിക്കാതെ പാപിയായേൻ.

ജനനദോഷത്താൽ നരകദാസ്യത്തിൽ- 343
ഞാനകപ്പെട്ടു വലയും വിധൌ.

സുസ്നേഹത്തോടെന്നെരക്ഷിച്ചുകൊള്ളുവാൻ- 344
ദാസനെ വീണ്ടുവാൻ നീ ദാസനായ്.

മാനുഷരക്ഷയ്ക്കു മാനുഷനായുടൻ- 345
ദീനനായങ്ങിന്നവതരിച്ചു.

ദോഷം മറയ്ക്കാതെ സ്ത്രീലം നിന്നുടെ- 346
ദേഷണനാകുവാൻ ചിരിച്ചു ഞാൻ.

ആഗസ്സമേല്ക്കുമേൽ കൃട്ടിതാൽ സന്തതം 347
ഭാഗ്യമകറുവാൻ വേലചെയ്യുന്നു.

എന്നെയനേഷിച്ചുവന്ന ത്രാതാവിനെ- 348
ഞാൻ പിടിത്തുരിപ്പ സേവിയായേൻ.

മോക്ഷത്തിൽ പൂകുവാൻ മാർഗ്ഗമറിയിച്ചു 349
രക്ഷവരുത്തുവാൻ ക്ലേശിച്ചു നീ.

ദുർബ്ബുദ്ധിപൂണ്ടു ഞാൻ ദുഷ്പഥഗാമിയായ്- 350
ദുസ്തരിവേദനവരുത്തിയെ.

ദേവ തിരുവുള്ള മിനിക്കുണ്ടാകുവാൻ- 351
തവ പരിശ്രമമൊപ്പിക്കാമൊ.

ചോരവിയർത്തു തിരുമേനിയിലുള്ള- 352
ചോരയും ചിന്തി മരിച്ചു നാഥ!

ഭോഗത്തെക്കൊള്ളുവാൻ ദേവതിരുവുള്ളം- 353
ത്യാഗം ചെയ്തു മുദാമെ പാപമെ.

അജ്ഞാനമാർഗ്ഗത്തിലെന്നെ പൂകിക്കാതെ- 354
സുജ്ഞാനവേദത്തിൽ കൂട്ടിദേവൻ.

ഞാനമജ്ഞാനിയങ്ങെ സേവിക്കാതെ- 355
അന്തഃകരണത്തെ ത്യജിച്ചിട്ടു.

അങ്ങെ മനോഗുണമെന്നെ നിരന്തരം- 356
താങ്ങിയ കാരണമിരുന്നു ഞാൻ.

അങ്ങീന്നു താങ്ങുന്ന നാഴിക തന്നിൽ ഞാൻ- 357
അങ്ങെ നിന്ദിച്ചഹങ്കരിച്ചററം.

എന്നോടു രഞ്ജിപ്പാൻ കാരുണ്യവാരിധെ! 358
തീ നിനിക്കാകുവാൻ മടിച്ചില്ല.

സൽഗുണത്തോടു ഞാൻ ചേരാതെ പോകുവാൻ- 359
മേല്ക്കുമേൽ പിഴച്ചുകന്നു ദൂരം.

എന്നെ കാത്തിട്ടവനങ്ങമനിഷ്പത്തെ- 360
എന്നോടുകൂടവെ നടത്തി നീ.

ദുഷ്ടപിശാചിനെ ഞാനനുസരിച്ചേൻ- 361
ശിഷ്ടത്യാഗന വഴിപ്പിഴച്ചേൻ.

നീ ചെയ്തതൊക്കയും പാകരങ്ങളായ്- 362
ഞാൻ ചെയ്തതെല്ലാമപകാരവും.

ഞാൻപിഴച്ചു പിഴച്ചേററ പിഴച്ചയ്യൊ!- 363
എൻപിഴ ചിന്തിച്ചാലാധിതേറും.

ദൃഷ്ട്യംബു വാർത്തുകൊണ്ടു മമ നേത്രങ്ങളെ- 364
ദോഷസ്നാനത്തിന്നീയംബു നല്ലു.

ചിത്തമഴിഞ്ഞുമേ കരുണാചയമേ!. 365
കൃതമറച്ചു ഞാൻ ദുഃഖിക്കുന്നേൻ

ദോഷകഷ്ടം ദൃഷ്ടാ നാണമേറും മമ- 366
ദൃഷ്ടിയുയർത്തുവാൻ ലജ്ജിക്കുന്നേൻ.

ഞാൻ പിഴച്ചനിത എന്തു വേണ്ടുന്നതാ- 367
എന്നാത്മനാഥ യെന്നാധാരമെ.

എന്നുടെ ശിക്ഷയാലേമനസ്സിന്നന്തരം- 368
വന്നു കൂട്ടുകിലൊ ശിക്ഷവേണ്ട.

നാശംവരുത്തിത്തൊലച്ചീകിലും കിം ഫലം- 369
അശക്തൻ ഞാനല്ലൊ അസാരൻ ഞാൻ.

ശുഷ്കനിത്തവിമൃഷ്കകം കാട്ടിയാൽ- 370
ഉഗ്രീശ സ്തുത്യജയമതാമൊ?

നിഷ്കരുണനായൊരസാരനെ ശിക്ഷിച്ചാൽ- 371
നിൻകരുണയ്ക്കു മതിയതാമൊ.

ഒന്നിന്നാകാത്തവൻ നീചകൃമിയല്ലൊ- 372
എന്റെ മുടിവുകൊണ്ടെന്തുള്ളു ഗുണം?

എൻപിഴ ചിന്തിച്ചുകൊള്ളുവാൻ നിൻതിരു- 373
മനസ്സിൽ കല്പിച്ചുറച്ചിതെന്നാൽ.

ശിക്ഷിച്ചു കൊള്ളുകയെന്നാൽ മദ്യാകൃതം- 574
നീ ക്ഷമിക്കുന്നമെ ഗുണാബ്ധിയെ

അങ്ങെ തിരുവടി ശത്രുവാകുമ്പോളെ- 375
ഇങ്ങു ഭയത്തിന്നു മൂലമെകം.

പാശനാശംചെയ്തു പാപവിശുദ്ധനെ- 376
എന്നെ ശിക്ഷിക്കിലും പീഡയില്ല.

ശിക്ഷകൂടാതെ കനിങ്ങളെ ശത്രുവായി- 377
ദൃക്ഷം രസിക്കുന്നതില്ലരം.

അങ്ങെ പ്രിയനാറം ദുഃഖിച്ചിരിക്കുന്ന- 378
തിങ്ങു ഗുണമെറ്റം ശ്രേയസ്സത.

അങ്ങെത്തിരുവുള്ളമെനിക്കുണ്ടാകയാൽ 379
ഞാൻ സാകാഹരിയെ സന്തോഷിപ്പാൻ.

അങ്ങെത്തിരുവുള്ളക്കേടെന്നാകിലൊ- 380
എങ്ങുമെ സൌഖ്യമുണ്ടാകയില്ല.

എൻപിഴതാനാച്ചുപേക്ഷ ചെയ്യുകിൽ- 381
പാപം ക്ഷമിക്കും നീയെന്നു നൂനം.

പാപത്തിന്നുത്തരം വേണമെന്നാകിലൊ- 382
പാപോത്തരമല്ല ചെയ്‌വാൻ നാഥ!

മെ ത്രാതാവിന്നുടെ ക്ഷതജമാണിക്കം- 383
അല്ല മോക്ഷോത്തരം നൽകീടുന്നേൻ.

കൃതപാപത്തിന്നു പകരമാവില്ല— 384
മതിയതിൻ ഗുണമനവധി,

സ്നിഗ്ധസുതനുടെ ചോരയാലെന്നുടെ— 385
ശുദ്ധതവന്നീടും പാപവും പോം.

പുത്ര ക്ഷതങ്ങളിലെന്നുടെ ശരണം— 386
സുതയോഗങ്ങളാൽ മോക്ഷം കിട്ടും.

അനുകൂലം മമ മാനസേ വ്യാപിച്ചു— 387
ഞാൻ സുഖത്തോടിതാ മരിക്കുന്നൻ!

ഭൂമിലോകത്തിലുമിനി വസിപ്പതി— 388
നാമോദമില്ലിനിക്കയ്യോ മതി.

എന്നാലൊരു പിഴമേലിലുണ്ടാകുവാൻ — 389
ഇനി യോഗ്യംവരാ മൃത്യുവേണ്ടു.

ഏക ദുഃഖം മമ ചേതസി പൂണ്ടു ഞാൻ - 390
അകക്കാമ്പിലിതേ ഖേദമുള്ളു.

നിർഗ്ഗമിച്ചീടുന്ന പ്രാണനെ ത്വാം പ്രതി — 391
ത്യാഗംചെയ്‌വാനിനിക്കെത്തിയാവു.

സർവ്വേശനെ പ്രതി സർവ്വേശൻ നൽകിയ - 392
ജീവനെ ത്യജിപ്പാനാശയുണ്ടു.

ഭാഗ്യമതില്ലയ്യോ! യോഗ്യമുണ്ടായ്‌വരാ — 393
യോഗ്യവുമില്ലമേ ദുഃഖമിത.

ആകയാലെന്നുടെ പൂർണ്ണമനോരഥം — 394
കൈക്കൊൾക വേണമേ തമ്പുരാനെ!

സന്തതമങ്ങേ സേവിപ്പതിന്നായിപ്പോൾ — 395
എനിക്കു നീ തുണയാകേണമേ.

അന്ത്യകാലേ മമ ശത്രു പരിശ്രമം- 396
അന്തരനുകൂലമാക്കനീക്കം.

നിന്റെ തിരുവടിയെന്നെയുപേക്ഷിച്ചാൽ- 397
എന്നുടെ നാശമുറക്കവേണ്ടു.

നീ സഹായിക്കുകിൽ ജയമുണ്ടായ്‌വരും- 398
അസാരനല്ലോ ഞാൻ ഭീതിഹീനൻ.

സിംഹവൽക്രുദ്ധനായ് യുദ്ധം ചെയ്തീടിലും- 399
അഹങ്കരിതപയാതോല്ക്കുംരിപു.

മോക്ഷലോകത്തിൽ ദേവസമീപത്തിലും- 400
ഇക്ഷിതിയിങ്കലും വാഴും നാഥേ.

ദേവമാതാവെ! നീയത ദയാലോകത്താൽ - 401
സേവകനെപ്പാർത്തരുളേണമെ.

തവ സിംഹാസനെ ദൈവമാതാവിനോട് ഞാൻ_ 402
അവനതം നമസ്കരിക്കുന്നേൻ

നമ്മുടെ ജന്മത്തിലുത്ഭവിച്ചതിപ്പോഴും - 403
ചിന്തിച്ചു ജനനിയെ ആശ്രയിക്ക.

സർവ്വപാലൻ തവ പുത്രനായ് മാനുഷ- 404
വർഗ്ഗമെടുത്തവതരിച്ചിട്ടു.

അങ്ങേ മാതാവായ നിന്നെ മാതാവായി- 405
ഞങ്ങൾക്ക കല്പിച്ചു നിന്റെ പുത്രൻ.

ആയി ജനനിയെയെന്നുടെ ആവശ്യം_ 406
തദ്യാവത്തം യഥാസ്ഥിതൻ കേൾക്കും.

മനുഷ്യർക്കാർക്കുമുണ്ടാവ മനോഗുണം. 407
അനുപമകന്യെ! നീ ലഭിച്ചു.

തരിതമെന്നുടെ രക്ഷയ്ക്കനുഗ്രഹം- 408
വരുത്തിത്തരിക മഹാപരെ?

നിനക്ക കാഠിന്യമില്ല മനോഹരെ! 409
നിനക്കമ്മെ! മൃദുഭാവമുള്ളൂ.

എന്നെ മറക്കാതെ മാതൃഭാവത്തോടുതം_ 410
നോക്കി പാലിക്ക തുണയാക.

തവ മഹാത്മ്യം ധ്യാനിച്ചു സൂക്ഷിച്ചാൽ_ 411
സവിസ്മയമുളു ചിത്രമേവം.

തവ മാതൃഭയമുള്ളതകാരണം_ 412
പ്രവൃത്തിയൊക്കയുമാശ്ചര്യമെ.

സുകൃതമൊക്കെയും വാക്കിന്നഗോചരം- 413
തവ കരുണാബ്ധിയതെന്നു നൂനം.

ദുഷ്കൃതി നിന്നോടഴിഞ്ഞുപേക്ഷിക്കുകിൽ_ 414
ദുഷ്ടനെ നീ ത്യജിക്കമാറില്ല.

കന്മഷം ദോഷിച്ചു പാപിയൊന്നാകുന്നു_ 415
എന്നെ യാശ്രയിക്കുകനേരാത്തമെ.

താപമകപ്പാമ്പിൽ പൂരിച്ചീടും വിധൌ_ 416
ആപത്തെല്ലാമകന്നീടുമല്ലൊ.

എൻപിഴകളുടെ സംഖ്യയും ഭാരവും- 417
എന്റെ മനസ്സിനെ ഞെരുക്കുന്നു.

തവകാരുണ്യത്താൽ പീഡ നീങ്ങിസുഖം- 418
ഭവിക്കും ദുഃഖിത സന്തോഷമേ.

ഉപതാപം കൊണ്ടുവലഞ്ഞവർകൾക്കു- 419
താപത്തിന്നാരോഗ്യ കാരണം നീ.

എന്നെ തൃക്കണ്പാർത്തനുഗ്രഹിക്കുന്നേരം- 420
അന്നു ദയാന്വിതനേത്ര വശാൽ.

എന്നുടെ ക്ലേശങ്ങളൊക്കെശമിച്ചു പോം- 421
പിന്നെയും സ്വസ്ഥത ഭവിച്ചീടും.

ഗാത്രരോഗമിനിക്കിളച്ചു പോകണം- 422
അത്രമനോരസമിനിക്കില്ല.

ആത്മരുക്കാകുന്നദോഷമിളപ്പിപ്പാൻ- 423
ത്വം മനരോഗ്യമായ് വരേണമേ.

ചെട്ടിന്നുപദ്രവം നിഷ്ഫലമാകുവാൻ- 424
കോട്ടപോലെന്നെ രക്ഷിക്കേണമേ.

ശത്രുയുദ്ധത്തിങ്കൽ ഭംഗം വിന സദാ- 425
നിസ്തുമിതായിന്നു കോട്ട പോലെ.

ത്വം രണഭംഗമായ് നിന്ന മൂലമുഷഃ- 426
താരം പോൽ നിർമ്മല ശോഭിക്കുന്നു.

ഭാസ്സുകൊണ്ടതീ മിരാന്തത്തിന്നായൊരു- 427
ചന്ദ്രമുദിപ്പാറായെന്നു കാട്ടി.

ദിനമുദിപ്പിച്ചു ദേവസൂവായപ്പോൾ- 428
കന്യകാഗ്രേസരേ! പുണ്യനാഥേ.

ജീവനിനിക്കിപ്പോളസ്തമിച്ചീടുന്നു- 429
മേവിഭാവശ്വന്തുഞ്ചെയ്യേണമെ.

മോക്ഷപ്രഭ കൊണ്ടു സന്തമസങ്ങളെ- 430
നീ ക്ഷയിപ്പിക്കുക പ്രഭാധരെ!

തവഗുണംപ്രതി മോക്ഷലോകത്തിന്നു- 431
നൽവഴികാട്ടുകദിനമുത്തെ.

ജീവനെ മോക്ഷത്തിലാക്കുവാനുള്ളൊരു- 432
ദ്വാരമിനിക്കു നീയാകേണമെ.

ശിക്ഷാരക്ഷാകരൻ തേ സുതനാകയാൽ- 433
മോക്ഷദനായ് ഭുവി വന്ന ദേവൻ.

തവ സഹായ വാചാ മമ സന്തതം- 434
സുവിധി കൂട്ടമെന്നാച്ചുഞാൻ.

നിന്നെയാശ്രയമായ് പ്രാപിച്ചവർകളിൽ. 435
നിന്നാരെയും ത്യജിക്കാറില്ല നീ.

എന്നോടു ശത്രുമുഖം കാട്ടരുതയ്യോ!- 436
എന്നെയിപ്പോളുപേക്ഷിക്കരുതേ.

എന്നെ നല്ലവഴിക്കാക്കിക്കൊള്ളേണമെ. 437
എന്നെയകററല്ലേ മറിയമെ!

ഞാൻ മരിക്കുമ്പോളെ ഭുവിശേഷിക്കുന്ന- 438
ജനങ്ങളെല്ലാരും കേൾക്കേണമെ.

മരണന്നിങ്ങൾക്കുമൊരു കാലം വരും- 439
പരാപരേശ്വര കല്പനയാൽ.

കാലമൊരുത്തർക്കും നിശ്ചയമില്ലല്ലൊ- 440
എല്ലാക്കാലങ്ങളിൽ പേടിക്കണം

എവിടെയെന്നതും നിശ്ചയമില്ലല്ലൊ- 441
സർവ്വസ്ഥലങ്ങളിൽ ശങ്കവേണം

ഏതുപ്രകാരത്തിൽ മൃത്യു വരുന്നതൊ- 442
അതുമറിഞ്ഞുകൂടാത്തതല്ലെ

എല്ലാകാലങ്ങളിലിടങ്ങളൊക്കയിൽ- 443
എല്ലാപ്രകാരത്തിൽ സൂക്ഷിക്കണം

നല്ലവണ്ണമൊരിക്കൽ മരിച്ചീടുകിൽ- 444
നല്ലതുണ്ടാസ്സുരും മോക്ഷം കിട്ടും

അന്തഗതിഗുണരഹിതമാകയാൽ- 445
സന്തതം വഹ്നിയിലകപ്പെടും

പിമ്പിൽ വരുന്നതു നേരത്തെ ചിന്തിച്ചു- 446
നിങ്ങളുടെ ഗുണം വരുത്തണം

അക്കാലമാത്രയിൽ കൊള്ളരുതാത്തത- 447
ഇക്കാലത്തിൽ കൊള്ളുമെന്നുവരാ

അന്തകാലെ കൃതമാകേണമെന്നത- 448
വർത്തമാനെ കാര്യമെന്നു നൂനം

ശ്വാസംമുട്ടിയെനിക്കേറെ കാലമിത-
ന്നീ സഹായിക്കുക സർവ്വേശ്വര! 449

ഏകശരണമെ! എന്റെ ആത്മാവിനെ-
ക്കൈക്കൊള്ളുക ഈശോമിശിഹായെ! 450

## പൊരുൾ

ആസന്ന മരണനായിരിക്കുന്ന ഒരു മനുഷ്യന്റെ ഹൃദയവികാര വിചാരങ്ങളെയും ബുദ്ധിഭ്രമത്തെയും കുറിച്ചു കേൾക്കുക:— 1

സർവ്വസൗഭാഗ്യങ്ങളേയും നശിപ്പിക്കുന്നതും ഭയത്തെ ജനിപ്പിക്കുന്നതും വർണ്ണിപ്പാൻ കഴിയാത്ത ദുഃഖമുണ്ടാക്കുന്നതുമായ സമയമാണു്. 2

ഹാ ദൈവമേ! ലോകത്തിൽ സുസ്ഥിരമായ് നിൽക്കുന്ന ഒരു സുഖവുമില്ല, ഇളക്കം തട്ടാതെ യാതൊന്നുമില്ല. 3

അയ്യോ, ഈ സുഖങ്ങളൊക്കെയും അവസാനിക്കുവാൻ എന്താണു് കാരണം? 4

ഭൂമിയിൽ അല്പകാലം മാത്രം കഴിയുവാൻ ഞാൻ വസ്ത്രം ധരിക്കുന്ന പോലെ ശരീരമെടുത്തു. 5

ലൗകികസുഖങ്ങളെ അല്പകാലംമാത്രം അനുഭവിക്കുവാൻ ഞാൻ ജീവിച്ചതാണോ? 6

കനകരത്നങ്ങൾ സമ്പാദിക്കുവാൻ ഞാൻ പാടുപ്പെട്ടതു് ഈ സ്വല്പകാലത്തിനുവേണ്ടിയാണോ? 7

ഈ പാരവശ്യത്തിൽ ഞാൻ എല്ലാം ഉപേക്ഷിച്ചേ തീരു. ആ മുഹൂർത്തം അടുത്തിരിക്കുന്നു. 8

ഇപ്പോൾ, പഞ്ചേന്ദ്രിയങ്ങൾ വഴി ഞാൻ അനുഭവിച്ചിരുന്ന സന്തോഷങ്ങൾ എല്ലാം ഞാൻ ഉപേക്ഷിച്ചുപൊയ്ക്കൊള്ളണം. 9

ഈ വിയോഗം ഭയങ്കരമാണു്; അതിനേക്കാൾ വലിയ ദുഃഖമില്ല. ഓ! ശാന്തം! പാപം! 10

സൂര്യന്റെ പ്രകാശപടലം അസ്തമിച്ചാലും, രാത്രിക്കും അവസാനമുണ്ടു്. 11

എന്റെ ജീവന്റെ, രാത്രി വന്നാൽ, (മരിച്ചാൽ) ഈ ഭൂമുഖം വീണ്ടും കാണുവാൻ കഴിയുമോ? 12

മഴ പെയ്യാലും ദുർദിവസങ്ങൾ നീങ്ങിപ്പോകും; വർഷക്കാലം മാറി വേനലെത്തുന്നു; 13

എന്റെ മനസ്സിലെ ദുഃഖങ്ങൾ അതേ മട്ടിൽ നീങ്ങി വീണ്ടും തെളിയുമോ? 14

അമാവാസികളിൽ ചന്ദ്രന്റെ ശോഭ തീരെ നഷ്ടപ്പെടുന്നുവെങ്കിൽ, പൗർണ്ണമികളിൽ അതു് പരിപൂർണ്ണ തേജസ്വിയാകുന്നു, മരണത്തിന്റെ പ്രളയം കഴിഞ്ഞു, എന്റെ ദൈവമേ, എനിക്കു വീണ്ടും സുഖം ഉണ്ടാകുമോ? 15, 16

എന്റെ സുഖകാലം ഇനി ഭൂമിയിൽ ഉണ്ടാവില്ല; എന്റെ ശ്വാസം അവസാനിച്ചിരിക്കുന്നു. 17

സമയമടുത്തു; ജീവനും അകന്നുപോകും ശരീരത്തിനു (എന്നും) ജീവനെ പിടിച്ചു നിറുത്തുവാൻ കഴിയുമോ? 18

ഔഷധങ്ങൾ വെറുതെ സേവിച്ചു. മരിക്കാതിരിപ്പാൻ വൈദ്യശാസ്ത്രത്തിൽ മരുന്നില്ല. 19

രോഗശക്തിയാൽ ബലം ക്ഷയിച്ചു, വായുമുട്ടി ദേഹം തരിക്കുന്നു. 20

വാതം, പിത്തം, കഫം എന്നിവ സ്വസ്ഥാനങ്ങൾ വിട്ടുപോയിരിക്കുന്നു. ആ ഇളക്കങ്ങൾ മൂലവും പ്രാണൻ നഷ്ടപ്പെടാം. 21

അയ്യോ! ദേഹത്തിൽ തണുപ്പുകേറുന്നു; നാഡികൾ സ്തംഭിക്കുന്നു; തണുത്ത വിയർപ്പൊലിക്കുന്നു. 22

കണ്ണുകൾക്കു് കാഴ്ചയില്ലാതായി; നാക്കു് തടിച്ചുപോയി, ഇന്ദ്രിയങ്ങൾ വശം കെട്ടുപോയി. 23

ഇപ്പോൾ, ദീർഘനിശ്വാസങ്ങൾ വളരെയധികം വേദനയുണ്ടാക്കി പാർശ്വഭാഗങ്ങളെ ഉപദ്രവിക്കുന്നു. 24

പ്രാണനാശത്തിന്റെ ലക്ഷണമായ സർവ്വബന്ധങ്ങളുമുണ്ടു്. നാശം ഉടനെ വരും. 25

അല്ലയോ പ്രകാശം ഉടനെ വരും. പകലുണ്ടാക്കുന്നവനോ, ആദിത്യാ പ്രകാശിക്കുന്ന പകലിന്നീശാ, ഭൂമിയുടെ വിളക്കേ, ഇത്രയും കാലം എനിക്കുവേണ്ടി ഉദിച്ചു, രാത്രികളെ നശിപ്പിച്ച ഗ്രഹങ്ങളുടെ നാഥാ, എന്നന്നേക്കുമായി നീ അസ്തമിച്ചീടുമോ, മൃതമായ ബ്രഹ്മാണ്ഡത്തെ പോലും ജീവിപ്പിക്കുന്നവനാണല്ലോ നീ,

പ്രകാശരത്നമേ, പല നിറത്തിലുള്ള കിരണങ്ങളുള്ളവനെ, ഇനി എനിക്കു നിന്റെ രശ്മികൾ കണ്ടു സന്തോഷിക്കുവാൻ ഭാഗ്യമില്ല. 26—29

സൂര്യൻ അത്യുഷ്ണം കൊണ്ടു ദാഹം വളൎത്തിയ ഭൂമിക്കു കുളിരേകുന്ന ആശ്വാസ നിലാവെ 30

നാശത്തിൽ നിന്നും ഉത്ഭവിച്ചു് ആയവ്യയവികാരങ്ങളെ ജനിപ്പിച്ചവനേ, 31

ഭൂമിക്കു ചുററും പന്ത്രണ്ടു വഴികളിൽ നടന്നു കഴിയുന്നവനേ, 32

വത്സരങ്ങളേയും, സൂൎയ്യനേയും, മാസങ്ങളേയും നീ ഭേദിക്കുന്നു; സമുദ്രത്തെ നീ പാലിക്കുന്നു. 33

നിന്റെ ശീതളകിരണങ്ങളെ വീക്ഷിച്ചു നടന്ന എന്റെ കണ്ണുകൾക്കു് ഇനി ഇത്ര തെളിച്ചം കിട്ടുകയില്ല. 34

ചന്ദ്രതേജസ്സേ, നിന്റെ വെളിച്ചം എനിക്കു നഷ്ടപ്പെട്ടുവല്ലോ; ഭൂമിയിൽ ഇനിമേലിൽ നിന്നെ കാണുവാൻ എനിക്കു കഴിയുകയില്ല. 35

എന്റെ ഈ ഭൂമിയിലുള്ള ജീവിതകാലത്തെ അല്ലയോ ചന്ദ്രാ; ഇനി എണ്ണുവാൻ എനിക്കു യോഗമില്ല. 36

ഏഴുദിവസങ്ങളായി വിശേഷിപ്പിക്കപ്പെടുന്ന ഓജസ്സുള്ള നക്ഷത്രക്കൂട്ടമേ, 37

രശ്മിയുടെ മഹത്വം കൊണ്ടും സ്വവിശേഷഭേദങ്ങളെകൊണ്ടും എത്രയും വിശിഷ്ടങ്ങളായ സ്വരൂപങ്ങളേ. 38

അനേകം വഴികളിൽ കൂടെ, വഴിതെററാതെ നിങ്ങൾ ചലിക്കുന്നു! 39

നിങ്ങളുടെ വ്യത്യാസങ്ങൾ മനസ്സിലാക്കി അല്ലയോ നക്ഷത്രങ്ങളെ, വളരെ കാലം ഞാൻ ദിവസങ്ങളെ വ്യവഹരിച്ചിരുന്നു. 40

ആയുഷ്കാലത്തിന്റെ എണ്ണം തികഞ്ഞ ഉടനെ, ജീവിതാവസാനവും അടുത്തിരുന്നു. 41

ശിരോ രത്നങ്ങൾപോലെ നക്ഷത്രങ്ങളെ ആകാശത്തിൽ നിങ്ങൾ പ്രശോഭിക്കുന്നു. 42

നിങ്ങളുടെ ശോഭകൊണ്ടു എന്റെ ഈ രാത്രി അവസാനിക്കുമോ?

എന്റെ ഇരുട്ടകലുമോ? 43

ആകാശജീവികളായ പക്ഷിക്കൂട്ടമേ, നല്ല പാട്ടുകാരികളായ ആകാശസഞ്ചാരികളേ. 44

വളരെക്കാലം നിങ്ങളുടെ മധുരസ്വരം കേട്ടു ഞാൻ സന്തോഷിച്ചിരുന്നു. 45

നിങ്ങളുടെ ആകാരഭംഗിയും സൂക്ഷിച്ചുകണ്ട് കണ്ണിനാനന്ദം കൊണ്ടിരുന്നു. 46

സങ്കട സമയത്തു നിങ്ങൾ എന്നെ തണുപ്പിച്ചു; അപകടസമയത്തു ക്ലേശങ്ങൾ അകററി. 47

എന്റെ ഈ കഷ്ടസ്ഥിതിയിലാശ്വാസമരുളുവാൻ നിങ്ങൾക്കു കഴിയുകയില്ല. 48

ദുഃഖങ്ങളിൽ പങ്കുകൊള്ളുന്ന സുഹൃത്തുക്കളുണ്ടെങ്കിലോ, ആശ്വാസമാണു്. 49

എന്റെ മരണ ദുഃഖഗാനങ്ങളോടെ, ആകാശത്തു കരഞ്ഞു കൊണ്ടു സഞ്ചരിക്കുവിൻ. 50

കഠിന സ്വരങ്ങളുള്ള കാക്കകളേ, മയിലുകളേ, എന്റെ മരണ കാല ഭയത്തെപററി പറയുവിൻ; 51

കരച്ചിൽ കേൾക്കുന്ന മനുഷ്യൻ ദുഃഖിപ്പാൻ മരണ ഭയത്തെ കുറിച്ചു പറയുവിൻ:— 52

ഈ മാതിരി നിങ്ങൾക്കും ഒരുകാലം വരും; ഭയപ്പെട്ടു ദുഃഖിച്ചു കൊൾവിൻ; 53

നാൽക്കാലികളായ സിംഹാദിമൃഗങ്ങളേ, പശു, കുതിര, ഒട്ടകം തൊട്ടുള്ള മൃഗവംശാദികളേ! 54

പല വിധത്തിൽ നിങ്ങൾ മികച്ച ഉപകാരങ്ങൾ ചെയ്തുതന്നു; 55

തൈരും, പാലും, രോഗത്തിനു മരുന്നും തീനും കുടിയും എനിക്കു നിങ്ങൾതന്നു. 56

ഇത്രയും കാലം നിങ്ങൾ എന്നെ സേവിച്ചല്ലോ; എന്റെ അനുപമമായ ദുഃഖത്തെ കണ്ടാലും 57

ജീവനെ രക്ഷിക്കാൻ നിങ്ങൾക്കു കഴിയുകയില്ല. എനിക്കു വേദനക്കുവേണ്ടതു് സന്തോഷമാണു് 58

സങ്കടം നിങ്ങവാൻ ഇരുട്ടനിറഞ്ഞ, സൂര്യനെത്താത്ത കാട്ടിൽ പോവിൻ 59

മേഘങ്ങൾ തൊട്ടനിൽക്കന്ന മഹാമലകളേ വൃക്ഷങ്ങൾ പരിശോഭിക്കന്ന വനങ്ങളേ! 60

മസ്തകങ്ങളിൽ ഓരോരോതരം ഇലകളാകന്ന രത്നങ്ങൾ അലങ്കരിച്ച അണിഞ്ഞൊരുങ്ങിയപോലെ. 61

നിങ്ങളിൽനിന്ന് പുറപ്പെടുന്ന തണുപ്പ് എന്റെ ഹൃദയത്തെ തണുപ്പിക്കുവാൻ പോരാ 62

ചന്ദനവും മരുന്നുകളുമെല്ലാം എനിക്ക വീര്യം പകരാത്ത കാലമായി. 63

സസ്യങ്ങളൊക്കെയും പ്രയോജനമില്ലാത്തവയായി, നാവിന രുചികരമല്ലാത്ത സാധനങ്ങളായി. 64

ഭൂമിയിൽ ശ്രേഷ്ഠന്മാരായ നിങ്ങളിൽനിന്നും അനുഭവിച്ചറിഞ്ഞ സുഖങ്ങളെ ഓർമ്മിക്കുമ്പോൾ വേദനകാരണം ഇതായിത്തീർന്നിരിക്കുന്നു. അയ്യോ! പാപം! ഞാനെന്തു പറയേണ്ടു 65,66

നായാട്ടിൽ സമർത്ഥന്മാരായ നായ്ക്കളുടെ ഓട്ടവും, മൃഗങ്ങളുടെ പരിഭ്രമവും പോക്കം ആഘോഷങ്ങളും, നിലവിളികളും, മലകളുടെപുതുമയും ചിന്തിക്കുമ്പോൾ, ഈ രസമൊക്കെയും സ്വപ്നം കണ്ടപോലെയുള്ള, എല്ലാം കഴിഞ്ഞു, ഇപ്പോൾ അനുതാപമേയുള്ളൂ. 67,68,69

തീർച്ചയായും അപ്പോൾ മൃഗങ്ങൾക്കുണ്ടായ സംഭ്രമം ഇപ്പോൾ എനിക്കുണ്ടായിരിക്കുന്നു. 70

ഭൂമിയിലെ നക്ഷത്രങ്ങളും, ഭൂമിക്ക അലങ്കാരവുമായ കാട്ടിലെ സുന്ദര പുഷ്പങ്ങളെ, ആകാശത്തിൽ നക്ഷത്രങ്ങൾ ശോഭിക്കുന്നതുപോലെ കാട്ടിലും നിങ്ങൾ ശോഭിക്കുന്നു. 71,72

നിങ്ങളുടെ നല്ല വാസന ആസ്വദിച്ചു ഞാൻ രസിച്ചു സന്തോഷം പൂണ്ടു. 73

പുഷ്പത്തിന്റെ അല്പ ജീവനും എന്റെ ജീവരൂപവും ഒരുപോലെയാണ്. ഒരിക്കലും അതു ഈ പാപി മനസ്സിലാക്കിയില്ല. 74

ഹ്രസ്വമായ നല്ലകാലത്തു പൂപോലെ അഴകുള്ളവനെങ്കിലും ആ അഴക് പോകും, നിങ്ങളുടെ ജീവന് ഞാൻ വെറുതെ അന്തക

നായി, ഞാൻ ചെയ്തതുപോലെ എനിക്കും ഇതാവന്നു! 75,76
മാല കെട്ടുന്നവൻ നല്ല പുഷ്പങ്ങൾ അറുക്കുന്നതുപോലെ മനുഷ്യ
ജീവനെ മരണം അറുക്കുന്നു. 77
എൻെറ ജീവൻ, ഇതാ ഉണങ്ങിയ പുഷ്പം പോലെ വീണു പോ
കുന്നു അവസാന കാലമായിരിക്കുന്നു. 78
ജീവനില്ലാത്ത വസ്തുക്കളോടു ഞാൻ എന്തിനിങ്ങനെ വൃഥാ
പറയുന്നു. 79
ഭൂമിയിൽ എൻെറ കൂട്ടുകാരായവർ എൻെറ ദുഃഖങ്ങളൊക്കെയും
ഗ്രഹിക്കേണമേ! 80
എന്നെ സ്നേഹിക്കുകയും, സേവിക്കുകയും ചെയ്തവരോടേ എൻെറ
മനസ്സിലെ ദുഃഖങ്ങൾ പറയുകയുള്ളു. 81
എന്നെ ആത്മാത്ഥമായി സ്നേഹിക്കുന്ന കൂട്ടുകാരെ! എൻെറ
ബന്ധുത്വം വേർപ്പെടേണ്ട കാലമാണു് ഇപ്പോൾ. 82
എൻെറ സങ്കടം കണ്ടും കേട്ടും മനസ്സാപപ്പെട്ടു ദുഃഖിക്കുവാൻ നി
ങ്ങളേ ഉള്ളു. 83
തമ്മിൽ തമ്മിൽ സന്തോഷത്തിനുവേണ്ടി ഞാൻ ചെലവഴിച്ച
വളരെ ദിവസങ്ങൾ നിങ്ങൾ തിരികെ വരുത്തിതരുമോ? 84
കഴിഞ്ഞ കാലത്തെപ്പററി ചിന്തിച്ചിരിക്കുമ്പോൾ വളരെ സ
ന്തോഷത്തിനു നല്ല കാലമാണിതു്. 85
ഭാവികാലം ഭയാവഹമായി തോന്നുകയാൽ ഇപ്പോഴുള്ള ദുഃഖം
ഇരട്ടിക്കുന്നു. 86
വിനോദങ്ങളിൽ എൻെറ പങ്കാളികളായവർ, ആപത്തുകാലത്തു
എന്നെ വിട്ടുപോകുമോ? 87
സമ്പത്തുകാലത്തു ചങ്ങാതിമാർ വളരെയുണ്ടാകും; ആപത്തുകാല
ത്തു് അവരൊക്കെ പോകും. 88
ഞാൻ സഹായം ചെയ്തിട്ടുള്ളവരൊക്കെ എന്നെ ഉപേക്ഷിച്ചു,
എന്നെ ആശ്വസിപ്പിക്കുവാനാരുമില്ല! 89
വമ്പിച്ച സ്നേഹിതസംഘത്തിൽ ശേഷിച്ചവരായ ഉത്തമസുഹൃ
ത്തുക്കളേ! ഞാൻ പോകുന്നു. 90
കളി നിൎത്തട്ടെ; നിങ്ങളോടുകൂടി കളിച്ചു രസിപ്പാൻ ഇനി വിധി
യില്ല. 91

ഞാൻ യാത്രയായി. നിങ്ങളെ പിരിഞ്ഞു പോകുവാൻ വളരെ
സങ്കടമുണ്ട്. (പക്ഷേ) ഉപായമില്ല. 92

പോയേ തീരൂ. നില്പാൻ നിവൃത്തിയില്ല. മടിയുണ്ടെങ്കിലും, പോ
യേ മതിയാവൂ. 93

ഞാൻ മടിച്ചാലും, എനിക്കു മരിക്കണം. മരിച്ചാൽ എനിക്കെന്തു
സംഭവിക്കും. 94

മോക്ഷമുണ്ടാകുമോ? നരകമാകുമോ പ്രത്യക്ഷത്തിൽ അറിയാതെ
ഞാൻ പരിഭ്രമിക്കുന്നു. 95

ഞാൻ ഒരു വഴിപോക്കനാണെന്ന് ഉറച്ചു മനസ്സിലാക്കിയില്ല,
എപ്പോഴും ലൗകിക സുഖങ്ങളെ ആശിച്ചു. 96

ഇരുട്ട് എന്റെ മനസ്സിൽ പരന്നു; മരണ ചിന്ത ബുദ്ധിയിൽ
സൂക്ഷിച്ചില്ല. 97

ഞാൻ ഇപ്പോൾ യാത്രയാകട്ടെ, പോകുന്നു. നടത്തം നിറുത്തുന്നു;
മരിക്കാറായി. 98

വഴിയാത്രക്കാരനായ ഞാൻ നടന്നതൊക്കെ മതി. എന്റെ ക
പ്പൽ അഴിമുഖത്തെത്തി. 99

എന്റെ കപ്പൽ ഞാൻ മനസ്സിൽ ആഗ്രഹിച്ചതുപോലെ എത്തി
യില്ലല്ലോ എന്നു ഞാൻ മനസ്സിലാക്കി. 100

വളരെ ഭയം ജനിപ്പിക്കുന്നതും വിസ്താരമേറിയതുമായ ജലപ്പ
രപ്പ്, വളരെ കപ്പലുകളെ നശിപ്പിച്ച വഴികൾ, കാററും കോളും
കോപിക്കുന്ന ആ സമുദ്രത്തെ ഞാൻ തരണം ചെയ്യണം. ചുരു
ങ്ങിയ കാലംകൊണ്ട് ആ അനല്പ യോഗ്യങ്ങളും വഴികളും ഞാൻ
കടക്കണം ആ വഴി നടന്നവരില്ല. തെററിപ്പോയാൽ നേർവഴി
കാട്ടിടുവാൻ കൂട്ടുകാരുമില്ല. 101,104

എന്നിങ്ങനെ ചിന്തിച്ചു മനസ്സിൽ സങ്കടം നിറഞ്ഞു; കുറച്ചൊ
ന്നുമല്ല പരിഭ്രമം. 105

പണ്ടത്തെ എന്റെ വീരോചിതമായ അവസ്ഥകൾ കണ്ടവരേ
ഇപ്പോഴത്തെ എന്റെ വികാരങ്ങൾ കാണുവിൻ. 106

പണ്ടു ഞാൻ കളിച്ചു ചിരിച്ചു നടന്നു ഇപ്പോൾ ബലഹീനനാ
യി ദുഃഖിക്കുന്നു. 107

എന്റെ പ്രാമാണികത്വം മുമ്പു കണ്ടറിഞ്ഞവർ ഇപ്പോഴത്തെ
എന്റെ ദീനതകണ്ടു ഭയക്കേണമേ! 108

അയ്യയ്യോ! കൂട്ടകാരേ! നിങ്ങൾ കണ്ടറപ്പിച്ചുകൊൾവിൻ. ഇതാ
അത്യഗാധമായ ലൗകിക സുഖങ്ങളുടെ അവസാനം. 109

അപ്പനമ്മമാരേ, കൂടപിറപ്പുകളേ, ഞാൻ ഏതു വിധത്തിൽ നിങ്ങ
ളെ പിരിയേണ്ടു? അപ്പാ! അമ്മേ! നിങ്ങളെ ഓക്കുമ്പോൾ എ
ന്റെ ഹൃദയം നോവുന്നു. എന്നെ ജനിപ്പിച്ച നിങ്ങളുടെ കരച്ചിൽ
കേൾക്കുമ്പോൾ എന്റെ ദുഃഖത്തിനെന്തവകാശം? ആ കണ്ണുനീരു
കൾ എന്റെ മനസ്സിൽ കൊണ്ടു് ഉള്ളം ഉരുകുന്നു; സങ്കടം വൎദ്ധി
ക്കുന്നു; ഇപ്പോൾ നിങ്ങളെന്നെ യാത്രയാക്കീടുവിൻ; ഇനി ഒരിക്ക
ലും കാണ്മാൻ കഴിയുകയില്ല. ഈ വിധിക്കവേണ്ടി ഞാൻ ജനിച്ചു
ല്ലോ; നിങ്ങളുടെ സങ്കടം തീൎക്കുവാൻ കഴിയുമോ? പോകരുതെന്നു
നിങ്ങൾ പറഞ്ഞാലും, പാൎക്കണമെന്നപേക്ഷിക്കകിലും സ്നേഹവും
ആഗ്രഹവുമെനിക്കുണ്ടെങ്കിലും അങ്ങിനെ ചെയ്യുവാൻ (മരണത്തെ
നിൎത്തുവാൻ) കഴിയുമോ? എന്നെ യാത്രയാക്കീടുവിൻ! ദുഃഖം എ
ന്റെ മനസ്സിൽ നിറഞ്ഞു അകന്നു പോവിൻ! അകന്നു പോ
വിൻ നിങ്ങളെ കണ്ടിരിക്കുമ്പോൾ, എന്റെ ഹൃദയവേദന
ഇരട്ടിക്കും. 110,119

എന്റെ കൂടപ്പിറപ്പുകളേ! നിങ്ങളൊരുമിച്ചുള്ള എന്റെ താമ
സം കഴിഞ്ഞുപോകുന്നു. സ്നേഹസമ്പന്നരായ നിങ്ങളെ ഉപേക്ഷിച്ചു
പോവാൻ വിധിയുണ്ടാകുന്നതു അതിക്രമംതന്നെ. 120,121

നിങ്ങളും ഞാനും ഒരുമിച്ചുവസിച്ചു നല്ല ഉൾപ്രേർച്ചയോടുകൂടി 122
അതിയായ സ്നേഹം നമ്മെ കൂട്ടിയിണക്കി ഛിദ്രവാസന നമ്മി
ലുണ്ടായില്ല. 123

നമ്മെ ഭിന്നിപ്പിക്കുന്ന ക്രമമല്ലാത്ത വഴക്കം നമ്മിലുണ്ടായില്ല;
മിതമായ ഭാഷയിൽ മാത്രം സംസാരിച്ചു. 124

എങ്ങോട്ടു പോകുന്നു എന്നു് ചോദിച്ചാൽ, ശാന്തം, പാവം, ഞാ
നെന്തുപറയാനാണു്. 125

എവിടെക്കുപോകുന്നു എന്നെല്ലാം ചോദിച്ചാൽ ഞാൻ പറയാം 126
ജന്മഭൂമിയേയും, ബന്ധുജനങ്ങളേയും മററു ഭൗതികവസ്തുക്കളേയു
മെല്ലാം ഞാൻ വിട്ടുപോകുന്നു. 127

എവിടെനിന്നു പോകുന്നു എന്നു് എനിക്കു മനസ്സിലായി; യാത്ര എങ്ങോട്ടെന്നറിഞ്ഞില്ല. 128

അറിയാത്തൊരു ദിക്കിലേക്കു് ഞാൻ പോകുന്നു. നല്ലതോ ചീത്തയോ സൂക്ഷ്മവിവരമില്ല. 129

നല്ലദിക്കുമുണ്ടു് അല്ലാത്തതുമുണ്ടു് നല്ലതിൽ ചെല്ലുമെന്നുറപ്പില്ല 130

നല്ലതു കിട്ടുമോ? നരകത്തിൽ വീഴുമോ? രണ്ടും നിശ്ചയമില്ല. ഒന്നുണ്ടാവും 131

ഏതെന്നറിയാതെ മനസ്സിൽ പരിഭ്രമം വർദ്ധിച്ചു ഞാൻ വലയുന്നു 132

മോക്ഷം പ്രാപിക്കുവാനുള്ള നല്ല വഴിയേ പോകുവാൻ പറഞ്ഞാൽ എനിക്കതു മാത്രമേ വേണ്ടു 133

ഭാഗ്യസ്ഥാനത്തെത്തുന്നതിനു എനിക്കാശയുണ്ടു്; എനിക്കതേ വേണ്ടു 134

ചെയ്ത കർമ്മങ്ങൾക്കൊത്ത പടിയേ വരൂ. അതിയായ ആഗ്രഹമൊന്നുമുണ്ടായിട്ടു കാര്യമില്ല 135

ഞാൻ ചെയ്ത പ്രവൃത്തിക്കൊത്തവണ്ണം ദൈവവിധിക്കു മാററമില്ലാത്ത ഉത്തരവുമുണ്ടാകും 136

എന്തെല്ലാം ചോദിക്കും? ചെയ്തതും ചെയ്യാത്തതുമായ എല്ലാം അന്വേഷിക്കും 137

എല്ലാ കണക്കും ഞാൻ ബോധിപ്പിക്കേണ്ടിവരും. ഏററവും നിസ്സാരമെങ്കിലും അന്വേഷിക്കപ്പെട്ടും 138

എങ്കിലോ, മുമ്പേതന്നെ കണക്കു കൂട്ടണം അപ്പോൾ ഓർക്കണമെങ്കിൽ ഇപ്പോൾ ഓർക്കണം 139

ഉടപ്പിറന്നവരേ! മുമ്പേ ഗമിക്കുന്നവനായ ഞാൻ പോകാറായി; നിങ്ങൾ പിന്നെ വരും 140

എങ്കിൽ എന്നെപ്പോലെ അന്ധനാകാതെ മരണത്തെ ഓർത്തു് നടക്കുവിൻ! 141

ശേഷിപ്പുള്ള സമയമൊക്കെയും എനിക്കു വേണം എന്നെ യാത്രയാക്കുവിൻ! സഹോദരന്മാരേ! 142

ഞാൻ ഉടനെ ലൗകികമായ വസ്തുക്കളെ വിസ്മരിച്ചു പാരലൗകിക കാര്യങ്ങളെ കുറിച്ചു ചിന്തിക്കട്ടെ! 143

ആത്മാവ് ദേഹത്തെ ഉപേക്ഷിച്ചു പോകുമ്പോൾ ദൈവം എ
ന്റെ പ്രവൃത്തികളെപററി ചിന്തിക്കും 144

ധർമ്മം, വിധർമ്മം, അധർമ്മം മുതലായവയെയെല്ലാം ഭയവെന്യേ
ന്യായം നോക്കി നിശ്ചയിച്ച് പാലിക്കും 145

ഈശ്വരന്റെ ചോദ്യങ്ങളെ മുൻകൂട്ടി നിരൂപിച്ചു ഭാവിയിലുണ്ടാ
കാവുന്ന സങ്കടങ്ങളെ ഒഴിവാക്കണം 146.

ബാല്യകാലത്തു ഞാൻ നടന്ന വഴി ബാലസഹജമായ വിസ്മൃിത
ങ്ങളുടെയും ഇരുട്ടിന്റേയും മാർഗ്ഗമായിരുന്നു. 147

സർവ്വേശ്വരനെ ഓർത്തു നടക്കാതെ തന്നിഷ്ടത്തിൽ വർത്തിച്ചതു
കഷ്ടമായിപ്പോയി 148

ആശയുംകൊണ്ടു ലൗകികസുഖങ്ങളുടെ പിന്നാലെ നടന്നവനാ
യി ഇഷ്ടപ്പെട്ട പ്രവൃത്തികളുമായി വളരെയധികം പിഴച്ചു 149

സത്യം പറഞ്ഞാൽ കൊല്ലവും, മാസവും, ദിവസങ്ങളും ഒരു ഗു
ണത്തിനുമാവാതെ കഴിഞ്ഞുപോയി 150

ഒരു നല്ല കാര്യത്തെപോലും ചിന്തിക്കാതെ, ആവശ്യമില്ലാത്തവ
യെ സേവിച്ചു 151

യൗവ്വനകാലത്തു താരുണ്യതിളപ്പിൽ മദിച്ചു; സംസാരവിഷയങ്ങ
ളെ ഞാൻ ആശ്രയിച്ചു 152

ശിക്ഷയെ ഭയപ്പെടാതെ കളിച്ചു. സർവ്വേശ്വരനെന്നെ ഇതു ശി
ക്ഷിക്കുമോ എന്നു ഞാൻ സംശയിച്ചില്ല 153.

ചീത്തവഴികളിൽകൂടി സഞ്ചരിക്കുന്നവരെ അനുസരിക്കാൻ തെ
ററായമാർഗ്ഗം സ്വീകരിക്കുവാൻ ഞാൻ ശങ്കിച്ചില്ല 154

ചെയ്ത ദുഷ്ടതകളെ വാഴ്ത്തിപ്പറയുവാൻ ഈ നാവുകൊണ്ട് ഞാൻ
മടിച്ചില്ല 155

വേശ്യകളേയും പരസ്ത്രീകളേയും സ്വർനസുഖാശകളോടെ സേ
വിച്ചു 156

പരദാരങ്ങളാണെന്നു വിചാരിക്കാതെ ഞാൻ ന്യായമല്ലാത്ത പ്ര
വൃത്തികൾകൊണ്ട് വളരെയധികം രമിച്ചു 157

വളരെ വർജ്ജ്യങ്ങളായ നയന സുഖങ്ങളെ സ്വീകരിച്ചു ഞാൻ
സന്തോഷിച്ചു 158

സഭാ പാട്ടപാടി, ഹാസ്യഭാവംകൊണ്ടും, നാട്യംകൊണ്ടും ഞാൻ സന്തോഷംകൊണ്ടു 159
നേരമ്പോക്കുകൾ കേട്ട സന്തോഷിപ്പാൻ അത്യധികം ക്ഷമയോടെ ഞാൻ ചെവി കൂർപ്പിച്ചുനിന്നു 160
എന്നെ ബഹുമാനിച്ച അന്യന്മാൎക്കു ഞാൻ അപമാനം വരുത്തി 161
വയസ്സുകാലത്തു സ്വൎണ്ണം തൊട്ടവയിൽ ആശിച്ചു അസന്മാരുടെ വസ്തു കവൎന്നെടുത്തു 162
എൻെറ ജീവിതത്തിൻെറ പ്രധാന ഉദ്ദേശ്യം രത്നാദിദ്രവ്യങ്ങളാണെന്നു് ഉറച്ചു് അതിനുവേണ്ടി വെറുതെ ശ്രദ്ധിച്ചു 163
അന്യരുടെ സുഖം കണ്ടു് അസൂയകൊണ്ടു് അവരുടെ സ്വത്തുക്കളിൽ ആശകൊണ്ടു 164
അഖണ്ഡമായ സുഖങ്ങളെ പ്രകീൎത്തിച്ചു അന്യന്മാരുടെ ഗുണങ്ങളെ ഞാൻ ഇടിച്ചു താഴ്ത്തി 165
മനസ്സിൽ പൈശൂന്യം വെച്ചുകൊണ്ടു് ആവും വേഗം പകപോക്കാൻ പണിപ്പെട്ടു 166
എൻെറ ശത്രുവിനെ നശിപ്പിക്കുംവരെ എനിക്കു ഭയവുണ്ടായില്ല 167
എല്ലായപ്പോഴും നന്നായി മദ്യപാനം ചെയ്തു; മദോന്മത്തനായി സഞ്ചരിച്ചു 168
എപ്പോഴും കണ്ടവരെ തെറി പറഞ്ഞും, കയ്യേററം നടത്തിയും അന്യരെ ആക്ഷേപിച്ചു 169
നല്ല മനസ്സോടെ ആത്മീയസുഖത്തിനു വേണ്ടുന്ന കൎമ്മങ്ങളൊ ഞാൻ ചെയ്തില്ല 170
ഏഴ ദിവസങ്ങളിലൊന്നു് ഈശ്വരവൃത്തിക്കുവേണ്ടി ചെലവഴിക്കുവാൻ ഞാൻ മടിച്ചു 171
കമ്പസാരം നടത്തി വിശുദ്ധി പ്രാപിപ്പാൻ മനസ്സോടുകൂടി ശ്രമിച്ചില്ല 172
ദൈവപ്രസാദത്താലുണ്ടാകാവുന്ന ഗുണങ്ങളെ ഉപേക്ഷിച്ചു; ഭാവിസുഖത്തിനുള്ള ആഗ്രഹം തീരെ അകന്നുപോയി 173
അഹങ്കരിച്ചു മദിച്ചു നടക്കുന്നതിന്നേ മനസ്സിൽ ആഗ്രഹം തോന്നിയുള്ളു 174

ഇതെന്തൊരു മൂഢതയെന്നു വിചാരിക്കുമ്പോൾ, എന്റെ ബുദ്ധി
വിഷമിക്കുന്നു 175

ചീത്ത സ്വഭാവക്കാരനായ ഞാൻ എന്തെല്ലാം ചിന്തിച്ചു; എ
ന്റെ മനസ്സിൽ സംഭവിച്ച ദോഷമെത്ര? 176

പ്രവൃത്തികൊണ്ടു സാധിക്കാൻ കഴിയാത്ത ഉപായങ്ങളെ എന്റെ
മനസ്സിൽ വളരെ ആഗ്രഹമാകും 177

മനസ്സിൽ ആഗ്രഹിക്കപ്പെടുന്നതും, പ്രവത്തിച്ചാൽ സാധിക്കപ്പെ
ടുന്നതും ആയ കാര്യങ്ങൾ ഓരോ വിധമാണു് 178

സമുദ്രതീരത്തിലെ സംഖ്യയററ മണൽ തരികളെ എണ്ണി തിട്ട
പ്പെടുത്താമൊ? 179

വർഷകാലത്തിലെ പുല്ലു് എത്രയെന്നു് തിട്ടപ്പെടുത്തുവാൻ കഴി
യുമോ? 180

വർഷക്കാലത്തു പെയ്യുന്ന മഴത്തുള്ളികൾ എണ്ണിക്കൂട്ടി കണക്കാ
ക്കാമോ? 181

(മേല്പറഞ്ഞ) മണൽത്തരികളുടേയും, പുൽക്കൊടികളുടെയും, മഴ
ത്തുള്ളികളുടേയും സംഖ്യകളേക്കാളേറം എന്റെ ദുരിതങ്ങൾ 182

എന്റെ ദോഷങ്ങളെല്ലാം കൂടിയാൽ, സമുദ്രത്തിലെ വെള്ളത്തുള്ളി
കളും കേവില്ല 183

എന്റെ പ്രവൃത്തികളെല്ലാം വിചാരിച്ചുടക്കുവാൻ എനിക്കാവി
ല്ല എന്നു ഞാനുറച്ചു 184

മൂന്നു വഴികൾ അറിയാൻ പ്രയാസമാണെന്നു് മഹാ വിദ്വാനായ
ശ്ലോമോൻ രാജാവു് അരുളി ചെയ്തു 185

പക്ഷി (ആകാശസഞ്ചാരി), സഞ്ചരിക്കുന്ന കപ്പൽ, മനുഷ്യന്റെ
യൗവ്വനകാലം ഈ മൂന്നു സഞ്ചാരരീതികൾ അറിവാൻ പ്രയാസ
മാണു് 186

യൗവ്വനം, വാൎദ്ധക്യം, ജരാ തുടങ്ങിയ കാലങ്ങളിലെ എന്റെ വഴി
മനസ്സിലാക്കുവാൻ എളുപ്പമോ? 187

മനുഷ്യജീവിതകാലം അല്പം, ഒരുപാദം കളിയിൽ പോകും, പക
തി ഉറക്കത്തിൽ പോകും ഫലമില്ലാതെ 188

കാൽഭാഗം കളഞ്ഞുപോകും; സാരവത്തായ കാര്യങ്ങൾക്കു് കാലം
യും ശ്രമിച്ചില്ല 189

ഒരു നേരം വെറുതെ പോകരുതെന്നു വിചാരിക്കുന്നതു ക്ലേശകര
മായിരുന്നു 190

ഇങ്ങനെ ക്ലേശിച്ചു ഭാവിയിൽ ക്ലേശങ്ങളുണ്ടാവാനും, നാശമുണ്ടാ
കാനും വളരെ ശ്രമിച്ചു 191

ദോഷപ്രവൃത്തികൾക്കു കാലം പോരാതെ വരാതിരിക്കാൻ ക്ഷണ
നേരംകൊണ്ടു് പല പാപങ്ങളുംചെയ്തു 192

അയ്യോ കഷ്ടം, പാപമേ, കൈ ഓക്കുമ്പോൾ ഭയപ്പെട്ടു പോ
കുന്നു, അയ്യോ! 193

എന്റെ ദുരിതക്കടലിന്റെ അവസാനം കാണുവാൻ എന്റെ
ജ്ഞാന ചക്ഷുസ്സിനു കഴിവില്ല 194

എന്റെ നാശത്തെ മറച്ചുവെച്ചു് ദോഷങ്ങൾ കൂട്ടത്തോടെ എ
ന്റെ മുമ്പിൽ പ്രത്യക്ഷമായി 195

ഒളിവിൽ നിന്നു ശത്രുമഹാസൈന്യങ്ങൾ സമക്ഷത്തു വരുമ്പോ
ഒത്തെ മഹാഭയം! 196

ശത്രുക്കൾ പോരിനു വിളിക്കുന്ന മനുഷ്യനു മാനസികപീഡ
എത്രയെന്നു പറയാമോ? 197

അപ്രകാരം ഞാൻ പരവശനായപ്പോൾ സുഖം എന്തെന്നറി
ഞ്ഞില്ല. 198

ശത്രു സംഘത്തെ ഞാനേകൻ കാണുന്നു; ജ്ഞാനകണ്ണുകൊണ്ടു്
ഞാൻ ദുഃഖിക്കുന്നു. 199

ഇതേ വരെ കണ്ടതിൽ എത്രയും ഭയങ്കരമായി ഇപ്പോൾ ഇതാ
കാണുന്നു! ഇതാരെടാ? നീ ആരെടാ? 200

തനി കറുപ്പുനിറത്തിലുള്ള നിന്റെ രൂപം കാണുമ്പോൾ, നീ
ഗുണവാനല്ല ദുഷ്ടനാണു്. 201

നിന്റെ പേടിപ്പെടുത്തുന്ന കണ്ണുകാണുമ്പോൾ ദൈവത്തിന്റെ
ശത്രുവാണെന്നു തോന്നും. 202

നരക ജനകമായ നിന്റെ വേഷ രീതികൾ കാണുമ്പോൾ നീ
ഒരു നരകജീവിയാണെന്നു നിശ്ചയിക്കാം 203

എടോ, നീ ആരെന്നു പറയൂ; നിന്റെ വരവിന്റെ ഉദ്ദേശ്യം
കേൾപ്പിക്കൂ; എന്തേ വന്നേ? 204

അതു ഭയങ്കര മുഖഭാവത്തോടെ ഭയം ജനിപ്പിച്ചുകൊണ്ടവൻ ഇപ്ര
കാരം പറയുന്നു:— 205

വിചിത്രം തന്നെ? എന്നെ നീ അറിഞ്ഞില്ലയോ? എന്റെ ചങ്ങാതീ! ഇത് ആശ്ചര്യം തന്നെ! 206

എന്നെ ഇത്രയും കാലം ആശ്രയിച്ചിട്ടും നമ്മുടെ ബന്ധുത്വത്തിന് ഭംഗം വന്നിട്ടില്ലല്ലോ! 207

എന്നെ നീ ഭജിച്ചു, സേവിച്ചുപോന്നതിന് നിന്റെ ബുദ്ധിമുട്ടുകൾക്ക് ഞാൻ സമ്മാനിക്കുന്നുണ്ട്. 208

എന്നെ വെടിയാതെ നടന്ന കാരണം നീ എന്റെ കൂടെയിരിക്കണം. 209

ഞാൻ പിശാചാണ്. നിന്നെ കൊണ്ടുപോവാൻ നരകത്തിൽ നിന്ന് ഇപ്പോൾ വരുന്നു. 210

പെട്ടെന്നു ദുഷ്ടന്റെ വാക്കുകൾ കേട്ടതുകൊണ്ട്, എല്ലാം നഷ്ടമെന്നോർത്ത്, വളരെ സംഭ്രമത്തോടെ, നല്ലപോലെ മനസ്സിന് ഉറപ്പുവരുത്തി രോഗിയും ദുഷ്ടപിശാചിനോട് ഇപ്രകാരം പറയുന്നു:— 211, 212

പിശാചെ, നീ ദൂരെ ഒഴിഞ്ഞുപോയ്ക്കോ! ഇവിടെ നിനക്കൊരു കാര്യവുമില്ല. 213

ഞാനല്ല നിന്റെ കൂടെ പോരുന്നവൻ എന്നെ നീ ഉപേക്ഷിച്ചു പോയ്ക്കൊള്ളുക. 214

എന്റെ ഉടയവൻ സാക്ഷാൽ ദൈവം. അദ്ദേഹത്തിന്റെ ദാസൻ ഞാൻ അങ്ങയെ നമസ്കരിക്കുന്നു. 215

എന്നിങ്ങനെ കേട്ട ഉടനെ, വളരെ ക്രോധത്തോടെയുള്ള ആ ദുഷ്ടന്റെ വാക്കുകളിതാ:— 216

എടോ നീതിസ്വരൂപനായ തമ്പുരാനെ, ന്യായം വിധിക്കുക. ഇതു സത്യം ഇവനെന്റെ ദാസനാണ്. 217

എന്നോടുകൂടെ നരകത്തിൽ വീഴുവാൻ ഇവൻ നന്നേ ശ്രമിച്ചു; ഇവൻ എനിക്കുള്ളതാണ്. 218

നീ ഇവന്റെ സൃഷ്ടികർത്താവാണ്; അതിനു കുറവില്ല; ഈ ദുഷ്ടജീവിയുടെ തമ്പുരാൻ നീ; അതും സത്യം തന്നെ. 219

ജ്ഞാനസ്നാന (മാമ്മോദീസ) അവസരത്തിൽ ഇവനു തമ്പുരാൻ നീയാണെന്ന് ഇവൻ ഉറപ്പായി സത്യം ചെയ്തു. 220

എന്നെ ഒരിക്കൽപോലും സേവിക്കയില്ലെന്ന് വേണ്ടുംപോലെ സത്യം ചെയ്തു. 221

മംഗളമൂൎത്തിയായ നിന്നെ ഈ മഹാപാപി വെടിഞ്ഞുപോയ്; നിന്നെ ഉപേക്ഷിച്ചു. 222

നിന്റെ കല്പനകളെല്ലാം ലംഘിച്ചു. സ്വാമി ഭക്തി തീരെ ഉപേക്ഷിച്ച്, (ഈ എന്റെ) ദാസൻ, ഞാൻ ദുരിതം ഉണ്ടാകുവാൻ വേണ്ടി ഉപദേശിച്ചുകൊടുക്കുന്നതെല്ലാം ശ്രദ്ധയോടെ കേട്ടു നടന്നു. 223, 224

ശത്രുവായ (എന്നെ) സേവിച്ചയുടനെ വലിയ നാശമാണ് ഫലം എന്നും അവൻ നന്നായി അറിഞ്ഞിരുന്നു. 225

മോക്ഷസാധകമായ ഗുണങ്ങളെ ഇവൻ ദൂഷിച്ചു; മേൽക്കുമേൽ പാപം സമ്പാദിച്ചു. 226

ഇവൻ വേണ്ടെന്നു വെച്ച മംഗളങ്ങൾ അല്ലയോ ദൈവമേ, ഇവനു കൊടുക്കുവാൻ അർഹതയുണ്ടോ? 227

മോക്ഷത്തിനു വേണ്ടുന്ന ഗുണങ്ങളും നിത്യാനന്ദവും ക്ഷയിക്കാത്ത സമ്പത്തുക്കളും ഇവൻ ഉപേക്ഷിച്ചു കളഞ്ഞു. 228

ചീത്ത പ്രവൃത്തികളേയും അവയുടെ ഫലങ്ങളേയും അറിഞ്ഞിട്ടുംകൂടി അവയെ അവൻ ആഗ്രഹിച്ചു. 229

പാപമനസ്സോടുകൂടി പരിത്യജിച്ചതാണ് ഈ നരകം, നീതിമാനായ തമ്പുരാനെ! ഈ പാപിക്ക് അതു കല്പിക്കു. 230

ചെയ്യുതൊന്നും ഇവൻ അറിഞ്ഞിട്ടില്ലെന്നു പറഞ്ഞാൽ, നീതിസ്വരൂപാ! അതു ശരിയാകുമോ? 231

ദോഷികളെ ശിക്ഷിക്കാനാണ് നരകം എന്ന് നിന്റെ വേദം അറിഞ്ഞിരിക്കുന്നവൻ ഗ്രഹിച്ചിരിക്കുന്നുവല്ലോ. 232

അതിന്റെ മഹത്വം ഇവനറിയാത്തതു് മടി കൊണ്ടാണ്. അതവന്റെ ദോഷം. 233

ദോഷത്തിന്റെ വികടമായ രൂപം കാണുമ്പോൾ അതു ചെയ്യാൻ മടിക്കുമെന്നു തോന്നി. 234

എങ്കിൽ അജ്ഞാനം അകററുമെന്നു ഇവൻ മനസ്സിലുറച്ചു. 235

ഭയം കൂടാതെ തെററുകൾ ചെയ്യുന്നതിനായി ഇവൻ ഉള്ളിലെ അന്ധകാരം ഉപേക്ഷിച്ചില്ല. 236

ഒട്ടും കൊള്ളരുതാത്തത് ഇതെത്രയും മഹാകഷ്ടം. നിന്റെ നിശ്ചയം അനുസരിക്കാത്ത ദുർബുദ്ധി. 237

അതുകൊണ്ടു് എന്നെപ്പോലെ നിത്യദുഃഖത്തിൽ ആകാത്ത ദാസനെ നീ ശിക്ഷിക്കു. 238

ദുഷ്ട കർമ്മങ്ങളുടെ ഫലം നരകത്തീയ്യാണെന്നു നീ പണ്ടു കല്പിച്ചതല്ലേ? 239

ഇങ്ങിനെ ഞങ്ങളെ നീ മുമ്പു ശിക്ഷിച്ചതല്ലേ? ന്യായം എല്ലാവർക്കും ഒരുപോലെയല്ലേ? 240

മുഖ്യ സ്വരൂപികളായിരുന്ന ഞങ്ങളെ ദുഃഖത്തിലിട്ടതെന്തിനു്? അതേ ദോഷമാണു് ഇവനും. 241

ഇവൻ ഒരു മഹാപാത്രമാണു്; ദുഷ്ടസ്വഭാവമുള്ളവനാണു്. ഒന്നിനും കൊള്ളരുതാത്ത മഹാപാപി. 242

നിയമലംഘനങ്ങൾ ഒന്നു മാത്രമല്ല. പാപങ്ങൾ നൂറല്ല. എണ്ണമററ പാപകർമ്മങ്ങൾ ഇവൻ ചെയ്തു. 243

എന്തിനു താമസിക്കുന്നു? വിധിക്കു; ശിക്ഷിക്കു; നീതിമാനായ തമ്പുരാനെ! അതിനിപ്പോൾ ന്യായമുണ്ടു്. 244

ഇപ്രകാരമുള്ള സംഭാഷണം കേട്ടപ്പോൾ, എൻെറ മനസ്സിൽ വേദന വളരെയധികം വർദ്ധിച്ചു. 245

ഈ സങ്കടം പോക്കുവാൻ എനിക്കു എന്തു് കഴിവുള്ളു? കേട്ടതു നുണയല്ല; സത്യം തന്നെയാണു്. 246

ഞാൻ നരകത്തിനു പാത്രമാണു് എന്നു്വന്നു. ഇതിനേക്കാൾ ഭയങ്കരം എന്തുണ്ടു്? 247

ഇപ്പോൾ ഞാൻ നരകത്തിൽ വീഴുമാറായി എൻെറ നിർഭാഗ്യയോഗമേ! ഞാൻ നശിച്ചു. 248

എപ്പോഴും തീയിൽ കിടന്നെരിയാറായി ഞാൻ. സംശയമില്ല. അയ്യോ! പാപമേ! 249

ഇതിനുപായമില്ലേ? ശരണമില്ലേ? ആപത്തു് ഉറച്ചു കഴിഞ്ഞുവോ? 250

ഞാൻ മരിച്ചില്ലല്ലോ ശ്വാസോച്ഛ്വാസങ്ങളുണ്ടല്ലോ ശ്രമിച്ചാൽ ഞാൻ രക്ഷപ്പെടും 251

ദുഷ്പ്രവൃത്തികൾ ചെയ്തുവൻ, ചെയ്ത പ്രവൃത്തികളെ ദ്വേഷിച്ചാൽ സകലേശ്വരൻ കനിഞ്ഞനുഗ്രഹിക്കും 252

എങ്കിൽ, ഇനി താമസിക്കരുത് ആ അനുഗ്രഹം തേടുവാനുള്ള കാലമാണിപ്പോൾ 253

മരണകാലത്തു ദൈവത്തിൻെറ അനുഗ്രഹംകൊണ്ടു് (വലത്തുവശം തൂക്കപ്പെട്ട) കള്ളനു പാപത്തിൽ നിന്നും (തോററതാൽ) മോക്ഷം കിട്ടി 254

ദുഷ്ടസ്ത്രീയായവൾ (മഗ്ദലനമറിയം) തൃക്കാൽക്കൽവീണു നമസ്കരിച്ചപ്പോൾ, അവിടുന്നു. ഉടനെ അവൾ ചെയ്ത പാപങ്ങൾ പൊറുത്തു 255

തെററായ വഴികളിൽകൂടി വളരെ ദൂരം പോയ അവൾ തൃക്കാൽ പിടിച്ചു തെററുകൾ തിരുത്തി നല്ല വഴിയിൽ വന്നു. 25

സർവ്വേശ്വരൻെറ മനോഗുണം സർവ്വദോഷങ്ങളേക്കാൾ മഹത്വമേറിയതും അപരിമേയവുമാകുന്നു. 257

നരകിക്കുന്ന ജനങ്ങളെ രക്ഷിക്കുവാൻ മനുഷ്യാവതാരമെടുത്തു ദൈവം 258

ദുഷ്ടന്മാരുടെ രക്ഷക്കുവേണ്ടി വളരെയധികം ക്ലേശിച്ചു; ദുഃഖിച്ചു; ക്ഷമിച്ചു 259

അഭിമാനം നഷ്ടപ്പെട്ട കള്ളനെപ്പോലെ വളരെയധികം ദീനത അനുഭവിച്ചു മരിച്ചു 260

അങ്ങിനെ ക്ഷമിച്ചതൊക്കെ എൻെറ ഗുണത്തിനുവേണ്ടി; പീഡനങ്ങൾ വളരെ അനുഭവിച്ചതും എൻെറ രക്ഷക്കുവേണ്ടി 261

കാരുണ്യവാനേ! സകലഗുണാമലമയ, മഹാദൈവമേ! കഠിന ഹൃദയനല്ലാത്ത സർവ്വഭൂതേശ്വരാ! 262

കരുണാമയമായ മനോഗുണങ്ങളോടു കൂടിയവനെ, സർവ്വേശ്വരാ! ദയാനിധേ! 263

രൂപമില്ലാത്ത സർവ്വസ്വരൂപമേ! ചാരുമൂർത്തേ, പരാപരാ! മഹാപ്രഭോ, സർവ്വേശ്വരാ 264

അങ്ങയല്ലാതെനിക്കു ആധാരമായി മററാരുണ്ടു് എൻെറ പിതാവായ അങ്ങുന്നു് തന്നെ എനിക്കാശ്രയം 265

അങ്ങയോടു് സംസാരിക്കുവാനുള്ള യോഗ്യത എനിക്കില്ല; ഞാൻ ദുഷ്ടബുദ്ധിയും മഹാപാപിയുമാകുന്നു 266

അയോഗ്യനെങ്കിലും എനിക്കു ബോധിപ്പിക്കുവാനുള്ളതു് സർവ്വഗുണസമ്പന്നനായ അങ്ങുന്നു് കേട്ടാലും: 267

അങ്ങയുടെ പുത്രനെന്ന ഭാവം ഞാൻ വെറുതെ കളഞ്ഞു കളിച്ചു തീർച്ചയായും അതു വളരെ കഷ്ടമായി 268

എന്റെ പിതാവെ! നല്ല പിതാവെന്നുള്ള ഭാവം അവിടുന്ന് ഒരു
കാലത്തും ഉപേക്ഷിച്ചില്ലല്ലോ? 269
ദുഷ്ടപുത്രനായ് ഞാൻ ചെയ്തുപോയ തെററുകളെല്ലാം നല്ലപോ
ലെ മനസ്സിലാക്കി, ഞാൻ തൃക്കാലുകളിൽ ആരാധന നടത്തുന്നു 270
അവിടുന്നാരാണ്? ഞാൻ ആരാകുന്നു? എന്നിവകളെക്കുറിച്ചു
ഞാൻ ഓർക്കുമ്പോഴും, ഞാൻ ലജ്ജിച്ചുപോകുന്നു 271
പാപരഹിതൻ, സർവ്വഗുണാംബുധി പരാപരാ പ്രഭസകലേശ്വ
രൻ 272
സ്നേഹിക്കേണ്ടവനും, സേവിക്കേണ്ടവനും, മഹാതേജസ്വിയും,
സർവ്വേശ്വരനും, ആണു നീ 273
ഞാനോ നന്മകളൊന്നുമില്ലാത്തവൻ, നിറയെ ദോഷമുള്ളവൻ;
നിസ്സാരൻ; നീചൻ; ഉപേക്ഷിക്കപ്പെടേണ്ടവൻ! 274
എന്റെ ജീവനുംകൂടി അവിടുന്ന് ദാനം ചെയ്തതാണ്. ഈ സ
മ്പത്ത് എന്റെയല്ല-നിന്റേതാണ് 275
ദുർഗ്ഗന്ധം വമിക്കുന്നതാണ് എന്റെ ദേഹം ഒന്നിനും കൊള്ളാ
ത്തത്, കൃമികളെ ജനിപ്പിക്കുന്നതു് 276
ഞാൻ പരമദരിദ്രൻ! കാമോപഭോഗി; ത്യജിക്കപ്പെടേണ്ട വെറും
മൺപാത്രം; മഹാപാപി! 277
സർവ്വഗുണാംബുധിയായ അങ്ങയെ ഞാൻ തിരസ്കരിച്ചു നട
ന്നു. നിർലജ്ജനായി, ധിക്കാരിയായി ജീവിച്ചു 278
ഞാൻ അങ്ങയെ മറന്നു ജീവിക്കുമ്പോഴും എന്നെ നിത്യനരക
ത്തിൽ അങ്ങു സന്തതം താഴ്ത്തിയെങ്കിൽ ന്യായമാകുമായിരുന്നു 279
പരമകാരുണ്യവാനായ കാരണം ദയാപരനായ അങ്ങു എന്നെ
അന്നു ശിക്ഷിച്ചില്ല 280
അങ്ങയുടെ അനുഗ്രഹ മഹത്വത്തെ മനസ്സിലാക്കി, ഞാൻ ചെയ്തു
പോയ തെററുകളെ വെറുക്കുന്നു 281
(ഇപ്പോഴും) ഞാൻ ശിക്ഷയെ ഭയപ്പെടുന്നു. ശിക്ഷയെ ഭയമായി
രുന്നുവെങ്കിലും അന്ന് ദുഷ്ടപ്രവൃത്തികളോട് ദ്വേഷം എനിക്കു
ണ്ടായില്ല 282
നശിച്ചുപോകാത്ത അങ്ങയുടെ മനോഗുണങ്ങളിൽ പ്രിയം കല
ന്ന ദോഷങ്ങളെ ഞാൻ വെറുക്കുന്നു 283
അപരാധങ്ങളും, അങ്ങയുടെ അനന്തമായ ഗുണഗണങ്ങളുടെ ശ
ത്രുവാകുന്നതുകൊണ്ട് 284

എന്റെ പ്രവൃത്തികളെല്ലാം അങ്ങയുടെ നിശ്ചയത്തിനൊത്തതാ യിരിക്കും; സംശയമില്ല. 301

അങ്ങയെ സേവിക്കാതെ കഴിഞ്ഞുപോയകാലങ്ങൾ ഇനി വരു വാൻ വെറുതെ ശ്രമിക്കേണ്ട. 302

കഴിഞ്ഞകാലങ്ങളെ തിരികെവരുത്തുവാൻ കഴിയുമോ? അതു കഴിഞ്ഞതുതന്നെ 303

കടന്നുപോയതു നടപ്പുകാലമല്ല; അതു ഭാവിയല്ലേ? ഇനി വരില്ല. 304

കഴിഞ്ഞുപോയ കാലത്തു ചെയ്തുപോയ തെറ്റുകൾ ചിന്തിച്ചു സങ്കടപ്പെടാനെ പാറ്റു! 305

എന്റെ കണ്ണുകളെ രണ്ടു നദികളാക്കി, വെള്ളമൊഴുക്കി കൊൾവിൻ. 306

എന്റെ ദുഷ്കർമ്മങ്ങളുടെ ചളി കഴുകിക്കളയുവാൻ കണ്ണുകളേ, കണ്ണുനീർ തരുവിൻ 307

എനിക്കു തെറ്റി; അഖിലേശ്വരാ! എനിക്കു തെറ്റി; അങ്ങയെ മനസ്സിലാക്കാതെ ഞാൻ തെറ്റുകൾ ചെയ്തു. 308

ഞാൻ അപരാധങ്ങൾ നടത്തിയതു എവിടെ എന്നു ചിന്തിച്ചു നോക്കുമ്പോൾ കഷ്ടം വളരെയേറും. 309

എത്രയും നിർജ്ജനമായ രഹസ്യസങ്കേതത്തിലല്ല നിന്തിരു മുമ്പിൽ വെച്ചു തന്നെ. 310

ജന്മിമാരായ മനുഷ്യരുടെ മുമ്പിൽ വെച്ചുപോലും അങ്ങിനെ പി ഴക്കാൻ എനിക്കു ശങ്കയുണ്ടാകും. 311

സൃഷ്ടികളുടെ രാജാവായ അങ്ങയുടെ തിരുമുമ്പിൽ വെച്ചു യാതൊ രു മറവുമില്ലാതെ ഞാൻ തെറ്റുചെയ്തു. 312

ദയാപര, എന്റെ ദുഷ്ടപ്രവൃത്തികൾ സർവ്വദാ കണ്ടിരുന്നുള്ള അവി ടുത്തെ തൃക്കണ്ണുകൾ കണ്ടു. 313

സൃഷ്ടിസ്ഥിതിലയകാരകനായ അങ്ങയുടെ കൺമുമ്പിൽ ഞാൻ ചെയ്ത ദുഷ്പ്രവൃത്തികൾ സംഭവിച്ചപ്പോൾ, അന്നു അങ്ങയുടെ ശാസനം ആരു തടുത്തു? എന്നെ ശിക്ഷിക്കാതിരിക്കാൻ എന്താണു കാരണം? ആ മഹാധികാരങ്ങൾ നീ ക്ഷമിച്ചു. മഹാ ദുഷ്ടനെ കൂടി നീ വധിച്ചില്ല. 314, 315

എന്നെ വെട്ടികൊല്ലാൻ ഇടമില്ലാഞ്ഞിട്ടാണോ അങ്ങയുടെ ശി ക്ഷകൾ തടയുന്നതു്. 317

എന്റെ പാപങ്ങളെ സന്തതം ചുട്ടുപൊടിക്കുവാൻ പാതാളത്തിൽ തീ കെട്ടുപോയോ? 318

കർത്താവേ! ശപിക്കുവാൻ ഒരുമ്പെട്ടസമയത്തു തടുത്തവരുണ്ടോ? 319

പ്രബലനായ അങ്ങയുടെ കൈ തടുക്കുവാനാരുണ്ടു്. നിന്റെ കല്പനക്കു് സകലവും വിധേയമാണല്ലോ? 320

നിന്റെ കല്പനയുടെ ശക്തിയിൽ ഭൂതലം വിറക്കും ഇടിവെട്ടുമ്പോലെ ലോകമിളകും. 321

സൂര്യൻ കെട്ടുപോകും; മേഘങ്ങളോ വർഷിക്കും അങ്ങേ കല്പന ആരു തടുക്കും? 322

നരകാഗ്നി ഒരു നാളും കെട്ടുകയില്ല അവസാനമില്ലാതെ കത്തി ജ്വലിക്കും. 323

സർവ്വേശ്വരൻ കല്പിച്ചാൽ ഭൂമി പിളർന്നു പോകും, പാപികൾ നരകത്തിൽ വീഴും. 324

സർവ്വേശ്വരാ! അങ്ങയുടെ കല്പന ആരു തടുക്കും? കല്പനക്കു വിരോധമായി ഒന്നുമില്ല. 325

എന്നെ രക്ഷിച്ചവനായ ഈശ്വരൻ അങ്ങുന്നു തന്നെ, അനന്തമായ നിന്റെ കരുണ, ആ ശിക്ഷയെ താമസിപ്പിച്ചു. 326

ചെയ്തുപോയ ദുഷ്കർമ്മങ്ങളെപ്പറ്റി ചിന്തിക്കുമ്പോൾ, മനസ്സിൽ സങ്കടം വർദ്ധിക്കുന്നു. 327

അങ്ങയുടെ മഹത്വത്തെയും സമ്പൂർണ്ണൈശ്വര്യങ്ങളെയും, എന്റെ നീചപ്രവൃത്തികളെയും തമ്മിൽ വിലയിരുത്തുമ്പോൾ, എന്റെ കഠിനമായ വൈകല്യങ്ങളുടെ വലിപ്പം കാണുന്നു. എനിക്കു് മാപ്പു്; മാപ്പു് കിട്ടുവാൻ അർഹതയില്ല. 328, 329

അങ്ങയുടെ മഹാഗുണങ്ങളാൽ ദാനം ചെയ്യപ്പെട്ട വ്യക്തികളെ കുറിച്ചോർക്കുമ്പോൾ എന്റെ ദുഷ്ടതകളത്യന്തമാകും. 330

മുമ്പുതന്നെ ദോഷത്തിന്റെ വലിപ്പത്തിന്നു് അളവില്ല. ദോഷം മാപ്പു കിട്ടാത്തവണ്ണം ഏറിയിരിക്കുന്നു. 331

അങ്ങ് ദേഹത്തെ സൃഷ്ടിച്ചു; ഉടനെ അതിൽ ആത്മാവിനെ കൊടുത്തു 332

പഞ്ചേന്ദ്രിയങ്ങളെ തന്നു. മനസ്സ്, ബുദ്ധി ധാരണ എന്നിവകളെ പ്രകാശിപ്പിച്ചു 333

അങ്ങയെ സ്തുതിപ്പാനും, സേവിപ്പാനും ദയവായി (മനുഷ്യജന്ത
വായ എനിക്കും തന്നു 334
എന്റെ ആ സ്രഷ്ടാവിനെ ഞാൻ മറന്നു. ശത്രുവിന്റെ സ്ഥാന
മെടുത്തു എതിർത്തുനിന്നു 335
നിന്ദിതനു ഇന്ദ്രിയങ്ങളുടെ അധീനത്തിൽ പെട്ടവനുമായ
ഞാൻ കർത്താവിൽ ഭക്തിയുള്ളവനായില്ല 336
എന്നെ സൃഷ്ടിച്ചു കഴിഞ്ഞ ഉടനെ അല്പകാലം ഭൂമിയിൽ അങ്ങ
യെ സേവിച്ചുവാണ ശേഷം പരലോകത്തിൽ ചെന്നു നീളെ ശ്രേ
ഷ്ഠനായി സന്തോഷിച്ചിരിപ്പാൻ അങ്ങ് ആജ്ഞാപിച്ചു 337,338
(എന്നാൽ) നീ എന്നുടെ സ്വാമിയോ; ഞാൻ നിന്നുടെ ദാസനോ
അല്ല എന്നു സങ്കല്പിച്ചു ഞാൻ നിന്റെ കല്പനയെ ധിക്കരിച്ചു 339
ലൗകിക സുഖങ്ങളെ പരിഗ്രഹിപ്പാനായി എന്റെ രക്ഷാസാധ
നങ്ങളെ ഞാൻ പരിത്യജിച്ചു 340
ദുരിതഭയത്തെ മനുഷ്യമനസ്സിൽ നിലനിർത്തുവാൻ വേണ്ടി നരകം
സൃഷ്ടിച്ച കർത്താവേ! 341
തന്നിഷ്ടങ്ങളെ അനുഭവിക്കുവാൻ ശിക്ഷയെ ഭയപ്പെടാതെ ഞാൻ
പാപിയായി 342
ജന്മദോഷത്താൽ നരകത്തിന്റെ അടിമത്തത്തിൽ അകപ്പെട്ട
ഞാൻ വലയുമ്പോഴും. സ്നേഹത്തോടെ എന്നെ രക്ഷിക്കുവാനു
ഈ ദാസനെ വീണ്ടെടുക്കുവാൻ വേണ്ടി നീ ദാസനായി 343,344
മനുഷ്യന്റെ രക്ഷക്കു വേണ്ടി മനുഷ്യനായി ദീനനായി അങ്ങവ
തരിച്ചു. 345
ദുഷ്ടഭാവക്കാരനായ ഞാൻ, ദ്വേഷത്തെ അശേഷം വെറുക്കാതെ
നിന്റെ ശത്രുവായി സഞ്ചരിച്ചു 346
നിരന്തരം ഞാൻ പാപങ്ങളെ സമ്പാദിച്ചുകൂട്ടി; ദൈന്യത്തെ നശി
പ്പിക്കാൻ പണിയെടുത്തു 347
എന്നെ അന്വേഷിച്ചുവന്ന രക്ഷകനായ അങ്ങയെ ഉപേക്ഷിച്ചു
ഞാൻ അങ്ങയുടെ ശത്രുക്കളുടെ സേവകനായി 348
മോക്ഷം കൈവരിക്കുവാനുള്ള മാർഗ്ഗങ്ങളും ഉപദേശിച്ചു രക്ഷ വരു
ത്തുവാൻ നീ ബുദ്ധിമുട്ടി 349
ചീത്ത ബുദ്ധിയോടെ ചീത്ത വഴിയെ സഞ്ചരിക്കുന്നവനായി നര
കവേദനയ്ക്കിടവരുത്തി 350

ദൈവത്തിന്റെ തിരുവുള്ളം എനിക്കുണ്ടാകുവാൻ അങ്ങുന്ന ചെയ്ത പരിശ്രമങ്ങൾ പറഞ്ഞൊതുക്കുവാനാകുമോ? 351

കർത്താവേ! രക്തം വിയർത്തു തിരുമേനിയിലുള്ള രക്തം ചിന്തി, അങ്ങുന്ന മരിച്ചു 352

സന്തോഷത്തോടെ തിരുമനസ്സു ആ ത്യാഗം ചെയ്തു; എനിക്കു ഭോഗങ്ങൾ അനുഭവിക്കുവാൻ മഹാപാപമേ! 353

അജ്ഞാനത്തിന്റെ വഴികളിൽക്കൂടെ എന്നെ നയിക്കാതെ, വിജ്ഞാനമാർഗത്തിൽ അങ്ങു നടത്തി 354

ന്യായിയെ തീരെ ഉപേക്ഷിച്ചിട്ട അങ്ങയെ സേവിക്കാതെ ഞാനും പാപിയായി 355

അങ്ങയുടെ നല്ല ഗുണം എന്നെ നിരന്തരം താങ്ങി നിർത്തിയ കാരണം ഞാൻ ജീവിച്ചു 356

അങ്ങു താങ്ങായി നിന്ന സമയത്തു ഞാൻ അങ്ങയെ നിന്ദിച്ചു വളരെ അധികം അഹംങ്കരിച്ചു നടന്നു 357

യോനിധേ, എന്നോടുകൂടി സ്നേഹിച്ചു ഒന്നിച്ചിരിപ്പാൻ നീ മടിച്ചില്ല 358

നല്ല ഗുണത്തോടുകൂടെ ചേർന്നു നില്ക്കുവാൻ നോക്കാതെ, പിഴച്ച വഴിയിൽ കൂടെ ഞാൻ വളരെ ദൂരം അകന്നുപോയി 359

എന്നെ കാത്തുരക്ഷിക്കാൻ അങ്ങയുടെ മാലാഖയെ എന്റെ കൂടെ നീ നടത്തി 360

ദുഷ്ടപിശാചിനെ ഞാൻ അനുസരിച്ചു; ശിഷ്ടരെ ഉപേക്ഷിച്ചു വഴിപിഴച്ചുനടന്നു 361

നീ ചെയ്തതെല്ലാം ഉപകാരങ്ങളായി, ഞാൻ ചെയ്തതെല്ലാം ഉപദ്രവങ്ങളും 362

ഞാൻ പിഴച്ചു; വളരെ അധികം പിഴച്ചു; അയ്യോ! ഞാൻ പിഴച്ചു; എന്റെ തെററുകളെപററി ചിന്തിച്ചാൽ ആധി കൂടും 363

കണ്ണുകളേ! കണ്ണുനീർ വാർത്തുകൊൾവിൻ; പാപക്ഷാളനത്തിനു ആ വെള്ളമത്രെ നല്ലതു 364

കരുണാനുഗ്രഹമേ, എന്റെ മനസ്സലിഞ്ഞു; ചെയ്ത ദുഷ്പ്രവൃത്തികളെ ഓർത്തു ഞാൻ ദുഃഖിക്കുന്നു 365

ദോഷങ്ങളെ ഓർക്കുമ്പോൾ നാണം തോന്നുന്നു. ദൃഷ്ടികൾ ഉയർത്തുവാൻ പോലും ലജ്ജിക്കുന്നു 366

ഞാൻ പിഴച്ചവൻ; എന്റെ ആത്മനാഥാ! എന്റെ ശരണമേ! ഞാൻ ഇനി എന്തുവേണം? 367

എന്നെ ശിക്ഷിച്ചാൽ പാപത്തിന് പരിഹാരമാവുമെങ്കിൽ എനിക്ക് ശിക്ഷയത്രേ വേണ്ടതു് 368

എന്നെ നശിപ്പിച്ചു തോല്പിച്ചാൽ, എന്തുഫലം? ഞാൻ അശക്തനാണു്, നിസ്സാരനാണു് 369

ബലഹീനന്മാരോടു് മുഷ്കു് കാണിച്ചാൽ ഭൂമിനാഥാ! അതു സ്തുതിക്കപ്പെടേണ്ട ജയമാകുമോ? 370

യാതൊരു ദയയുംകൂടാതെ നിസ്സാരന്മാരെ ശിക്ഷിച്ചാൽ നിന്റെ ദയാ വായ്പിനു യോജിച്ചതാകുമോ? 371

ഒന്നിനുമാകാത്തവൻ, നീചനായ ഒരു കൃമിമാത്രം! എന്റെ നാശം കൊണ്ടെന്തു ഗുണം? 372

എന്റെ തെറ്റുകളെ വിചാരണ ചെയ്യാൻ തിരുമനസ്സുകൊണ്ടു കല്പിച്ചു തീരുമാനിച്ചിരിക്കുന്നുവെങ്കിൽ ശിക്ഷിച്ചാലും. എന്നാൽ ഗുണാംബുധേ എന്നാൽ ചെയ്യപ്പെട്ട തെറ്റുകൾ നീ ക്ഷമിക്കേണമേ! 373, 374

നിന്തിരുവടി ശത്രുവാകുമ്പോൾതന്നെ, ഇങ്ങു ഭയത്തിനു കാരണമാകും 375

പാപങ്ങളെ ഇല്ലാതാക്കി, പാപവിമുക്തനാക്കി എന്നെ ശിക്ഷിച്ചാലും സങ്കടമില്ല. 376

ശിക്ഷയൊന്നും കൂടാതെ അങ്ങയുടെ ശത്രുവായി തുടർന്ന് സുഖിക്കുന്നതു് വലിയ സങ്കടമാണു് 377

അങ്ങയുടെ പ്രിയനായി ദുഃഖിച്ചിരിക്കുന്നതു് എനിക്കു വളരെയേറെ ഗുണകരവും ശ്രേയസ്കരവുമാണു് 378

അങ്ങയുടെ തിരുവുള്ളം എനിക്കുണ്ടെങ്കിൽ നരകാഗ്നിയിലും എനിക്കു സുഖമാണു് 379

അങ്ങയുടെ തിരുവുള്ളക്കേടാണു് കൂട്ടതലെങ്കിൽ, എവിടേയും സുഖമുണ്ടായില്ല 380

എന്റെ തെറ്റുകൾ, ഞാൻ ഉറച്ചുപേക്ഷിക്കുന്നുവെങ്കിൽ നിശ്ചയമായും നീ പൊറുക്കും 381

പാപത്തിനു പരിഹാരം വേണമെങ്കിൽ കർത്താവേ, പാപപരിഹാരം ചെയ്യാം 382

എന്റെ രക്ഷിതാവിന്റെ രക്തമാണിക്യം ദോഷപരിഹാരത്തിന്ന ഞാൻ കാഴ്ചവെക്കുന്നു 383

ചെയ്തുപോയ പാപത്തിന്ന പരിഹാരം 384

ദേവപുത്രന്റെ ചോരയാൽ, എനിക്ക പരിശുദ്ധിവരും, പാപങ്ങളും പോകും 385

നിന്റെ പുത്രന്റെ മുറിവുകളിലാണ് എന്റെ ശരണം പുത്രന്റെ യോഗ്യതകൊണ്ട് എനിക്ക മോക്ഷം കിട്ടും 386

സഹായകരമായ നിലപാട് എന്റെ മനസ്സിന്ന് സിദ്ധിച്ചു. ഇതാ ഞാൻ സുഖത്തോടുകൂടെ മരിക്കുന്നു 387

ഭൂലോകത്തിൽ ഇനി വസിക്കുവാൻ എനിക്ക സന്തോഷമില്ല. അയ്യോ, കഴിഞ്ഞതു മതി 388

എന്നാൽ, ഒരു തെറ്റും ഇനിമേലില്ലുണ്ടാകുവാൻ യോഗം ഉണ്ടാകരുതു്. മരണം മതി 389

ഇവ ഒരു ദുഃഖം മാത്രം മനസ്സിൽ ഉണ്ട്. മനസ്സിൽ അതേ ഖേദമുള്ളൂ 390

കർത്താവേ, വിട്ടുപോകുവാനുള്ള പ്രാണൻ നിന്നുടെ കൺമുമ്പിൽ ഉപേക്ഷിക്കുവാൻ എനിക്ക ഭാഗ്യമുണ്ടായാൽ മതി 391

ദൈവം എനിക്ക കനിഞ്ഞുതന്ന പ്രാണൻ ദൈവം വഴിയായി ഉപേക്ഷിപ്പാൻ ആഗ്രഹമുണ്ടു് 392

അയ്യോ, ഭാഗ്യമില്ല, യോഗ്യത ഉണ്ടായതുമില്ല, യോഗവുമില്ല എനിക്കു്. അതാണു് എന്റെ ദുഃഖം 393

അതുകൊണ്ടു് എന്റെ വലിയ ആഗ്രഹം തമ്പുരാനെ, അവിടുന്നു് കൈക്കൊള്ളണേ! 394

എല്ലാ സമയവും നിങ്ങളെ സേവിപ്പാനായ് ഇപ്പോഴും എനിക്ക നീ തുണയാകേണമേ 395

അന്ത്യകാലത്തു എന്റെ ശത്രുവിന്റെ പരിശ്രമം ഓർക്കുമ്പോൾ എന്റെ ഉള്ളിലുള്ള ആശ്വാസമൊക്കെയും നഷ്ടമാകുന്നു 396

നിന്തിരുവടി എന്നെ ഉപേക്ഷിച്ചാൽ എന്റെ വിനാശം ഉറച്ചു എന്നേ വേണ്ടു 397

നിന്തിരുവടി സഹായിച്ചാൽ ജയം വരും ഞാൻ നിസ്സാരനും, പേടിയുള്ളവനും ഹീനനുമാകുന്നു 398

സിംഹത്തെപ്പോലെ ക്രുദ്ധനായി യുദ്ധം ചെയ്തീടിലും അഹങ്കാരിയായ ശത്രു നിന്നാൽ തോല്പിക്കപ്പെട്ടു 399

സ്വർഗ്ഗലോകത്തിൽ മകന്റെ കൂടെയും ഈ ഭൂമിയിലും വാഴും നാഥേ, ദേവമാതാവേ, നീ നിന്റെ ദയാവീക്ഷണത്താൽ, ഈ സേവകനെ പാർത്തരുളേണമേ! 400,401

നിന്റെ സിംഹാസനത്തിങ്കൽ ഞാൻ സാഷ്ടാംഗം വീണു നമസ്കരിക്കുന്നു 402

മിശിഹാ തമ്പുരാൻ നമ്മുടെ ജന്മത്തിൽ ഉത്ഭവിച്ചു ഇപ്പോൾ ചിന്തിച്ചു നാഥനെ ആശ്രയിക്കുന്നു 403

സ്വർരക്ഷകൻ മനുഷ്യനായ് അവതരിച്ചിട്ട് നിന്റെ മകനായി 404

നിന്റെ പുത്രൻ നിന്നെ മാതാവായി ഞങ്ങൾക്കു കല്പിച്ചുതന്നു 405

അമ്മേ, എന്റെ ആവശ്യമായി, നീ പറഞ്ഞാൽ പുത്രൻ കേൾക്കും 406

മനുഷ്യൎക്കുവേണ്ടി ദൈവീകമനോജ്ഞങ്ങൾ കന്യകാ രത്നമേ നിനക്കു ലഭിച്ചിട്ടുണ്ട് 407

ദയാപരേ, എത്രയും വേഗം എന്നുടെ രക്ഷക്കു അനുഗ്രഹം വരുത്തിത്തരിക 408

മനോഹരേ, നിനക്കു കാഠിന്യമില്ല; മൃദുലഭാവങ്ങളെ നിനക്കുള്ളു 409

എന്നെ തള്ളിക്കളയാതെ, മാതൃഭാവം കൈകൊണ്ടു നീ നോക്കി പരിപാലിക്കവേണം തുണയാകണം 410

നിന്റെ ദയാപരമായ പ്രവൃത്തികൾ പരിശോധിച്ചാൽ, മഹാവിസ്മയകരം; മഹാവിചിത്രം 411

നിന്റെ ജീവിതം അത്ഭുതകരം, നിന്റെ പ്രവൃത്തികൾ ആശ്ചര്യകരവുമാകുന്നു 412

നിന്റെ സൽപ്രവൃത്തികൾ വാക്കുകൾക്കതീതങ്ങൾ നീ കാരുണ്യത്തിന്റെ കടൽതന്നെ നിശ്ചയം 413

മഹാപാപികൾ നിന്നെ കനിഞ്ഞപേക്ഷിച്ചാൽ; ദുഷ്ടരെ നീ ഉപേക്ഷിക്കാറില്ല 414

ദോഷത്തെ ഉപേക്ഷിച്ച മഹാപാപിയാണു ഞാൻ ഉത്തമ കന്യകേ നീ എന്നെ സഹായിച്ചാലും 415

മനസ്സിൽ സങ്കടം നിറഞ്ഞു നില്ക്കുമ്പോൾ ആപത്തുകൾ എല്ലാം ഒഴിഞ്ഞുപോകും 416

എന്റെ തെറ്റുകളുടെ എണ്ണവും ദുഃഖവും എന്റെ ഹൃദയത്തെ ഞെരുക്കുന്നു 417

നിന്റെ ദയയാൽ ഉപദ്രവങ്ങൾ നീങ്ങി. സുഖം പ്രാപിക്കും; ദുഃഖിതരുടെ സന്തോഷമേ! 418

രോഗത്തിൽപ്പെട്ടു വലയുന്നവരുടെ സങ്കടം തീർക്കുന്ന ആരോഗ്യകാരണം നീയാണു് 419

എന്നെ തൃക്കൺപാർത്തു അനുഗ്രഹിക്കുന്ന അമ്മ് ദയാപൂർണ്ണതവശാൽ എന്റെ എല്ലാ സങ്കടങ്ങളും നശിച്ചുപോകും, പിന്നീടു് സ്വസ്ഥത ഉണ്ടാവുകയും ചെയ്യും 420 421

ദേഹസംബന്ധമായ രോഗങ്ങൾ ഒഴിഞ്ഞുപോകണമെന്നു് അത്ര ഞാൻ ആഗ്രഹിക്കുന്നില്ല 422

ആത്മാവിനെ സംബന്ധിച്ച രോഗങ്ങൾ പൊറുപ്പിപ്പാൻ നീ എന്റെ ആരോഗ്യമായി വരേണമേ! 423

ശത്രുവിന്റെ ആക്രമണം ഫലിക്കാതെ പോകാൻ കോട്ടപോലെ എന്നെ രക്ഷിക്കണമേ! 424

ശത്രുക്കളുമായുള്ള യുദ്ധത്തിൽ കേടുകൾ കൂടാതെ സദാ ഉറപ്പോടെ നില്ക്കുന്ന കോട്ടപോലെ 425

നീ യുദ്ധത്തിൽ മടുപ്പില്ലാതെ നിന്നതുകാരണം പ്രഭാത നക്ഷത്രംപോലെ മിന്നിത്തിളങ്ങുന്നു; പ്രഭകൊണ്ടു് അന്ധകാരങ്ങളുടെ അന്തം കുറിച്ചുകൊണ്ടു് വാസരം വരുന്നു എന്നു കാട്ടിക്കൊണ്ടു് 426, 427

കന്യകാമണിയേ, പുണ്യത്തിടമ്പേ, നീ ദൈവത്തിന്റെ മാതാവായപ്പോൾ അവയെല്ലാമുദിപ്പിച്ചു 428

എന്റെ ജീവൻ ഇപ്പോൾ അസ്തമിക്കുന്നു. എന്റെ ഇരുട്ടുകൾക്കും അവസാനം വരുത്തേണമേ! 429

പ്രഭാതനക്ഷത്രമേ, മോക്ഷപ്രഭകൊണ്ടു് ക്രൂരിരുട്ടുകളെ നീ നശിപ്പിക്കുക 430

ആദിത്യനേ, നിന്റെ ഗുണംകൊണ്ടു് എനിക്കു് സ്വർഗ്ഗലോകത്തിലേക്കുള്ള നല്ലവഴി കാട്ടിത്തരിക 431

ആത്മാവിനെ മോക്ഷത്തിലെത്തിക്കുവാനുള്ള വഴി എനിക്കു നീയാകണമേ 432

രക്ഷയും ശിക്ഷയും അരുളുന്ന നിന്റെ പുത്രൻ മോക്ഷദായക
നായി ഭൂമിയിൽ വന്നുദിച്ചു 433

നിന്റെ വാക്ക് സഹായംകൊണ്ടു എനിക്കു നല്ല വിധികിട്ടുമെ
ന്നു എപ്പോഴും ഞാൻ ഉറച്ചു 434

നിന്നെ ആശ്രയമായി പ്രാപിച്ചവരിൽ ആരെയും നീ ഉപേക്ഷി
ച്ചിട്ടില്ല 385

അയ്യോ! എന്നോടു ശത്രുതാ മനോഭാവം കാട്ടരുതേ! എന്നെ ഇ
പ്പോൾ ഉപേക്ഷിക്കരുതു 436

മറിയമേ! എന്നെ നല്ലവഴിക്കാക്കി രക്ഷിക്കേണമേ, എന്നെ ഉപേ
ക്ഷിക്കരുതേ! 437

ഞാൻ മരിക്കുമ്പോൾ ഭൂമിയിൽ ജീവിക്കുന്ന എല്ലാവരും
കേൾക്കേണമേ! 438

സർവ്വേശ്വരകല്പന.യാൽ നിങ്ങൾക്കും ഒരുകാലം മരണം വരും
എന്നു 439

മരണസമയം ഒരുത്തർക്കും നിശ്ചയമില്ലല്ലോ അതുകൊണ്ടു എല്ലാ
സമയത്തും പേടിക്കണം 440

എവിടെയെന്നും നിശ്ചയമില്ലല്ലോ, എല്ലാ സ്ഥലങ്ങളിലും ശങ്ക
വേണം 441

ഏതുപ്രകാരത്തിലാണു മരണം വരുന്നതു? അതും അറിഞ്ഞു
കൂടാത്തതാണു 442

എല്ലാകാലങ്ങളിലും, എല്ലാചടങ്ങുകളിലും എല്ലാപ്രകാരത്തിലും
സൂക്ഷിക്കണം 443

നല്ലവനായി മരിക്കുന്നുവെങ്കിൽ, നന്മവരും; മോക്ഷംകിട്ടും 444

അവസാന ഗതി ഗുണമില്ലാത്തതായാൽ എന്നെന്നും തീയിൽ
പെടും 445

അതുകൊണ്ടു പിമ്പിൽ വരുന്നതു മുമ്പേതന്നെ ചിന്തിച്ചറിഞ്ഞു
വേണ്ടുന്ന ഗുണം വരുത്തണം 446

ആ കാലത്തിന്റെ മാത്രയിൽ, കൊള്ളരുതാത്തതു ഈ കാലത്തു
കൊള്ളുമെന്നു വരികയില്ല 447

അവസാനകാലത്തു ചെയ്യണമെന്നതു ഈ വർത്തമാനകാലത്തു
തന്നെ ചെയ്യേണ്ട കാര്യമാണു. തീർച്ച 448

ശ്വാസഗതികൾ വഴിമുട്ടി, എന്റെ അവസാനകാലം ഇതാ!
സർവ്വേശ്വരാ! നീ സഹായിക്കേണമേ! 449

എന്റെ ഏകാശ്രയമേ! എന്റെ ആത്മാവിനെ കൈക്കൊള്ളേ
ണമേ. ഈശോമിശിഹായേ! 450

---

# വിധിപർവം

ശുഭകൃതജന സകലവുമധികമുന്നതസവികം-
തപോധനന്മാരും ധർമ്മപാലന്മാരും 1
ദുരിത കൃതികളു മനിശനരകഗമദുഷ്ടരും- 2
എല്ലാരും കേൾപ്പിൻ ഞാൻ ചൊല്ലുന്ന വാർത്തകൾ
സുകൃതകലുഷഫലവുമനവരത സമ്മാനവും-
സംക്ഷേപമായ് ചൊൽവൻ സത്യവിശേഷങ്ങൾ 3
നിഖില ധരണി ഗഹന നഗര ഗ്രാമസ്ഥലങ്ങളും-
ഒടുങ്ങീടുമെല്ലാം വിശ്വമഴിഞ്ഞു പോം 4
മൃഗഖഗപശുഗുരമനുജ ജനനമവസാനവും
നിന്നീടും സർവ്വലോകേശ കല്പനയാൽ 5
സമയവുമിത മരജന ഭുവനഗമനുഷ്യരിൽ
ഒരുത്തർക്കുമറിവാൻ വശമില്ലഹോ 6
അതുവരികിലുമിതു ദിനമഖിലക്ഷിതിവാസികൾ-
ക്കത്യുത്ഥഘോരമായ് വന്നീടുന്നിർണ്ണയം 7
സകല കരണമരണാഹരണകരനധിപതീശ്വരൻ-
സർവ്വജ്ഞൻ സത്യവാക്കിവണ്ണം കല്പിച്ചു 8
പ്രളയ സമയവിധി വരുവതിനഥപുരസ്സര-
ഘോരമഹാഭയ ലക്ഷ്മമുണ്ടായ് വരും 9
വസുമതിയിലൃതവുമഖില സുഖദ ഗുണങ്ങളും-
സന്ധ്യാനുകൂലവുമൊഴിഞ്ഞു വാങ്ങീടും 10
അതിനു പകരമദയപരിഭവ കലനാശവും-
ലോകേ പെരുകും ലോകം ദുഃഖിക്കും ക്ഷിതൌ 11
രിപുഭയകപടഗദബഹുവിധ പരിതാപവും-
ബന്ധസമൂഹവും നിറഞ്ഞീടും ഭുവി 12
നരപതികളുമധിപതികളുമവനിപാലരും-
അന്യോന്യം യുദ്ധത്തിന്നൊരുമ്പെട്ടും തദാ 13
സപദിബഹുഭേദ കള കള രവവിരാവവും
ഭീതിനാദവുന്നീളെ മുഴങ്ങീടും 14
ഘനജനദരതരനിനദകരീരവക്ഷോഭവും-

ഭൂമികുലുങ്ങുമ്പോൾ ഘോരാരം ശബ്ദംക്കായ്‌വരും, 15
അഥബല പദഗരഥതുരഗരണസംകുലെ-
സൈനികന്മാർ തമ്മിൽ വെട്ടിവധിക്കയും 16
ജലധരസലിലതടിനിനികമവപൂരിത-
നദിയൊഴുകുമ്പോൾ ചോരയൊലിക്കയും 17
പിതൃജനകികളുളള പൊഴുളള നിജശിശുജീവിനാ-
ബഹുനിശ്വാസമായേററം പീഡിക്കയും 18
മരുവുമതികതര ഫലധരണി നിലങ്ങളും-
മൃത മനുഷ്യാസ്ഥിയാകെ വെളുക്കയും 19
നഗരപുരവിപണി ഭവന ഗൃഹനിലയങ്ങളും-
പാഷാണക്കൂട്ടം തിരിഞ്ഞു കിടക്കയും 20
അഗണിത നരജനസദന ബഹുപടലങ്ങളും-
അഗ്രതാരണ്യമായ്‌ത്തീർന്നു ചമകയും 21
നരഭവന പുരിയിലഥകിരികരിഹരിവ്രജം-
ശത്രുഭയംവിനാകൂടെ വസിക്കയും 22
കൃഷിചെയ്‌വതിനളളു പൊഴുതുകഴികജനമാതമെ
ഭ്രമിക്കയും വിതച്ചീടുകയില്ലഹോ 23
യവമഗശിസുമനചണകനവീരയും ധാന്യവും
ഇത്യാദിസസ്യങ്ങളുണ്ടാകയുമില്ല 24
ക്ഷിതിയിലെ നരജനപടലമനുപമ സങ്കടം-
പഞ്ഞവും കൊണ്ടു വലയുമന്നേരം 25
ഭുവനജനനിഖിലസവിഷയമവിഷയ ഭക്ഷണം-
ആകയും ക്ഷുല്ലുകൊണ്ടു ദേഹം ശോഷിക്കയും 26
ഇതിസകലധരണിചരഖഗമൃഗമനുഷ്യരും-
അസംഖ്യ സങ്കടംകൊണ്ടു വലയുമ്പോൾ 27
നിഖിലകരമരഹരനനവധി ബലസംഹിതൻ-
പാപികളോടുയുദ്ധത്തിനൊരുമ്പെട്ടും 28
അപശദദൂരിതസമധികവിധമഖിലേശനോ
ടെതിർത്തുയുദ്ധത്തിൽ സർവ്വദാ തോററുപോം 29
അശുഭമലമവനിഗമമനുജകുലമൊക്കയും-
സേവിച്ചുസ്വപശധാമികളുമയപ്പോൾ 30
ഗഗനമുദിരജലമൊരുതടവൊഴിയ വർഷമായ്
മഹാപ്രളയത്തിൽമുങ്ങി സർവ്വംസഹാ 31

വിഹഗപതംഗങ്ങളുമപ്പൊഴുതു ഗമനം വല്ലാതെകൊ-
ണ്ടന്തരീക്ഷാൽ ഭുവിവീഴും ഭയത്തോടും 48
വിപിന പശുഹരികിടി മഹിഷ വൃന്ദ കോകങ്ങൾ
പക മറന്നു ഭയാക്രാന്തരായിപ്പോം 49
അഹഹ! ഭയതര സമയമഹഹ! ബഹു സങ്കടം-
ചിന്തിക്കുമ്പോൾ ഭയംകൊണ്ടു വിറച്ചുപോം 50
നിരുപമബല മുടയമഹോന്നത ധരിത്രിയിൽ-
ഉള്ളതെല്ലാം ദഹിപ്പിപ്പാനൊരഗ്നിയും 51
കമലനിധിയുടെ ജലസരണമമൃത പ്രായത്തിൽ-
അധിവേഗം യഥാതഥമാഗമം 52
ബഹുല സലിലധര സരിദ്വര ശിഖരിശേഖരെ
വീണാലെത്രത്തെല്ലാം നശിച്ചുപോം 53
അതിരമ്യോപമഹാനസരണ മതിലുകാപുരമാ-
ടശേഷമൊക്കെയും ദഹിപ്പിച്ചിടുമുടൻ 54
കഠിനശിലകളുരുകുമനല ബഹുലശക്തിയാൽ
ഭൂതലം സർവ്വവും വെന്തുനശിച്ചുപോം 55
പുരുഷകൃത ദുരിതമഖിലമത്യുച്ചതി-
നടയാളമായ് കാട്ടീടും തമ്പുരാൻ 56
തദനു സുമനസ്സുകളവരിരുവരിഹ ഭൂമിയിൽ-
അത്യുച്ചൈർഘോഷ്ടസ്വരന്നവിളിച്ചിടും 57
ഉയിരുവിനടനവനിഭവമനുജനമൊക്കെയും
സുകൃതി ദുഷ്കൃതി ലോകരെല്ലാവരും 58
ഉയിരുവിനിപ്പു സകലദേവാധി നിജദേഹമാ-
ടാത്മാവു രഞ്ജിച്ചു ജീവിച്ചുകൊള്ളുവിൻ 59
മൃതരുയിരുവിനിപ്പു സമതമശ്രുതങ്ങളാംക-
പകരം കൊള്ളുവാൻ മൃതരെ ചൊല്ലുവിൻ 60
വരുവിനുപരിഭവന ജനഗണമധോ ലോകരും
ചോദ്യോത്തരത്തിന്നായെല്ലാരും ചൊല്ലുവിൻ 61
സുമനസയുഗളലപിതമതിഭയദഗർജ്ജിതം-
മൂന്നുലോകത്തും മുഴങ്ങുമൊരുപോലെ 62
അഥ സുകൃതിജനമുപരി ഭുവനസുഖപൂർത്തികാം-
മോദേനപൂർവ്വശരീരമെടുപ്പാനായ് 63

വരിക, മമസഖി! വരിക, ഝടുതിതവ വിശ്രമം-
ഒക്കെക്കഴിഞ്ഞിതാ സൌമ്യകാലം വന്നു 64
സതതഭയമൊടു ധരണിയതിലതിവലഞ്ഞു നീ
മോഹിതമൊന്നുമേ നീ രസിച്ചില്ലല്ലോ? 65
അതിന്നു പകരമവിടെ സുഖമനുഭവിപ്പതി-
ന്നഹസ്സിപ്പോൾ ത്വരയോടു വന്നീടുക 66
കുശസമയചരിത ഗുണസഹിതലഘുദോഷങ്ങൾ
മോക്ഷന്നിനക്ക വരുത്തി നിരന്തരം 67
വരിക, മമസഖി! വരിക, ഝടുതിപുനരെന്നുമേ-
ദുഃഖമില്ലാതവൾ ഭാഗ്യസമ്പൂർണ്ണമായ് 68
ഇത്തു പറയുമുടനെ സുഖമൊടു നിജ വപുസ്സിനെ-
പ്രാണനെടുത്തുണർത്തിച്ചു സന്തോഷിക്കും 69
ദിവസകരകിരണവുമുടലമയശുചി സമാഹൃത-
ഭാഗ്യാഗതജനദേഹം ശോഭിച്ചീടും 70
അനില ജനവന സദൃശമതിലതിലഘുതാനിയും
ദേഹം നീ ഭാരം ഭവിക്കുമവർകൾക്കും 71
നഹിമരണവിധി സഗദരുജകളൊരു കാലത്തും-
പ്രളയകാലമെല്ലാമതിക്രാന്തമായ് 72
ശുഭനിരതിവഹനിധിയുമഖില ഗുണപൂർണ്ണവും-
ദേഹത്തിനും കൂടെ ഭവിച്ചീടും തദാ 73
നരകളവന ഗമദുരിതകൃതജനജീവന-
തൽക്ഷണം ദുഃഖമൊഴിപ്പതിന്നാരൊള്ളൂ? 74
സ്വകൃതഫലമധരവിലകലിനവർ ചേതസി-
കൊണ്ടുകൊണ്ടുന്മത്തരായ് പറപ്പെട്ടീടും 75
അനവരതനരകവിധിവരുവതിനു കാരണെ
ദേഹംകാണും ക്ഷണം ദ്വേഷിച്ചുറച്ചീടും 76
മമരിപുഫലമധിക ദുരിത കൃതബീജമേ-
ശാപമേറുദ്രുതം ഹീനരായ് തീരുക 77
നിരവധി നരകമതിന്നുടെ മുടിവു വരുന്നതിന്നു
നീ നശിച്ചീടുകെന്നാത്മാവു ചൊന്നീടും 78
കിമിതിലപിതഫലമിതുവിധിവിഹിതം ദേഹം-
ടൊന്നിച്ചുകൊള്ളണം വൈരമെന്നാകിലും 79

അസാരവിധമവിധമതിലധികമതില്പരം.
നിഷ്ക്കരുണമാമതു വാക്കിലടങ്ങുമോ? 96
സകലഭാസഭികളുമശുഭ കൃതികളൊക്കയും-
പോക്കും തന്നിലിറങ്ങുമതുകാലം 97
സുമനസ്സുകളോരോരോ വിസരമായ്‌വർ തിരിച്ചിട്ടുടൻ
ദക്ഷിണെ സ്ഥാപിക്കും പുണ്യജനങ്ങളെ 98
ത്രിഭുവനപതിയുടെ രിപുകുലമഥയിടത്തതിൽ-
വിശേഷിച്ചീടും പിശാചുക്കൂട്ടത്തോടും 99
അതുപൊഴുതു ധരണിമന്നജനയനമൊരിക്കലും-
കാണാത്തകാഴ്ച ദർശിച്ചു വിഷാദിക്കും 100
ജനകതനയനൊരു സഖിയുമപരദക്ഷിണെ-
മാതൃസഹസ്യപ്രിയന്മാരുമകപ്പെടും. 101
ജനകിയുമഥ സുതയുമവിരതഗുണം കിട്ടുവാൻ
വലത്തുഭാഗത്തിൽ നില്ക്കുമാമോദമായ് 102
ജനകസുതനമനിശനരകവിധി കേൾപ്പതിന്നാ-
യിടത്തുഭാഗത്തുനിന്നു ഭേദിച്ചീടും 103
ഒരുപതിതനയനമനവരതവിധികൊള്ളുവാൻ-
ദക്ഷിണഭാഗം പ്രാപിച്ചു സന്തോഷിക്കും 104
സുതയുമവരുടെ വധുവുമുടനനിശദുർഗ്ഗതി-
ക്കപാദഭാഗത്തിൽ നിന്നെന്നും വരും 105
പലപലസമയമൊരുഭവനേശഹപൊറുത്തവർ-
ഇഹാവർപെട്ടു പിരിയും നിത്യത്തിനായ് 106
നരസകലഗണമിരുപുറമിതി തിരിച്ചിട്ടുടൻ-
മഹാപ്രഭാനപിതൻ ദേവനെഴുന്നെള്ളും 107
പരികരഭൂതകജനമഗണിതമതി ശോഭിതം-
തപ്രൂചികണ്ടു മാർത്താണ്ഡൻ നാണിച്ചുപോം 108
സുമനസുകളുടെ നവഗണമഭി ഗമത്തിന്ന-
മുഖമാകുമതിൻ സംഖ്യമഹാവൃന്ദം 109
പ്രബലമതനപമമതിലൊരുവനുടെ ദ്യുതിയൊ
ടെല്ലാഗ്നപപ്രതാപങ്ങളൊക്കുന്നില്ല. 110
അനുസരജനവിധമിതിയധിപനുടെ മുഷ്ക്കരം
വാക്കിലടങ്ങുമൊ? ബുദ്ധിവിഷയമൊ? 111

ഗുണവിധിവിഹിതമവനിചര നരകുലത്തിന്നു
മോക്ഷലാഭാൎത്ഥമായ്ക്കല്പിച്ചുറപ്പിപ്പാൻ 112
സിനശിഖരിയതിന്നടെയ മുകളിലെഴുന്നെള്ളിയ
ദേവപ്രഭാവമവഗതമുണ്ടല്ലൊ? 113
ജലധരനികരനിവൃതഹയനമതിന്' മുഖ്യമായ്-
പ്രാബല്യമോടന്നുവന്നു കാണായല്ലോ? 114
ബഹുദ്ഭുതകരദൂതവിസ്മരശതശതസഹസ്രവും
പുരഃഗാമികളായനുഗാമികളായ് 115
അവനിയതിന്നുമുടിവുവരുന്നപോലതിഗൎജ്ജിതം-
മുഴങ്ങിമിന്നലും മിന്നിഭയങ്കരം 116
അപരികയ ചലഗിരികളിളകി വിറകൊണ്ടിത-
കുലുങ്ങി ലോകവും പേടിച്ചു ലോകരും 117
അതുപൊഴുതു നിജവരവിനനുകലമൊരലൎച്ചയും-
ഇല്ല വിധിയറിയിപ്പതിന്നായുള്ളു 118
വരവിതുനഹിജനന ഗമനവധപരാധങ്ങൾ-
ക്കാജ്ഞസ്ഥാപിപ്പതിന്നായെഴുന്നെള്ളിടും. 119
ശിരസിമകുടമണി വിവിധകിരണമെ റൃക്ഷിച്ചാൽ
നായകക്കല്ലോളം വൎജ്ജ്യമെന്നുതോന്നും 120
തിരുമുഖഗണിതരവിരുചിയിലതി ശോഭിതം-
തൃക്കണ്ണർനോക്കുംവിധൌവമിന്നലും മിന്നിടും 121
പ്രഹരണമിടി നിജകരമതിലരിവിനാശനം-
വൈഷശേഷമതി മുഖ്യമറിഞ്ഞാലും 122
കെറുവസുമന സശിരസി ഭുവനപാജഗല്പതി-
സിംഹാസനമതിപ്പുരമായിട്ടുണ്ടൊ? 123
ത്രിഭുവനപതിയുടെ ജനനിയഥ ബഹുശോഭിതം
പുത്രസമീപത്തിൽ വന്നെഴുന്നെള്ളിടും 124
പുനരപ്രശനിവികളുടെ സമിതി പുരുശ്രേഷ്ഠത-
പൂൎണ്ണ ബാവാന്മാരും പുണ്യജനങ്ങളും 125
ശ്ലീഹകളുമനവരതഗുണവഴിയറിയിപ്പതി-
ന്നീട്ടുവിക്ലേശിച്ചു നടന്നവർകളും 126
സകലപതിയുടെയരുളിനുതമിഹധരിത്രിയിൽ-
സാക്ഷിച്ചു പ്രാണത്യാഗം ചെയ്തവർകളും 127

സ്വകതന്റസുഖരഹിതമനസി സതതനിർഗ്ഗുണം-
ചിന്തിച്ച കന്യകാം ബ്രഹ്മചാരികളും 128
ദുരിതമലരഹിതരുമാലകൃതമറെച്ചുള്ളോരും-
ദേവപ്രിയന്മാരും ധർമ്മസേവികളും 129
വിധിതതിരുവടിയുടെ പരികരമിതിയാസഹാ-
ത്താഹ്ലാദശത്തിലിറങ്ങിച്ചെല്ലുംവിധൌ 130
സ്ഥിതിഭവനമുടിവതിനധിപതിന്റാംപതി-
മുഖ്യസിംഹാസനം പ്രാപിച്ചരുളീടും 131
അശ്രുദോഹിത ജനനിയതിനരികെ ഭദ്രാസനെ-
എഴുന്നെള്ളും ജഗതിയെ വിധിപ്പാനായ് 132
ശ്ലീഹകളുടെ നികരമഥ ഗുരുവിന്റെ ദക്ഷിണ-
ഭാഗത്തു ദ്വാദശാസനദിപ്രാപിച്ചീടും 133
വിമലജന ബഹുവിധഗണമഖിലലോകേശന്റെ-
കൃപഭാഗത്തിങ്കൽ നില്ക്കുമാമോദമായ് 134
ത്രിജഗതിയുടെ യധിപതിഗമനമതു കണ്ടുടൻ-
ദുഷ്കൃതിക്കൂട്ടം വിറയ്ക്കും ഭയത്തോടും 135
ഗുണരഹിതരുടെയവജയമതിനിഹകണ്ടത-
മതിമതിയവർ തോററു നശിച്ചപോയ് 136
സ്വപതിതവികൃതമശുദ്ധ വിശുദ്ധ ശുദ്ധ കർമ്മങ്ങൾ
കൈവെളിപ്പെട്ടമൊന്നുമൊളിക്കാതെ 137
സുഷിരമതിലതിരഹസ കഴിയുമൊരുവൃത്തിയും
എല്ലാവരും കൺമുന്നിൽ കാണുമതുനേരം 138
രജനിയുടെ തമസികൃതമതുപൊഴുതന്തനകം-
പ്രത്യക്ഷമായ്വരും രഹസ്യമൊക്കെയും
ഉടനമലജനനിയൊടു ബഹുകരുണഭാഷയാ-
സർവ്വലോകേശനാം പുത്രനരുൾചെയ്യും 140
മമജനകി കൃതമതു നഹികറ തവനാസ്യാലം-
പൂർണ്ണേന്ദുശോഭയും നീ പ്രകാശിക്കുന്നു 141
ഗ്രഹപതിതമസരഹിതനതു പോലഹൊ നിന്റെടെ-
വൃത്തിഗുണത്തിന്റ ദോഷതമസ്സില്ല 142
ഉപരിജഗതി നരകധരണിയുടെയ നാഥനായ്-
വാഴ്കനിൻ കല്പനയൊക്കെ സ്വാധീനമായ്- 143

പുനരനയവശികജനമവർകളോടനസ്മിത-
ഭാവപൂർവ്വമരുളീടുമധീശാൻ 144
മമവിധിസമതമതിയൊടുഗുണസദാചാരികൾ-
എന്നോടുകൂടവെ വാണു സന്തോഷിപ്പിൻ 145
അഗതികളുടെ പരവശനു കരുണാചിത്തരായ്
കണ്ടു നിങ്ങളുടൻ പോക്കിയകാരണം 146
പകരമതിനിതു പൊഴുതു മനസിഷ്ടനാപൂണ്ടു ഞാൻ
കൃതം സമ്മാനിപ്പാൻ യോഗ്യാൽ പരം പരം 147
തൃഡശനവശികവിവശതയൊടു ബലഹീനനായ്
ഞാൻ വലഞ്ഞന്തരെ നിങ്ങൾ സഹായിച്ചു 148
ഉപരിഭുവനമതിലനവരത നിവസത്തിന്നായ്
വന്നീടുവിൻ സദാ പൂത്തിഭവിച്ചീടും 149
അദനമഥവസനമനകരുണയൊടുതന്നുടൻ
മുട്ടം പോക്കി ദയാമാനസാൽ നിങ്ങളെ 150
ഉപരിചരിത മലയവിസരമദനാദാനശാൻ-
ചെയ്തു സമ്മാനിപ്പൻ കറാമുണ്ടായ്‌വാ 151
പഥികനഹമൊരു ഭിശിഭുവനവിചയനത്തിന്നായ്
നടക്കുമ്പോൾ സ്ഥലം നിങ്ങൾ നൽകി മമ 152
മജനപദവിഭവഗുണമതനുഭവിപ്പതി-
ന്നെന്നോടുകൂടവെ നിയതം വാഴുവിൻ 153
പെരിയരിപുതയതിനൊരൊഴിവുലഭിക്കാതെ ഞാൻ
ഏറ്റം വലഞ്ഞപ്പോൾ നിങ്ങൾ സഹായിച്ചു 154
നിയതമുടിവതു വരുവതിനു പരപരിശ്രമം
ഇന്നു നിങ്ങളുടെ ശത്രുവെതോല്പിച്ചുൻ 155
ജരപ്രണസദനമേറിയ രുജകളുഭയോഗിക്കും
കാലമെന്നെ നിങ്ങൾകണ്ടു തണുപ്പിച്ചു 156
ഗദരുജകളുമകവുമഴിവുമരണമെന്നമെ
നിങ്ങൾക്കുണ്ടാകാതെ നിത്യം സന്തോഷിപ്പാൻ 157
മൃതമഹകൂപമതിനെയൊരിടത്തിലടക്കുവാൻ
ദയാവോടുകൂടെ നിങ്ങൾ ശ്രമിച്ചിത 158
സുഗതി[illegible]കൃതികളവരതിനു കൃതലാഭമായ
ഞ്ഞുധിഭ[illegible]വിനാശമോക്ഷത്തെ പ്രാപിക്കും 159

മമഗതി കരുണാനിജനയനമൊടു ദശിച്ചവർ
അനുഗ്രഹഫലം രസിച്ചുകൊള്ളുവിൻ 160
തവവിഗതിപരവശതയെവിടെയറിഞ്ഞിട്ടു നാം
നിന്നെ സഹായിച്ചതെന്നു ചോദിക്കുകിൽ 161
ഭുവനഗമമനവിഗതിപോവതിന്നനാംകിയ-
തെന്നെപ്രതിയതിനിക്കെന്നറിഞ്ഞാലും 162
പരവിവശതയതിനപകൃതമപകൃതംമമ
അളുസമ്മാനിപ്പാൻ മഹ്യം കൃതം യഥാ 163
ധരണിയിലെയവഗണിതധനമുപേക്ഷചെയ്യുത-
എന്നെ പ്രതിനിസപന്മാക്കൾഭാഗ്യമഹോ 164
പരജഗതിനിയതനിധികളവർകളനന്തരം
അനുഭവിച്ചു സുഖിക്കമെല്ലാനാളും 165
പ്രേമരസമധികമതിസഹസമൊടുപൊറുത്തവർ
എന്നുടെ കാരണം ഭാഗ്യവാന്മാരവർ 166
ഉപരതിവിഷമ മതൊരു ദിവസി ഭവിക്കാതെ ക-
ണ്ടുപരിരാജ്യെ വാഴുമവർസന്തതം 167
അശ്രുഭൃതമളു നയനസലിലമൊടുശോധന-
ചെയ്തു ദുഃഖിച്ചവർക്കിപ്പോൾ ഭാഗ്യം വരും 168
അവർകളുടെ ഹൃദയമളു തെളിയുമിതനന്തരം-
ആധിവരാമനോ ദുഃഖമൊഴിയുക 169
അധികരുചിയോടു മമനിമഗനെറിവു ദാഹിക്ക.
ചെയ്യോർക്ക ഭാഗ്യമവർക്ക പൂർണ്ണമിപ്പോൾ 170
മറുതലവിഷമകൃതമളു ചിതമുടെ കാരണം-
സഹിച്ചവർകൾക്ക ഭാഗ്യകാലമിത 171
ഇളപൊഴുളു സതതഗുണജഗതിയിലിരിൻവിനാ-
വസിച്ചീടുമതിൽവാഴും മയാസഹ 172
പരധമരമനകരുണ ധരമനസി പൂണ്ടുടൻ-
അനുഗ്രഹിച്ചോർക്ക പൂർണ്ണകാലമിത 173
വൃജിന മലിന രഹിതഹൃദയമൊടു നന്നവർ-
മമ മുഖ്യപുരികണ്ടു സന്തോഷിപ്പിൻ 174
അനുചിതസകലനിധനമകമലരിൽ ചെയ്യോം-
അന്യോന്യമത്സരഹിനഞ്ചെയ്യോർകളും 175

മമ തനയരവരധ മമജനവദനന്തരം-
കൊള്ളുമിച്ചൊന്നവക്കാനന്ദമായ്‌വരും 176
നഹി വിധി ഭവഭയവുമശുഭവും നഹിനിങ്ങൾക്ക-
ശ്രേയസ്സുമുണ്ടാം നിരന്തസുഭാഗ്യവും 177
വിധിലംഘനമിതികഴിമഥബദ്ധഭയ പ്രഭ-
വികാരത്താൽ ത്വക്കൻപാകും പാപികളെ 178
കരുണവശികനയനദർശനമധികഭീതിദ-
വിദ്യുദ്യുഗ്രാബദ്ധകമ്പം വരുത്തീടും 179
ദഹനകരസദൃശമതു കരുതുകിലഥാച്ചിഷാ-
പാപികൾ ദഹിച്ചീടുമെന്നു തോന്നിപ്പോം 180
പ്രതിഭയഘനരസിത സമമഥവിധി ശാസന-
അരുൾചെയ്യുമതിഘോഷണഭാഷയാ 181
ഉത്തരപിശുനജനകലമുചിതഗുണദോഷികൾ
മമസാലോക്യത്തിൽനിന്നു പോവിൻദ്രുതം 182
അററമഖിലപതിഖം ധരണിനരകജഗല്പതി-
സ്വാമ്യഹമെന്നതറിഞ്ഞില്ലയോ? നിങ്ങൾ 183
സ്ഥിതിഭവനനിനപതി പരമ്പര നീശൻ ഞാൻ
ആദ്യന്തഹീനനനന്തപ്രഭാനചിതൻ 184
ശുഭവിധിവരുവതിനദിഹിതനിഗമലംഘനം
എന്നെശ്ശങ്കിക്കാതെ ചെയ്തു നിങ്ങൾ വൃഥാ 185
മമ നിമിഷ നിഗമ സരസമൊട്ടു മമ കല്പിതം-
കേട്ടുനടന്നില്ല ദാസരായ നിങ്ങൾ 186
തന്നരുചിവരുവതിനു ശരണസകലവഞ്ചനം-
ചെയ്തു ദുഷ്ടർ നിങ്ങൾ ലോചനഹീനരെ! 187
കിമിതുപൊഴുതുകൃതഫലമതി മൃഗിത ഭോഗങ്ങൾ
കഴിഞ്ഞനന്തരദുഃഖകാലമിത 188
ദ്രുഹിണമധുരിപുശിവമദനഹരിഹയാദികൾ
ഇല്ലാത്തകൂട്ടത്തെ സേവിച്ചഭ്രാന്തരേ 189
ത്രിജഗദധിപനഹമുപലതടികളുമുള്ളവ
പൂജിപ്പാനായെന്നെ നിങ്ങളുപേക്ഷിച്ചു 190
നാന വിതഥപടലമിതു പൊഴുതുനിങ്ങളെ
ആയവ സങ്കടാൽ രക്ഷചെയ്തീടുമോ? 191

നഹിശരണവുമൊരുശുഭവുമതഖിലം നിങ്ങൾക്ക
പോല് നിജതാപങ്ങൾ ധരിപ്പിൻ സന്തതം 192
മമവചനമതിന്നനുമനമതിയോടുമാനസേ
വിശ്വസിപ്പാൻ സമ്മതിക്കാത്ത ദുഷ്ടരെ! 193
തെളിയുമതുപോലൊരുമതമകലരിൽവച്ചതി-
ന്നിരപ്പോൾ തെളിയാത്ത ദുർഗ്ഗതി കയ്ക്കൊൾവിൻ 194
കലിയതുപോകുവതിന്ന നരകപര പിശാചിനെ-
സേവിച്ച ദുർജ്ജനം കൃതമറിഞ്ഞിതൊ? 195
ഉപചരിതപതിനിരവധിനരകമതിൽ സദാ-
നിങ്ങളെ ശിക്ഷിക്കും മമ വിധിവശാൽ 196
പരമതമനൃതമതിവരുവതിന്ന സാക്ഷിയായ്-
എന്നെ വിളിച്ച കാപട്യയുക്തന്മാരെ! 197
അഹമധിപതിസമതമതിയോടു മമവൃത്തികൾ-
ചെയ്യാതെ കണ്ട പാവൃത പാപികളേ! 198
ഏഴിലൊരു ദിവസമെ മമനതിയതിന്നുകൊള്ളുവാൻ
കല്പിച്ചപ്പോൾ ബഹുമാനിക്കാത്തവർകളെ 199
ഫലമതിനനവധി സകലസമയ സുസങ്കടം
ക്ഷമിപ്പാൻ ഭാജനം നിങ്ങളായീടുവിൻ 200
അനന്തഗുണവുമവധിനരവധയും ചെയ്തവർ
മരിക്കാതെ വധവേദന കൈക്കൊൾവിൻ 201
ചരിതചപലതയോടു പരമഹിളയെ മോഹമോ
ടപരാധന്മാരേ! തീയിലുരുകുവിൻ 202
പരരജതകനകവിഭവമപചയം ചൗര്യവും
ചെയ്തവരുത്തരം നരകേ പ്രാപിപ്പിൻ 203
അനൃജുവചനമതിനനുമതമതു വന്നീടുവാൻ
വെള്ളസസാക്ഷികളായ ശഠന്മാരേ! 204
പരമഹിളകളുമതി ചപലമൊടു പരാർത്ഥവും
കൊതിച്ചവർ സദാ സഹിച്ചുകൊള്ളുവിൻ 205
പരപരിഭവമൊടു നിജഗുണതതിനമേറവും
പ്രശംസിച്ചു ധിക്കരിച്ചു നിങ്ങൾ മുദാ 206
പ്രമുഖമഹിമകളുമനാദിനമനുധരിച്ചവർ
മേലിലനാദര ഗോചരമാകുവിൻ 207

രുചിചപലതയൊടു വിഭവവിഷയെ സ്വപ്രാപ്യമുണ്ടു
ലുബ്ധന്മാരായേററം പിഴെച്ചവർ സദാ 208
അദനരുചിധരചലിതരഗതിയോടനന്തരം
ഭാഗ്യവിഹീനരായ് ദുഃഖിച്ചുകൊൾവിൻ 209
അധികജഡതയോടു കരണരസദസുഖങ്ങളെ-
അനുസരിച്ചു വിരക്തിഹീനന്മാരെ! 210
അനിജതനുസുഖമവനിയതിലധികമാർജ്ജനം-
ചെയ്യുവർ നിത്യതാപങ്ങളെ ക്ഷമിപ്പിൻ 211
അജരഭുജഗഫണികളോടു സതത വിശ്ലേഷമായ
ഭോഗാലംഭാവന്നിങ്ങൾക്കു ഭവിക്കുക 212
പരവിഭവസുഖശ്രുതവിധികളെയറിഞ്ഞുടൻ
ചിത്തതാപേന പീഡിച്ചു ദുഃഖിച്ചോരെ! 213
പരസുഗതിഹിതമതി പിശുനമനസാ കണ്ടവർ
ഈർഷ്യപൂണ്ടേററം വലഞ്ഞീടുവിൻ സദാ 214
കൊതിപരവശതയുമശനചപലവുമുള്ളവർ
കഷ്ടമേറും ബുഭുക്ഷുധിതവൃന്ദമെ 215
അശനരുചി ചലനമൊടു പിഴവഴി നടന്നവർ
നിത്യക്ഷുത്താപമിപ്പോൾ ധരിച്ചീടുവിൻ 216
അനുശയമരുളു മരുതലകളുടെയുപദ്രവം
ശിക്ഷിച്ചുകൊള്ളും ഞാനെന്നറിഞ്ഞിട്ടു 217
പരപരകൃതതലിനമതിശയ പരിതാപമാ
ട്ടുള്ളിൽവെച്ചുപകവീണ്ട ക്രോധന്മാരേ! 218
അനുശയധരികളനരസമൊടു പകവീണ്ടവർ
പിശാചു ക്രോധന സാധനമാകുവിൻ 219
മമ വിധിയൊടനവധിയൊടു ശ്രുതകൃതവർത്തനം
ചെയ്യുനടപ്പാൻ മടിച്ച വിഹീനരേ! 220
ത്രിഭുവനഭരനഹമലസമൊടു മമ വൃത്തികൾ
വ്യാപരിപ്പാൻ നിങ്ങൾ ബഹുമാനിച്ചില്ല 221
മമ നിഗമ വിധികരണമതിനുമടി പൂണ്ടവർ
നരക വഹ്നിയിൽ നിങ്ങൾ കിടന്നീടും 222
അഹമഖിലപതി മമ നിഗമ വിമല കല്പിതം
ലംഘിപ്പാൻ കാരണമെന്തപരാധരെ. 223

പൃഥിവിയുമവനിദേവസകലവുമുപകാരമായ്
നൽകിഞാൻ നിങ്ങളുമപകാരികളായ് 224
പുനരഥരിപുവിനടിമയിലകപ്പെട്ടൊരു
ദുഷ്കൃതഫേളനാ ഞാൻ നശിപ്പിച്ചില്ല 225
മമഭയമനന്തി ചലിതകലഭരണകല്പിതം
സ്ഥാപിച്ചു ഞാൻ ഭുവിയവതരിച്ചിട്ടു 226
സ്വകകുലരിപുനരകപതിയെ യനുസരിപ്പതി-
ന്നെന്നെയുപേക്ഷിച്ചു ദാസ്യമപേക്ഷിച്ചു 227
പതിതശരണമയ്യ വരുവതിനു ബഹു ക്ലേശങ്ങൾ
സഹിച്ചു ഭൂമിയിലോറം വലഞ്ഞു ഞാൻ 228
അവിതകലമഥനിജമുടിവതിനെ വരുത്തുവാൻ
ഗുണന്ത്യക്താവ്യസനങ്ങളെ സേവിച്ചു 2 9
ശരണഗമനവുമുപചരിതസകലക്ലേശവും
വിസ്മൃതമായ് നിങ്ങൾ സ്വവശന്മാരുമായ് 230
അസകൃദപിശദജനവദഹമധിക സങ്കടം
ഏറ്റം കുരിശിങ്കൽ തൂങ്ങിമരിച്ചു ഞാൻ 231
നരകചരിപുഭയമതിശയഗുണ സമൂഹവും
ഇജ്ജന്മത്തിനുഭവിച്ചു തല്കാരണം 232
കിമിതിനുഫലമുടനതികതരദുരിതങ്ങളെ
കൂട്ടി നിങ്ങൾ മമ നിഷ്ഫലക്ലേശമായ് 233
മമരുധിരഫലമതിനനുവിധഗുണവഞ്ജനം
ചെയ്യുവർ നിങ്ങളെ ഞാനറച്ചു സദാ 234
പോകുവിനുപലമരവുമപമതിയൊടു സേവിച്ചു
ഭ്രാന്തരെ! ദുഷ്ടരെ! യജ്ഞാനിക്കൂട്ടമെ! 235
പോകുവിനിതിനികഗവുമനിജവിഭവതുല്യവും
ധരിച്ചവർകളും മോഹയുക്തന്മാരും 236
ഖലപിശുനരുമനൃതനികൃതികളുമതിക്രമ
കത്താക്കൾ ഭക്ഷകമത്തരും മന്ദരും 237
പോകുവിനിതരജനമിതുപൊഴുതു ഗുണമൊക്കയും
നിങ്ങൾക്ക പോയ്മേലിൽ ദുഃഖംഭവിക്കും 238
മമരിപുഗണമകലുവിനുടനെ മമ സന്നിധൌ
നില്പാൻ യോഗ്യം നഹി നിങ്ങളെ ശപിച്ചേൻ 239

പോകുവിനവിരതനരകദഹനമതിൽ ചുടുവാൻ
ദുഷ്ടകമ്മത്തിന്ന ഫലമിതുത്തരം 240
സകലപതിയരുളിതു ബഹുഭയങ്കര-ഗജ്ജിതം-
പോൽ മുഴങ്ങുംവിധൌ തോററുപ്രാപവ്രജം 241
കൃതജനവുമനുമതമൊടു വിധിയുടെ കൽപിതം-
സമ്മതിച്ചരിപുഭാവമെടുത്തിടും 242
സപദിഭവനപതിരിപു ജനഗണമടക്കുവാൻ-
ഭൂമിവിണ്ടു നീചവൃന്ദം വിഴുങ്ങീടും 243
അവിത്തനരകമതിലധനിജ വപുഷാസഹ-
എന്നുമ്മരിക്കാതെ ക്ഷമിച്ചീടുമവർ 244
ജഗദധിപസഖിജനസമിതി സതതശ്രേയസ:-
പ്രാപ്തിക്ക മോക്ഷലോകത്തെ ഗമിച്ചീടും 245
അനുപമസുഖമോദവരനിശ മുപരിവിഷ്ണുപെ-
ദെഹത്തോടുകൂടെ വാണു തൊഷിച്ചീടും 246
അഹഹബഹുല ഭയദവിധിനിരുപമസാകടം-
തദാദൌർഭാഗ്യമില്ല തദാദുഃഖമില്ല 447
ഇതു സമയ ഭയവഹ വിധിതമകക്കാമ്പതിൽ-
സജ്ജനം സന്തതം ചിന്തിച്ചീടെണമെ 248
വിധിവിധയതനുദിനവുമകമലരിലെണ്ണുകിൽ
അനുഭാവങ്ങളൊക്കെ നശിച്ചുപോം 249
വിതഥൈകൃതമാലമലവുമവനിതലെ നീക്കകിൽ-
വന്നീടും നിർഭയം ഭാഗ്യനിത്യതപവും 250

## വിധിപർവ്വം

നന്മ ചെയ്യുന്ന ജനങ്ങളും, ഗുണസേവകരും, താപസന്മാരും, ധമ്മപാലകന്മാരും, പാപികളും, നരകപ്രാപ്തിക്കർഹരായ ദുഷ്ടരും മററുള്ള എല്ലാവരും ഞാൻപറയുന്ന കാര്യം കേൾക്കും. നന്മ തിന്മകളുടെ ഫലവും എന്നന്നേക്കുമുള്ള സമ്മാനവും ചുരുക്കത്തിൽ ഞാൻപറയട്ടെ 1,3

നഗരങ്ങളും, ഗൃഹങ്ങളും എല്ലാം നശിക്കും. മൃഗങ്ങൾ, പക്ഷികൾ മനുഷ്യർ എന്നിവരുടെ ജനനവും, മരണവും ദൈവാജ്ഞയാൽ ഇല്ലാതാകും. ഇതു സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള ആക്കും അറിയാൻ കഴിവില്ല. 4,6

അതു് വന്നാൽ ഭൂലോകവാസികളെ സംബന്ധിച്ചേടത്തോളം ഭയങ്കര
മായിരിക്കും രക്ഷയും,ശിക്ഷയും നൽകുന്ന സർവ്വജ്ഞനായ ഈശ്വരൻ
ഇപ്രകാരം സത്യവചനം ഉരച്ചു പൊതുവിധി വരുന്നതിനു മുമ്പു്
ഭയങ്കരമായ അടയാളങ്ങൾ കാണാം. 7, 9
ഭൂമിയിലുള്ള സുഖപ്രദമായ എല്ലാ ഗുണങ്ങളും ഒഴിഞ്ഞുപോകും.
സുകൃതത്തിനുപകരം നിർദയമായ പരിഭവം! വംശനാശം, ദുഃഖം
എന്നിവ ലോകത്തിൽ നിറയും. ശത്രുഭയം, വഞ്ചന, രോഗം,
ദുഃഖം മുതലായവ ഭൂമിയിൽ എങ്ങും വ്യാപിക്കും 10, 12
രാജാക്കന്മാരും പ്രഭുക്കന്മാരും പരസ്പരം യുദ്ധത്തിനു് ഒരുങ്ങും.
ഉടനെത്തന്നെ ഭയങ്കരമായ ബഹളവും എങ്ങും മുഴങ്ങും. യുദ്ധത്തിലു
ള്ള ഭടന്മാരുടെ അട്ടഹാസവും, ആന, സിംഹം എന്നിവകളുടെ
ഘോരനാദവും ഭൂമി കലുങ്ങുമ്പോൾ കേൾക്കാനിടവരും. ചതുരംഗ
സൈന്യങ്ങളുള്ള യുദ്ധത്തിൽ ഭടന്മാർ അന്യോന്യം വെട്ടിക്കൊല്ലും.
മഴപെയ്തു വെള്ളം നിറഞ്ഞ നദി എന്ന പോലെ ചോരയൊ
ലിക്കും 13, 17
അച്ഛനമ്മമാർ അപ്പോൾ സ്വന്തം മക്കളെ പ്രതി ഏററവും ദുഃഖി
ക്കുകയും, ഭൂമണ്ഡലം മരിച്ച മനുഷ്യഅസ്ഥിഖണ്ഡങ്ങൾകൊണ്ടു്
വെളുക്കുകയും, നഗരം അങ്ങാടി, വീടു് എന്നിവയെല്ലാം തകർന്ന
കല്ലുകളുടെ കൂമ്പാരമാകും. മനുഷ്യർ താമസിച്ചിരുന്ന സ്ഥലങ്ങ
ളെല്ലാം കാടായി മാറുകയുംചെയ്യും 18, 21
മനുഷ്യർ നിവസിച്ചിരുന്ന നഗരത്തിലും ഗൃഹങ്ങളിലും ആന,
സിംഹം മുതലായ കാട്ടുമൃഗങ്ങൾ ഭയരഹിതമായി താമസിക്കും. അ
തുകൊണ്ടു് കൃഷിചെയ്യുന്നതിനും വിത്തു വിതക്കുന്നതിനും ആരും
തന്നെ ഉണ്ടാവുകയില്ല.നെല്ലു് തുടങ്ങിയ ധാന്യങ്ങളോ സസ്യങ്ങളൊ
ഉണ്ടാകാതായിത്തീരും. ഭൂവാസികളെല്ലാം ദാരിദ്ര്യം നിമിത്തം വ
ല്ലാതെ വലയും. ഭക്ഷണമില്ലാത്തപ്പോൾ ശരീരം ശോഷിക്കുമല്ലൊ
അങ്ങനെ ഭൂമിയിലുള്ള മനുഷ്യ പക്ഷി മൃഗാദികൾ സങ്കടംകൊണ്ടു്
വലയും. 22, 27
സൃഷ്ടിക്കയും രക്ഷിക്കയും ശിക്ഷിക്കയും ചെയ്യുന്ന ദൈവം
പാപികൾക്കെതിരായി യുദ്ധത്തിനു് ഒരുമ്പെടും. ആ സർവ്വശക്ത
നോടു് എതിർത്തു് എല്ലാവരും യുദ്ധത്തിൽ തോററുപോകും. മനുജ
കുലമൊക്കയും പാപത്തിൽ അധഃപതിച്ചപ്പോൾ 28, 30

ആകാശത്തിലെ മേഘജാലം ഇടതടവില്ലാതെ വർഷിച്ച് ഭൂമി മഹാപ്രളയത്തിൽ മുങ്ങുകയായി. പാപികളായ മനുഷ്യർ നരകത്തീയിൽ പതിച്ചു. സൊദോമനഗരിയിൽ അഗ്നിവർഷം അഞ്ചുപട്ടണങ്ങളെ പരിശുദ്ധഗുരുവിനോടു എതിർത്ത ജനങ്ങളെ ഭൂമി വിഴുങ്ങി ദുഷ്ടത്രയം നശിച്ചു. 31, 34

വേദഗുരുവിനോടു അസത്യവാക്കുരച്ചതുകൊണ്ട്, ഭർത്താവും ഭാര്യയും മൃതിയടഞ്ഞു. ഗുണരഹിതന്മാരിൽവെച്ച് മുമ്പനായ ജൂലിയാനെന്ന രാജാവ് ദീപശ്ശരമേററു. അതുകൊണ്ടൊന്നും ഇല്ലാതായില്ല. ദോഷം വർദ്ധിച്ചു. പുല്ലുചെത്തിക്കളഞ്ഞാലും വളരും അതുപോലെയാണ് പാപവും 35, 38

അപ്പോൾ എല്ലാററിന്റെയും നാഥൻ കോപ്പുകൾ കൂട്ടി എല്ലാം നശിപ്പിക്കാൻ ആകാശത്തിലെ അഗ്നിയും, ഭൂമിയിലെ വെള്ളവും മററു ലക്ഷണംകൊണ്ടും അതറിയിക്കും. ആകാശതലത്തിൽ നക്ഷത്രവും ധൂമകളും ഗ്രഹണംകൊണ്ടു മറയുംമട്ടിൽ പ്രത്യക്ഷമാകും. സൂര്യൻ, ചന്ദ്രൻ മുതലായവ ഗ്രഹണത്താൽ മറയുകയും ദുഃഖിക്കുകയും ചെയ്യും. പകലിന്റെ വെളിച്ചവും രാത്രിയുടെ വിളക്കും കെട്ടുപോകും. എങ്ങും കൂരിരുട്ട് കൂത്താടും 39, 43

വിണ്ടലത്തിലെ ചില നക്ഷത്രങ്ങൾ പൊട്ടി വീണു് വെള്ളമെല്ലാം രക്തമാകും 44

സമുദ്രത്തിലെ വെള്ളം ചോരപോലെയാകും. മാത്രമല്ല, എല്ലാ വെള്ളവും ചോരയായിത്തീരുക തന്നെ ചെയ്യും. ഭുവനം നീരം എന്നീ പദങ്ങൾക്ക് വെള്ളമെന്നർത്ഥം 45

ഭൂമി നാശസൂചകമായി ഭയങ്കരമായി കുലുങ്ങുകയും അതിലെ ജനങ്ങൾ പേടിച്ച് വിറക്കുകയും ചെയ്യും. 46

വലിയ ശാലയും ഗോപുരവും, ഗൃഹവും, മലയും, കോട്ടയും എല്ലാം ഉണങ്ങിയ ഇലപോലെ നിലംപതിക്കും. 47

അപ്പോൾ പക്ഷികളും പാറുന്ന മററു കൊച്ചുജീവികളും സഞ്ചാരം നിർത്തി ആകാശത്തിൽ നിന്നു് ഭൂമിയിലേക്കു് വീഴും വിഹഗം പരാഗം എന്നീ പദങ്ങൾക്കു പക്ഷി എന്നർത്ഥം 48

കാട്ടിലുള്ള പശു, സിംഹം, പന്നി, പോത്ത്, കാള, ചെന്നായ, എന്നീ ജന്തുക്കൾ ഭയപ്പെട്ട് പരസ്പരവിരോധം മറന്നു് ഒന്നിച്ച് ഓടിപ്പോകും. പശുവും കാളയും കാട്ടിൽ മേയുന്നവയാകാം. 49

അയ്യോ ഭീതിജനകമായ സമയം വലിയ സങ്കടം ചിന്തിക്കുമ്പോൾ പേടികൊണ്ട് വിറച്ചുപോകും. 50

അതിന്നശേഷം എതിരില്ലാത്ത പൊട്ടുംതീയ്യ് ഭൂമിയിലുള്ള എല്ലാ വസ്തുക്കളെയും നശിപ്പിക്കാൻ തുടങ്ങും. 51

താണ സ്ഥലത്തേക്ക് സമുദ്രത്തിന്റെ വേഗതയേറിയ ഒഴുക്കുപോലെയാണ് തീയിന്റെ പടർന്നു പിടിച്ചുകൊണ്ടുള്ള വരവ്. 52

വലിയ സമുദ്രം മുകളിൽ നിന്ന് താഴെ നദിയിലേക്ക് വീഴുകയാണെങ്കിൽ എതിരിടുന്നവയെല്ലാം നശിപ്പിക്കുന്നതുപോലെ തീയിന്റെ ആഗമനം വലിയ കോപത്തോടുകൂടി എല്ലാററിനെയും ദഹിപ്പിച്ചുകളയും 53, 54

തീയിന്റെ വർദ്ധിച്ച ശക്തികൊണ്ട്, കാഠിന്യമേറിയ കല്ലുപോലും ഉരുകും. ലോകം മുഴുവനും വെന്തു് നാശമടയും 55

മനുഷ്യൻ ചെയ്ത പാപമാകുന്ന പാഴ്ച്ചളി മതി മതി എന്നു തമ്പുരാൻ അറപ്പ് പ്രകടിപ്പിച്ചതിന്ന് ഈ അടയാളം കാണിക്കും 56

അതിന്നു ശേഷം, രണ്ടു മാലാഖമാർ ഈ ഭൂമിയിൽ ഏററവും ഉയന്ന സ്വരത്തിൽ വിളിച്ചു പറയും 57

ഭൂമിയിലുള്ള എല്ലാ മനുഷ്യരും പുണ്യവാന്മാരും പാപികളുമായ എല്ലാ മനുഷ്യരും ക്ഷണേന ഉയരുക. 58

സർവ്വേശ്വരന്റെ വിധിക്ക് ഉയരുവിൻ. തന്റെ ദേഹത്തോട് ആത്മാവു് കൂടിച്ചേർന്നു ജീവിച്ചു കൊള്ളുവിൻ 59

മരിച്ചവരെ, ഇപ്പോൾ നന്മതിന്മകൾക്കു പകരം വാങ്ങിക്കാൻ, നിങ്ങൾ അടുത്തേക്കു ചെല്ലുവിൻ 60

ഉപരിലോകത്തിലുള്ളവരും, അധോലോകത്തിലുള്ളവരും, മോക്ഷവാസികളും, നരകവാസികളുംപൊതുവിധിക്കു ചെല്ലുവിൻ 61

രണ്ടു മാലാഖമാരുടെ ഏററവും ഭയം ജനിപ്പിക്കുന്ന ഉച്ചത്തിലുള്ള ശബ്ദം മൂന്നു ലോകത്തിലും ഒരു പോലെ മുഴങ്ങും 62

പിന്നീട് പുണ്യവാന്മാരായി മോക്ഷത്തിൽ പരിപൂർണ്ണ സുഖമനുഭവിക്കുന്നവർ സസന്തോഷം പൂർവ്വശരീരം എടുക്കാൻ (പുറപ്പെട്ടു് ഇപ്രകാരം പറയും) 63

എന്റെ സ്നേഹിതാ, വരൂ വേഗത്തിൽ വരൂ. നിന്റെഅദ്ധ്വാനമൊക്കെത്തീർന്നു. ഇതാ സൗഖ്യകാലം വന്നിരിക്കുന്നു. 64

നീ ഭൂമിയിൽ എപ്പോഴും ഭയത്തോടുകൂടെയല്ലാതെ വലഞ്ഞു. നീ ആഗ്രഹിച്ചതെന്തോ അതൊന്നും നിനക്ക് അനുഭവിച്ച് രസിക്കാൻ കഴിഞ്ഞില്ല 65

അതിനുപകരം വിരാമമില്ലാത്ത സുഖമനുഭവിക്കാൻ ഈ ദിവസ്യ ത്തിൽ വേഗം വന്നുചേരുക 66

അല്പകാലം ഗുണം ചെയ്തും അല്പം ദുഃഖം സഹിച്ചതിന്റെ ഫലമായി നിനക്കു മോക്ഷം കൈവന്നു. 67

സ്നേഹിത, വരൂ, ശരീരംവിട്ടു. ഇനി നിനക്കു് ഒരിക്കലും ദുഃഖമില്ല. നിന്റെ ഭാഗ്യം പരിപൂർണ്ണമായി 68

ഇതു പറയുമ്പോഴേക്കും ആത്മാവു് സ്വന്തം ശരീരമെടുത്തു് സന്തോഷിക്കുകയായി. 69

സൂര്യന്റെ രശ്മിപോലെ നശിക്കാത്ത ശോഭകൊണ്ടു് ഭാഗ്യം സിദ്ധിച്ച ജനങ്ങളുടെ ശരീരം പ്രകാശിക്കുകയായി 70

ഘനമില്ലാത്ത വായുവിനേക്കാൾ ലാഘവമായിത്തീരും അവരുടെ ശരീരങ്ങൾ 71

മരണം, വ്യാധി, മരുന്നു്, രോഗം, എന്നിവയൊന്നുമൊരിക്കലുമുണ്ടാകില്ല. നാശത്തിന്റെ കാലം കഴിഞ്ഞുപോയി 72

മംഗളകരമായ ഭാഗ്യപ്രാപ്തിയുടെ വിധിയും, സദ്ഗുണങ്ങളുടെ വർണ്ണവും, അപ്പോൾ ശരീരത്തിനുകൂടി ഉണ്ടായിത്തീരും 73

ആ സമയത്തു് നരകലോകത്തിൽ പോകുന്ന പാപികളുടെ ആത്മാവിന്നു് തീരാത്ത ദുഃഖം പരിഹരിക്കുന്നതിന്നു ആരാണുണ്ടാവുക? 74

തങ്ങളുടെ പ്രവൃത്തിയുടെ ഫലം അധോഭാഗത്തുള്ള ഗുഹ ആയതുകൊണ്ടു്, മനസ്സിൽ ചിന്തിച്ചു്, ഭ്രാന്തരായി പുറപ്പെട്ടു 75

ദുസ്ഥിരമായ നരകവിധിവരാൻ കാരണമായ ശരീരം കാണുമ്പോൾ അതിനോടു വിദ്വേഷവും വെറുപ്പും തോന്നും 76

എന്റെ ശത്രുവായ മാംസപിണ്ഡമേ, അനേകം ദുരിതങ്ങൾക്കു് നിദാനമേ, നീ ശാപമേററു് നിന്ദ്യമായിത്തീരുക 77

അവസാനമില്ലാത്ത നരകത്തിൽ നീ വരുത്തിയതുകൊണ്ടു് നീ നശിച്ചുപോകട്ടെ എന്നു് ആത്മാവു് പറയും 78

ഇപ്രകാരം പറഞ്ഞതുകൊണ്ടു് എന്തു ഫലം? ഇതു് വിധിവിഹിതമാണു്. ശത്രുവാണെങ്കിലും ദേഹത്തോടൊന്നിച്ചു് സ്ഥിതിചെയ്യുക തന്നെ വേണം 79

വേഗത്തിൽ ഭയമുണ്ടാക്കുന്ന ഇരുൾ നിറഞ്ഞ ശരീരമെടുത്തു്, നീചന്മാരിൽവെച്ചു് അഗ്രേസരന്മാരായിത്തീരും 80

പാപികളുടെ ശരീരം എതിരിടാനാകാത്ത ഘനമുള്ളതായിത്തീരും. മാത്രമല്ല, ആത്മാവിന്ന് അറുതിയില്ലാത്ത ഭാരമായി പരിണമിക്കുകയും ചെയ്യും. 81

അധികം ഭയം വരുത്തുന്ന എല്ലാവിഷയങ്ങളും, അത്തരം ആളുകളിലുള്ള വൈരൂപ്യത്തോട് ഒക്കുകയില്ല. 82

നരകത്തീയ്യ്. എല്ലാ ശരീരാവയവങ്ങളിലും എരിഞ്ഞു് കത്തി എല്ലായ്പോഴും അനല്പമായ വേദന ഉളവാക്കും 83

നരകലോകവാസികളിൽ ഒരുത്തൻെറ ശരീരത്തിലുണ്ടാകുന്ന ഗന്ധം മാത്രംമതി, മനുഷ്യരുടെ മരണത്തിന്ന് 84

പാപത്തിൻെറ അഴുക്ക പുരണ്ട ജനങ്ങളുടെ രൂപത്തെപ്പററിപ്പറയാൻ എന്നെക്കൊണ്ടാവില്ല. ഇത്തരം കഷ്ടം ഭൂമിയിലില്ല. 85

അതിന്ന് തുല്യമായി മററൊന്നുമില്ല. അത് വാക്കുകൊണ്ട് വർണ്ണിക്കാൻ വിഷമമാണ്. ഇപ്രകാരം ഒന്ന് ആരും കേട്ടിട്ടില്ല. കണ്ടിട്ടുമില്ല. 86

ഈ ശരീരം ജനനമരണ രഹിതമാണ്. എങ്കിലും ഇപ്പോൾ മരിക്കാതെ മരിക്കാൻ ഇടയായിത്തീരും എന്നുപറയാം 87

അവാച്യവും ഭയങ്കരവുമായ സമയമിതാകുന്നു. എല്ലാ ദുഃഖങ്ങളെക്കാളും ദുഃഖമായ കല്പനയാണിത്. 88

ഉടനെ വരാൻപോകുന്ന വിധി അതിനേക്കാൾ ഭയങ്കരമാണ് എന്ന് വിചാരിച്ച് പാപികൾ അത്യന്തം ദുഃഖിക്കും 89

സൂര്യൻെറ പ്രകാശമില്ലാത്ത പർവ്വതങ്ങൾ ഞങ്ങളെ ഒളിപ്പിക്കാൻ ഒരു ഗുഹതരണം ഇപ്പോൾ, ഇപ്രകാരമുള്ള പാപികളുടെ വിലാപമുണ്ടായിരിക്കും എന്ന് സാരം 90

ഗുഹകളും മറവുകളുമില്ലാത്ത മാമലകൾ നമ്മുടെ മേൽ നമ്മെ ഒളിപ്പിക്കാൻ ഇടവരട്ടെ എന്ന് നിരാശപൂണ്ട (അവർ പറയും) 91

ഭൂമിയുടെ മദ്ധ്യത്തിൽ നീചമായ പാതാളമില്ലെ. കരുണയുടെ കണം പോലും കണികാണാത്ത സങ്കേതം ഞങ്ങൾക്കില്ലെ എന്ന് ആ പാപികൾ പറയും 92

നരകസ്ഥലത്തിൽ അശുഭകർമ്മങ്ങൾ വളരെയുണ്ട്. ദൈവത്തിൻെറ ശത്രുത കാണിക്കുന്ന മുഖമാണ് അതിനേക്കാൾ പേടിയുളവാക്കുന്ന സങ്കടം. 93

നിന്ദിതമായ ആ പാപശജനങ്ങളുടെ കൂട്ടം നിഷ്ഫലമായി കരയും. ആ ദുഃഖത്തോട് സമമായി മററൊരു ദുഃഖവുമില്ല. 94

ഇപ്രകാരം ഭയങ്കരമായ ആ ആപൽഘട്ടത്തിൻെറ അവസാന സ്ഥി
തിഗതികൾ നോക്കുമ്പോൾ അവ ഭീതിപ്രദങ്ങളാണ് എന്നു
കാണാം 95
അതിനെ പിൻതുടൎന്നുണ്ടാകുന്ന വിഷമം അതിനേക്കാൾ എത്രയൊ
ഏറിയതുതന്നെ. നിഷ്ക്കരുണമായ ആ അവസ്ഥ വാക്കുകൊണ്ട്
വിവരിക്കാൻ വയ്യാത്തതാണ് 96
സൎവ്വും ഭരിക്കുന്ന ആളുടെ സ്നേഹിതന്മാരും, അശുഭകൎമ്മകരന്മാരും
ആ സമയത്ത് പോക്കളത്തിൽ ഇറങ്ങും 97
മാലാഖമാർ ഓരോരോ ഭാഗമായി വേർതിരിച്ച്, വലത്തു ഭാഗത്താ
യി പുണ്യജനങ്ങളെ നിറുത്തും. 98
ത്രിലോകനാഥൻെറ ശത്രുസമൂഹത്തെ, ഇടത്തുഭാഗത്ത് പിശാചുക്ക
ളോടു് ഒന്നിച്ചുതന്നെയിരുത്തും. 99
ആ സമയത്തു് ഭൂമിയിലുണ്ടായ മനുഷ്യർ ഒരിക്കലും കണ്ണുകൊണ്ട്
കാണാത്ത കാഴ്ച പാപികൾ കണ്ട് വിഷണ്ണരായിത്തീരും, 100
പിതാവും പുത്രനും ഇടത്തുഭാഗത്തും മാതാവും സ്നേഹമക്കളും മറു
വശത്തും പെട്ടും ഇഷ്ടപ്പെട്ടവരും മറുഭാഗത്തു്. 101
അമ്മയും മക്കളും ശാശ്വതമായ ഭാഗ്യത്തിനു അർഹരായി വലത്തു
ഭാഗത്തു് സന്തോഷത്തോടും കൂടി നിൽക്കും 102
ഒരു അപ്പനും മകനും നരകവാസികളുടെ വിധി കേൾക്കാൻ ഇടത്തു
ഭാഗത്തുനിന്ന് ദുഃഖിക്കും 103
ഒരു ഭർത്താവും മകനും എന്നന്നേക്കുമായി വിധി സ്വീകരിക്കുവാൻ
വലത്തു ഭാഗത്തു നിന്ന് സന്തോഷം അനുഭവിക്കുന്നതുംകാണാം 104
മകനും അവൻെറ ഭാര്യയും നിത്യ നരകത്തിൽ പതിക്കുവാൻ ഇട
ത്തു ഭാഗത്തുനിന്നു എന്നും വരാം. 105
വളരെക്കാലം ഒരു വീട്ടിൽ ഒന്നിച്ചു താമസിച്ചവർ ഇവിടെ നിത്യ
മായി വേർപെട്ടു പിരിയും 106
ഇപ്രകാരം എല്ലാ മനുഷ്യരെയും രണ്ടു ഭാഗമായി തിരിച്ചു ഉടൻ
ഏററവും ശോഭാചിതനായ തമ്പുരാൻ എഴുന്നെള്ളും 107
ഏററവും ശോഭിക്കുന്ന അനേകം ദൈവദൂതന്മാരുടെ പ്രകാശധോ
രണി കണ്ടു് സാക്ഷാൽ സൂര്യൻ പോലും നാണിച്ചുപോകും 108
ആഗതരായ മാലാഖമാരുടെ മെച്ചു വൃന്ദങ്ങളുടെ പ്രയംവും എണ്ണ
വും അതിരററതാണ്. 109

അനുപമമായ പ്രാബല്യമുള്ള അതിലൊരുവൻെറ ശോഭയോടു രാജകീയ തേജസ്സുപോലും ഒക്കുകയില്ല. 110

സേവകന്മാരുടെ അനുസരണവും മേലധികാരിയുടെ അധികാര ശക്തിയും വാക്കിലും, ബുദ്ധിയിലും ഒതുങ്ങി നില്ക്കുകയില്ല 111

നീതി വിധിക്കുന്നവൻെറ ഇദ്ദൃ ഭൂമിയിൽ സഞ്ചരിക്കുന്ന മനുഷ്യ വർഗ്ഗത്തിനു മോക്ഷം നൽകുന്നതിനു വേണ്ടിയാണു് 112

സീന എന്ന മലയുടെ മുകളിൽ എഴുന്നെള്ളിയപ്പോൾ ദൃശ്യമാക്കി ദൈവത്തിൻെറ മഹിമ അറിയപ്പെട്ടിട്ടുണ്ടല്ലൊ 113

മേഘക്കൂട്ടത്താൽ പുററപ്പെട്ട മുഖ്യമായ ഹയത്തിൻെറ മീതെ പ്രാബല്യത്തോടു കൂടി അന്നു വന്നു് കാണപ്പെട്ടു 114

സേവകന്മാരായ അനേകം മാലാഖമാർ, മുമ്പും പിമ്പും ഉണ്ടായിരിക്കും 115

ഭൂമണ്ഡലത്തിനു് അവസാനം വരുന്നതുപോലെ ഉച്ചത്തിൽ ഗംഭീരമായി ഇടിനാദവും, ഭയങ്കരമായ മിന്നലുകളും ഉണ്ടാകും. 116

ഭൂമിയിലെ അചഞ്ചലങ്ങളായ മലകൾ ഇളകി വിറച്ചു. ലോകം കലുങ്ങി. ജനങ്ങൾ പേടിച്ചു് വിറകും 117

ആ സമയത്തു് തൻെറ വരവിനു് അനുകൂലമായ അലച്ച്യുമുണ്ടാകില്ല. വിധി അറിയിക്കുന്നതിനുവേണ്ടിയാണു് അതു് സംഭവിച്ചതു് 118

എല്ലാ ജനങ്ങളുടെയും പല വിധത്തിലുള്ള അപരാധങ്ങൾക്കു് ശിക്ഷ കൊടുക്കുന്നതിന്നു് വേണ്ടിയാണു് ആ എഴുന്നെള്ളത്തു് 119

ശിരസ്സിലണിഞ്ഞ കിരീടത്തിലെ രശ്മി കണ്ടാൽ രത്നങ്ങളുടെ പ്രകാശമാണെന്നുതോന്നും 120

തിരുമുഖം സൂര്യരശ്മിയെക്കാളധികം ശോഭിക്കും. തൃക്കണ്ണുകൾ നോക്കുമ്പോൾ മിന്നൽകൊണ്ടു മിന്നുന്നതായിത്തോന്നും 121

തൻെറ കയ്യിൽ ഇടിയാണു് ആയുധം. ശത്രുവിനാശം അതിൽ ഉൾക്കൊണ്ടിരിക്കുമല്ലൊ പിന്നീടുള്ള അവസ്ഥ എത്രയോ മുഖ്യമായിരിക്കും. സംശയമില്ല 122

കെരുബീൻ മാലാഖമാരുടെ ശിരസ്സിൽ രാജാവായി ജഗദീശ്വരൻ ഇരിക്കുന്നു. അതിനേക്കാൾ മികച്ച ഒരു സിംഹാസനം വേറെയുണ്ടോ? 123

ഭൂലോകനായകൻെറ അമ്മ അപ്പോൾ ഏററവും ശോഭ ചൊരിയുന്ന മകൻെറ അടുക്കൽ വന്നുനിൽക്കും. 124

അനേകം നിവ്യന്മാർ, ഏറാവും പരിശുദ്ധിപൂണ്ട ബാവാന്മാർ 125

പുണ്യജനങ്ങൾ, ശാശ്വതമായ നന്മയുടെ മാർഗ്ഗം അറിയിക്കാൻ ഈ ഭൂമിയിൽ നടന്നു് ക്ലേശിച്ചവർ 126

ശ്ലീഹന്മാരും ദൈവത്തിന്റെ തിരുമൊഴിയുടെ സത്യം ഈ ഭൂമിയിൽ പ്രകാശിപ്പിച്ചു് 127

പ്രാണൻ പരിത്യജിച്ചവർ, തങ്ങളുടെ ദേഹസുഖംപോലും ഉപേക്ഷിച്ചു് മനസ്സിൽ എപ്പോഴും ദുഃഖചിന്തയോടെ വന്ന കന്യകകൾ 128

ബ്രഹ്മചാരികൾ, പാപചങ്കം തീണ്ടാത്തവർ പാപപ്രവൃത്തിയിൽ വെറുപ്പുള്ളവർ, ഈശോ പ്രീതിക്കുപാത്രങ്ങളായവർ, ധർമ്മമാർഗത്തിൽക്കൂടി സഞ്ചരിക്കുന്നവർ 129

എന്നിവർ, വിധി നടത്തുന്ന മിശിഹായുടെ ഇപ്പാദങ്ങളിൽ യോസഫാത്തു്, എന്നുപറയപ്പെടുന്ന പ്രദേശത്തിൽ - ഇറങ്ങിച്ചെല്ലുമ്പോൾ 130

സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കഴിവുള്ളനേതാവു് മുഖ്യമായ സിംഹാസനത്തിൽ വിധിപറയുന്നതിനുവേണ്ടി വന്നിരിക്കും 131

അമംഗളങ്ങൾ തീണ്ടാത്ത മാതാവു് ലോകരെവിധിപ്പാൻ വന്നിരിക്കുന്ന മിശിഹായുടെ സിംഹാനത്തിന്റെ അരികെ വന്നു നില്ക്കും 132

ആ അവസരത്തിൽ ശ്ലീഹകൾ ഗുരുവിന്റെ വലത്തുഭാഗത്തായി പന്ത്രണ്ടു ഇരിപ്പിടങ്ങളിൽ കയറിയിരിക്കും 133

പല വിധത്തിലുള്ള പരിശുദ്ധി പൂണ്ട ജനങ്ങൾ ലോകനാഥന്റെ കരുണ ചൊരിയുന്ന ഭാഗത്തായി സസന്തോഷം നിൽക്കും 34

മൂന്നുലോകത്തിന്റേയും അധിപതിയായ മിശിഹായുടെ വരവു കണ്ടു ഉടനെത്തന്നെ ദുഷ്ടാതി കലന്നവരുടെ കൂട്ടം പേടി കൊണ്ടു് വിറകൊള്ളും 135

നന്മചെയ്യാത്തവരുടെ നാശത്തിനു് അപ്പോൾ കാണുന്ന ആ കാഴ്ച മാത്രം മതി. അവർ പരാജിതരായി നാശമടഞ്ഞു എന്നു കരുതാം 136

ഭൂലോകത്തിൽ ചെയ്ത സൽക്കർമ്മങ്ങളും ദുഷ്കർമ്മങ്ങളും നന്മയും തിന്മയും എല്ലാം വെളിപ്പെടും. ഒളിച്ചു വെക്കാൻ സാധ്യമല്ല 137

പാതാളലോകത്തിൽ എത്രയും രഹസ്യമായി ചെയ്ത പ്രവൃത്തി കൂടിയും എല്ലാവരുടേയും കൺമുമ്പിൽ വ്യക്തമായി പ്രത്യക്ഷമാകും 138

രാവിന്റെ ക്രൂരിരുളിൽ രഹസ്യമായി ചെയ്തു കഴിഞ്ഞ കർമ്മങ്ങളും ആ സമയത്തു് വെളിപ്പെടും രഹസ്യം പരസ്യമായിത്തീരും 139

ഉടനെ പരിശുദ്ധയായ മാതാവിനോട്, സീമാതീതമായ കാരുണ്യം വഴിയും മട്ടിൽ സർവ്വലോകേശന്റെ പുത്രൻ പറയും 140

എന്റെ അമ്മെ, നിന്റെ പ്രവൃത്തികൾ ദോഷത്തിന്റെ കറപിടിക്കാത്തതിനാൽ, നീ മഴതിങ്കളിന്റെ വിമലശോഭയോടുകൂടി തിളങ്ങുന്നു. 141

ഇരുൾ തീണ്ടാത്ത-ഇരുളിനെ അകററുന്ന സൂര്യനെപ്പോലെ നീ ശോഭിക്കുന്നു. നിന്റെ പ്രവൃത്തിഗുണത്തെ ദോഷം എന്ന ഇരുട്ട് ബാധിക്കുന്നില്ല 142

ഉപരിതല ലോകവാസികളുടെയും നരകവാസികളുടെയും നാഥനായി നീ വാഴുക നിന്റെ കല്പനകൾ എല്ലാവരും വഴങ്ങും 143

പിന്നീട് നീതിമാന്മാരോടു പുഞ്ചിരിതൂകിക്കൊണ്ടു് സസന്തോഷം അരുളിച്ചെയ്യും. 144

എന്റെ കല്പനകൾ അനുസരണമുള്ള മനഃസ്സോടെ നേർവഴിയിൽ നടി സഞ്ചരിച്ചവർ എന്നോടൊന്നിച്ചു് സന്തോഷിക്കുക 145

അഗതികളുടെ ദുഃഖപാരവശ്യം കണ്ട ഉടനെ കരുണവഴിഞ്ഞ കരളോടുകൂടിയ നിങ്ങൾ അതു് 146

നശിപ്പിച്ചുകൊണ്ടു്. അതിന്നു് പകരമായി ഇപ്പോൾ ഞാൻ കാരുണ്യപൂർണ്ണനായി യോഗ്യതക്കൊത്ത നിങ്ങളുടെ പ്രവൃത്തിക്കു് സമ്മാനം നൽകുന്നുണ്ടു് 147

ഭക്ഷണവും വെള്ളവുമില്ലാതെ പരവശനായി ഞാൻ വലഞ്ഞപ്പോൾ നിങ്ങൾ എന്നെ സഹായിച്ചു 148

മോക്ഷലോകത്തിൽ നിത്യവും ഭക്ഷണത്തിന്നായി നിങ്ങൾ വരണം. എപ്പോഴും സംതൃപ്തിയുണ്ടാകും 149

ഭക്ഷണവും ഉടുപ്പും ദയയോടുകൂടി തന്നു് വിഷമത തീർത്തു്, കരുണാമസൃണമായ മനസ്സോടുകൂടി 150

നിങ്ങളെ, സ്വർഗ്ഗലോകത്തിൽ നിത്യമായ ഭക്ഷണംതന്നു് കുറവുകൂടാതെ സമ്മാനിക്കുന്നുണ്ടു് 151

വഴിയാത്രക്കാരനായ ഞാൻ ഒരിടത്തു വീടു് അന്വേഷിച്ചുനടക്കുമ്പോൾ നിങ്ങൾ എനിക്കു് സ്ഥലംതന്നു. 152

എന്റെ രാജ്യത്തിലെ ഐശ്വര്യഗുണം അനുഭവിക്കാൻ എന്നോടുകൂടെ സ്ഥിരമായി താമസിക്കുക. 153

വലിയ ശത്രുവിന്റെ തടവിൽ യാതൊരു ഒഴിവും കിട്ടാതെ ഞാൻ വല്ലാതെ വലഞ്ഞപ്പോൾ നിങ്ങൾ എന്നെ സഹായിച്ചു 154

അവിരതമായ വിനാശം വന്നുചേരാനുള്ള ശത്രുവിന്റെ പരിശ്രമത്തെ ഞാൻ തീർത്തു ഇന്നു ഞാൻ നിങ്ങളുടെ എതിരാളിയെ പരാജയപ്പെടുത്തി. 155

പനി, പുണ്ണ്, തളർച്ചയുണ്ടാക്കുന്ന രോഗങ്ങൾ എന്നിവ ബാധിച്ചപ്പോൾ നിങ്ങൾ എന്നെ കണ്ടു സമാധാനിപ്പിച്ചു 156

രോഗക്ലേശങ്ങൾ ഒഴിഞ്ഞു്, മരണം ഒരിക്കലുമുണ്ടാകാതെ, നിങ്ങൾ എന്നും സന്തോഷിക്കുക. 157

മരിച്ച എന്റെ ശവശരീരത്തെ ഒരിടത്തു് അടക്കം ചെയ്യാൻ നിങ്ങൾ ദയയോടുകൂടി ശ്രമിച്ചു. 158

മോക്ഷത്തിന്നു് വേണ്ടഗുണങ്ങൾ ചെയ്ത നിങ്ങൾ ആ പ്രവൃത്തിക്കു് പാരിതോഷികമായിട്ടു് ദുഃഖത്തിന്റെ സ്പർശലേശമില്ലാത്ത മോക്ഷം പ്രാപിക്കുക. 159

എന്റെ ഗതി കരുണവഴിയുന്ന കണ്ണുകൊണ്ടു് കണ്ടു്, മനസ്സിലാക്കിയവർ അനുഗ്രഹഫലം അനുഭവിച്ചു് സന്തോഷിക്കട്ടെ. 160

നിന്റെ സ്ഥിതിയും പാരവശ്യവും ഞങ്ങൾ അറിഞ്ഞു, എവിടെ വെച്ചാണു് നിന്നെ സഹായിച്ചതു് എന്നു മോക്ഷവാസികൾ ചോദിക്കുമ്പോൾ ആ ലോകനാഥൻ പറയും. 161

ലോകത്തിൽ സഞ്ചരിച്ച എന്റെ ജനങ്ങളുടെ ദുർഗ്ഗതി പോകുന്നതിന്നു് നിങ്ങൾ മാറുള്ളവക്കു നൽകിയതു എനിക്കു് തന്നെയുതന്നെ എന്നു് നിങ്ങൾ മനസ്സിലാക്കണം. 262

ആ വലിയ പാരവശ്യത്തിന്നു് എന്നെ സംബന്ധിച്ചടത്തോളം എനിക്കു് എന്നപോലെ ആ ഉപകാരം ചെയ്തതിനാൽ അതിന്നു് ഞാൻ സമ്മാനിക്കും 163

എനിക്കുവേണ്ടി ഭൂമിയിലെ വിപുലമായ സമ്പത്തു് ത്യാഗം ചെയ്ത ദരിദ്രന്മാർ ഭാഗ്യവാന്മാർ 164

അവർ പരലോകത്തിൽ ശാശ്വതമായ സമ്പത്തു് അനുഭവിച്ചു് എല്ലായ്പ്പോഴും സുഖമുള്ളവരായിത്തീരും. 165

അനേകം അനേകം ശക്തിമത്തായ പീഡകൾ എനിക്കുവേണ്ടി പൊറുത്തവർ ഭാഗ്യവാന്മാരാകുന്നു 166

നാശവും വിഷമവും ഒരിക്കലും അനുഭവിക്കാതെ, അവർ മോക്ഷലോകത്തിൽ എന്നും താമസിക്കും 167

ദോഷപ്രവൃത്തിയെ ദുഃഖത്തിന്റെ കണ്ണുനീർകൊണ്ടു് പരിശുദ്ധമാക്കിയവർക്കു്, പശ്ചാത്താപം പ്രായശ്ചിത്തമായവക്കു്, ഇപ്പോഠം ഭാഗ്യം വന്നുചേരും 168

പിന്നീടു് മോക്ഷലോകത്തിൽ എത്തിയവരുടെ ഹൃദയങ്ങഠം തെളിയും. അസ്വസ്ഥത ഉണ്ടാവുകയില്ല. ദുഃഖം സ്വയമൊഴിഞ്ഞുപോകും 169

ഏററവും താല്പര്യത്തോടുകൂടി എന്റെ വേദനീതി ആഗ്രഹിച്ചവക്കു് ഭാഗ്യം പരിപൂർണ്ണമായി 170

എതിരാളികഠം ഉണ്ടാക്കുന്ന വിഷമതകളും മററും സഹിച്ചവക്കു് ഇതു് ഭാഗ്യകാലമാകുന്നു. 171

ഈ അവസരത്തിൽ ഗുണം നിറഞ്ഞ ആ ലോകത്തിൽ ശത്രുബാധകൂടാതെ, എന്നോടുകൂടെ താമസിക്കും 172

ഭൂമിയിൽ പരോപദ്രവങ്ങഠം നല്ല മനസ്സോടെ സഹിച്ചനുഗ്രഹിച്ചവക്കു് ഇതു് നന്മയുടെ കാലമാകുന്നു 173

അഴുക്കില്ലാതെ പരിശുദ്ധമായ ഹൃദയത്തോടുകൂടി ജീവിതയാത്ര ചെയ്തവർ എന്റെ പ്രമുഖമായ പ്രഭാപൂരം കണ്ടു് സന്തോഷിക്കും 174

മോക്ഷത്തിന്നു് ഉചിതമല്ലാത്തതു് എല്ലാം ഹൃദയത്തിൽ നിന്നു് തള്ളിക്കളഞ്ഞവരും, അന്യോന്യമത്സരം കൂടാതെ ഇരുന്നവരും, എന്റെ മക്കളായവരും എന്റെ സ്വർഗ്ഗരാജ്യത്തിന്റെ നടുവിൽ നില്ക്കും, അവക്കു് സന്തോഷമുണ്ടാകും 175, 176

വിധിയെ സംബന്ധിച്ചുള്ള ഭയവും അമംഗളവും നിങ്ങഠംക്കു് ഉണ്ടാകയില്ല. ശ്രേയസ്സും നിരന്തരമായ ഭാഗ്യവും നിങ്ങഠംക്കുണ്ടാകും 177

നല്ലവരുടെ വിധിയുടെ അവസാനത്തിൽ ഭയങ്കരമായ വികാരത്താൽ മിശിഹാത്തമ്പുരാൻ പാപം ചെയ്യുവരെ നോക്കും 178

കരുണാരഹിതമായ കണ്ണിന്റെ നോട്ടം മിന്നൽപ്പിണർപോലെ ഭയവും വിറയലും ഉണ്ടാക്കിത്തീക്കും 179

അഗ്നിക്കു തുല്യമായ ശോഭ നോക്കിയാൽ, അതിന്റെ ജ്വാലയാൽ പാപികഠം ദഹിച്ചുപോകുമെന്നുതന്നെ തോന്നും 180

ഭയജനകമായ ഇടിമുഴക്കം പോലുള്ള ശാസനാവിധി ഉയന്ന ശബ്ദത്തോടുകൂടി പ്രസ്താവിക്കും 181

സദ്ഗുണങ്ങളെ ദ്വേഷിക്കുന്ന, പുണ്യകമ്മങ്ങഠം ഉപേക്ഷിച്ച നീചന്മാരായ ദുഷ്ടന്മാരെ എന്റെ കൺമുമ്പിൽനിന്നു് പോക്കു 182

ആകാശം, ഭൂമി, പാതാളം എന്നിവയുടെ എല്ലാം നാഥനും ദൈവവും സ്വാമിയും ഞാനാകുന്നു 183

സൃഷ്ടിസ്ഥിതിസംഹാരകര്ത്താവും കാര്യകാരണ സ്വരൂപനും ലോകനാഥനും ആയ ഞാന് ആദ്യന്ത വിഹീനനും നിത്യപ്രഭായുക്തനും ആകുന്നു 184

എന്നെ സംശയിക്കാതെ, നല്ല വിധിവരുന്നതിന്നു് വിധിക്കപ്പെട്ട പ്രമാണത്തെ നിങ്ങള് വെറുതെ ലംഘിച്ചു 185

ദാസന്മാരായ നിങ്ങള് എന്റെ ഉപദേശ ശാസനവും കേട്ടു നടന്നില്ല 186

കണ്ണില്ലാത്ത ദുഷ്ടന്മാരെ, ഉദരപൂരണത്തിനായി ജീവിച്ചു് ഉണ്ടാകുന്ന എല്ലാംതന്നെ നിങ്ങള് ഉപേക്ഷിക്കുകയാണു് ചെയ്തതു് 187

ഇപ്പോള് നിങ്ങള് മൃഗീയമായി ജീവിച്ചതിന്റെ ഫലം നിങ്ങള്ക്കിതാ ദുഃഖമായി തീര്ന്നിരിക്കുന്നു. 188

ബ്രഹ്മാവു്, വിഷ്ണു, ശിവന്, ഗണപതി മുതലായ ഇല്ലാത്ത ദേവന്മാരെ സേവിച്ച ഭ്രാന്തന്മാരെ, ത്രിലോകനാഥന് ഞാന് ആയിരിക്കുമ്പോള്, കല്ലു് മരം മുതലായവയെ പൂജിക്കുന്നതിന്നുവേണ്ടി നിങ്ങള് എന്നെ ഉപേക്ഷിച്ചു 189, 190

നിങ്ങള് വെറുതെ വന്ദിച്ചുപോന്ന വസ്തുക്കള് ഈ സമയത്തുണ്ടാകുന്ന സങ്കടങ്ങളില് നിന്നു് നിങ്ങളെ സംരക്ഷിക്കുമൊ? 191

മരണമോ സൌഖ്യമോ നിങ്ങള്ക്കില്ലാതെ നിത്യമായി ദുരിതം അനുഭവിക്കുവാന് പോകുക 192

സ്തുതിക്കപ്പെട്ട എന്റെ വാക്കു് അനുസരണത്തോടുകൂടി മനസ്സില് വിശ്വസിക്കാന് സമ്മതിക്കാത്ത ദുഷ്ടന്മാരെ, സ്വാര്ത്ഥത നിറഞ്ഞ മതാവലംബികളായ നിങ്ങളിപ്പോള് അന്ധകാരമയമായ ദുര്ഗ്ഗതി സ്വീകരിക്കുക 193, 194

കലി അകന്നുപോകുന്നതിന്നു്, ദോഷങ്ങള് അകലുന്നതിന്നു്, നരകത്തില് നിവസിക്കുന്ന പിശാചിനെ സേവിച്ച ദുര്ജ്ജനങ്ങള് സ്വന്തം പ്രവൃത്തി ഇപ്പോള് അറിഞ്ഞുവോ? 195

അഭിവന്ദ്യനാഥനായ ഞാന്, അവധിയില്ലാത്ത നരകത്തില്, എന്റെ വിധി വഴിയായി, നിങ്ങളെ എപ്പോഴും ശിക്ഷിക്കും 196

അന്യന്റെ അതായതു് പിശാചിന്റെ അസത്യമായ മതത്തിന്നു് ഏററവും തെളിവുവരുത്താന് എന്നെ സാക്ഷിയായി വിളിച്ച കപടമതികളെ, ഞാന് അധിപതിയായിരിക്കുമ്പോള് സമതകലര്ന്ന മനസ്സോടുകൂടി എന്റെ പ്രവൃത്തികള് ചെയ്യാതെകണ്ടു് ദോഷം ചെയ്ത പാപികളെ 197, 198

ആഴ്ചയിലൊരു ദിവസം എൻെറ സ്തുതിക്കായി ചെലവഴിക്കാൻ കല്പിച്ചമാതിരി ബഹുമാനിക്കാത്തവരെ 199

അതിൻെറ ഫലമായി അവസാനമില്ലാതെ എല്ലാ സമയവും സങ്കടം അനുഭവിക്കാൻ നിങ്ങൾ പാത്രമാകു 200

ഭൂമിയിൽ നീതിവിരുദ്ധമായ കർമ്മവും, കൊലപാതകവും മററും ചെയ്തവരെ, ഇപ്പോൾ നിങ്ങൾ മരണമടയാതെ, യാതന അനുഭവിക്കുവിൻ 201

ചാപല്യം നിമിത്തം പരസ്ത്രീയെ മോഹിച്ച്, പാപപ്രവൃത്തി ചെയ്ത അപരാധികളെ, നിങ്ങൾ ചെന്തീയിൽ ഉരുകുവിൻ 202

അന്യന്മാരുടെ പൊന്നും വെള്ളിയും മററു സമ്പത്തും നശിപ്പിച്ചും മോഷണം ചെയ്തും നടന്നവർ നരകത്തിൽ പെട്ട് ദുരിതം അനുഭവിക്കണം 203

അസത്യമായ വാക്കിനനുസരിച്ച് തെളിവു വരുത്തുന്നതിനുവേണ്ടി കള്ളസ്സാക്ഷി പറഞ്ഞ മൂഢന്മാരെ, ചഞ്ചലചിത്തരായി അന്യസ്ത്രീകളേയും, മററുള്ളവരുടെ വസ്തുക്കളേയും കൊതിച്ച ജീവിതം നയിച്ചവരെ, നിങ്ങൾ എപ്പോഴും ദാഹാർത്തന്മാരായിത്തീരുവിൻ 204, 205

അന്യന്മാരോട് പരിഭവം കാണിക്കുകയും, അല്പമാണെങ്കിലും സ്വന്തം ഗുണത്തെ പുകഴ്ത്തുകയും, മററുള്ളവരെ ധിക്കരിക്കുകയും നിങ്ങൾ ചെയ്തു 206

വലിയ ബഹുമാനം ദിവസംപ്രതി അനുഭവിച്ചവർ മേലിൽ അനാദരത്തിന്നു പാത്രങ്ങളാകുവിൻ 207

ചപലത കലർന്ന ആഗ്രഹത്തോടെ സമ്പത്തിൽ കൊതിപൂണ്ട് സ്നേഹം പുലർത്തി, ലുബ്ധന്മാരായി എപ്പോഴും പാഴച്ചവർ 208

ഭൂലോകത്തിൽ ഭക്ഷണമാക്കാതിയാൽ പരവശരായി ദാരിദ്ര്യം അനുഭവിച്ച് വിഷമിച്ച ശേഷം ഇപ്പോൾ ഭാഗ്യം കെട്ടവരായി ദുഃഖമനുഭവിച്ചുകൊള്ളൂ 209

അറിവില്ലായ്മയാൽ ഇന്ദ്രിയങ്ങൾക്ക് ആനന്ദം നൽകുന്ന സുഖങ്ങൾ അനുഭവിച്ച വൈരാഗ്യത്തിൻെറ സ്പർശമേൽക്കാത്തവരെ, അന്യരോടുകൂടി ശാരീരികസുഖം അനുഭവിക്കുവാൻ, ഏററവും താല്പര്യത്തോടെ ഭൂമിയിൽ അന്വേഷിച്ചു നടന്ന നിങ്ങൾ നിത്യമായ ക്ലേശം പൊറുക്കുക 210, 211

പെരുമ്പാമ്പിനോടും, പടം വീടർത്തിയ സർപ്പത്തിനോടും എപ്പോഴും ഒന്നിച്ച്, മോഹത്തിന്റെ പരിതൃപ്തി നിങ്ങൾ അനുഭവിക്കുക 212

അന്യരുടെ ഐശ്വര്യം! സുഖം, നല്ല പ്രവൃത്തി എന്നിവയെല്ലാം അറിഞ്ഞു് മനോദുഃഖത്താൽ വിഷമിച്ചവരെ, സജ്ജനങ്ങൾ മോക്ഷമാർഗ്ഗം ആഗ്രഹിച്ച് നേർവഴിയിൽ സഞ്ചരിക്കുന്നതുകണ്ടു് ഉള്ളിൽ അസൂയാകലുഷിതമായ ദ്വേഷം തോന്നിയവരെ, നിങ്ങൾ എപ്പോഴും വലഞ്ഞു് വിഷമിക്കുക 213, 214

പൊതുവെ എല്ലാററിലും അത്യാശയും, ഭക്ഷണക്കൊതിയും നിമിത്തം വിഷമിക്കുന്ന കൊതിയന്മാരെ, ഭോജ്യവസ്തുക്കളിൽ അത്യാഗ്രഹം നിമിത്തം പിഴച്ച വഴിയിൽക്കൂടി സഞ്ചരിച്ചവരെ, നിങ്ങൾ നിത്യമായ വിശപ്പിന്റെ ദുഃഖമനുഭവിക്കുക 215, 216

ദീർഘവിദ്വേഷം അരുതു്, എതിരാളികളോടു ഉപദ്രവം അരുതു്. ഇങ്ങോട്ടു് ഉപദ്രവം ചെയ്തവരോടു് പകരം വീട്ടരുതു് 217

അറിഞ്ഞിട്ടും, മററുള്ളവരുടെ അല്പമായ മേന്മയിൽ അത്യന്തം ദുഃഖിച്ച് പകരം വീട്ടിയ ക്രോധക്ഷുഭിതരെ, ദീർഘമായ ദ്വേഷം വെച്ച് സുഹൃത്തുക്കളെപ്പോലെ പെരുമാറി പകരം വീട്ടിയവരെ, നിങ്ങൾ പിശാചിന്റെ പരമവിരോധത്തിനു് പാത്രമാകുവിൻ 218, 219

എന്റെ കല്പനയനുസരിച്ച് സൽപ്രവൃത്തികൾ ചെയ്തു്, സന്മാർഗ്ഗത്തിൽക്കൂടി സഞ്ചരിക്കാൻ സന്നദ്ധത കാണിക്കാത്ത നിസ്സാരന്മാരെ, മൂന്നുലോകവും ഭരിക്കുന്ന ഞാൻ എന്റെ പ്രവൃത്തികൾ ജീവിതത്തിൽ പകർത്താൻ നിങ്ങൾ സബഹുമാനം പരിശ്രമിച്ചില്ല 220, 221

എന്റെ നിർദ്ദേശമനുസരിച്ചു് പ്രവർത്തിക്കാൻ മടികാണിച്ചവർ നരകത്തിന്റെ ചുട്ടചെന്തീയിൽ കിടന്നു പിടയും 222

എല്ലാററിന്റെയും നാഥൻ ഞാനാണു്. പരിശുദ്ധമായ എന്റെ കല്പന, നിങ്ങൾ ലംഘിക്കാൻ എന്താണു് കാരണം? 223

ഭൂമിയും അതിലുള്ള സകല വസ്തുക്കളും ഞാൻ നിങ്ങൾക്ക ഉപകരിക്കാൻ തന്നു. അതിനു പകരം നിങ്ങൾ എനിക്കു് അപകാരം ചെയ്തു 224

പിന്നീടു്, എന്റെ ഗുണങ്ങൾ വിസ്മരിച്ചു്, ഒരു ദോഷം കാരണം ശത്രുവിന്നടിമപ്പെട്ടു്, അപ്പോൾ ഞാൻ ശിക്ഷിക്കുകയോ നശിപ്പിക്കുകയോ ചെയ്തില്ല 225.

എൻെറ മനസ്സിൽ ദയ ഇളകി ഞാൻ ഭൂമിയിൽ അവതരിച്ചിട്ട് മനുഷ്യകുലത്തെ സംരക്ഷിക്കണമെന്ന് നിശ്ചയിച്ചു 226

നിങ്ങൾ സ്വന്തം കുലത്തിൻെറ ശത്രുവായ പിശാചിനെ അനുസരിച്ചു് ജീവിക്കാൻ വേണ്ടി എന്നെ ഉപേക്ഷിക്കുകയും അവൻെറ ദാസ്യം അനുഗ്രഹമായി കരുതുകയും ചെയ്തു 227

അധഃപതനത്തിൽനിന്നു് നിങ്ങളെ രക്ഷിക്കാൻ ഭൂമിയിൽ അനേകം ക്ലേശങ്ങൾ സഹിച്ചു് ഞാൻ വലഞ്ഞു 228

നാശത്തിലേക്ക് കുതിച്ച വംശത്തെ രക്ഷിക്കാൻ ഞാൻ സുഖം ഉപേക്ഷിച്ചു് വളരെ വ്യസനം അനുഭവിച്ചു 229

രക്ഷാമാർഗ്ഗവും സർവ്വക്ലേശങ്ങളും നിങ്ങൾ വിസ്മരിച്ചു. നിങ്ങൾ സ്വേച്ഛാചാരികളായിത്തീർന്നു 230

ഞാൻ നീചജനത്തെപ്പോലെ അധികം ദുഃഖമനുഭവിച്ചും കുരിശിൽ തൂങ്ങി മരണമടയുകയും ചെയ്തു 231

അതുകൊണ്ടു്, ശത്രുക്കളുടെ അപജയവും, അതിശയകരമായ പുണ്യങ്ങളുടെ ആധിക്യവും ഈ വർഗ്ഗത്തിനുണ്ടായിത്തീർന്നു 232

ഇതിൻെറ ഫലമെന്തു് പകരമായി വളരെയധികം ദുരിതങ്ങൾ വരുത്തി എൻെറ ക്ലേശം നിഷ്ഫലമാക്കി. 233

എൻെറ രക്തത്തിൻെറ ഫലത്തിന്നു് ചേരുന്ന വിധത്തിലുള്ള പുണ്യം പരിത്യജിച്ചതിനാൽ നിങ്ങൾ എനിക്ക് അസ്വീകാര്യന്മാരായി 234

ചിന്താശക്തിയില്ലാതെ കല്ലിനേയും മരത്തേയും സേവിച്ച ഭ്രാന്തന്മാരെ, ദുഷ്ടന്മാരെ, നിങ്ങൾ പോകുവിൻ 235

പരധനത്തിൽ ആസക്തിയുള്ളവരും മോഹത്താൽ അന്ധന്മാരും ആയവർ പോകുവിൻ 236

ദുഷ്ടത, ഏഷണി. അസത്യം, ചതി എന്നിവയുള്ളവരും, അക്രമം ചെയ്യുന്നവരും, മദോന്മത്തന്മാരും, ആത്മപ്രേയപ്രിയന്മാരും 237

പോകുവിൻ, ഈ സമയത്തു് നീചജനങ്ങളെ. എല്ലാ ഗുണങ്ങളും നിങ്ങൾക്ക് പോയ്പ്പോയി ഇനി ദുഃഖമനുഭവിക്കുകതന്നെ ചെയ്യൂ 238

എൻെറ ശത്രുവർഗ്ഗമെ, എൻെറ സമീപത്തിൽനിന്നു് അകന്നു പോകൂ. അടുത്തുനിൽക്കാൻ നിങ്ങൾക്ക് അർഹതയില്ല. നിങ്ങളെ ഞാൻ വെറുത്തു 239

നിങ്ങൾ നരകത്തിൻെറ ചുടുതീയ്യിൽ ദഹിക്കാൻ പോവുക. ദുഷ്കർമ്മത്തിൻെറ ഫലമാണു് ഇതു്? 240

ഇപ്രകാരമുള്ള ലോകനാഥന്റെ തിരുവചനം ഭയങ്കരമായ ഇടിമുഴ
ക്കംപോലെ കേട്ടപ്പോൾ പാപികളുടെ കൂട്ടം തോററുപോയി 241
ദോഷം ചെയ്തവർ അനുസരണത്തോടുകൂടി വിധികല്പന സമ്മതിച്ചു.
അവർ ശത്രുഭാവം എടുത്തു 242
ഉടനെത്തന്നെ ലോകനാഥന്റെ ശത്രുസമൂഹത്തെ അടക്കുവാൻ, ഭൂമി
പിളരുകയും ആ നീചജനങ്ങളെ വിഴുങ്ങുകയും ചെയ്യും 243
ആ നിത്യനരകത്തിൽ സ്വന്തം ശരീരത്തോടുകൂടി എന്നും മരണമട
യാതെ അവർ ദുഃഖം പൊറുക്കേണ്ടിവരും 244
ലോകനാഥന്റെ സ്നേഹത്തിന്നു പാത്രമായവരെല്ലാം ശാശ്വ
തമായ ശ്രേയസ്സിന്റെ പ്രാപ്തിക്കുവേണ്ടി സ്വർഗ്ഗലോകത്തെ
പ്രാപിക്കും 245
അനുപമമായ സുഖപാരമ്യത്തോടെ അവർ എന്നും സ്വർഗ്ഗലോക
ത്തിൽ ശരീരത്തോടുകൂടെ വാണു് സന്തോഷമനുഭവിക്കും 246
ആ വിധി ഏററവും ഭയപ്രദവും നിരുപമവുമാണു്. അതുപോലെ
യുള്ള രൌദ്രതയും, ദുഃഖജനകത്വവും മററൊന്നിന്നുമില്ല 247
ഈ സന്ദർഭത്തിൽ ഭയദായകമായ വിധിയുടെ സമ്പ്രദായത്തെ സജ്ജ
നങ്ങൾ എപ്പോഴും ഹൃദയത്തിൽ ഓർക്കണം 248
വിധിയുടെ പ്രകാരം പ്രതിദിനം ഉള്ളിലോർക്കുകയാണെങ്കിൽ, എല്ലാ
ദോഷങ്ങളും നശിച്ചുപോകും 249
അസത്യവാക്കും പാപപങ്കവും ഭൂമിയിൽനിന്നു് നീക്കിയാൽ നിർഭ
യത്വവും, നിത്യഭാഗ്യവും വന്നുചേരുകതന്നെ ചെയ്യും. 250



# മോക്ഷപർവം

അഖിലഘാതകശരം ഭാഗ്യകാരണംദേവം
നിഖിലശ്രുതാലയം മോക്ഷദം നിരന്തരം 1
അദ്വയം നിരുപമം ഏകമവ്യയം വര-
പ്രദമക്ഷയം സ്തുത്യം സകലഗുണധരം 2
പ്രണമ്യസാഷ്ടാംഗേന സൎവ്വശദാനമുഖ്യം
ഗുണപ്രധാന നിത്യം മംഗലം ബ്രവീമ്യഹം 3
പാരതിൽ നരഗണന്മാരൊ കാലാന്തരെ
പാരമുള്ളഴൽ പൂണ്ടു ജനിച്ചു മരിപ്പതും 4
പാരാതെ മാററിക്കൊൾവാനെന്തൊരു കഴിവയ്യൊ!
ഭാരദുഃഖങ്ങളൊഴിച്ചീടുവാനെന്തുവഴി 5
മാനുഷശീലം കണ്ടാൽ നിശ്ചലസുഖാഗ്രഹം
മാനസേ ധരിച്ചതു ലഭിപ്പാൻ ശ്രമിക്കുന്നു. 6
ഭൂലോകവാൎത്തകളെ ചിന്തിച്ചാലനൎത്ഥങ്ങ-
ളല്ലാതെ കാണ്മാനില്ല; സുഖപ്രാപ്തിയും വരാ 7
ഭവാദൌ നയനാംബു സങ്കടം സാക്ഷിക്കുന്നു
ജീവനെ നാനാബന്ധം പ്രത്യക്ഷസിദ്ധമല്ലൊ 8
ജീവാന്തെ മൃത്യുദുഃഖമത്യന്തഭയാനകം
ഇവ നിരൂപിക്കുമ്പോൾ ജീവിതകാലമെല്ലാം 9
ശോകിപ്പാനുള്ള കാലമെന്നത്രെ പറയേണ്ടു
ആകാംക്ഷസാധിപ്പാനായ് മൎത്ത്യക്ലേശങ്ങളുള്ള 10
ഈപ്സിതലബ്ധത്താലും ലഭ്യമില്ലനുക്രമം
വസ്തുമോഹങ്ങൾകൊണ്ടു പലരും വലയുന്നു 11
സഹിതാൎത്ഥങ്ങളാലും ലാലസാപൂൎത്തിവരാ
മോഹാഗ്നി ജ്വലിക്കുകിൽ ദഹനം കൊടുപ്പാനായി 12
ക്ലേശിക്കും പ്രയത്നത്താൽ വൎദ്ധിച്ചീടുമാറുള്ള
ആശു സ്വസ്ഥലം ദഹിപ്പോളവും ബലപ്പെടും 13
മാനങ്ങൾ ചിന്തിച്ചുള്ളിൽ വളരെ ദാഹിക്കിലൊ
ആ നിമിത്തങ്ങൾ ബഹുവേദന വരുത്തീടും 14

ഇവ നിർണ്ണയം മനക്കാമ്പതിലുറച്ചു നീ
ത്രിവർഗ്ഗംകൊണ്ടു സൌഖ്യമില്ലെന്നു ധരിച്ചാലും 15
ധനമാനകാമജതാപങ്ങൾക്കററമില്ല
എന്നാലൊ സൌഖ്യംപ്രതി തോന്നീടുമഭിലാഷം 16
അലഭ്യഗുണത്തിനു നിർമ്മൂലദാഹമതൊ
എല്ലാ മനുഷ്യർക്കുള്ളിൽ സമ്മതമുള്ളമതം 17
അത്യന്തമെന്നുവരാ നേരെന്നുവരും ന്യൂനം
അന്യൂനക ലോകർക്കു കാംക്ഷയാകുന്ന ഗുണം 18
അഗാധമെന്നെവരു ദോഷമാകയുമില്ല
മാനുഷജന്മത്തിന്നു ചേതസിഗുണദാഹം 19
അലഭ്യഗുണത്തിന്നു ദാഹമില്ലെന്നുവന്നു
എല്ലാ മാനുഷരതു തീർപ്പാനും ശ്രമിക്കുന്നു 20
ഭൂതലാഖിലത്തിലും തീർത്തവരാരുമില്ല
ശീതവുമഗ്നിക്കില്ല, വേപ്പിന്നു മാധുര്യവും 21
ശിലയ്ക്കുമൃദുത്വവും ശോഭയുമിരുട്ടിന്നു
വിലയും പങ്കത്തിന്നു, പാറക്കു പ്രസൂനവും 22
ഏല്ലണിയുമിരിമ്പിന്നു, താമസിക്കാദിത്യനും,
ഇണവും ദോഷത്തിന്നു ഭാഗ്യപൂർണ്ണവുംധര- 23
യ്ക്കില്ലെന്നു ദൃഷ്ടംപോലെ നിശ്ചയിച്ചുറക്കണം
കല്യാണപരിപൂർണ്ണമുപരി ലോകത്തിങ്കൽ 24
രസിപ്പാൻ യോഗ്യമുള്ള ഭാഗ്യപൂർണ്ണതയുള്ള
ആസ്വദമീശരകൾക്കു യോഗ്യമാലോകമുള്ളു 25
എങ്കിലൊ വഴിപോക്കനാകുന്ന മനുഷ്യന്നീ
യാകുലം നിറഞ്ഞുള്ള മന്ദിരം ഭൂമിയെന്നും 26
ജ്ഞാനപ്രകാശവശാൽ നിശ്ചയിച്ചുറച്ചുടൻ
ഐന്ദ്രിയഫൽഗുഗുണമറച്ചു ത്യജിച്ചാലും 27
ചേർച്ച വേർപെടുമെന്നു ധരിച്ചു സൌമ്യത്തിങ്കൽ
ഏറെ രഞ്ജിച്ചീടാതെ പരമം പാരലോകം 28
ബുദ്ധിചക്ഷുഷാനോക്കി ധ്യാനിച്ചു ഗ്രഹിച്ചാലും
ഈശ്വര സമ്പത്തുകളുറച്ചുമനസ്സോടും 29
ഭൂമിയിൽ ശുഭമില്ല ഭൂലോക വാസംമതി
പരലോക നാമിവിടടൻ ശരണം പ്രതിമോക്ഷം 30

ലോകഭാഗ്യങ്ങൾ വേണ്ട അവിടെ വസിക്കേണ്ട
ആപത്താം ദേഹഭാരമൊഴിപ്പാൻ കഴിവുണ്ടോ? 31
മേല്പോട്ടു പൊങ്ങീടുവാനെന്തൊരുപായം നല്ല?
പക്ഷിപത്രങ്ങൾ മമ നൽകുവാനാരാനുണ്ടോ 32
ഞാൻ ക്ഷിപ്രം പറന്നന്നാൽ പ്രാപിപ്പേനനുകൂലം
ലാഘസാപക്ഷങ്ങളാല്പ്പൊങ്ങുന്നന്യഥാ കാമം 33
മേല്പോട്ടുപൊങ്ങുന്തോറും നൂതനം കാണുന്നു ഞാൻ
ഭൂലോകം ചുരുങ്ങുന്നു നക്ഷത്ര ഗ്രഹങ്ങളും 34
വലുതായ്ത്തോന്നുന്നിതു ചിത്രം വിചിത്രം പാർത്താൽ
ജീമൂതം ഹിമക്കൂട്ടമെന്നു കൺപ്രത്യക്ഷമായ് 35
ധൂമവും ശീതം കൊണ്ടുകൂടുന്ന നേരത്തിങ്കൽ
കനക്കുമേളുപിന്നെ മഴയായ് വീഴും ഭുവി. 36
ഘനങ്ങൾക്കൂടിത്തമ്മിൽ മുട്ടുമ്പോൾ മുഴങ്ങീടും
തീകത്തും മിന്നൽ മിന്നുമിടിയും വെട്ടുമഹോ 37
അക്കരശ്മികൾ ഘനമുള്ള മേഘത്തിൽ കൊണ്ടാൽ
വില്ലെന്നു തോന്നും വൃത്തം പാതി കാണുന്നു മൂലം 38
ആ ലോകസ്ഥാന ഭേദമിങ്ങനെ വരുത്തീടും
അല്ലെങ്കിൽ വട്ടം തന്നെ കാണുമതിന്നവകാശം 39
ആ ലോകം സൂര്യനുടെ പ്രതിമയാകകൊണ്ടു
പ്രാഗ്ദിശിപടിഞ്ഞാറെ ദിക്കിലുമിതേകാണും 40
വ്യഗ്രഹമടക്കുമ്പോൾ ഭൂമിയെ ദർശിക്കുകിൽ
മമ്പിലിതല്ലവൃത്തം സികതാമണിപിന്നെ 41
എന്നു തോന്നീടുമതിൻ കാതങ്ങളേഴായിര-
ത്തഞ്ഞൂറു ചുറ്റെന്നതു തോന്നുവാൻപണിയാകും. 42
അങ്ങനെയുള്ളവെന്നു ശാസ്ത്രത്തിൽ മതം താനും
ഒട്ടുക്കമദൃശ്യമായ്ത്തീരുമെന്നറിഞ്ഞാലും 43
ദൃഷ്ടിമേല്പോട്ടുപൊക്കി നോക്കുമ്പോളാശ്ചര്യമെ
ഭൂലോകാൽ ചന്ദ്രനുടെ തട്ടിൽ ചെല്ലുവാനെടൊ! 44
നാല്പത്തുമായിരങ്ങൾ കാതമെന്നറിഞ്ഞാലും
വിസ്മയം ചന്ദ്രനുടെ രൂപമെത്രയും ചിത്രം 45
നിർമ്മല വെള്ളിവട്ടമാദിത്യ പ്രതിബിംബം
കാതങ്ങളൊരായിരത്തിത്തൊള്ളായിരത്തിമുന്നൂറുമുണ്ടു്. 46

അതിങ്കൽ നിന്നുവെള്ളിസ്ഥാനമെത്തുവാൻ പിന്നെ
കാതമിരുപത്തുനാലായിരം വെള്ളിയുടെ 47
വൃത്തമിരുന്നൂറാറുപത്തെട്ടു കാതം താനും
ബുധന്നു നൂറായിരം കാതങ്ങൾ പൊക്കമേറും 48
സൂര്യന്റെ തട്ടിലഥ പോകുവാനവിടന്നു
കാതങ്ങൾ കോടിയുണ്ടു്, സുവർണ്ണരൂപത്തിന്നു് 49
വൃത്തസ്യകോടികാതം ദ്വിശത സഹസ്രവും
ചൊവ്വായ്ക്കു പൊക്കമേറും ശത സഹസ്രക്കാതം 50
ആ വലിപ്പം ഭൂമിയോടൊപ്പമെന്നു മതം
ധരണിതന്നിൽനിന്നു വ്യാഴമെന്നുള്ള ഗ്രഹം 51
ദൂരസ്ഥമെട്ടുകോടി കാതങ്ങൾ ഭൂതധാത്രി
തൻവലിപ്പങ്ങൾ തൊണ്ണൂറാണുണ്ടു വ്യാഴത്തിന്നു് 52
ശനിക്കുപൊക്കമേറും കാതങ്ങളാറുകോടി
ഭൂമിമഹത്വം തൊണ്ണൂറൊന്നുണ്ടെന്നറിഞ്ഞാലും 53
നിർമ്മലഗ്രഹങ്ങളെ സൂക്ഷിച്ചാൽ മതിവരാ
വളരെ ശോഭഗുണസാധനം മനോഹരം 54
വെള്ളിയും പൊന്നും വൈരലോഹിതരത്നങ്ങളും
സ്വരൂപപീതമണി ശോഭിതക്കല്ലുകളും 55
താരയെബുദ്ധിഗതമെത്തുവാൻ ശക്തമാമൊ?
ഒരുനാഴികകൊണ്ടു തൊണ്ണൂറായിരക്കാതം 56
സൂര്യനയ്യായിരവും പോം നാലായിരം ചന്ദ്രൻ-
ഓട്ടത്തിൽ വേഗമേറു മുപരിതാരങ്ങൾക്കു് 57
രണ്ടുകോടികാതങ്ങൾ ക്ഷണം കൊണ്ടുപോകും-
എന്നത്തെപ്പറയുമ്പോളൊടക്കം വരുത്താമൊ; 58
കണ്ണിന്നു പ്രത്യക്ഷങ്ങളായിരമുണ്ടുനൂനം-
നല്പതും രണ്ടും നൂറും ഉച്ചങ്ങളാറു വിധം 59
മുമ്പിലുള്ളവ പതിനഞ്ചെന്നു ധരിച്ചാലും-
വൃത്തമഹത്വം കേൾക്കാകാതമെണ്ണൂറായിരം 60
അതുപിന്നെയും പഞ്ചവിംശതി സഹസ്രവും-
ദ്വിതീയ മഹത്വത്തിൽ നാല്പതുമഞ്ചുമുണ്ടു് 61
ധൂമകൊന്മാറുമതിനനന്തരമെഴുപത്ത-
യ്യായിരം കാതമെന്നു ശാസ്ത്രത്തിൽ ശ്രുതമല്ലൊ 62

ആയതും പിന്നെയിരുന്നൂററെട്ടു താരമുണ്ടു്-
അങ്ങനെ തോന്നായ്കിലും വലിപ്പമോരോന്നിന്നു് 63
അഞ്ഞൂറായിരകാതം നാല്പതിനായിരവും-
നാനൂറെറഴുപത്തുനാലാകുന്നു നാലാംകൂട്ടം 64
നാനൂറായിരക്കാതമതിന്നു വട്ടം പിന്നെ-
പഞ്ചസഹസ്രമതില്ക്കുറഞ്ഞ മഹത്വവും 65
അഞ്ചാം വലിപ്പത്തിന്റെ താരങ്ങൾക്കൊസമതം-
ഓരോരോ താരങ്ങളുടെ വലിപ്പം ചോദിക്കിലോ 66
ധരണിയുടെ വട്ടം മുപ്പത്തുമെട്ടുമത്രു്-
ആ വട്ടം പതിനെട്ടു താരശേഷത്തിന്നുള്ളു 67
ഇവറെറ സൂക്ഷിക്കുമ്പോൾ സംപൂർണ്ണംവരാന്തനം-
ദർശനമതുകൊണ്ടു ഭുവനാന്ധകാരങ്ങൾ 68
വർജ്ജ്യങ്ങളെന്നു തോന്നും നക്ഷത്രമനോഹരാൽ-
ദൃഷ്ടിയാൽ പരലോകം രുച്യമെന്നാച്ചിടും 69
വിഷയമക്ഷികൾക്ക സ്വർല്ലോകമാകുന്നേരം-
നിഷ്പ്രദാതാരശോഭയെന്നതു തോന്നും മനോ 70
വിഷയയോഗ്യമേകമാകുമിതെന്നു നൂനം-
ഭാഗ്യദിഗ്ദേവാലയം സുന്ദര നഗരമെ! 71
വാഗഗോചര സഭാ സന്തോഷമന്ദിരമെ!
സന്തതപൂർണ്ണത്തോടു സുഖിക്കും ജനങ്ങൾക്കു് 72
സമ്മോദഭവനമെ! നിശ്ചലപത്തനമെ!
ദോഷമരണഭയ ദേഹദുഃഖാദികൾക്കും 73
ദുഷ്ടക്ക മനാഗത സതതവിഷയമെ!
പുറത്തുപ്രകാശത്തിന്നളവില്ലെന്നു കണ്ടാൽ 74
ഏറിയ വിസ്മയങ്ങളകത്തു കൂട്ടീട്ടുണ്ടു്
ഞാൻ സുഖപുരിക്കിപ്പോളടുത്തുവെന്നാകിലും 75
അന്തപ്രവേശോദയമൊന്നുമെ കണ്ടീല്ലല്ലൊ
ഗോപുരമുറപ്പേറും വൈരക്കല്ലിമരപോലെ 76
ആപ്പുരിപൂക്ക കൂടോദ്യാനസ്ഥരും സൂക്ഷിക്കുന്നു
സുരവിഷ്ടപത്തിന്നു ദ്വാരസ്ഥിത പ്രമുഖന്മാർ നീ 7
കരുണയോടു മമ സാദ്ധ്യങ്ങൾ കേട്ടുകൊൾക

അത്യന്തമായ തൃഷ്ണാവർജ്ജിയില്ലെന്നാകിലൊ 78
ഭക്തനാമെന്നെപ്രതി ധരിക്ക മനോഗുണം
ഭൂപാലപ്രധാനിയെ അമരഭാഗ്യവാനെ! 79
മാംപ്രതി ദയാഗുരു ശിഷ്യരിലസാരനാം
ശിഷ്യാശ വരുത്തുവാൻ സഹായിച്ചീടണമെ 80
തുഷ്ടനായ് ഭുജിച്ചു ഞാൻ പ്രാൎത്ഥന ഗുരുകേട്ടു
അക്ഷയവൈഭവാരം തുറന്നു മോക്ഷം കാണ്മാൻ 81
അക്ഷിവിഷമഭാഗ്യമാനന്ദ സമയമെ!
ഇഷ്ടാശസംഗതിയെ ആശ്ചൎയ്യദർശനമെ! 82
ദൃഷ്ടമിതനുപമമിതുപോലൊന്നുമില്ല
ഭൂലോകഭാഗ്യമിനിഭാഗ്യങ്ങൾ വിളികൊണ്ടു 83
മലദൂഷിത കഷ്ടമതൊക്കെയറച്ചു ഞാൻ
ഭൂമിതസാമൎത്ഥ്യവും ധനവുമൊക്കെത്തുച്ഛം 84
ഭൂമിസുഖവുമൊക്കെയന്ധകാരങ്ങളുള്ള
കിംഗുണം ധാത്രിശ്രുതം കിമൎത്ഥം ധരണ്യാൎത്ഥം 85
അങ്ങുണം സിദ്ധിച്ചാലും താഷ്പൂൎണ്ണതവരാ
കാല്പലം ഗുണത്തിനു വിംശതി തുല്യം മോക്ഷം 86
കാൽക്ഷണനം സത്തേയുള്ളവന്തരം ബഹുവിധം
പരവിഷ്ടപത്തിങ്കൽ ഭാഗ്യമാധുൎയ്യത്തിനു 87
വിരസം വരുത്തുന്ന ദുർഭാഗ്യദോഷമില്ല
കാരണവർ ചെയ്ത നീതിലംഘനം ശിക്ഷിച്ചുതി- 88
ന്നാനന്ദ സ്ഥലത്തിൽ നിന്നവരെക്കളഞ്ഞാരെ
അനുശിഷ്ടിയോടഥ ഭൂവിങ്കലാക്കി ദേവൻ 89
സപ്രിയമുള്ളവൎക്ക സൽഗുണസമ്മാനമായ്
ഉപരിലോകസ്ഥലം സൃഷ്ടിച്ചു മോക്ഷപ്രദൻ 90
ഒക്കുമോ ശിക്ഷാഭൂമി സമ്മാനഭുവനവും?
ഒക്കുമോ ദുഃഖഭാഗം സന്തോഷനഗരവും? 91
ഒക്കുമൊ യുദ്ധഭൂമികലിഹീനരാജ്യവും?
ഒക്കുമൊ ധരിത്രിയും ശ്രേയസവിഷ്ടപവും? 92
കിംഗുണം ധാത്രീഗുണമസാരമെന്നു നൂനം
അംഗുണം രിപുജനമായുള്ള പാപികൾക്കും 93
ദ്വേഷയോഗ്യതയുള്ള ദുഷ്കൃതജനങ്ങൾക്കും

ദുഷ്ടപോലൊക്കൊട്ടത്തീടും നീതിമാൻ സർവ്വേശൻ 94
ഇഷ്ടമായുള്ളോർകൾക്ക നിർഗ്ഗുണം വരുത്തുവാൻ
വിഷ്ടപോത്തമം ദേവകാരുണ്യം നിർമ്മിച്ചിട്ടു 95
നിർമ്മലൻ സമസ്തേശൻ സകല ലോകപാലൻ
മംഗലമെല്ലാം സർവ്വഭാഗ്യങ്ങളനവധി 96
ഏറെ നിരൂപിക്കിലും ബുദ്ധിക്കഗോചരങ്ങൾ
കുറവുവരാതെ കണ്ടൊക്കയുമതിൽക്കൂട്ടി 97
പ്രബലന്മാരിൽ മുഷ്ക്കരനേകൻ പരൻ
പ്രാബല്യം പ്രകാശിപ്പാനപ്പുരി സൃഷ്ടിചെയ്തു 98
സർവ്വഗുണവാന്മാരിൽ പ്രധാനനനുപമൻ
അവിടെ ദോഷഹനം സ്വഗുണം കാട്ടീടുന്നു 99
ദയാസമുദ്രം സ്വക കാരുണ്യം ശോഭിപ്പാനായ്
പ്രിയന്മാരായുള്ളോർക്ക സമ്മാനദേശമതു് 100
കല്പിച്ചുനിരുപമ കരുണയ്ക്കുടയാളും
എല്ലാനന്മയുമതിൽ സംപൂർണ്ണം കോരിയാർന്നു 101
പരാപരേശൻ നിജ പ്രതാപം കാട്ടീടുവാൻ-
പരഭുവനമിതു ചമച്ചു കാതീർത്തു 102
എന്തിതു സർവ്വേശപരപ്രത്യക്ഷമിതെന്തഹോ!—
പ്രതാപമീവണ്ണമെ നിരൂപിച്ചവരുണ്ടോ? 103
എന്തൊരു പരമതിലെന്തൊരു രാജധാനി?-
രത്നവിശേഷംകൊണ്ടും വിസ്മയക്രമംകൊണ്ടും 104
പൊക്കം നീളവും കൊണ്ടു മെത്രയും ശോഭിക്കുന്ന-
പ്രാകാരചിത്രം കണ്ടാലതുല്യം ചിന്തിതവും 105
മഹത്വമേറുമതിശോഭിത വൈരമണി—
ലോഹിതരത്നങ്ങളും ചതുരശ്രരൂപത്തിൽ 106
ചിത്രമായ്വച്ചിട്ടൊരു ദർശനമനോഹരം-
ഇത്തരമൊരുവാതിലോളമെന്നറിഞ്ഞാലും. 107
പിന്നെപ്പച്ചിലനിറം നിർമ്മല വെള്ളപ്പുള്ള-
രത്നങ്ങൾ വിശേഷമായതിൽ വിളങ്ങുന്നു 108
ഇങ്ങനെ പന്തിരണ്ടു ദ്വാരങ്ങളൊണ്ടു പിന്നെ-
പന്തിരണ്ടിലും പണിവിശേഷമത്യുത്തമം. 109
ചിത്രങ്ങൾ പൊരുതുന്ന മുഖ്യതകൊത്തിച്ചിട്ടു-
അതുലരൂപം മുഖ്യമേതെന്നു ഭേദ്യമില്ല 110

പന്തിരണ്ടൊണ്ടു വാതിൽ ലോകക്ക് പ്രവേശിപ്പാൻ-
മൂന്നൊണ്ടു കിഴക്കോട്ടു തെക്കോട്ടു മൂന്നു ദ്വാരം 111

മൂന്നൊണ്ടുപടിഞ്ഞാറു വടക്കോട്ടൊണ്ടു മൂന്നു-
രത്നങ്ങൾകൊണ്ടു മവതീർന്നു പ്രകാശിക്കുന്നു 112

പൂട്ടമാറില്ല വാതിലവിടെയൊരുനാളും-
ദ്വിട്ടിനെപ്പേടിയില്ല പരഭാവവുമില്ല 113

അതുകാരണം സദാ തുറന്ന് കിടക്കുന്ന-
ചിത്രനഗരിയുടെ വിസ്താരം കേൾക്കണമൊ? 114

ചതുരമതിൻരൂപം നാലുഭാഗവുമൊക്കം-
പന്തിരായിരക്കാതമോരോരൊഭാഗം നീളം 115

എത്രയും ചിത്രമഹൊ ദർശനം നിരുപമം-
അത്യന്തവിസ്മയംകൊണ്ടെത്രയും മനോഹരം 116

ആഭാസ്വം നിശാകര സർവ്വനക്ഷത്രങ്ങളെ!-
ശോഭയെയടക്കുവിൻ ശോകുവിൻ മറയത്ത് 117

ഇരുട്ടു നിറഞ്ഞുള്ള ദീപങ്ങൾ നിങ്ങളെല്ലാം
വിരോധഗ്രഹണത്താൽ നിഷ്പ്രഭഗണന്നിങ്ങൾ 118

ഇന്ദ്രലരശ്മികാണുന്നേരത്തു രശ്മിയുടെ
നിസ്വമെ നിങ്ങൾക്കുള്ളുവെന്നും നിശ്ചയിച്ചീടാം. 119

എന്തൊരുശുദ്ധിയഹൊ താഴത്തു നിലം കണ്ടാൽ
അങ്കണം സ്വർണ്ണംതന്നെയത്യന്തശോഭപ്രദം 120

തെരുവിലത്രികളും മറവുകളുമില്ല
സരന്ധ്രം കാണ്മാനില്ല രേഖപോലൊക്കുന്നീളെ 121

ഒരിടത്തുങ്കൽ നിന്നു നോക്കിയാലന്തംവിനാ
ദർശനമൂരും ദൃഷ്ടിപ്രസാദത്താട്ടുകൂടെ 122

പൂർണ്ണതയുണ്ടെങ്കിലും ദർശിച്ചാൽ മതിവരാ
ഒരോരൊ ഗ്രഹങ്ങടെ ചേർച്ചകളൊപ്പിക്കാമൊ? 123

സ്വർണ്ണരൂപ്യാദികളാം മോതിരം തന്നിൽ യഥാ
ഓരോരത്നഭേദമത്യന്തം ശോഭിക്കുന്നു 124

അളവില്ലാത്ത പണിവിശേഷ വിസ്മയവും
പളുങ്കുകൊണ്ടും വെള്ളിദ്വാരങ്ങൾ ചിത്രമഹൊ 125

പവിഴപ്പടികളും ശോഭിച്ചു വിളങ്ങുന്നു
ഇരുവർണ്ണമാശ്ചര്യമാം ശോഭിതമന്ദിരങ്ങൾ 126

സ്ഥാനീയം കാണ്മാനല്ല അസാരമൊന്നുമില്ല
എന്നാലും മുഖ്യമൊരു പ്രസാദമുണ്ടു മദ്ധ്യേ. 127
അനന്തദേവാലയമെന്നു തോന്നീടുമുടൻ
സമസ്ത സാമർത്ഥ്യവും സർവ്വസമ്പത്തുമേക 128
സംപത്തിയുടെ നിത്യമൂലവുമവിടത്തിൽ
എന്നത്രെ പറയേണ്ടു ചിത്രമാമഴകുകൾ 129
ചിന്തിക്കാൻ തുടങ്ങുകിലനന്തനിധ്യംബുധി
എന്നുടൻ പ്രത്യക്ഷമാം ചൊല്ലുവാൻ ഭാവിക്കുകിൽ 130
സിന്ധുവിൻ മഹാജലശീകരമെണ്ണീടൊക്കാംവാൻ
നിഷ്ഫലം ക്ലേശിച്ചീടും മതിയിലടങ്ങിടാ 131
സൃഷ്ടമാകുന്ന ഗുണസമൂഹമതിനോട-
സമാനമല്ല കടലോടംബുഗണംപോലെ 132
സമമല്ലദ്രിയോടു സികതയെന്നപോലെ
പ്രധാനമെല്ലായിലുമിതെന്നേ പറയേണ്ടു 133
മദ്ധ്യാഹ്നസ്ഥിതി സൂര്യപ്രഭയാൽ താരകോസ്ത്രം
ഇരുളുമെന്നപോലെ തൽപ്രഭാം ദൃഷ്ടപാദശേഷം 134
കിരണമൊക്കെ ഭ്രമിനിഹീനമായ് ചമഞ്ഞീടും
അവിടെ ദൃഷ്ടിതാഴ്ത്തി ശങ്കിതഭാവത്തോടും 135
സുവിനയത്തോടും ഞാൻ ദൈവമാരാധിക്കുന്നേൻ
അഭയപരാപരാ ദൈവമെ ജയ ജയ 136
നിദാനമെല്ലാററിനും നീയെന്നു വരികിലും
ആദികൂടാതെ നിനക്കുണ്ടല്ലൊ സത്താ സദാ 137
അദ്യനാദികാരണസ്വയം ഭൂജയ ജയ
അന്തമെല്ലാററിനും നീ സാക്ഷാലായിരിക്കിലും 138
അന്തോനന്താകാരണ കൂടസ്ഥജയ ജയ
നിന്തിരുവടി വാണു കാലങ്ങളാകുമ്മുമ്പെ 139
നിന്തിരുവടിയുമാസ്സ്കാലങ്ങളാകുമ്മുമ്പെ
നിന്തിരുമനസ്സാലെ സകലം ഭൂതമായി 140
തന്മലമതിന്മേലിൽ സ്ഥിതിയും ഭവിക്കുന്നു
നിന്നരുളപ്പാടാലെ സത്തയു ന്ദായപോലെ 141
നിന്നരുളപ്പാടാലെ പ്രളയമതിന്നുണ്ടായ്
അനൌപമ്യമുഷ്ക്കരസർവ്വകാരണജയ 142

സ്ഥാനങ്ങളാകമ്മുമ്പെ സർവ്വത്തെ വ്യാപിക്കുന്ന
സ്വരൂപമാകുന്ന നീ സന്തതം വാണിരുന്നു 143

സർവ്വമന്നില്ലായ്കിലും തേ സ്ഥിതിക്കിടം വേണ്ട
പരമസ്വഭാവത്തിൽ തെ സത്താന്നിരന്തരം 144

സർവ്വവും ഭവിച്ചപ്പോൾ ഭവിച്ചു നിന്നിൽതന്നെ
സർവ്വവും വ്യാപിച്ചു നീ യനന്ത മഹത്വമെ 145

ഇടത്തിലടങ്ങാത്ത സർവ്വവ്യാപിയെ! ജയ
സൃഷ്ടികൾ നിർമ്മിച്ചിട്ടു കല്പിച്ചക്രമം യഥാ 146

ഭവിപ്പാനന്നുദിനം മുഖ്യദൃഷ്ടതയോടും
സർവ്വത്തെപ്പാലിക്കുന്ന രക്ഷക പരദേവ! 147

ഭൂമിയെ വ്യോമമദ്ധ്യെ നിശ്ചലമുറപ്പിച്ചു
വ്യോമത്തിലാദിത്യനെ ചന്ദ്രതാരങ്ങളെയും 148

ദീപങ്ങളെന്നപോലെ തൂക്കിയാമോദത്തിന്നായ്
തപനരശ്മികൊണ്ടു ഭൂദിനംവരുത്തുന്നു. 149

രാത്രൃന്ധകാരത്തിങ്കലിന്ദു നക്ഷത്രങ്ങളെ
അന്തരം വരാതെ നീ യുദിപ്പിക്കുന്നു സദാ 150

വർഷവുമുടൻ പിന്നെ വേനലും ക്രമമുഥാ
ഓരോരോ കാലാന്തരെ നീ വരുത്തും നീ 151

പാരസ്പര്യമാം ഭൂതഗുണങ്ങൾ രഞ്ജിപ്പിച്ചി-
ട്ടോരോരൊ ജന്തുവർഗ്ഗം തിരിച്ചുനിർമ്മിക്കുമാ 152

ധാർഷ്ട്യത്തെ നിരൂപിച്ചാൽ ബുദ്ധിയിലടങ്ങുമോ
കല്പിതം തവായാ ഭൂത സർവ്വമാദരിക്കുന്ന 153

ത്രിലോകാധിപമുഖ്യസർവ്വേശ ജയജയ
സർവ്വമംഗലം പരിഗ്രഹിച്ചീടുകകൊണ്ടും 154

സർവ്വമംഗലം തവസ്വരൂപമാകകൊണ്ടും
പരനനന്യനേകനപരനാകുന്നുനി 155

ശാസ്ത്രങ്ങളെല്ലാററിന്നും കാരണം തവബുദ്ധി
അതിലജ്ഞാനാംബുധി സകലജ്ഞാനയുക്തം 156

സത്തും കഴിഞ്ഞതും മേലാലെ ഭവിപ്പതും
ജ്ഞാതമൊക്കവെയതിലജ്ഞാതമൊന്നുമില്ല. 157

സൂക്ഷ്മമായ് ഭവിഷ്യത്തും ഭവ്യവുമറിയുന്നീ
വൃക്ഷപത്രങ്ങൾ സിന്ധുശീകരം മണൽമണി 158

നീയറിയാത്തതുണ്ടോ? സർവ്വജ്ഞാനാലയമെ!
നിന്തിരുവടിയുടെ സത്രൂപസ്വരൂപത്തെ 159
ചേതസ്സിയടക്കുവാൻ കൂടുമോ? മനുഷ്യരാൽ
സൃഷ്ടികളുടെ മുഖ്യയോഗ്യങ്ങളൊക്കെക്കൂടെ 160
പുഷ്പസൌന്ദര്യങ്ങളും നക്ഷത്രശോഭകളും
തവസ്വരൂപത്തെയുമുപമിച്ചീടുകിലൊ 161
ഇവ കടലോടൊപ്പിച്ചീടുന്നതുള്ളിയാകും
ചൈതന്യസത്വത്തിന്റെയഴകും ചിന്തിക്കുമ്പോൾ 162
മെ ദേവതരൂപത്തിന്നിതെല്ലാം നിഴലുള്ള
നിന്തിരുവടി മമ ബുദ്ധിയെ ഹരിക്കുന്നു 163
മമ മനസ്സിന്നുടെ സ്നേഹഗോചരം തവ
മഹാസ്വരൂപനിത്യാലോചനം മോക്ഷന്തന്നെ 164
സ്നേഹരഞ്ജനാത്മായാ സകല ഭാഗ്യശ്രേഷ്ഠം
ലാലസപൂരിക്കുന്ന സുഖമിതെന്നുന്നം 165
ഭൂലോകജനങ്ങൾക്കുമോഹിതം ലഭിക്കിലും
മനസ്സിൽ മതിവരാതഷ്ടപ്പുന്നീങ്ങുന്നില്ല 166
എന്നതിന്നവകാശമിപ്പൊഴെ ഗ്രഹിച്ചു ഞാൻ
അനന്തഗുണംപ്രതി പ്രധാന ഗുണംപ്രതി 167
അനാഘഗുണംപ്രതി മാനുഷചേതസ്സിങ്കൽ
അനന്താഗ്രഹം മംഗലോപമതഷ്ടമുണ്ടു 168
തഷ്ടവിഷയം സാക്ഷാലറിഞ്ഞീടാതെകണ്ട
ധാത്ര്യാമീഗുണം ക്ഷുദ്രദാരിദ്ര്യമെന്നാകിലും 169
മാനുഷർ ദാഹന്തീപ്പാൻ കുടിക്കുമിചഛരയോടും
സിന്ധുമഹാണ്ണംകൊണ്ടുത്യാജ്യമായുള്ള ദാഹം 170
അസാരം മഴത്തുള്ളി കുടിച്ചാൽ പോകുമോതാ?
നീ സവ്വേശ്വരാ! നിന്നെക്കുറിച്ചു നരവർഗ്ഗം 171
സൃഷ്ടിച്ചു മനുഷ്യക്കുമന്തകാരണന്നീയെ
തഷ്ടത്തില്പരിപൂർണ്ണന്നിന്നാലെ നമുക്കുള്ള 172
അദ്വയസ്വരൂപക മനോജ്ഞ ജയ ജയ
സുന്ദരറാഖേലിനെ ലഭിപ്പാനൊരു യാക്കൊ 173
അബ്ദങ്ങൾ പതിന്നാലുംക്ലേശിച്ചു പീഡിച്ചേററം
സുദുഃഖത്തോടു ദാസവൃത്തികൾ ചെയ്തുമുദാ 174

ക്ഷയിച്ചുപോകുമൊരു സൌന്ദര്യം പ്രതിബദ്ധ
പ്രയത്നം കഴിക്കുമ്പോളലയസുരൂപമെ! 175
നിന്തിരുവടിയുടെ രൂപമജ്ജുളംപ്രതി
ഏതസാദ്ധ്യങ്ങളുള്ളു? നിർഭാരമെല്ലാം ക്ലേശം 176
സന്തതം നിന്നെ രസിച്ചീടുവാൻ സ്നേഹിപ്പാനും
വൈഷമ്യമൊക്കെ സുഖമെന്നത്രെ പറയേണ്ടു 177
രിഷ്ടമെന്നിയെ നിന്നെ ലഭിപ്പാനൊരു വഴി
തദ്ഗുണം പ്രതിസ്നേഹമെന്നു കല്പിച്ചുനീയെ 178
മംഗലവസ്തുക്കളിൽ സ്നേഹയോഗ്യതയുള്ള
നിൻഗുണം സ്നേഹിപ്പതിനുഷ്ണത തോന്നീടുമൊ. 179
നിൻഗുണങ്ങളിൽ നിന്നത്യല്പമെങ്കിലും ഭുവി
ലോകക്കു കാട്ടണമെ നീയൊഴിഞ്ഞുള്ള ഗുണം 180
സകലമറെച്ചീടും മാനുഷരായുള്ളവർ
തെരുച്യമറിഞ്ഞില്ല നിന്നുടെ രൂപകാന്തി 181
തിരിച്ചു ശോഭിക്കായ്കകാരണം നിന്നെപ്രതി
മന പ്രാഹശമില്ലബോധരഹിതന്മാക്കു 182
നിൻഗുണം കണ്ടില്ലയ്യൊ? കിംപുനരതില്ലയൊ
വരുവാനുള്ള കാലമാരുമെ കണ്ടതില്ല 183
വരുന്ന കാലത്തിന്നു സാമത്ഥ്യം വേണന്താനും
മേലിലുപേക്ഷിക്കേണ്ടു മത്ഥങ്ങളപേക്ഷിക്കും 184
ദുർല്ലഭദ്രവ്യം പ്രതികഴിക്കും ബഹുക്ലേശം
എന്തൊരന്ധതാമിതു സൽഗുണനിധെ ദേവ! 185
നിന്നുടെ ഗുണംപ്രതി ക്ലേശാദ്യം കഴിക്കിലെ
അനന്തരാത്ഥലാഭം ഭവിക്കും നിശ്ചയമായ് 186
അനത്ഥം വിനാ നില്ക്കും സന്തതം നിശ്ചയമായ്
മംഗലാബ്ധിയെ പ്രതിപ്രയത്നം സർവ്വംവേണ്ടു. 187
സുന്ദരമനോഹര സർവ്വചാരുരൂപക!
നീയൊഴിഞ്ഞിട്ടു ഗുണമേതുള്ളു? ത്രിവിഷ്ടപെ 188
നീയല്ലാതന്തസ്സുഖം വരുത്തുന്നവരുണ്ടൊ
ഇന്ദ്രിയാധിപത്തിനും സകല ഭൂതങ്ങൾക്കും 189
സമ്പൂർണ്ണം വരുത്തുവാൻ നിനക്കേവശമുള്ളു
നിന്നോടു യാചിക്കുമ്പോളഖില ശുഭമുണ്ടാം 190

നിന്നുടെ പ്രിയത്തിന്നു വിഷയമാകുന്നേരം
ആനന്ദം പൂരിച്ചീടുമിസ്സൃഷ്ടി മതിയാകും 191
നിന്തിരുവടിയുമായന്യോന്യസ്നേഹത്താലെ.
അന്തസമ്പൂർണ്ണം മോക്ഷവാസികൾക്കുണ്ടാകുന്നു 192
നിന്തിരുവടിയുമായ് രഞ്ജനയില്ലായ്കയാൽ-
നരകവാസികൾക്കു നരകമതുതന്നെ 193
പരിപൂർണ്ണത്തിന്നേക കാരണ ശ്രേയാബ്ധിനീ-
യാശംസായോഗ്യസർവ്വമീ മൂലഭൂതമല്ലോ 194
പ്രശസ്തനിമിത്തമെ ഭദ്രശ ജയ! ജയ!-
അക്ഷയ ദയാബ്ധിയെ! തവകാരുണ്യം നന്നായ് 195
സൂക്ഷിച്ചു ധ്യാനിക്കുമ്പോളെത്രയും ചിത്രമഹൊ!-
സർവ്വ വസ്തുക്കളുടെ ഈശ്വരനാകുന്ന നീ 196
കാരണമതുകൊണ്ടു സൃഷ്ടികൾ നിനക്കുള്ളു-
നിർമ്മിതരൂപം തീർത്തതക്ഷന്മാർക്കെന്നപോലെ 197
ആകയാൽ പ്രമാണംപോൽ നിന്തിരുവടിക്കിഷ്ടം-
ആകുവാനെല്ലാവരും നടന്നേ മതിയാവൂ 198
ആകല്പനകളൊക്കെ ദാസന്മാരായ ഞങ്ങൾ-
തികച്ചു മതിയാവൂ സമ്മാനമില്ലായ്കിലും 199
എന്നാലും തവദയാ പ്രതാപം കാട്ടീടുവാൻ-
മംഗലം ചെയ്തോർകൾക്കും കല്പനകേട്ടോർകൾക്കും 200
സമ്മാനം നിത്യഗുണപ്രാപ്തിയെ വരുത്തുന്നീ-
സൃഷ്ടിവർത്തനത്തിന്നു സർവ്വേശതവസഖ്യം 201
തുഷ്ടി സതതലാഭം കഴിയും ദണ്ഡത്തിന്നും-
ദാസവൃത്തിക്കു രാജ്യപാലനമഹത്വവും 202
അസമദയയോടു നല്കീടും കൃപാനിധെ!-
ഈ സമ്മാനത്തിൽ ഗുണമാഗ്രഹിക്കാതെ പുനർ 203
അസാരഭൃത്യന്മാരുമീശനെയുപേക്ഷിച്ചു-
സ്വേച്ഛഗോചരങ്ങളാം പാപങ്ങൾ സേവിക്കുന്നാ 204
സ്വച്ഛകരുണാനിധേ! തെ ദയാപരിച്ഛേദ്യ-
ശാസ്താവായീടുംമുൻപെ പലനാൾ ഗുരുവായി 205
കൃതകിൽബിഷദൂഷ്യം ബുദ്ധിയിൽത്തോന്നിക്കുന്നീ-
അന്തസ്സാപത്തോടഥ ദുഷ്ടകർമ്മത്തെപ്പാപി 20

സത്യമായ് ദ്വേഷിക്കുമ്പോഴും മറക്കും കൃതഘ്നരോടും
അതിപ്രിയത്തോടുപരമാനെ കൈക്കൊള്ളുന്നീ 207

അന്തോനാദയാലയ കരുണാകരപുണ്യ-
ജാലന്യഹീന കരുണാംബുധേ! ജയ ജയ 208

ത്രൈലോക്യയാട്ട സൗമനസ്യത്തെച്ചിന്തിക്കുമ്പോഴും-
അപരിമേയദ്യുവിധിയാശ്ചര്യമെന്നോരുന്ന 209

അല്പിഷ്ടമെന്നാകിലുമൊരു സുകൃതം തവ-
സന്നിധാവന്തർഗ്ഗതമെന്നോരിക്കലും വരാ 210

അന്തമനല്പത്തിന്റെ സമ്മാനം കല്പിച്ചീടും-
അതുപോൽ വിപത്തിയെ ദോഷാല്പമെന്നാകിലും 211

ഉത്തരതാപംവിനാ പോകയുമില്ലത്രനം-
നിന്റെ ശാപയോഗ്യദോഷമുണ്ടെന്നാകിലൊ 212

അനുഗ്രഹിക്കാതെ കണ്ടപ്പോഴും ശിക്ഷിച്ചീടും-
സുമാന്യശാസ്താ നാഥ! ഭീതിവഹരാജ്ഞപ്രദം 213

അമേയന്യായത്തിന്റെ വാരിധേ! ജയ ജയ
ദൈവിക സ്വഭാവത്തിലർച്ച്യശിഷ്ടശ്രിതപരമെ! 214

തവ രഹസ്യങ്ങളെ ബുദ്ധിയിലടക്കാമൊ?-
തേ സ്ഥിതിവിധ വാച്ചാതിരിപ്പാൻ വശമല്ല 215

പ്രസ്തുതമേകം ദേവസ്വരൂപമെന്നാകിലും-
അളലസ്വഭാവത്തിൽ മൂവരുണ്ടെന്നു നൂനം 216

പിതാവും സുതൻ പിന്നെ റൂഹായും ഭൂവത്തിൽ-
പിതാവും പുത്രനല്ല പുത്രനും പിതാവല്ല 217

പിതാവും പുത്രൻതാനും റൂഹായല്ലെന്നു സിദ്ധം
സർവ്വേശൻ പിതാവുതാൻ പുത്രനും സർവ്വേശ്വരൻ- 218

സർവ്വേശൻ റൂഹായെന്നാൽ മൂന്നു ദേവന്മാരല്ല-
ഏകസ്വഭാവം മൂകന്നെന്ന കാരണംപ്രതി 219

ഏകദൈവതപുള്ളൊരു തമ്പുരാൻ മൂവർ-
ശക്തിയും ധീയും ദേവമനസ്സും മൂവർക്കൊന്നു 220

പ്രതാപം സത്താസർവ്വജ്ഞാനവുമേകന്തന്നെ-
സുതനെ പിതാവു താൻ പിറപ്പിച്ചെന്നാകിലും 221

താതനുമുൻപുമില്ല പുത്രനാമാദിയില്ല-
പിതാവുമാശയം ഭൂയം ബുദ്ധിചക്ഷുഷാ കണ്ടു 222

കണ്ടതുകൊണ്ടു സമരൂപവും ബുദ്ധിയിങ്കൽ
ഉണ്ടല്ലൊ അനാദിയായെപ്പോഴും പുത്രനയാൾ 223
പിതാവും തനയനുമന്യോന്യസ്നേഹം പൂണ്ടു
അതിനാലർച്ച്യശിഷ്ടരൂഹായും പുറപ്പെട്ടു 224
സന്തതം മൂവരായി സമയഭേദം വിനാ
ആദിത്യൻ തതിരശ്മം ശോഭിക്കുന്നിവ മൂന്നും 225
ആദിത്യനുണ്ടായപ്പോളുഷ്ണവും കതിരവ-
നന്നേരം കൂടെയുണ്ടായെന്നപോൽ നിത്യനായി 226
തമ്പുരാൻ പിതാവോടുകൂടവെ സർവ്വേശ്വരൻ
അന്യോന്യപുത്രൻ ദേവൻ റൂഹാദക്കുദശായും 227
ഏകസ്വഭാവത്തിങ്കൽ മൂവരായെല്ലാക്കാലം
ത്രികോടിയുള്ള രൂപമുണ്ടെന്നു വരികിലൊ 228
അരൂപദേഹമതിൽ കോടി മൂന്നുണ്ടുതാനും
സ്മരണവശം ബുദ്ധിമനസ്സമിതിമൂന്നും 229
ആത്മാവും പലതല്ല മൂവക്കുമേകംതന്നെ
അംബുമൂലവും സരിത്തടാകം മൂന്നുതന്നെ 230
ഉറവുതോടും കുളം മൂന്നിലുമൊരുജലം
ഏറിയ ബുദ്ധി ഗതപ്രയത്നം പ്രാപ്യമായ 231
അപരിമേയദ്യദേവ രഹസ്യമസാരത്തോ-
ടുപമിച്ചീടുമെങ്കിലിച്ചൊന്ന സാദൃശ്യങ്ങൾ 232
സൂക്ഷ്മിച്ചു സത്തായൊന്നിൽ മൂവർവാണിരിക്കുന്ന
ഉണ്മവിശ്വാസത്തോടു ബുദ്ധിയിലുറക്കണം 233
ഇതു മുഴവൻ തിരിച്ചറിവാൻ കൂടായ്കിലൊ
ഉത്താനക്രപത്തിങ്കൽ നീരധി ചുരുക്കുവാൻ 234
അസാദ്ധ്യമെന്നപോലെ അനന്താംബുധിയായ
ആ സ്വരൂപത്തിങ്കലെ ത്രിത്വ രഹസ്യങ്ങളെ 235
അടക്കിക്കൊൾവാൻ നരധീശക്തിക്കസാധിതം
ഒരുവൃക്ഷപത്രങ്ങൾക്കററമുണ്ടെന്നാകിലും 236
എണ്ണിക്കൂട്ടുവാൻ മർത്ത്യമതിക്കു സാധിക്കുമൊ?
അണ്ഡസ്സാകുമുറുമ്പിന്നുടെ ദേഹസ്ഥിതി 237
ധാഷ്ട്യവും ദർശനവും ശക്തിയുമറിയുമൊ
നരബുദ്ധിയിലററമുള്ളവ ചടക്കുവാൻ 238

സാദ്ധ്യമല്ലെങ്കിലതിലനന്തം ഗ്രഹിക്കാമൊ?
ആദിത്യദൎശനത്തിന്നീക്ഷണവശംപോരാ 239
മാനുഷകരം പോരാ ആകാശമെത്തീടുവാൻ
അനിലഭവഗതിന്നു മൎത്ത്യപാദങ്ങൾപോരാ 240
ദൈവരഹസ്യങ്ങൾക്കു നൃബുദ്ധിഃ പാരാതാനും
ഭവിഷ്യം ബുദ്ധിഗമനത്തിന്നിതെന്നുജ്ഞാതം 241
അതിനെത്തിരിച്ചറിഞ്ഞീടുവാൻ മോക്ഷേച്ഛുക്കൾ
അത്യനാം മതിയുടേയബലം ധരിച്ചിട്ടു 242
പിന്നെയഭാവത്തോടു ദൈവമാരാധിക്കണം
മനീഷാപരിശേഷദ്യ സൎവ്വേഷാമാദ്യപര 243
പൂൎവ്വാന്തഹീനാലയത്രിതപായ നമോ നമഃ
സൎവ്വേശപുത്രാ! ചല മാനുഷരക്ഷിതാവെ!! 244
ശരണദമകും തവ കാരുണ്യം അപരദ്ധ
നരകുലത്തിന്നുടെ കുലെകകൎത്താവു നീ 245
പണ്ടുകാരണർ ചെയ്തദോഷത്താൽ പോയഗുണം
വീണ്ടുവരുത്തി തവകരുണാമഹത്വത്താൽ 246
ഇപ്പോഴെ തവക്ലേശകാരണം ഗ്രഹിച്ചു ഞാൻ
ഇപ്പൊഴെതവ വേദസത്യവും പ്രത്യക്ഷമായ് 247
നിൎമ്മലശാസ്ത്രപരമാൎത്ഥവും ബുദ്ധ്യാകണ്ടേൻ
ഭരിതദോഷത്തിന്നുപകരം വരുത്തുവാൻ 248
നീയല്ലാതാരും പോരാ കല്മഷസ്നാനത്തിന്നും
ആയുസ്സിൻത്യാഗത്തോടും തേരകത്തും വേണ്ടിവന്നു 249
സന്തതഗുണമൂലം ഭൌമ്യത്തെയുപേക്ഷിച്ചു
മൎത്ത്യക്ലേശങ്ങൾ വേണമെന്നതും ബോധിപ്പിപ്പാൻ 250
തവചരിതരശ്മിപ്രകാശമുദിപ്പിച്ചു
ദൈവത്വം ത്യജിക്കാതെ മാനുഷാവതാരംചെ- 251
യ്തവനിയിൽവന്നു നീ പിതരം വിനാതാനും
അൎച്ച്യശിഷ്ടരുമായോടെ വിസ്മയപ്രവൃത്തിയാൽ 252
പുറത്തുനിന്നു ജലംവരാതെ നാളികേര
നീരുണ്ടാംവണ്ണമുള്ളിൽഭവിക്കും തൈലംപോലെ 253
നിൎമ്മല ജനനിക്കു കന്യതാഹീനം വിനാ
മാതാവിന്നുദരത്തിൽ ഗൎഭമായ് ചമഞ്ഞുടൻ 254

മർത്ത്യനായ്ക്കന്യാപുത്രൻ ഭൂമിയിൽ പിറന്നു നീ
അക്കാഭാപളങ്കിനെക്കടക്കമെന്നപോലെ 255

മുക്തിയെപ്രതി ക്ലേശമൊന്നറെക്കരുതെന്നു
കാട്ടുവാൻ നാനാദണ്ഡം ക്ഷമയാൽപൊറുത്തു നീ 256

ഉടനെ ഐശ്വര്യം ത്യാജ്യമെന്നതുമറിയിപ്പാൻ
ദ്രവിണാവമാനനം നിസ്വനനീ പഠിപ്പിച്ചു 257

ശ്രവണം ബോധിപ്പിപ്പാൻ മുപ്പതു സംവത്സരം
വഴങ്ങിനടന്നിട്ടു വത്സരം മൂന്നിപ്പിന്നെ 258

ശ്രീഞ്ഞുതമസ്തകം സദ്വേദപ്രകാശത്താൽ
ആശംസയോഗ്യമോക്ഷ സൽപ്പഥമറിയിച്ചു 259

നാശകാരണദുരിതപഥമറെപ്പിച്ചു
സർവ്വേശ്വരനെപ്രതിസഹിക്കും ദണ്ഡക്ഷമ 260

ധർമ്മത്തെ ധരിപ്പിപ്പാൻ ഫലമറിയിപ്പാനും
മാനുഷകൃത ദുരിതോത്തരംകൊടുപ്പാനും 261

അനഘൻപുണ്യനീയെ പാപിയെപ്പോലെ ബദ്ധ
സങ്കടം ക്ഷമിച്ചിട്ടു മരത്താൽ വന്ന നാശം 262

തേ മരണത്താലഥ മരത്താലൊഴിപ്പിച്ചു
രക്തത്തെക്കൊണ്ടു നരദുഷ്കൃതസ്നാനം ചെയ്‌വാൻ 263

നിന്തിരുമേനിതന്നിൽ ക്ഷതങ്ങളഞ്ചുമേററു
ഇതിരെ ദേവസ്വഭാവാന്തരം വന്നീടാതെ 264

മർത്ത്യസ്വഭാവത്തിങ്കൽ മരണം പ്രാപിച്ചു നീ
എന്നസ്സിന്നുത്തരവും കഴിച്ചുവഴിപോലെ 265

അനന്തേശൻെറ തിരുവുള്ളക്കേടതും പോക്കി
ദോഷനാശവുന്നീക്കിമലിലെ ഭവിക്കുമാ 266

ദുഷ്കൃതപൊറുതിക്കുമുപായം ഭവിപ്പിച്ചു
നിന്നാലെ സാദ്ധ്യമിതു നിൻദയാകൃതമിത 267

എന്നസാദൃശമായ ദേവാപമാനത്തിന്നു
പകരം വരുത്തുവാൻ സൃഷ്ടിയോഗ്യങ്ങൾ പോരാ 268

പകരം മതിയാവാനുത്തരം ദേവന്തന്നെ
കഴിച്ചുമതിയാവു പകരമെന്നോവരു 269

കഴിഞ്ഞകലംപ്രതി സ്നേഹകാരുണ്യത്താലെ
അക്ഷയനായ ദേവനുത്തരം ചെയ്കീടുവാൻ 270

നീ ക്ഷമിച്ചതുകൊണ്ടു ദുരിതവിശേഷം പോക്കി
മരണംകൊണ്ടുനാശമില്ലെന്നു രണ്ടാമത 271
നരജീവനും പൂർവ്വദേഹത്തോടൊന്നിച്ചിട്ടു
മാനുഷർ ജീവിച്ചീടുമെന്നതു ദർശിപ്പിപ്പാൻ 272
മൂന്നാന്നാൾ തവ മൃതദേഹത്തെ ജീവിപ്പിച്ചു
മനുഷ്യൻ സുകൃതത്തിന്നുത്തരമറിവാനായ് 273
നിന്തിരുമേനിയുടെ പ്രഭാവം കാട്ടിത്തവ
ഗാത്രത്തിന്നക്ഷയവും സൂക്ഷ്മവും ലഘുത്വവും 274
ദീപ്തിയും ശിഷ്യന്മാർക്കു പലനാൾ പ്രത്യക്ഷമായ്
നാല്പതുദിവസവും കഴിഞ്ഞോരനന്തരം 275
ഭൂലോകത്തിങ്കൽനിന്നു സ്വശക്ത്യാ മോക്ഷാലയം
പ്രാപിച്ചു സത്യലോകം വാഴുന്നു നിരന്തരം 276
ഉപമഹീനരാജ! ജയ സർവ്വപജയാ
ആരൊന്നു സംശയിച്ചു പണ്ടുചോദിച്ചപോലെ 277
തിരവാനവകാശമൊന്നുമില്ലിതുകാലം
തേ പുഷ്കരതലം കണ്ടാൽ യൂദർതൻ കുലത്തിലെ 278
സിംഹമെന്നറിഞ്ഞീടാം ദേവജനെന്നുംകാണാം
നിന്തിരുവടിയുടെ സുരൂപമുപമിക്കാമൊ? 279
മംഗലനിധിയായയിപ്പുണ്യവപുസ്സിന്റെ
സൌന്ദര്യമൊരുക്ഷണേ പ്രത്യക്ഷമല്ലെന്നമൂലം 280
പിന്നെ ഭൌമ്യമായുള്ള സ്വരൂപമറച്ചിട്ടു
എന്നതുതന്നെയല്ല ഭൂമിതന്നഴകുകൾ 281
മനസ്സിന്നസഹ്യമാം വിരൂപമെന്നുതോന്നി
നിന്തിരുമുഖത്തിന്റെ പ്രതിഭാ പരലോകെ 282
സന്തതം പുണ്യന്മാർക്കു തെളിവു വരുത്തുന്നു
ധ്വാന്തത്തെമിന്നൽപോലെ പീഡകളൊഴിക്കുന്നു 283
സുനയനങ്ങൾ രണ്ടും സൂര്യനോടുപമിക്കാം
ഗണ്ഡപുഷ്പങ്ങളോടു തുല്യമില്ലൊരുരൂപം 284
ഉത്താരാധരോഷ്ഠങ്ങൾ കരുണാനിധിയുടെ
പ്രതിഹാരങ്ങൾ യഥാരൂപയാ തുറക്കുമ്പോൾ 285
കാരുണ്യദത്തങ്ങൾക്കു ചരമമില്ലന്തനം
തിരുമുറിവുകളാൽ മോക്ഷവിഷ്ടപത്തിങ്കൽ 286

എന്നമസ്തമിക്കാത്ത മദ്ധ്യാഹ്നം ശോഭിക്കുന്ന
സുന്ദരതയാകുന്നൊരുതദ്രുചിയുപമിക്കൽ

ശോഭകളൊക്കെക്കൂടെയന്ധകാരങ്ങളുള്ള
ശുഭദേഹാലങ്കാര സാദൃശ്യം പറയാമോ? 288

മകുടമണികളോടാദിത്യശതകോടി
ഒക്കുമോ? കിരണത്താൽ തോററുപോം സൂര്യപ്രഭാ 289

മൌക്തികാദികളായ രത്നങ്ങൾ ചിന്തിക്കുമ്പോൾ
ഒത്തവരാ പൊന്നും പങ്കവുമെന്നപോലെ 290

നിചോളം കുപ്പായവുമത്യന്തം വിളങ്ങുന്ന
ചഞ്ചലതാരങ്ങളാകാശമെന്നപോലെ 291

ഭൂത്രാത്രു സിംഹാസനം സൂക്ഷിച്ചു നോക്കുന്നേരം
ദീപ്തിപ്രതാപംകൊണ്ടു നയനം ശങ്കിച്ചീടും 292

അപരിച്ഛേദ്യരൂപമെന്നത്രെ പറയേണ്ടു
ഉപരിഭാഗെഹരില്ലോഹിതമണികളും 293

തിരുമുഖത്തിന്നുടെ പ്രതിഭാകൊണ്ടു ബദ്ധ
കിരണനിധി വൈരംകൊണ്ടുള്ള തൂണും ചുററും 294

മുത്തുകൾ പവിഴവുമധസ്താൽ ചിത്രഞ്ചിത്രം.
ചിന്തിക്കയിവയെല്ലാം വാസ്തവമെത്തീടുവാൻ 295

അത്യന്തം ദൂരമുണ്ടു നിഴലെ കണ്ടതുള്ളു
എന്തേറെപ്പറയുന്നു? ചിന്തിപ്പാൻ വശമുള്ള 296

മംഗലമൊക്കെ നിരൂപിക്കിലുമിതു സർവ്വം
അഗാധസലിലധി ശീകരമെന്നപോലെ 297

അവ്യയ സിംഹാസനം ശതസഹസ്രകോടി
സേവികൾ ചുഴന്നു നിൻ കരുണാകൃതഞ്ചൊല്ലി 298

ത്വദ്ദേവത്വം സദാവന്ദിക്കും ഭക്തിയോടും
അവർകളോടുകൂടെ ഭൃത്യരിൽ നീചൻ ഞാനും 299

തദ്വര സിംഹാസനേ കമ്പിട്ടു ഭക്തിയോടും
നിർമ്മലാസൃജാത്രംതൻ ഞാനെന്നജ്ഞാനത്തോടും 300

പ്രേമമഹത്വമനുധരിച്ച മനസ്സോടും-
ത്വാം മമ, രക്ഷകരമാനതോ നമാമ്യഹം 301

സർവ്വേശം മൃത്യുഞ്ജയം നരത്രാതാരം നാഥം-
സർവ്വജ്ഞ വേദജ്ഞരും സുകൃതജനപ്രിയം 302

ദേവജം മേമാതരം മർത്ത്യജം മേ പിതരം-
ദേവംചമനുഷ്യം ചമൃതം ചമൃതം ചൈവ 303
വേദാന്തമിഷ്ടപ്രദം നിർഗ്ഗുണനന്ദയാകരം-
വേദനാഹരം സാക്ഷാൽ ഗുണദം മോക്ഷപ്രദം 304
ദുരിതഹരം പീഡിതാധാരം നരാശ്രയം-
സുരീശം സർവ്വപാലം സാഷ്ടാംഗം നമാമ്യഹം 305
പരമസ്ഥാനത്തിനു സമീപെ വസിക്കുന്ന-
അപരകന്യകയെ! ഭുവത്രയനാഥെ! 306
പാപികൾക്കാധാരമെ! സകല പുണ്യവാന്മാ-
ക്കാട്ടതെ ശവതിയെ!! സർവ്വേശ ജനനിയെ!! 307
തേദയാരൂപത്തിന്റെയുണ്മകൾ പാവതോ?-
ദേവിനീയെന്തുതാനും ഭൂമിയിലിരിക്കുന്നാൾ 308
എന്നതു തവകാന്തികണ്ടവരറിയിച്ചു-
അഗ്നിയാൽ സുവർണ്ണത്തിൻമാറ്ററുമെന്നപോലെ 309
മരണംകൊണ്ടു തവസൌന്ദര്യമുച്ചമേറി-
പരവിഷ്ടപമിപ്പോൾ വാഴുന്ന സമയത്തിൽ 310
പ്രകാശഹീനഹീന ചന്നെന്നപോൽ ദേവ-
ലോകലോകൾക്കു നിത്യമത്യത്ഥം ശോഭിക്കുന്നു 311
ഈക്കാലം സ്വതഃനാട്ടക്രമെ ത്രൈലോക്യത്തെ-
ഏകശാസനംകൊണ്ടു രക്ഷിച്ചുവിളങ്ങുന്നു 312
ചിനയനത്തിൽ നാശം ശോഭയാൽ വരുകിലും-
നിന്നെക്കാണണമെന്നു സാദ്ധ്യമായപേക്ഷിച്ചു 313
ഭൂലോകൾ ഭോഷത്വമെന്നിപ്പൊഴെ തോന്നുന്നില്ല-
സാദ്ധ്യത്തെ പ്രാപിച്ചവൻ പുണ്യനായ് ബുദ്ധിമാനും 314
നിന്നുടെ ശോഭകണ്ടാൽ പിന്നെയുമഴകുകൾ-
കാണ്മാനാഗ്രഹമുണ്ടായ് വരുമോ? പരലോകെ 315
മനോഗോചരം വരാകന്തുളുകൊണ്ടുമതി
തനയനല്ലാതുള്ള സൃഷ്ടികളെല്ലാക്കൂടെ 316
നിഷ്പ്രഭയുള്ളകൂട്ടം നിന്നുടെ രൂപം കണ്ടാൽ
സൃഷ്ടികളൊക്കെക്കാളും ദേവനു തെളിഞ്ഞു നീ 317
സൃഷ്ടികളൊക്കെക്കാളും രൂപയോഗ്യതകൊണ്ടു
ശിക്ഷയായ് നിന്റെ ദേഹമലങ്കരിച്ചു ദേവൻ 318

രാജമർഷ്ക്കരത്വത്തിന്നൊത്തീടും രാജധാനി
രാജരാജാലയന്നീ ദേവസിംഹാസനവും 319
എന്നാൽ തൽപ്രഭാവത്തിന്നൊക്കുന്ന ശുഭാലയം
കന്യേ! നീയല്ലൊ? സുന്ദരാംഗനാ പുണ്യനാഥെ! 320
കണ്ടകങ്ങളിൽ വർദ്ധപ്രസൂനംശോഭിക്കുമ്പോൽ
പ്രണത ജനനിയെ സുന്ദരാംഗികളിൽ നീ 321
പങ്കത്തിൽ സ്വർണ്ണമൃഗാ സുരൂപികളിൽ നീയെ
അംശുമാൻതാരങ്ങളിൽ പൂർണ്ണേന്ദു ശോഭിക്കുന്നു 322
ത്വാപുണ്യവാന്മാരിൽ വിശിഷ്ടനാഥെ! നീയും
ദ്വാദശനക്ഷത്രങ്ങൾ കിരീടരത്നങ്ങളായ് 323
കുപ്പായം സൂര്യൻതവ നിർമ്മലാപാദാധരെ
അപ്രാംശു ചന്ദ്രബിംബം ചവുട്ടിയിരിക്കുന്നു 324
മാനുഷകുലമന്നെ! നഷ്ക്കളജനനിയെ!
മാനുഷ സഹായമെ! കന്യരത്നമേയംബെ! 325
നിന്നുടെ ഭദ്രാസനെ കമ്പിട്ടുവീണിടുന്ന
ഭൃത്യനാമെന്നെ പ്രതികാരുണ്യമാതാവു നീ 326
പുത്രനോടപേക്ഷിപ്പാൻ ദയാവു ധരിക്കണെ ഹൊ!
സുമനസ്സുകൾ ബഹുപ്രതിഭാന്വിതഗണം 327
വ്യോമത്തിൽ നക്ഷത്രമ്പോൽ സ്വർല്ലോകത്തിൽ
ഗുരുപ്രകാശംകൊണ്ടുശോഭിച്ചുവിളങ്ങുന്നു (നിങ്ങൾ) 328
താരങ്ങൾ ഭൂമിയെക്കാൾ വലുതാകുന്നപോലെ
താരങ്ങളൊക്കെക്കാളും സുഷമ നിങ്ങൾക്കുണ്ടു 329
പരലോകത്തിന്നുടെ പ്രഭുക്കളായ നിങ്ങൾ
പരമപ്രഭാവത്തോടത്യർത്ഥം ശോഭിക്കുന്നു 330
ശരീരം നിങ്ങൾക്കില്ല ശരീരഗണത്തെക്കാൾ
സ്വരൂപമുഖ്യമേറും യോഗ്യതയതുപോലെ 331
ധീയുടെ ശക്തിമനോശുദ്ധിയും വല്ലഭവും
ലയമെന്നിയെ സത്തുശുശ്രൂഷതാം നിങ്ങൾക്കുണ്ടു 332
പ്രസ്രാപ്പെട്ടമഹാപ്രഭയുക്ത സുമനസ്സുകൾ
അസമേശനെപ്രതി സ്നേഹാഗ്നിസ്വതാപത്താൽ 333
ഏറ്റവും ദഹിക്കുന്നു നിങ്ങളാഭീലം വിനാ
മാറുള്ള ജനങ്ങൾക്കും ഗൂഢതത്ത്വബോധജ്ഞാനം 334

സർവ്വേശംപ്രതിപ്രിയം വരുത്തുമല്ലൊ നിങ്ങൾ
കീരാവൈപുണ്യഗണം സർവേശജ്ഞാനപ്രഭാ 335
കൊണ്ടേറെ ശോഭിക്കുന്ന നിങ്ങൾ സുജ്ഞാനത്തി
ന്നുണ്മത്തെയുദിപ്പിക്കമജ്ഞാനനാശം ചെയ്യും (ൻെറ 336
ഇത്യാദിയുള്ള നവവർഗ്ഗങ്ങൾ കാണുന്നേരം
ഉത്തമദേവാനഗനിർമ്മലാരൂപികളെ! 337
ചിന്തിച്ചാൽ മതിവര ആശ്ചര്യമമേയമെ
അനന്തോനേശ്വരൻെറ മഹത്വമറിഞ്ഞിട്ടു് 338
അവധിഹീനമുഖ്യം ശങ്കിപ്പാനവകാശം
അപൂർവ്വമുഖ്ക്കരത്വപ്രബലഗണയുക്ത 339
ദേവാസവികളായ മാനുഷർ ബഹുവിധം
അവമാനിതമാം വപുസ്സു കഴിച്ചവർ 340
അക്ഷയമായ ദേഹം ലഭിപ്പാനിരിക്കുന്ന
മോക്ഷലോകവാസികൾ പ്രതിഭാനചിതവൃന്ദം 341
അത്യന്തഭാഗ്യമിപ്പോൾ പ്രാപിച്ചു തോഷിക്കുന്ന
ഇത്രപ്രകാശം നരദേഹത്തിനുണ്ടാകുമൊ? 342
ഉപരിയഗതാരവർഗ്ഗത്തിന്നുത്തമ
മൺപാത്രമായിടുന്ന മർത്ത്യദേഹത്തിന്നാമൊ! 343
മാനുഷവർഗ്ഗത്തിൻെറ മകുടമണികളെ!
ജനകിരീടങ്ങളെ! സർവേശ സേവികളെ 344
നിങ്ങടെഭാഗ്യത്തിൻെറ മഹത്വം ചൊന്നുകൂടാ
നിങ്ങടെ ദാർഷ്ട്യംകൊണ്ടു ശ്രേയസ്സന്തോഷവും 345
സിദ്ധിച്ച പ്രകാരങ്ങളെത്രയും ചിത്രമഹോ!
അധരഭൂമിവാസം ചെയ്യുമ്പോൾ വജ്ജ്യം ധനം 346
ദൃനത്തെ ത്യാഗംചെയ്തു ദരിദ്രജനം യഥാ
നിങ്ങളെക്കാണുംനേരമവിവേകികളെന്നു 347
ചിന്തയിലുറച്ചിട്ടുമല്ല ദർശികളെല്ലാം
എന്നാലും നിങ്ങൾ ചെയ്ത നിയമം കാണുന്നേരം 348
ത്യക്താർത്ഥസാരംകൊണ്ടു നിരന്തധനങ്ങളെ
നിത്യനിധികളേയും നിങ്ങൾക്കു നിങ്ങൾകൊണ്ടു 349
അല്പമാം വിത്തു നിങ്ങൾ വിതച്ചിട്ടസംഖ്യമാം
ഫലങ്ങൾകൊയ്തു സദാ സുഖിച്ചു വസിക്കുന്നു 350

തൻകാലത്തിൽ നിങ്ങൾക്കുണ്ടായ ഗുണനിധി
ധ്യാനിച്ചു ചിന്തിക്കുമ്പോളാശ്ചര്യമെന്നേവേണ്ടു 351
നാരമംഗലാനന്ദിതം സർവ്വേശം പ്രതിസ്നേഹം
ധരിച്ചു നിങ്ങൾ മനോസമ്പൂർണ്ണം പ്രാപിക്കുന്നു 352
വരേണ്യ ഗുണാംബുധി തമ്പുരാൻ പ്രതി പ്രിയം
കാരുണ്യത്തോടു സദാ നിങ്ങളെ സ്നേഹിക്കുന്നു 353
എന്തൊരു സുഖമിതു തുല്യമിതിനോടുണ്ടോ?
അനന്താനന്ദഗുണനിധി സ്വാധീനമാകുമ്പോഴേ 354
മംഗലഹീനമുണ്ടോ ശുദ്ധഗോചരമുണ്ടോ?
കൃത്സ്നമംഗലം ലഭിച്ചീടുകിലപേക്ഷയും 355
പൂർണ്ണതവിച്ചീടും മനോദാഹവും തീരും
തമ്പുരാൻ സഖിയായാലെന്തൊരു വേണ്ടുപിന്നെ 356
തമ്പുരാനോളം കൃപയില്ല മറ്റൊരുത്തർക്കും
തമ്പുരാനല്ലോ സകലസുഖഗുണാംബുധി 357
തമ്പുരാനെ മാനസേയൻപോടു കരുതുവിൻ
സർവ്വജ്ഞൻ! സർവ്വവശൻ! സർവ്വ ചാരുരൂപകൻ 358
സർവ്വേശൻ ദേവനസ്വാതന്ത്ര്യമംഗലമുണ്ടോ?
മഹിയിലുള്ളോർകളിലൊരുത്തനത്ഥങ്ങളെ 359
മോഹിക്കുമതിനാലെ മറ്റൊരു സുഖലേശം
സാധിപ്പാൻ കൂട്ടന്നില്ലവസ്തുതർഷത്തിൽ മൂലം 360
സാധിച്ചാലത്ഥവും പോം സുഖനാശവും വരും
അത്ഥങ്ങൾ നശിച്ചുപോം ഭക്ഷണശീലനായാൽ 361
സ്വസ്ഥതയതിരുണ്ടായീടുമെന്നറിഞ്ഞില്ല
മോഹത്തിൽ വലയുകിലത്ഥസുഖങ്ങളും പോം 362
മഹാധി സമുദ്രത്തിലകപ്പെട്ടീടും നൂനം
എന്തെടൊ ഭൌമ്യസുഖം വിരോധ സുഖത്തോടെ- 363
ഭൌമ്യമംഗലം ശുഭമെന്നതു പറയാമൊ?
മംഗലം പരസ്പരം ഭാഗ്യലോകത്തിലുള്ള 364
രഞ്ജിക്കും ഗുണം സുഖവാസത്തിലൊന്നിനോട-
ങ്ങൊന്നിച്ചു വരുമൊക്കെ അലംഭാവവും വരാ 365
അന്തമററുള്ള ശുഭവാരിധി തന്നിലൊക്കെ
സംക്ഷേപിച്ചടങ്ങുന്നു സന്തത സുഖമതിൽ 366

സർവ്വജ്ഞാനാബ്ധി സകലേശനെ ബുദ്ധിദ്വാര
ദർശിക്കുന്നേരമനന്താനന്ദം ഭവിച്ചീടും 367

മർത്ത്യസമ്മതത്തിന്റെ കാരണം ബുദ്ധിയത്രെ
മതിയിൽ തോന്നും വണ്ണമാത്മാവും രസിച്ചീടും 368

ക്ഷേമമെന്നതു ബുദ്ധി സമ്മതിച്ചാക്കർക്കുവരാം
സമ്മോദമനുഗമിച്ചീടുന്നു നിരന്തരം 369

ബുദ്ധ്യാലോചനം മോക്ഷപ്രാപ്ത പുണ്യവാന്മാരിൽ
മദ്ധ്യാഹ്നസ്ഥിത സൂര്യപ്രകാശമെന്നപോലെ 370

അജ്ഞാനമനസ്സുകളൊക്കെയുമകന്നീടും
സുജ്ഞാനം തികഞ്ഞീടും വിദ്യകളതീതമാം 371

ഉള്ളവിശേഷങ്ങളും മേലിലെ ഭവിപ്പാനാ-
യുള്ളതും കണ്ടപോലെ സൂക്ഷ്മമായറിഞ്ഞീടും 372

പരമസ്വരൂപത്തിൽ രഹസ്യം തിരിച്ചുടൻ
പരമസ്വരൂപത്തിൽ ദർശനം തന്നിൽ യഥാ 373

സംവിദവിഷയങ്ങളാം വസ്തുക്കളൊക്കെ കൂടെ
കണ്ടുനിശ്ചയിച്ചീടും മാനസ രസത്തോടും 374

ഇങ്ങനെ ദൃഷ്ടം ജ്ഞാതാ നിജഭാഗ്യത്തിന്റെ
ഐശ്വര്യം ധരിച്ചുടൻ തോഷിക്കും ഭയംവിനാ 375

ആശ്ചര്യമുള്ള രൂപം കണ്ണിനെ തെളിയിക്കും
ചക്ഷുസ്സുകളെക്കാളും മതദൃഷ്ടിക്കു മുഖ്യം 376

അക്ഷിഗോചരത്തേക്കാൾ ജ്ഞാനഗോചരമ്മുഖ്യം
ചക്ഷുഷാ സുഖത്തേക്കാൾ സംവിദാ സുഖമേറും 377

മനീക്ഷാദൃശാ ദേവ നിർഗുണ നൈരവദ്യം
അന്തോനപൂർണ്ണത്തോടു ദർശിക്കും ഭാഗ്യവാന്മാർ 378

പൂർണ്ണത നിത്യമുണ്ടാം മനസി മതിയെന്നു
പൂർണ്ണത്താലൊരുനാളും തോന്നുകയില്ലതാനും 379

അതുകൂടാതെ കണ്ട ശ്രേയസ്സു വേണമെന്ന
ചിത്താഭിലാഷമില്ല ദേവനാലാലോകത്തിൽ 380

ജ്ഞാനദൃക്കലെമലം നിറഞ്ഞു മതിയത
ആനന്ദഗുണധാമം ബുദ്ധി ചക്ഷുഷാ കണ്ടി— 381

ട്ടന്തകാരണപ്രാപ്തി ലാലസപൂരിച്ചീടും
അതിനോടുടനെ പ്രിയ രഞ്ജനാലൊന്നിക്കുമ്പോൾ 382

ഹൃത്തിങ്കൽ രസംപൂർത്തിഭവിക്കുമനന്തരം
കാലഭേദത്താലതിനന്തരംവരാതെക- 383
ണ്ടാലന്നു ദേവപ്രിയ വിഷയമെന്നുവന്നാൽ
ആനന്ദസാഗരസമായീടുമനുപമം 384
അന്യസ്വർല്ലോകജനമോക്ഷവും മംഗല്യവും
കണ്ടുതൻ സഖികാംക്ഷ ഭൃതസൽഗുണത്തിനാൽ 385
ഈർഷ്യയും പൈശുന്യവും മനസിഭവിക്കാതെ
സന്നിയതിയെയനുസരിക്കും സദാ കാമം 386
അന്യോന്യഭാഗ്യത്താലുമന്യോന്യ തുഷ്ടിയുണ്ടാം
അന്യസുകൃതംകൊണ്ടിട്ടന്യസുകൃതഫലം 387
കണ്ടിട്ടുവാത്തിഗുണം സാരസ്യമോടുകൂടെ
കൊണ്ടാടുമെല്ലാവരും ഘോഷിക്കുമെല്ലാവരും 388
ധന്യങ്ങളാം ചെയ്യാർകാംക്ഷകൃത സുകൃതത്തിനാൽ
ആമോദമുണ്ടാംവണ്ണം മൃഗഖ സ്വപാകൃതം 389
സ്തുതിപ്പാനിച്ഛരിക്കുമ്പോളവ്വണ്ണം മാറുള്ളോർക്കും
അതിനാലാനന്ദവും പ്രീയവും ഭവിച്ചീടും 390
അബ്രഹാം ജന്മദേശമുപേക്ഷ ചെയ്തശേഷം
ദേവദാസനാട്ടുദേശത്തിൽ നടന്നതും 391
വൃദ്ധസ്ത്രീതനിക്കൊരു പുത്രനെ പെറുമെന്നു
ദൈവാംഗീകാരം ചെയ്തു സ്വാനന്യ തനയനെ 392
അധീശകല്പനയാൽ ഹോമിപ്പാനാരംഭിച്ച
വിധവും ഹോതവ്യനാൽ സ്വഗോത്രം വർദ്ധിക്കുമാ 393
ദേവവാക്കുക്കാമ്പിൽ വിശ്വസിച്ചാച്ചതും
സർവ്വേശൻ പുത്രഹോമം മാററിയപ്രകാരവും 394
രസിച്ചു കേൾപ്പിക്കുന്ന സർവ്വ സമ്മതത്തോടും
ഇസഹാക്ക ശ്രവണവും നീതിയും ദേവഭീതിയും 395
യാക്കോബതൻ ജ്യേഷ്ഠനുടെ യഗ്രജ ന്യായങ്ങളെ
സ്വീകരിച്ചൊരുപായവും ഭവിച്ച ദുഃഖങ്ങളും 396
സദ്വംശസഹായവും ചൊന്നുപ്രശംസിക്കുന്ന
പൂർവ്വസാദൃശ്യങ്ങളിൽ താല്പര്യം തിരിക്കുന്ന 397
പിതൃനജ്യേഷ്ഠദോഷാൽ യൌസേപ്പു തന്നെവിററ
വിശേഷദുഷ്ടസ്ത്രീയാലുണ്ടായ പരീക്ഷയും 398

നമ്മൂലമനെന്നസംവിലെങ്കിൽ വലെഞ്ഞതും
ദീർഘദർശനംകൊണ്ടു കണ്ടറിഞ്ഞതുമഥ 399
രാജേശൻ ദേവവശാൽ പക്ഷത്തിൽനിന്നു ത്രാതൻ
രാജ്യത്തെ രക്ഷിച്ചുതാൻ ക്ഷുത്തിനെ ക്ഷയിപ്പിച്ച 400
നിർമ്മലകഥചൊല്ലി ദൈവത്തെ സ്തുതിക്കുന്നു
സുരാജൻ ദാവീദതാൻ മല്ലനെക്കൊല്ലുകൊണ്ടു 401
കൊന്നുതാനവമാനമൊഴിച്ചു ശുഭഭാഗ്യ
സിംഹാസനത്തിൽപ്പുക്കവാണതൻ ഗുണങ്ങളും 402
തന്നുടെ ക്രോധഹീനം സങ്കടസഹനവും
അനേകശത്രുജയമുണ്ടായദിഷ്ടങ്ങളും 403
സ്വാപരാധത്തിൽ സ്വകമാനസവേദനയും
കേൾപ്പിച്ചു ബഹുരസംപൂണ്ടു സന്തോഷിക്കുന്നു 404
മൂശതാൻ ദാസ്യത്തിങ്കൽ ബഹുദുഃഖിതരായ
വിശിഷ്ട നരന്മാരെ രക്ഷിച്ചവാർത്തകളും 405
പാദങ്ങൾ നനയാതെ യൂദരെക്കടലിന്റെ
മദ്ധ്യമാർഗ്ഗത്തിൽ ചിത്രം ഗമിപ്പിച്ചതുമുടൻ 406
യൂദരെ ഹിംസിപ്പാനായനുഗാമികളായി
ശത്രുക്കളോളങ്ങളിൽ താണതും മുങ്ങിയതും 407
ദിവസെമേഘംകൊണ്ടും സ്ഥൂണാഗ്നിരൂപംകൊണ്ടും
ശർവരിതമസ്സിങ്കൽ സുമാർഗ്ഗം സഞ്ചരൻ 408
കാട്ടിയപ്രകാരങ്ങൾ വർണ്ണിച്ചു ചൊല്ലീടുന്നു
കൊണ്ടാടിയെല്ലാവരും ദൈവമാരാധിക്കുന്നു 409
ദാനിയേൽ വേദം പ്രതി സിംഹ പാതാളത്തിങ്കൽ
ഹീനത്വം വരാതെകണ്ടേഴു നാളിരുന്നതും 410
അവിടെ വസിക്കുന്നാൾ പൈയും ദാഹവും തീർപ്പാൻ
നിയുക്തശ്രേഷ്ഠനെ ദേവൻ വഹിച്ച വിസ്മയവും 411
ഭാന്താരാമുജ്ഞാനികൾ വന്ദിച്ച വലിയൊരു-
പാമ്പിനെ കൊന്നശേഷം തൻസത്യസർവേശനെ 412
വന്ദിപ്പാൻ ബോധം ചൊല്ലിക്കൊടുത്ത വിശേഷവും
സംപൂർണ്ണാനന്ദത്തോടു തുഷ്ടനായുല്ലസിപ്പിക്കുന്നു 413
അപരഗുണംപ്രതി ബഹുക്ലേശങ്ങളോട-
തോദങ്ങൾ പൊറുത്തു താൻവിലങ്ങിൽ വസിച്ചതും 414
വേദത്തെപ്രതി പല വിപക്ഷ വിരോധങ്ങൾ.
സഹിച്ചുഖേദനധരിച്ചുള്ളോരെ പ്രാർത്ഥിച്ചതും 415

സഹിതം ഗുരുവക്ത്രം താനനുവർത്തിച്ചതും-
അജകുലംരക്ഷിപ്പാനായ് ശ്രമിച്ചപ്രകാരവും 416
അത്യന്തമോക്ഷഗമത്തിന്നധോമുഖത്തോടു
പരിശിത്തൂങ്ങിയതും ചൊല്ലുന്നശെമോൻകേപ്പാ 417
പരവിഷ്ടപത്തിങ്കൽ സങ്കീർണ്ണസ്വരത്തോടും-
സ്ഥലസർവ്വമ്മം ശ്രുത്വാ പുകഴ്ന്ന തോഷിക്കുന്നു 418
പൌലോസു സേനജിത രാജാവിന്നതിക്രമം-
ക്ഷമിച്ചു താഡനവും സകല വിരോധവും 419
മംഗലാമീശൊ നാമമാഹാത്മ്യം ചെയ്തുകൊണ്ടു.
അത്യുഗ്രം മോക്ഷപഥിവിഷമം ഭേദിച്ചതും 420
പ്രസാദത്തോടു പറഞ്ഞോരവും തെളിയുന്നു
രസത്തോടതുശ്രവിച്ചെല്ലാരും ഘോഷിക്കുന്നു 421
യൌവനൻ തീയാൽ സൌഖ്യം ലഭിച്ചുവിശേഷവും
വാളുമൂർച്ചപലരുടെ ദുഃഖങ്ങളറുത്തതും 422
ക്രമത്തിൽ ചിലർതൂങ്ങി സൌഖ്യത്തെ പ്രാപിച്ചതും
അപ്രകാരങ്ങളും ചൊല്ലി സുഖിച്ചു വസിക്കുന്നു 423
അപരാജയം പോലെയെല്ലാരുമന്യജയം-
ആനന്ദപൂർണ്ണത്തോടു സ്തുതിച്ചു പുകഴുന്നു 424
ഇന്ദ്രിയജയം വരുത്തീടുവാൻ തപസ്സുകളും-
ചെയ്തതും ശരീരത്തെത്തെരുക്കിശിക്ഷിച്ചതും 425
ദേഹാഭിമാനമെല്ലാമറുത്തു കളഞ്ഞതും-
വിരക്തിയോടുകൂടെ സന്തതം നടന്നതും 426
ഓരോരോ വിശേഷങ്ങളോരോ പുണ്യവാന്മാർ
ആമോദത്തോടുകൂടെപ്പറഞ്ഞു കേൾപ്പിക്കുന്നു 427
സ്വാമെന്നു ചിന്തിച്ചന്യഭാഗ്യപ്രാപ്തിയിൽ ബദ്ധ
സന്തോഷംപൂണ്ടശേഷമുള്ളവർ മോദിക്കുന്നു. 428
മോക്ഷവിശേഷത്തിലും പൂർത്തിക്കു കുറവില്ല
ശ്രേഷ്ഠതമെന്നെക്കാളു മ്മറവനെന്നുകണ്ടു 429
മാനസെ സുഖനാശം ചിന്തിച്ചീടുമാറില്ല
അന്യന്നുള്ളതുകൊണ്ടു മംഗലമിനിക്കെന്നു 430
ചിന്തയുമുണ്ടുപരഗുണത്തിൽ സന്തോഷവും
ഭ്രാതാക്കന്മാർക്കു തമ്മിലുള്ള സ്നേഹമുണ്ടു 431
ദ്വേഷമവമാനനം സ്പർദ്ധമത്സരങ്ങളും

ദൂഷണാദികളായ പ്രിയനാശങ്ങളില്ല 432
ഒരു ശോഭയാലൊരു ശോഭയ്ക്കു നാശംവരാ
ആരശ്മി കൂടുന്നേരം പ്രകാശം വൎദ്ധിച്ചീടും 433
ഭാഗ്യവാന്മാൎക്ക് തഥാ അന്യോന്യ ഭാഗ്യങ്ങളാൽ
ഭാഗ്യവൎദ്ധനെയുള്ളു ഭാഗ്യനാശവും വരാ 434
ഇന്ദ്രിയരസങ്ങളെ സൂക്ഷിച്ചാലററമില്ല
അഞ്ചിനുമെല്ലാനേരം പൂൎണ്ണത ഭവിച്ചീടും 435
ഭൂലോകകൎണ്ണരസം നന്നായിധരിക്കിലൊ
ആലോകത്തിന്നീപ്സിതം രസിപ്പാൻ പണിയാകും 436
പൂൎണ്ണത ദൃഷ്ടിക്കപ്പോൾ വന്നെന്നുവരികിലൊ
സ്പൎശനത്തിന്നിമ്പംവരാ അഞ്ചിനും കൂടിപ്പൂൎത്തി 437
ഏകകാലത്തിൽത്തന്നെ വരുവാൻ യോഗം കൂടാ
ഏകകാലത്തിലഞ്ചിന്നഭീഷ്ടം ഭവിക്കിലും 438
അതിനാലുള്ള ഗുണം രസിപ്പാൻ വശംപോരാ
ഉത്തരലോകത്തിങ്കലൊരു കാലത്തിൽതന്നെ 439
ഭൂതപഞ്ചകത്തിന്നു തൎപ്പണമുണ്ടായ്‌വരും
ഓരോന്നിന്നുണ്ടാകുന്ന കുശല പ്രകാരങ്ങൾ 440
തിരിച്ചു ചൊന്നീടുവാൻ മമ സാമൎത്ഥ്യംപോരാ
നേത്രഗോചരമാകും സ്വൎല്ലോക രൂപകാന്തി 441
പ്രതിമധരണിയിൽ പ്രത്യക്ഷമായിട്ടുണ്ടൊ
നഭസി നക്ഷത്രങ്ങൾ വിശേഷപ്രകാശേന 442
ശോഭിക്കുമതുപോലെ വിശിഷ്ടരൂപങ്ങളാൽ
പരമലോകത്തിലെ ലോകരും വിളങ്ങുന്നു. 443
നിൎമ്മലരെല്ലാരും കുറവില്ലൊരുത്തൎക്കും
ശ്രേഷ്ഠരൂപവാന്മാരെ യവരാടൊപ്പിക്കുകിൽ 444
ശുഷ്കപത്രവും പൂവുമെന്നപോൽ ഭേദമുണ്ടു്
കനകരജതങ്ങൾ കൊണ്ടുള്ള തെരുവുകൾ 445
രത്നവിശേഷംകൊണ്ടു നിൎമ്മലഗൃഹങ്ങളും
എന്നും വാടാതെ ബഹുശോഭിത പുഷ്പങ്ങളും 446
കസ്തൂരിയൊലിക്കുന്ന ഫലിന വൃക്ഷങ്ങളും
മുത്തുപവിഴങ്ങളാൽ മിന്നുന്ന നദികളും 447
എന്തേറെപ്പറയുന്നു കടൻപ്രസാദത്തിനുള്ള—
നിത്യവിഷയമെല്ലാംകണ്ണിന്നെ തെളിയിക്കും 448



ശ്രുതിസുഖത്തിന്നതി മംഗലധ്വനികളും
തന്ത്രികളൊത്തുചിതങ്ങളാം കാകളീസ്വരങ്ങളും 449
വല്ലകി വാദിത്രങ്ങളത്ഭുത ഗീതങ്ങളും
കാലാന്തം വരാതോളം സ്നിഗ്ദ്ധസമൂഹത്തിങ്കൽ 450
ഗാനസ്വരങ്ങളാലാമോദം വരും സദാ
എന്നാലുമിവർണ്ണമെ ചേതസി മോദപൂർണ്ണം 451
നിത്യമുണ്ടെന്നാകിലും മുഷിച്ചിൽ വന്നീടാതെ
അനാഗതത്തിൽ സുഖമുണ്ടെന്നു നിശ്ചയിക്ക. 452
എങ്ങിനെ പരിപൂർണ്ണമുണ്ടായാലലംഭാവം
നീങ്ങുമെന്നകക്കാമ്പിലുറപ്പാൻ പണിയെങ്കിൽ 453
തദാ സംശയംനിരൂപിച്ചൊരു മുനിവരൻ
തദാ പുണ്യവാനൊരു ഖഗസ്വരം കേട്ടു 454
മോദിച്ചു മുനിശ്രേഷ്ഠൻ സുവർണ്ണപക്ഷിയുടെ
നാദമാധുര്യംകൊണ്ടു മത്യന്തരസംപൂണ്ടു 455
പാടുന്നപക്ഷിമെല്ലെപ്പാറന്നു വനംപുക്കു
കേട്ടു മുനിയുമനുസരിച്ചാവനത്തിലായ് 456
ശ്രവണസുഖംകൊണ്ടുമറന്നു കാര്യശേഷം
അവർണ്ണ്യം പ്രസാദിച്ചു ശ്രവിച്ചു വസിക്കുന്നാൾ 457
പറന്നുപക്ഷി ദുഃഖം ശേഷിച്ചു തപസ്വിക്കും
കഴിഞ്ഞകാലങ്ങളിൽ മംഗലസ്വരം കേട്ടു 458
മോദിപ്പാൻ വിധിയിതെന്നത്യന്തം ഖേദിച്ചിട്ടു
മന്ദമരണ്യാൽ മന്ദംപോയ് മുനിഗൃഹം പുക്കു 459
പരമത്ഭുതം മുമ്പിലറിഞ്ഞ ജനങ്ങളിൽ
ആരുമില്ലെന്നുകണ്ടു പകൻ ദിനലോകം 460
താൻവനം പുക്കവനാൽ താൻ വന്ന കാലത്തിന്റെ
അവധിസൂക്ഷിച്ചാറെ ത്രിശതവർഷകാലം 461
ഗാനത്തെ കേട്ടാവനെ വസിച്ചുവെന്നു വന്നു
ശ്രുതിരസത്തെക്കൊണ്ടു ഭക്ഷണ സ്വപ്നങ്ങൾക്കും 462
ആശയെ വിസ്മരിച്ചു സുസ്വരപ്രസാദത്താൽ
ത്രിശതവത്സരവും ക്ഷണമെന്നുതോന്നി 463
മോക്ഷവിഷ്ടപത്തിങ്കൽ ഭവിക്കും ശ്രോത്രഭാഗ്യം
സൂക്ഷ്മമറിവാനിതു ഭൂതമെന്നറിയണം 464
നാസിക സുഗന്ധങ്ങളെപ്പോഴും ഘ്രാണിച്ചീടും

കസ്തൂരിപരിമളഗന്ധയോഗങ്ങൾക്കുട്ടി 465
തൽഗുണം ചിന്തിക്കുകിൽ ഗുണല്പമതിനില്ല
മുല്ലകൾ പിച്ചകങ്ങൾ പ്രസൂന വർഗ്ഗമെല്ലാം 466
ഒക്കവെ നിരൂപിച്ചാൽസ്വർല്ലോക സുഗന്ധത്തോ-
ടൊക്കുമെന്നകക്കാമ്പിൽ തോന്നുകിൽ മൃഷാബാധം 467
ഋക്ഷഭാമറഞ്ഞീടു മാദിത്യപ്രകാശത്താൽ
മോക്ഷ സുഗന്ധങ്ങളാൽ ഭൂഗന്ധം നിർഗ്ഗന്ധമാം 468
പൂത്തിര സത്തിനും സന്തതം ഭവിച്ചീടും
പൂർണ്ണത വരികില്ലമറ്റെപ്പൂമുണ്ടായ്‌വരാ 469
ഇച്ഛിക്കു മിച്ഛാപോലെ ഭവിക്കും സദാകാലം
ഇശ്ചെക്കമതിയാകുമിഷ്ടക്കേടുണ്ടാകാതെ 470
തേനിന്റെ മാധുര്യ്യവും പഞ്ചസാരയും പാലും
എന്നതിന്നല്പരസമുപരി ലോകത്തിലെ 471
രസസാധനങ്ങളോടൊട്ടുമേതൊക്കുന്നില്ല
അസാരരസം ഭൌമ്യമെന്നറിയുക 472
എന്നാൽ ക്ഷുല്പിപാസാദി പോക്കുവാനവിടത്തിൽ-
ഇതെന്തു സംശയിച്ചു ചിന്തയിൽ നിനയ്ക്കേണ്ട 473
ക്ഷുത്തൃസാദ്യനാഗതരാജ്യമിതെന്തു ന്യൂനം-
പ്രീതിയെ വരുത്തുവാൻ ഭക്ഷണമെന്തു കേൾപ്പു 474
ക്ഷുത്തും ദാഹവും തത്ര ഭവ്യമില്ലെന്ന സിദ്ധം-
സ്പർശത്തിന്നിഷ്ടത്തിന്നു മോക്ഷത്തിലൂനമില്ല 475
ആശവിഷയമൊക്കെ ലഭിക്കുമനാരതം-
ഗതരുക്ക്ഷയ ജ്വരരോഗാദിനാമംപോലും 476
ആ ദിക്കിൽ കേൾപ്പാനില്ല ഭൈഷജ്യങ്ങളുമില്ല-
ശരീരഭാരമില്ല ആലസ്യങ്ങളുമില്ല 477
വരശീതളങ്ങളാൽ സ്വൈരക്കേടുമില്ല-
വയസ്സിൻ വിശേഷങ്ങൾ വൽകൃക്ഷയങ്ങളും 478

ആയുരാദ്യവിവേക മജ്ഞാനഭാവങ്ങളും-
അഹമ്മതിയുമില്ല വികാരങ്ങളുമില്ല 479
സഹസ്രയുഗം കഴിഞ്ഞീടിലും മോക്ഷസൌഖ്യം-
ഒടുങ്ങീടുകയില്ല ശേഷിക്കും മുഴുവനും 480
ഒടുക്കമെററമൂലം ഭവിക്കും നിരന്തരം-
അനന്തമിളു വാക്കിന്നപരിച്ഛേദ്യമിത 481
ചിന്തിതവ്യത്തില്പരം മഹത്വമുള്ളതിലും-
എങ്കിലൊ ജാതിപുഷ്പം നിയതം നിറെഞ്ഞുള്ള 482
സന്തതഫലികളായ് യാപനഹീനങ്ങളായ്
നാനാരേഖകളായിട്ടവന്ധ്യവൃക്ഷങ്ങളെ 483
സുമുക്തപ്രവാളങ്ങളാം ചമെഞ്ഞംബുധിതീരെ-
അമൃതമൊലിക്കുന്ന നിർമ്മലനദികളെ 484
സ്വർണ്ണരൂപങ്ങളോടു പൊരുളു ജയിക്കുന്ന-
സുരഭിയുക്തങ്ങളാം വരപുഷ്പങ്ങളുടെ 485
ഉത്തമവിശേഷത്താൽ ശോഭിതോദ്യാനങ്ങളെ-
രത്നസാധനംകൊണ്ടു നിർമ്മിതപുരങ്ങളെ- 486
നിത്യകാമങ്ങളാകുമലയാലങ്ങളെ-
രാത്ര്യന്ധകാരം വിനാ ശോഭിതോദ്യാനങ്ങളെ- 487
ആലസ്യം വരാതെ കണ്ടനന്ത സുഖങ്ങളെ.
സുലസദ്ഭാവശ്രേഷ്ഠന്മാരോടും ഗുണപൂർണ്ണം 488
നിർമ്മല ജനത്തോടും നിശ്ചല സഖ്യങ്ങളെ
ദുരിതഭയംവിനാ നിത്യമാമനുകൂലം 489
സർവ്വശാസ്ത്രജ്ഞാനവുമജ്ഞാനവിനാശവും
ചിന്തിച്ചു നിരൂപിച്ചു മുഖ്യമെന്നുറെക്കിലും 490
ജ്ഞാതവുള്ളതില്പരം മോക്ഷമെന്നറികെടൊ
കാന്തിയുള്ളതില്പരം ശ്രേഷ്ഠമെന്നുറെക്കണം 491
ഇതെല്ലാം ശ്രുതമല്ലൊ ഇതു ചിന്തിതമല്ലൊ
ചിന്തിതവ്യത്തില്പരം മോക്ഷഭാഗ്യങ്ങളുണ്ടു 492
കണ്ടസാക്ഷികളുണ്ടു നിവൃന്മാർ മാർപൌലോസും
കണ്ടറിയാം പരലോകകൌശലമെന്നാലതു 493

ചൊല്ലുവാനൊപ്പിപ്പാനും കൂടുന്നവസ്തുവല്ല
തുല്യമിതിനോടൊന്നും മാനുഷാ ചക്ഷുസ്സിന്നു 494
പ്രത്യക്ഷമായിട്ടില്ലശ്രോത്രവും കേട്ടിട്ടില്ല
മർത്ത്യന്മാരായുള്ളോർക്കാകാംക്ഷയായിട്ടില്ല 495
ഗുരുണാവക്തുമേവം ദേവസഖികളുടെ
പരിപൂർണ്ണഭാഗ്യത്തെ നിർണ്ണയിക്കുന്നു നൂനം 496
ചിന്തിതദൃഷ്ടശ്രുതസുഖങ്ങൾ കൂടുന്നേരം
മംഗലാസമൂഹമിതാശ്ചര്യമെന്നാകിലും 497
എന്നാലും പരലോകമാഗലം പറയുമ്പോൾ
മനീഷാഗതാല്പരം ശ്രേഷ്ഠമെന്നുറക്കേണ്ടു 498
തോന്നിയതെല്ലാം ഭൌമ്യമസാരമാപട്ടിരും
അന്തനസംപല്ലോകസാദൃശ്യത്തിന്നുപോര 499
എന്നിവ ധ്യാനിച്ചു ഞാൻ സുഖിച്ചു കണ്ടനേരം
മനസാഭ്രമി സ്ഥലമാച്ചേൻ ഭൌമ്യസുഖം 500
എന്നാലും മമ പാപമാത്മാവു ശരീരത്തിൽ
രഞ്ജിച്ച പ്രകാരങ്ങൾ നിരൂപിക്കുന്നേരം 501
അകന്നു സുഖം മമ സങ്കടം വർദ്ധിക്കുന്നു
ശോകിക്കുന്നെന്നാകിലും ബന്ധനമൊഴിപ്പതി- 502
ന്നുപായമില്ല ദുഃഖമൊഴിപ്പാൻ വഴിയില്ല
പ്രാപ്തമെന്നുറച്ചതും പ്രാപ്യമെന്നറിഞ്ഞു ഞാൻ 503
സ്പൃഹയും വർദ്ധിക്കുന്നു താപവുമതിനാലെ
ദാഹത്തെത്തണുപ്പിപ്പാൻ ശീതളമൊന്നെയുള്ളൂ 504
മോക്ഷാർത്ഥമില്ലായ്കിലുമാർത്തിമോക്ഷത്തിൽക്കൂടും
മോക്ഷാർത്ഥമതുമാകും മോക്ഷദീപമായുള്ള 505
പ്രകാശമുദിപ്പോളം വിശ്വാസ രശ്മികണ്ട-
ലോകേശ കല്പനകളനുവർത്തിക്കസദാ 506
മംഗലപ്രദദേവ നിൻ ഗുണവിഷയത്തെ
സന്തതം സവമനോവശത്താൽ സ്നേഹിക്കുക 507

സുന്ദരരൂപം കണ്ടാൽ സൌന്ദൎയ്യസമുദ്രത്തിൽ
നിന്നൊരുതുള്ളിയഌ സൌന്ദൎയ്യകാരണത്തെ 508
ചിന്തിച്ചതിനെപ്രതി പ്രിയത്തെ ധരിക്കുക
എന്നിവചെയ്തീടുമ്പോൾ മാനസംതെളിഞ്ഞീടും 509
ഭരിശ്ചകലന്നൊരു കന്മഷം തോന്നുന്നേരം
സാരരാനത്തെക്കാൾ പരലോകേശ്വഗ്രഹിക്കുക 510
ക്ഷോണിയിലുള്ള ദുഃഖം കുറഞ്ഞുപോവാനൊരു
ക്ഷണത്തിലിതൊക്കയും കഴിയുമെന്നു മമ 511
ചേതസി സ്ഥാപിച്ചുഞാൻ തൽക്ഷമമല്ലണംകൊണ്ടു
ഉത്തരകാലെ കഴിയാത്തത്ഥം വരുത്തുവാൻ 512
ക്ഷമക്കുത്തരമായ സതതാനന്ദദിഷ്ടം
മൈതിയുറെക്കുമ്പോൾ ശീതളമുണ്ടായ്‌വരും 513
ആയുസ്സിന്നല്പകാലമെപ്പോഴും കഴിയുന്നു
വായുവേഗത്തേക്കാളും നക്ഷത്രവേഗദമരും 514
ആയതില്പരം തചരകാലത്തിന്നെന്നു സിദ്ധം
സുവേഗം കാലത്താലുമാത്മാവു കഴിഞ്ഞീടും 515
ജീവിതകാലാന്തത്തിൽ സകല കരുണാബ്ധേ!
അസമദയംകൊണ്ടു ശ്രേയസാം ശുഭസ്ഥലെ 516
വസിപ്പാൻ ഭാഗ്യം മമ ഭവിപ്പിച്ചീടണമെ
മോക്ഷലോകാന്തഃ ചതുരന്ത്യങ്ങൾ ധ്യാനഗാനം 517
സൂക്ഷ്മമായുരചെയ്യേൻ സാക്ഷിയിൽ കണ്ടപോലെ
ഭൂലോകമനുഷ്യരെ നിത്യവും സ്മരിക്കഹൊ 518
കാലത്തെ കരുതുകിലാമസ്യകാലെ സുഖം
വന്നീടും നരവൃന്ദം ചതുരന്ത്യവും സദാ 519
ചിന്തിക്കിൽ പാപം വിനാശമാക്ഷത്തെ പ്രാപിച്ചീടും.

എല്ലാ ലോകങ്ങളുടേയും നാഥനും, ഭാഗ്യങ്ങളുടെ കാരണവും, സർവ്വശ്രുതങ്ങളുടെ ഇരിപ്പിടവും, നിത്യനും, ഏകനും, ഉപമയില്ലാത്തവനും, മുഖ്യനും, നാശരഹിതനും, വരംകൊടുക്കുന്നവനും, മരണമില്ലാത്തവനും, സ്തുതിക്കപ്പെടാൻ യോഗ്യനും, സകല ഗുണങ്ങൾ നിറഞ്ഞവനും ആയ ദൈവത്തെ സാഷ്ടാംഗമായി നമസ്ക്കരിച്ചിട്ട്, ആ സർവ്വേശ്വരന്റെ ദാനങ്ങളിൽ മുഖ്യവും, ഗുണപ്രധാനവും, നിത്യവുമായ മംഗലത്തെ മോക്ഷത്തെക്കുറിച്ച് ഞാൻ പറയുന്നു. 1,3

ഈ ഭൂമിയിൽ മനുഷ്യവർഗ്ഗം ഓരോരോ കാലങ്ങളിൽ വളരെ ദുഃഖമനുഭവിച്ച് ജനിക്കുകയും മരിക്കുകയും ചെയ്യുന്നതു് ഇല്ലാതെയാക്കിത്തീർക്കാൻ, ദുഃഖം മാററിത്തീർക്കാൻ എന്തുകഴിവാണുള്ളതു്? ഭാരിച്ച സങ്കടം ഒഴിവാക്കാൻ എന്താണു വഴി? 4,5

മനുഷ്യന്റെ ശീലം കണ്ടാൽ ഇളക്കമില്ലാത്ത ശീലങ്ങളിൽ ഉള്ള ആഗ്രഹം മനസ്സിൽ ചെയ്യുന്നതു ലഭിക്കാൻ ശ്രമിക്കുന്നതാതിരുതോന്നും 6

ലോകത്തിലെ കാര്യങ്ങൾ ചിന്തിച്ചാൽ അനർത്ഥങ്ങളല്ലാതെ ഒന്നും കാണാനില്ല. സുഖം കിട്ടുന്നുമില്ല. 7

ജനനാരംഭം മുതൽ ഉണ്ടാകുന്ന കണ്ണുനീർ ഈ സങ്കടത്തിനു സാക്ഷ്യം വഹിക്കുന്നു. ജീവിതത്തിൽ പലതരം ദുഃഖങ്ങളും പ്രത്യക്ഷസിദ്ധങ്ങളാണല്ലൊ. 8

ജീവാവസാനത്തിൽ മരണദുഃഖം ഏററവും ഭയങ്കരമായിട്ടുള്ളതാണ്. ഇതു ചിന്തിക്കുമ്പോൾ ജീവിതകാലം മുഴുവനും ദുഃഖിക്കാനുള്ള കാലമാണെന്നു പറയേണ്ടതായിട്ടുള്ളു. മനുഷ്യരുടെ ക്ലേശങ്ങൾ ആഗ്രഹം നിറവേററാനുള്ളവയാണ്. 9, 10

ആഗ്രഹിച്ചതു ലഭിച്ചാലും ആനുകൂല്യം കിട്ടാൻ പോകുന്നില്ല. സമ്പത്തിലുള്ള ആശകൊണ്ടു് പലരും വലയുന്നു. 11

കൈവന്ന പദാർത്ഥങ്ങളാലും അത്യാഗ്രഹപൂർത്തി വരികയില്ല. മോഹമാകുന്ന തീയ്യ് കത്തിക്കാളുമ്പോൾ അതു് കെടുത്താൻ ക്ലേശിച്ചു ചെയ്യുന്ന പ്രയത്നം അതിനെ വർദ്ധിപ്പിക്കുകയേ ഉള്ളൂ. അതിന്റെ ആശ്രയസ്ഥാനം ദഹിക്കുന്നതുവരേക്കും അതു ബലപ്പെട്ടുതന്നെയിരിക്കും 12, 13

ഉള്ളിൽ അഭിമാനം വിചാരിച്ച് വല്ലാതെ ആഗ്രഹിക്കുന്നു എന്നുവന്നാൽ അതുകാരണം വളരെ ദുഃഖം വന്നുകൂടും 14

ഇവ നിശ്ചയമെന്നു് ഹൃദയത്തിലുറച്ചു് നീ മൂന്നു കാര്യങ്ങൾ
കൊണ്ടും സൌഖ്യമില്ലെന്നു് മനസ്സിലാക്കണം 15
ധനം, മാനം, കാമം എന്നിവകൊണ്ടുണ്ടാകുന്ന ദുഃഖങ്ങൾക്കവസാന
മില്ല. എന്നാലും [illegible]ത്തെക്കുറിച്ചു അഭിലാഷം തോന്നുന്നു 16
കിട്ടാൻ വയ്യാത്ത ഗുണത്തിന്നു വേണ്ടിയുള്ള കാരണം കൂടാതെ ദാഹ
മുണ്ടല്ലോ അതു് എല്ലാ മനുഷ്യരും പൂർണ്ണമായി സമ്മതിക്കുന്ന
ന്നൊണു്. 17
അസത്യമെന്നു വരില്ല. നേരെന്നുതന്നെ വരും മനുഷ്യക്കു ആഗ്രഹമാ
കുന്ന ഗുണം ദോഷരഹിതമാകണം 18
തിന്മയില്ലാത്തതെന്നേ വരൂ. ദോഷമായിരിക്കയില്ല. മനുഷ്യവർഗ്ഗ
ത്തിന്നു പൊതുവെ ഗുണത്തിൽ ദാഹം ആഗ്രഹം ഉണ്ടു് 19
കിട്ടാൻ തക്കതല്ലാത്ത ഗുണത്തിന്നു് ആഗ്രഹമില്ലെന്നു വന്നു. എങ്കി
ലും എല്ലാ മനുഷ്യരും അതു തീക്കാൻ ശ്രമിക്കുന്നുണ്ടു് 20
അഖിലലോകത്തിലും ആഗ്രഹമെല്ലാം നിറവേററിയവർ ആരുമില്ല.
തീയ്യിന്നു തണുപ്പുമില്ല. വെപ്പിന്നു മധുരവുമില്ലല്ലോ. 21
കല്ലിന്നു മർദവവും ഇരുട്ടിന്നു ശോഭയുമില്ല. ചളിക്കു വിലയില്ല. പാറ
ക്കു പൂവുമില്ല ഇരുമ്പിന്നു രശ്മിയും രാത്രിക്കു (ഇരുട്ടിന്നു) സൂര്യനുമില്ല.
ദോഷത്തിന്നു ഗുണവും ഭൂമിക്കു ഭാഗ്യപരിപൂർണ്ണതയും ഇല്ലെന്നു
കണ്ടപോലെ നിശ്ചയിച്ചുറയ്ക്കണം. മംഗളത്തികവും ഉപരിലോക
ത്തിൽ മാത്രമേയുണ്ടാവുകയുള്ളൂ. 22, 23, 24
ഭാഗ്യപരിപൂർണ്ണം കല്യാണപരിപൂർണ്ണം എന്നീ പദങ്ങൾക്കു്
പരിപൂർണ്ണത എന്നർത്ഥം പറയണം. ഭാഗ്യത്തികവ്, മംഗലത്തി
കവ് എന്നർത്ഥം 25
രസിക്കാൻ യോഗ്യതയുള്ള ഭാഗ്യംകൊണ്ടെപരിപൂർണ്ണത കൈവരു
ആഗ്രഹങ്ങൾക്കു യോഗ്യമായ ഇരിപ്പിടം ആ ലോകം മാത്രമാകുന്നു.
അല്ലയോ വഴിപോക്കനായ മനുഷ്യാ, നീ ദുഃഖത്താൽ നിറഞ്ഞ മ
ന്ദിരയാണു് ഭൂമിയെന്നു് അറിവിന്റെ വെളിച്ചംകൊണ്ടു് വേഗ
ത്തിൽ നിശ്ചയിച്ചു്, ഇന്ദ്രിയങ്ങളുടെ നിസ്സാര ഗുണങ്ങളെ- നി
സ്സാരമായ ഇന്ദ്രിയസുഖത്തെ അറപ്പോടുകൂടി ഉപേക്ഷിക്കുക. 26
ആകുലം എന്ന പദത്തിന്നു് ആകുലത എന്ന പദത്തിന്റെ അർത്ഥം
പറയണം. 'അസാരം ഫൽഗു' എന്നു അമരകോശം. 27

ഭൂമിയോടുള്ള ബന്ധം വിട്ടുപോകുമെന്ന് വിചാരിച്ച് അതിനോടു കൂടുതൽ ചേരാതെ, ശ്രേഷ്ഠമായ പരലോകത്തെ ബുദ്ധിയുടെ കണ്ണുകൊണ്ട് നോക്കി ധ്യാനിച്ച് ശ്രദ്ധിക്കണം. ഈ ഭൂമിയിലെ സമ്പത്തുകൾ അറച്ച മനസ്സോടുകൂടി ഗ്രഹിക്കണം. ലൌകികസമ്പത്തുകൾ നശ്വരങ്ങളാണെന്ന് മനസ്സിലാക്കണമെന്ന് താല്പര്യം 28

ഭൌമ്യം പാരലോക്യം എന്നീ പദങ്ങൾ ക്ലിഷ്ടാൎത്ഥകങ്ങളാണ്. ഭൌമ്യം ഭൂമിയെ സംബന്ധിച്ചതു്. പാരലോക്യം പരലോകസംബന്ധി എന്നൎത്ഥത്തെ സൂചിപ്പിക്കുന്നതാണോ? പരലോകം എന്ന അൎത്ഥമേ ഉദ്ദേശിച്ചിട്ടുള്ളു. 29

ഭൂലോകത്തിൽ സുഖമില്ല. ഇവിടെ താമസിച്ചതു മതി. നമുക്കു ഇവിടെനിന്ന് പോകാം, മോക്ഷത്തെക്കുറിച്ച് ശരണമാക്കി എന്നു താല്പൎയ്യം 30

ആ ലോകഭാഗ്യങ്ങൾ വേണം, അവിടെത്തന്നെ താമസിക്കണം. ആപൽക്കരമായ ശരീരഭാരത്തിൽനിന്ന് ഒഴിഞ്ഞു മാറാൻ കഴിയുമോ? 31

മേല്പോട്ടു പൊങ്ങിപ്പോകുവാൻ എന്തുപായമാണ് നല്ലതായിട്ടുള്ളതു്. എനിക്കു പക്ഷികളുടെ ചിറകു് തരാൻ ആരെങ്കിലും ഉണ്ടോ? 32

എന്നാൽ ഞാൻ വേഗം പറന്ന് അനുകൂലമായ സ്ഥലത്തെ പ്രാപിക്കുന്നുണ്ടു്. യഥാകാലം ലാലസയുടെ ചിറകുവഴി ഞാൻ പൊങ്ങിപ്പോകുന്നുണ്ടു് 33

മേല്പോട്ടുപൊങ്ങുംതോറും ഞാൻ പുതിയ വസ്തുക്കളെ കാണുന്നു. ഭൂലോകം ചുരുങ്ങിയിട്ടും ഗ്രഹങ്ങളും നക്ഷത്രങ്ങളും വലുതായിട്ടും കാണപ്പെടുന്നു. ഭൂമി അകലുകയും നക്ഷത്രാദികൾ അടുക്കുകയും ആണല്ലോ ചെയ്യുന്നതു്. ആലോചിച്ചാൽ ഇതു് ആശ്ചര്യകരമാണ്. കണ്ണിനു നിസ്സാരമായി കാണാൻ കഴിയുന്ന മേഘങ്ങൾ ആവിയും തണുപ്പുംകൊണ്ടു് കൂടുന്ന നേരത്തു് അതു് കനക്കുകയും പിന്നീടു് മഴയായി ഭൂമിയിൽ പെയ്യുകയും ചെയ്യുന്നു 34, 35, 36

മേഘങ്ങൾ തമ്മിൽക്കൂട്ടിമുട്ടുമ്പോൾ മുഴക്കം. ഇടിമുഴക്കമുണ്ടാകുന്നു. തീ കത്തും വിധമുള്ള മിന്നൽ മിന്നുന്നു. ഇടിയും വെട്ടുന്നു. 37

സൂൎയ്യരശ്മികൾ കട്ടിയുള്ള മേഘത്തിൽ കൊണ്ടാൽ വട്ടത്തിൽ കാണുന്നതുമൂലം അതു് വില്ലാണെന്നു തോന്നും, കവി ഇവിടെ മഴവില്ലിനെയാണ് സൂചിപ്പിക്കുന്നതു് 38

കാഴ്ചയുടെ സ്ഥാനഭേദമാണ് ഇങ്ങനെ വരുത്തുന്നതു്. അല്ലെങ്കിൽ വട്ടം തന്നെ കാണുന്നതിന്നു് എന്താവകാശം 39

ആ കാഴ്ച സൂര്യന്റെ പ്രതിഛായയായതുകൊണ്ട് കിഴക്കെ ദിക്കിലും പടിഞ്ഞാറെ ദിക്കിലും മാത്രമെ ഇതു കാണുകയുള്ളു. മഴവില്ലിന്റെ ദർശനം അങ്ങനെയാണല്ലൊ 40

ആ ഗ്രഹങ്ങൾ ദൂരെ നില്ക്കുന്ന ഗ്രഹങ്ങൾ അടുക്കുമ്പോൾ ഭൂമിയെ നോക്കിയാൽ ആദ്യം അല്പവൃത്തമായും പിന്നീട് മൺതരിക്കു തുല്യമായും തോന്നും, അതിന്നു ഏഴായിരത്തൊന്തൂറു് കാതം ദൂരമുണ്ടു് എന്നു തോന്നാൻ പ്രയാസമാണ് 41,42

അങ്ങനെയാണെന്നു ശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്ന ഒടുക്കം ഭൂമി കാണാൻ വയ്യാത്തതായിത്തീരുമെന്നും മനസ്സിലാക്കണം 43

കണ്ണു മേല്പോട്ടുപൊക്കിനോക്കുമ്പോൾ, ആശ്ചര്യം തന്നെ, ഭൂമിയിൽ നിന്നു് ചന്ദ്രന്റെ തട്ടിൽ എത്തുവാൻ നാല്പതിനായിരം കാതം ദൂരമുണ്ടത്രെ, ചന്ദ്രന്റെ രൂപം എത്രയും ആശ്ചര്യകരംതന്നെ. 44,45

പരിശുദ്ധമായ വെള്ളിവട്ടംപോലെയുള്ള സൂര്യപ്രതിബിംബമായ ചന്ദ്രബിംബം ഒന്തൊറി ത്തൊണ്ണൂറിമൂന്നു കാതം വലിപ്പമുള്ളതാണു് ആദിത്യപ്രതിബിംബം എന്നുകൊണ്ടു് സൂര്യന്റെ രശ്മി തട്ടി പ്രകാശിക്കുന്നതു എന്നർത്ഥം കിട്ടുന്നു. 46

പിന്നെ അതിൽ നിന്നു് വെള്ളിയെന്ന ഗ്രഹത്തിന്റെ സ്ഥാനത്തു് എത്തുവാൻ ഇരുപത്തിനാലായിരം കാതം ദൂരമുണ്ടു്. വെള്ളിയുടെ ഇരുന്തൂററുപത്തഞ്ചു കാതമാണു്. ബുധനു് നൂറായിരം കാതം പൊക്കമുണ്ടു്. 47,48

അവിടെനിന്നു സൂര്യന്റെ തട്ടിൽ പോകുവാൻ കോടി കാതം ദൂരമുണ്ടു്. ആ സൌവർണ്ണരൂപമായ വൃത്താന്തത്തിനു് ഒരു കോടി രണ്ടുനൂറായിരം കാതം വലിപ്പമുണ്ടു്. ചൊവ്വക്കു് അതിനേക്കാൾ നൂറായിരം പൊക്കമേറും. 49,50

ആ ഗ്രഹത്തിന്റെ വലിപ്പം ഭൂമിയോടു തുല്യമെന്നാണു് ചില ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. ഭൂമിയിൽനിന്നു് എട്ടുകോടി കാതം ദൂരത്തിലാണു് വ്യാഴമെന്ന ഗ്രഹം സ്ഥിതിചെയ്യുന്നതു്. ഭൂമിയുടെ വലിപ്പം തൊണ്ണൂറാമ്മടങ്ങുണ്ടു വ്യാഴത്തിനു് 51,52

ശനിക്കും പൊക്കമേറും, ആറു കോടി കാതം ഭൂമിയുടെ മഹത്വം തൊണ്ണൂറൊന്നാണെന്നു് മനസ്സിലാക്കണം 53

നിർമ്മലങ്ങളായ ഗ്രഹങ്ങളെ സൂക്ഷിച്ചുനോക്കിയാൽ തൃപ്തിവരില്ല
വളരെ ശോഭയും ഗുണവും മനോഹാരിതയും ഉള്ള വസ്തുവാകുന്നു. 54
വെള്ളി, പൊന്ന്, വൈരം, മാണിക്യക്കല്ല്, മനോഹരമായ പീതമ
ണി (പുഷ്യരാഗം) മററു പ്രകാശമുള്ള കല്ലുകൾ എന്നിവയെല്ലാം
ഗ്രഹശോഭയോട് ഒക്കുകയില്ല എന്നു സാരം. 55

ബുദ്ധിഗതിക്കുപോലും ആ വേഗതയിൽ എത്തിച്ചേരാൻ കഴിയുമൊ?
ഒരു നാഴികകൊണ്ട് തൊണ്ണൂറായിരം കാതം ഓടും. സൂര്യൻ അ
യ്യായിരവും, ചന്ദ്രൻ നാലായിരവും കാതം പൊകും. മുകളിൽ
ഉള്ള നക്ഷത്രങ്ങൾക്ക് ഓട്ടത്തിൽ വേഗത കൂടും 56,57
രണ്ടു കോടി കാതം ഒരു ക്ഷണംകൊണ്ടു പോകുന്നതാണ്. അവ
യുടെ എണ്ണം പറഞ്ഞവസാനിപ്പിക്കുവാൻ വിഷമമാണ് 58
കണ്ണുകൊണ്ടു കാണാവുന്നവ തന്നെ ആയിരത്തിരുന്നൂററി നാല്പ
ത്തിരണ്ട് ഉണ്ടെന്ന് നിശ്ചയിക്കപ്പെട്ടിരിക്കുന്നു. നക്ഷത്രങ്ങൾ ആറു
വിധത്തിലുണ്ട്. 59

ഒന്നാമത്തെ വകുപ്പിൽ പതിനഞ്ചെണ്ണമുണ്ട്. അതിൽ ഒന്നാമത്തെ
തിന്ന് വൃത്തമാനവും കൾക്കാ എണ്ണൂറായിരം കാതമുണ്ട് 60
അതു പിന്നെയും ഇരുപത്തയ്യായിരം വീതം കാതം ഏറും, രണ്ടാമ
ത്തെവിഭാഗത്തിൽ നക്ഷത്രങ്ങൾ നാല്പത്തഞ്ചുണ്ട് 61
അറുന്നൂറെറാഴുപത്തയ്യായിരം കാതമാണ് അതിന്റെ വൃത്തം എന്ന്
ശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്നു 62
പിന്നെ ഇരുന്നൂററെട്ടു നക്ഷത്രങ്ങളുണ്ട്. അങ്ങനെ തോന്നുന്നില്ലെ
ങ്കിലും-കാണുന്നില്ലെങ്കിലും ഓരോന്നിന്റെയും വലിപ്പം അഞ്ഞൂറാ
യിരത്തി നാല്പതിനായിരം കാതമുണ്ട്. നാലാമത്തെ വിഭാഗത്തി
ലാകട്ടെ നാന്നൂററെഴുപത്തുനാലെണ്ണമാകുന്നു 63, 64

അതിന്റെ വൃത്തം നാന്നൂറായിരത്തി അയ്യായിരം കാതമുണ്ട്.
പിന്നെ അതിൽ കുറഞ്ഞ മഹത്വം അഞ്ചാംവിഭാഗത്തിൽ പെട്ട
നക്ഷത്രങ്ങൾക്കുണ്ട് എന്നു പറയപ്പെടുന്നു. ഭൂമിയുടെ വട്ടം മുപ്പ
ത്തെട്ട് കൂടിയതാണ് ശേഷം നക്ഷത്രങ്ങൾക്ക് ആ വട്ടം പതിനെട്ടു
കൂടിയതുണ്ടത്രെ 65, 66, 67

ഇവയെ സൂക്ഷിച്ചു നോക്കുമ്പോൾ ഒരിക്കലും പരിപൂർണ്ണത വരിക
യില്ല. സമ്പൂർണ്ണം എന്ന പദം സമ്പൂർണ്ണത എന്ന അർത്ഥത്തിൽ പ്രയോ

ഗിച്ചിരിക്കുന്നു. ആദർശത്താൽ ഭൂമിയിലെ ഇരുട്ട് വജ്ഞ്യമെന്നു തോന്നും. നക്ഷത്രങ്ങളുടെ മനോഹരമായ പ്രകാശത്താൽ പരലോകം നല്ലതാണെന്നു ഉറയ്ക്കാം. മനോഹരം, മനോഹാരിത, മനോഹരമായ പ്രകാശം. 68,69

സ്വർഗ്ഗലോകം കണ്ണുകൾക്കു വിഷയമാകുമ്പോൾ, നക്ഷത്രങ്ങളുടെ ശോഭപ്രകാശമറ്റതുപോലെ മനസ്സിൽ തോന്നും. സംസ്കൃതത്തിലെ ആകാരാന്ത സ്ത്രീലിംഗപദങ്ങൾ മലയാളത്തിൽ അകാരാന്തമായേ ഇന്നു പ്രയോഗിക്കുകയുള്ളു. 70

ഇതൊന്നു മാത്രം മനസ്സിന്റെ വിഷയത്തിന്ന് യോഗ്യതയുള്ളതായിരിക്കുമെന്നു നിശ്ചയം. ആ സുന്ദര നഗരംതന്നെയാണ് ഭാഗ്യത്തിന്റെ ചിഹ്നം ദൈവത്തിന്റെ ഇരിപ്പിടവും ഏതാവദ്ധാരണാർത്ഥകം. 71

വാക്കുകൊണ്ട് വർണ്ണിക്കാൻ വയ്യാത്ത സഭയുടെ സന്തോഷമന്ദിരമേ എപ്പോഴും പൂർണ്ണമായി സുഖിക്കുന്ന ജനങ്ങൾക്ക് ആനന്ദഭവനമേ ഇളക്കമില്ലാത്ത പട്ടണമേ, ദോഷം, മരണം, ഭയം, ദേഹദുഃഖം ഇടങ്ങിയവകളും ദുഷ്ടുകളും കടക്കാൻ വയ്യാത്ത നിത്യസ്ഥാനമേ, ബഹിർഭാഗത്തു പ്രകാശത്തിന്ന് അളവില്ലെന്നു കണ്ടാൽ കൂടുതൽ വിസ്മയങ്ങൾ അന്തർഭാഗത്തു കൂടീട്ടുണ്ട് എന്നു കരുതാം-ഞാൻ ഇപ്പോൾ സുഖസമ്പൂർണ്ണയായ നഗരത്തിന്നടുത്തെത്തി എന്നും ഉള്ളിൽ കടക്കുമ്പോൾ ഉണ്ടാകുന്ന പ്രകാശം ഒന്നും കാണുന്നില്ലല്ലോ. ആ ഗോപുരം ഏറ്റവും ഉറപ്പുള്ളതാണ്. വൈരക്കല്ലുകൾ ഇഷ്ടംപോലെയുണ്ട്. പൂർണ്ണത്തോടു സുഖിക്കുക എന്നതിന്ന് പൂർണ്ണതയോടുകൂടി സുഖിക്കുക എന്നർത്ഥം. 72-76

ആ പട്ടണത്തിൽ എല്ലാവർക്കും അങ്ങനെ കടന്നുകൂടാ. ദ്വാരപാലകന്മാർ സംരക്ഷിക്കുന്നു. സ്വർഗ്ഗലോകത്തിന്റെ കാവൽക്കാരിൽ പ്രമുഖനാണു നീ. 77

ഭക്തനായ എന്നെ സംബന്ധിച്ചേടത്തോളം മനോഗുണം നീ മനസ്സിലാക്കണം. അല്ലയോ ഭൂപാല പ്രധാനി, മരണരഹിതനായ ഭാഗ്യവാനെ, എന്റെ മേൽ ദയ വിചാരിച്ചാലും. ശിഷ്യരിൽ ഞാൻ നിസ്സാരനാകുന്നു. ശിഷ്യന്റെ ആഗ്രഹം നിറവേറാൻ സഹായിക്കണം. 78 80

ഞാൻ സന്തുഷ്ടനായി. ഗുരു എന്റെ പ്രാർത്ഥന കേട്ടു. വൈരക്കല്ലുകൊണ്ടുള്ള നാശരഹിതമായ വാതിൽ മോക്ഷം കാണാൻ വേണ്ടി തുറക്കപ്പെട്ടു. 81

കണ്ണിന്നു വിഷയമായ ഭാഗ്യമായ ആനന്ദസമയമേ, ഇഷ്ടപ്പെട്ട ആശങ്ക കാരണമേ, ആശ്ചര്യകരമായ ദർശനമേ ഈ കണ്ടതു് ഉപമയില്ലാത്തതാകുന്നു. ഇതുപോലെ എങ്ങുമില്ല. ഭൂമിയിലുള്ള ഭാഗ്യത്തെ ഇനി ഭാഗ്യമെന്നു വിളിക്കേണ്ട. സ്വർല്ലോകഭാഗ്യമാണു് മികച്ചതു് എന്നു സാരം. 82,83

അഴുക്കു നിറഞ്ഞ അതിനോടെല്ലാം എനിക്കു് അറപ്പു് തോന്നുന്നു. ഭൂമിയുടെ സാമർത്ഥ്യവും മേന്മയും സമ്പത്തുമൊക്കെ എത്രയോ നിസ്സാരം. 84

ഭൂലോകസുഖമൊക്കെ അന്ധകാരമയമാണു്. ഭൂമിയിലെ സുഖം കുത്സിത ഗുണം കലർന്നതാകുന്നു. സകിം സഖാ' എന്ന ഭാരവിപ്രയോഗം നോക്കുക. ഭൂമിയുടെ സമ്പത്തു് എന്തിനാണു്? നിസ്സാരമാണു് എന്നു് താൽപര്യം. 85

ആ ഗുണം സിദ്ധിച്ചാലും ആശങ്ക പരിപൂർത്തി വരികയില്ല കാൽ പണം ഗുണത്തിന്നു് ഇരുപതു തുലാം ദോഷമുണ്ടു് കുറച്ചു ഗുണമുണ്ടെങ്കിൽ നൂറിരട്ടി ദോഷമുണ്ടാകും എന്നു സാരം 86

സന്തോഷം കുറച്ചേ ഉള്ളൂ. അന്തരം പലവിധത്തിലുമാണു്. പരലോകത്തിലെ-മോക്ഷലോകത്തിലെ സന്തോഷത്തിന്റെ മാധുര്യത്തിന്നു് രസക്കേടുളവാക്കുന്ന ഭാഗ്യദോഷമൊന്നുമില്ല. നമ്മുടെ കാരണവന്മാരായ ആദിമാതാപിതാക്കന്മാരെ നീതിലംഘനത്തിന്റെ ശിക്ഷയായിട്ടു് സന്തോഷസങ്കേതമായ പറുദീസായിൽനിന്നു് ഇറക്കിയിട്ടു് ദൈവാജ്ഞയാൽ ഭൂമിയിൽ താമസിപ്പിച്ചു. തന്നെ സ്നേഹിക്കുന്നവൎക്കു് സൽഗുണത്തിന്റെ സമ്മാനമായി ദൈവം സ്വർഗ്ഗം സൃഷ്ടിച്ചു 87, 88, 89, 90

ശിക്ഷയായി ലഭിക്കുന്ന ഭൂമിയും, സമ്മാനമായിക്കിട്ടുന്ന സ്വർഗ്ഗലോകവും തുല്യമാണൊ? ദുഃഖത്തിന്റെ ഭാഗവും സന്തോഷത്തിന്റെ നഗരവും ഒരുപോലെയാകുമോ? 91

യുദ്ധം നടക്കുന്ന ഭൂമിയും ദോഷരഹിതമായ രാജ്യവും തുല്യമാണൊ? ഭൂലോകവും മോക്ഷലോകവും ഒരേതരത്തിലുള്ളതാണൊ? 92

ഭൂലോകത്തിന്റെ ഗുണം മെച്ചപ്പെട്ടതൊന്നുമല്ല എന്ന കാര്യം നിശ്ചയം. ആ ഗുണം ശത്രുക്കളായ ദുഷ്ടജനങ്ങൾക്കും, ദ്വേഷിക്കത്തക്കവിധത്തിലുള്ള പാപികൾക്കും ദ്വേഷിക്കപ്പെട്ട വിധത്തിൽ നീതിമാനായ സർവ്വേശ്വരൻ കൊടുക്കുന്നു 93, 94

ഇഷ്ടപ്പെട്ടവൎക്കു് നല്ല ഗുണം വരുത്തുവാൻ ഈശ്വരൻ ഉത്തമമായ സ്വർഗ്ഗം സൃഷ്ടിച്ചു

പവിത്രധനനും, എല്ലാററിൻേറയും നാഥനും, എല്ലാ ലോകങ്ങളെയും സംരക്ഷിക്കുന്നവനുമായ ദൈവം അനേകം മംഗളങ്ങളും ഭാഗ്യങ്ങളും എത്ര ചിന്തിച്ചാലും ബുദ്ധിക്ക് അവിഷയമായ വിധത്തിൽ യാതൊരു കറവും കൂടാതെ അതിൽ വാരിക്കൂട്ടി 96, 97

പ്രബലന്മാരിൽ വെച്ച് മുഖ്യനും ശക്തനുമായ ഒരാൾ പരമപുരുഷനായ ഈശ്വരൻെറ മാഹാത്മ്യം പ്രകാശിപ്പിക്കാൻ ആ നഗരത്തെ-മോക്ഷലോകത്തെ സൃഷ്ടിച്ചു. മുഷ്ക്കരൻ എന്ന പദത്തിന്ന് ആരേയും കൂട്ടാക്കാതെ ഉറച്ചു നിൽക്കുന്ന പ്രബലൻ എന്നർത്ഥം പറയണം 98

എല്ലാ ഗുണവാന്മാരിൽവെച്ച് അഗ്രേസരനും അത്യുച്ചനും ആയ അദ്ദേഹം തൻെറ ദോഷലേശം തീണ്ടാത്ത ഗുണത്തെ അവിടെ പ്രകാശിപ്പിക്കുന്നു. കാരുണ്യത്തിൻെറ കടലായ അദ്ദേഹം സ്വന്തം കനിവിനെ ശോഭിപ്പിക്കാൻ ഇഷ്ടഭക്തന്മാൎക്ക് അതു് സമ്മാനസ്ഥലമായി നീക്കി വെച്ചിരിക്കുന്നു 99, 100

എതിരില്ലാത്ത ദയയുടെ അടയാളമായി അതു് കല്പിച്ചുവെച്ചരിക്കുന്നു. എല്ലാ നന്മയും അതിൽ സമ്പൂർണ്ണമായി നിറച്ചു വെച്ചിരിക്കുന്നു. 101

കാര്യകാരണ സ്വരൂപനായ ഈശ്വരൻ സ്വന്തം മഹത്വം കാട്ടാൻ കറവില്ലാത്ത പരലോകം നിൎമ്മിച്ചു. കറ തീൎന്ന എന്നതിന്ന് കറവ് തീൎന്ന എന്നർത്ഥം പറയേണ്ടിയിരിക്കുന്നു. 102

സർവ്വേശ്വര, ഇതെന്തൊന്നാണ് പ്രത്യക്ഷമായിത്തീൎന്നതു്? മനോഹരമായ കാഴ്ച എന്നർത്ഥം. ഇത്തരം ഈശ്വര പ്രതാപത്തെപ്പററി ആർ ചിന്തിച്ചിരിക്കുന്നു? 103

എന്തൊരു പട്ടണം? എന്തൊരു രാജധാനി? വിശേഷപ്പെട്ട രത്നങ്ങൾ കൊണ്ടും വിസ്മയിക്കത്തക്ക ക്രമംകൊണ്ടും, പൊക്കം, നീളം എന്നിവ ഏററവും ശോഭിക്കുന്നു. മതിലിൻെറ ചിത്രം കണ്ടാൽ അതിന്നു് തുല്യമായി മറെറാന്നും ഇല്ല എന്നു് വിചാരിക്കണം 104, 105

മഹത്വമേറുന്നവയും ഏററവും ശോഭിക്കുന്നവയും ആയ വൈരക്കല്ലുകളും ചെമന്ന രത്നക്കല്ലുകളും ചതുരശ്രരൂപത്തിൽ പതിച്ചുവെച്ചതു കൊണ്ടുള്ള മനോഹരമായ കാഴ്ച ഓരോ വാതിൽവരേയും ആകർഷകമാണ് 106,107

പച്ചയും വെള്ളയുമായ നല്ലരത്നങ്ങൾ മതിലിന്മേൽ സവിശേഷം ശോഭിക്കുന്നു. ഇപ്രകാരം ആകെ പന്ത്രണ്ടു് വാതിലുകളുണ്ടു്. അവയിലെല്ലാം ആശ്ചര്യകരമായ ചിത്രപ്പണികളുമുണ്ടു് പ്രാമുഖ്യം ആഗ്രഹിച്ചു് ചിത്രങ്ങൾ പരസ്പരം മത്സരിക്കുകയാണല്ലൊ എന്നു തോന്നും. അസദൃശവും പ്രധാനവുമായതു് ഏതെന്നു് വേർതിരിച്ചു് കാണിക്കാൻ കഴികയില്ല. 108_110

ജനങ്ങൾക്കു കടക്കാൻ പന്ത്രണ്ടു വാതിലുണ്ടു്. മൂന്നെണ്ണം കിഴക്കോട്ടും മൂന്നെണ്ണം തെക്കോട്ടും. 111

പടിഞ്ഞാട്ടും വടക്കോട്ടും മൂമ്മൂന്നു് വാതിലുകളുണ്ടു്. രത്നങ്ങൾകൊണ്ടുണ്ടാക്കപ്പെട്ട അവ നല്ലപോലെ പ്രകാശിക്കുന്നു 112

അവിടെ വാതിൽ ഒരിക്കലും പൂട്ടിയിടാറില്ല. ശത്രുവിനെപേടിയില്ല. അന്യൻ എന്ന നില ആരിലുമില്ല. കള്ളനെ ഭയപ്പെടേണ്ട എന്നു സാരം. ദ്വിട്ടു് പരൻ എന്നീ രണ്ടു പദത്തിന്നും ശത്രു എന്നർത്ഥമുണ്ടു് 'പര' പദത്തിന്നു് അന്യൻ, ശ്രേഷ്ഠൻ ഇത്യാദ്യർത്ഥങ്ങളുമുണ്ടു് 113

അതുകൊണ്ടു വാതിൽ എപ്പോഴും തുറന്നു കിടക്കുന്നു ആ ആശ്ചര്യകരമായ നഗരത്തിന്റെ വാസ്തുാരം അറിയണമെങ്കിൽ പറയാം 114

അതു ചതുരാകൃതിയിലാണു് നാലുഭാഗവും ഒപ്പമാകുന്നു. ഓരോ ഭാഗത്തിന്നും പന്തീരായിരം കാതം നീളമുണ്ടു്. എത്ര അത്ഭുതകരം! ആ നിരുപമമായ ദർശനം ആശ്ചര്യകരങ്ങളായ പലതുംകൊണ്ടു് അതു് മനോഹരമാണു്. 115,116

അല്ലയൊ സൂര്യ, ചന്ദ്ര, നക്ഷത്രങ്ങളെ, നിങ്ങൾ ശോഭയടക്കു പറ്റു് പോക. നിങ്ങൾക്കു നാണമില്ലേ. നിങ്ങളുടെ പ്രകാശത്തെക്കാൾ മികച്ചതാണു് ഇവിടത്തെ പ്രകാശം. ഇരുട്ടുനിറഞ്ഞവിളക്കുകളാണു് നിങ്ങൾ. ശത്രുവായ ഗ്രഹണം വരുമ്പോൾ പ്രഭ കെട്ടുപോകുന്ന ക്രൂരല്ലെ നിങ്ങൾ. ഇവിടത്തെ പ്രകാശരശ്മി കാണുമ്പോൾ അതിന്റെ ചെറിയൊരംശമെ നിങ്ങൾക്കുള്ളു എന്നു നിശ്ചയിക്കാം നിസ്വൻ ദരിദ്രൻ ദാരിദ്ര്യം എന്നു താല്പര്യം 117_119

എന്തൊരു ശുദ്ധിയാണു്. താഴത്തെ നിലം നോക്കു. മുറ്റം സ്വർണ്ണമയവും ശോഭാകരവുമാണു് 120

തെരുവിൽ കോണുകൾ, മറവുകൾ, കുഴ്കൾ എന്നിവയൊന്നും ഇല്ല. എല്ലാം ചൊവ്വുള്ള വരപോലെയാണു്. 'കോണസ്തുസ്യായഃ പം ഇത്രകോടയഃ' എന്ന മരം ആയുധങ്ങളുടെ വായ്ത്തല എന്നാണു് അർത്ഥം. പ്രകൃതത്തിൽ കോണു് എന്നർത്ഥത്തിലാണു് അതുപദപ്രയോഗം എന്നു തോന്നുന്നു 121

ഒരിടത്തുനിന്നു് നോക്കിയാൽ കണ്ണിനു പ്രസാദകരമായ കാഴ്ച അവ സാനമില്ലാതെ ലഭിക്കുന്നു 122

പരിപൂർണ്ണതയുണ്ടെങ്കിലും കാണാൻ തൃപ്തി വരില്ല. ഓരോ ഗൃഹ ത്തിൻേറയും യോജിപ്പു പറഞ്ഞൊപ്പിക്കാൻ വിഷമമാണു് 123

സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടും ഉണ്ടാക്കിയ മോതിരങ്ങളിൽ പതിച്ച ഓരോതരം രത്നങ്ങൾ ഏററവും ശോഭിക്കുന്നുണ്ടല്ലൊ. അതു പോലെ പളുങ്കുകൊണ്ടുള്ള വെള്ളക്കിളിവാതിലുകൾ അളവില്ലാത്ത തും ആശ്ചര്യമുളവാക്കുന്നതുമായ പണിവിശേഷത്താൽ പ്രകാശി ക്കുന്നു. മോതിരത്തിൽ കല്ലുപതിക്കുന്നപോലെ കിളിവാതിലുകളിൽ രത്നങ്ങൾ പതിച്ചിട്ടുണ്ടു് എന്നു് അളവില്ലാത്ത പണിവിശേഷം എന്ന പദംകൊണ്ടു് കിട്ടുന്നു. വിസ്മയവും പളുങ്കുകൊണ്ടും എന്നീ സമുച്ചയം അസുഖകരം 124-125

പവിഴംകൊണ്ടുണ്ടാക്കിയ പടികളും പ്രകാശം ചൊരിയുന്നുണ്ടു്. ഇ പ്രകാരം ആശ്ചര്യകരങ്ങളും പ്രകാശമാനങ്ങളുമാണു് എല്ലാ മന്ദി രങ്ങളും. 126

അവിടെ എല്ലാം അന്തസ്സുള്ളവയാണു്. നിസ്സാരമായിട്ടു് ഒന്നുമില്ല. എന്നാലും മുഖ്യമായ ഒരു മാളിക മദ്ധ്യത്തിലായി കാണാം. സ്ഥാനീ യം എന്ന പദത്തിനു് സ്ഥാനത്തെ സംബന്ധിച്ചതു് എന്നാണു് ശ രിയായ അർത്ഥം. പ്രകൃതത്തിൽ മികച്ചതും എന്ന അർത്ഥം പറ യാം. 127

അതു് അനന്തമായ ദേവാലയം ആണു് എന്നു് തോന്നും. എല്ലാ സാ മർത്ഥ്യവും (മേന്മ) സമ്പത്തും അവിടെ പ്രധാനമാണു്. 128

ഐശ്വര്യത്തിൻെറ നിത്യമായ മൂലം അവിടെയാണു് പറയേണ്ടതു് കൌതുകകരമായ സൌന്ദര്യത്തെപ്പററി ചിന്തിച്ചാൽ അനന്തനി ധി ബുധിയാണു് എന്നു വ്യക്തമാകും. എല്ലാ നിധികളുടെയും (വി ശിഷ്ടവസ്തുക്കളുടെയും) സമുദ്രം അവയെപ്പററിപ്പറയുന്നതു് കടലിലെ വെള്ളത്തുള്ളികൾ എണ്ണുന്നതുപോലെ നിഷ്ഫലമാണു്. അവിടെയുള്ള വരിഷ്ഠവസ്തുക്കൾ അനന്തങ്ങളാണു്. ബുദ്ധിയിൽ അവ അടങ്ങു കയില്ല. 129-131

ഈശ്വരസൃഷ്ടമായ ഗുണസമൂഹത്തിൽ ഒന്നും അതിനോടു തുല്യമല്ല കടലിലെ വെള്ളത്തുള്ളികൾപോലെയാണു് അവ. 132

മണൽത്തരി മലയോടു തുല്യമല്ല. മണൽത്തരിയെവിടെ? മലയെവി ടെ അതുപോലെ മോക്ഷം എല്ലാററിലുംവെച്ചു് മീതെയാണു്, അതു ല്യമാണു്. 133

നട്ടുച്ചക്ക് പ്രകാശിക്കുന്ന ചെങ്കതിരവൻെറ പ്രഭയാൽ നക്ഷത്രങ്ങളുടെ രശ്മി ഇരുണ്ടുപോകുന്നതുപോലെ അതിൻെറ പ്രകാശംകൊണ്ടു്, എല്ലാ വെളിച്ചവും കാന്തി കുറഞ്ഞതായിത്തീരും. അവിടെ ദൃഷ്ടി താഴ്ത്തി ശങ്കയോടും ഏററവും അടക്കത്തോടുംകൂടി ഞാൻ ദൈവത്തെ ആരാധിക്കുന്നു. ദൈവമെ, കാര്യകാരണ സ്വരൂപനും, ഏകനുമായ അവിടുന്നു് എന്നു് വിജയിച്ചാലും 134-136

എല്ലാററിനും ആദികാരണം നീയാകുന്നു. എങ്കിലും ആദികൂടാതെ നിനക്കു് എപ്പോഴും നിലനില്പുമുണ്ടു് 137

ആദിരഹിതനും എല്ലാററിൻേറയും ആദികാരണവുമായിരിക്കുന്ന സ്വയം ഭൂവായ ദൈവമെ, നീ ജയിച്ചാലും, എല്ലാററിൻേറയും അന്തവും നീ തന്നെയാണെങ്കിലും. എല്ലാററിൻേറയും അന്തവും, അന്തമില്ലാത്തവനും, സർവ്വത്തിനും ആദിമൂലഭൂതനും ആയ അവിടുന്നു് ജയിച്ചാലും. നിന്തിരുവടിതന്നെയാണല്ലോ എല്ലാ കാലങ്ങൾക്കും മുമ്പുള്ളതു് 138.139

നിന്തിരുവടി കാലങ്ങൾ ഉണ്ടാകുന്നതിനുമുമ്പുതന്നെ നിൻെറ തിരുമനസ്സുകൊണ്ടു് സമസ്തവസ്തുക്കളും ഉണ്ടായിത്തീർന്നു 140

അതുകൊണ്ടു് എല്ലാററിനും മുമ്പു് അവിടുന്നു് ഉണ്ടായിരിക്കുന്നു. നിൻെറ അരുളപ്പാടാൽ (തിരുവചനത്താൽ) സ്ഥിതി ഉണ്ടായപോലെ നിൻെറ അരുളപ്പാടാൽ തന്നെ നാശവുമുണ്ടായിരിക്കും അനുപമനും സർവ്വശക്തനും സമസ്തകാരണഭൂതനുമായ ദൈവമേ, നീ ജയിച്ചാലും 141-142

സ്ഥലങ്ങൾ ഉണ്ടാകുന്നതിനു മുമ്പു് എല്ലായിടത്തും വ്യാപനശീലനായ നീ എപ്പോഴും വാണിരുന്നു 143

സർവ്വവും അന്നു് ഇല്ലായിരുന്നുവെങ്കിലും നിനക്കു് സ്ഥിതിചെയ്യാൻ സ്ഥലം ആവശ്യമായിരുന്നില്ല. ദൈവസ്വഭാവത്തിൽ നീ എല്ലാടത്തും എപ്പോഴും വ്യാപിച്ചുകൊണ്ടിരുന്നു 144

എല്ലാം ഉണ്ടായപ്പോൾ നിന്നിൽ തന്നെ ഉണ്ടായി. അവസാനമില്ലാത്ത മഹത്വമെ, നീ എല്ലാററിലും വ്യാപിച്ചുനിന്നു 145

ഒരിടത്തും ഒതുങ്ങാത്ത സർവ്വവ്യാപിയായ ജഗദീശ്വര, നീ ജയിച്ചാലും നീ കല്പിച്ച ക്രമംപോലെ ജീവജാലങ്ങളെ സൃഷ്ടിച്ചിട്ടു്, എല്ലാററിനേയും പരിപാലിക്കുന്ന രക്ഷകനായ ദൈവമെ, ജീവിക്കുന്നതിന്നു് പ്രതിദിനം പ്രത്യേകം ഉറപ്പോടെ നീ വാണരുളുന്നു 146-147

ഭൂമിയെ ആകാശമദ്ധ്യത്തിൽ നിർത്തിയിരിക്കുന്നു. അതുപോലെ ആദിത്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ എന്നിവയെയും വിളക്കുകളെപ്പോലെ

ത്തുക്കിനിത്തിയിരിക്കുന്നു. സൂര്യപ്രകാശംകൊണ്ടു് ഭൂമിയിൽ ദിവസം ഉണ്ടാകുന്നു. 148_149

രാവിന്റെ കൂരിരുട്ടിൽ, ചന്ദ്രനേയും, നക്ഷത്രങ്ങളേയും യാതൊരു വിഘ്നവും കൂടാതെ നീ എപ്പോഴും ഉദിപ്പിക്കുന്നു. ചന്ദ്രതാരാദി പ്രകാശംകൊണ്ടു് രാത്രിയിലെ കൂരിരുളകററുന്നു എന്നു സാരം 150

നീ വർഷവും വേനലും യഥാക്രമം കാലാവസ്ഥയനുസരിച്ചു് കൊല്ലംതോറും വരുത്തിക്കൊണ്ടിരിക്കുന്നു. 151

തമ്മിൽ തമ്മിൽ ഭൂതഗണങ്ങളെ ഒന്നിപ്പിച്ചിട്ടു് ഓരോതരം ജന്തുവർഗ്ഗത്തെ തിരിച്ചു നിർമ്മിക്കുന്ന നിന്റെ കഴിവിനെപ്പററി ചിന്തിച്ചാൽ അവസാനമില്ല. നീ ചെയ്യുന്നതിനെ എല്ലാ ഭൂതങ്ങളും ആദരിക്കുന്നു. പാരസ്പര്യം=പരസ്പരത്തിന്റെ ഭാവം. ത്വയാ=നിന്നാൽ. 152_153

മൂന്നു ലോകത്തിന്റെയും അധിപനും, പ്രമുഖനുമായ സർവ്വേശ്വര അവിടുന്നു് വിജയിച്ചാലും. എല്ലാ മംഗലങ്ങളും പരിഗ്രഹിച്ചതുകൊണ്ടും, എല്ലാ മംഗലവും നിന്റെ സ്വരൂപമായതുകൊണ്ടും നീ ശ്രേഷ്ഠനും, സ്വയം പര്യാപ്തനും, ഏകനും, അന്യബന്ധം വേണ്ടാത്തവനും ആകുന്നു. 154_55

നിന്റെ ബുദ്ധി എല്ലാശാസ്ത്രങ്ങൾക്കും കാരണമായിരിക്കുന്നു. നിചയില്ലാത്ത വിജ്ഞാനത്തിന്റെ കടലാണു്. എല്ലാ ജ്ഞാനത്തോടും സമ്മിളിതമാണു്. 156

സത്തായിട്ടുള്ളതും (നിൽക്കുന്നതും, വർത്തമാനം) കഴിഞ്ഞതും (ഭൂതം), ഭവിപ്പതും (വരാൻ പോകുന്നതു്) എല്ലാം നീ അറിയുന്നു. അറിയാത്തതായി ഒന്നുംതന്നെ ഇല്ല. 157

വരാൻ പോകുന്നതും ഭവ്യവും നീ സൂക്ഷ്മമായി അറിയും. ഭവ്യപദത്തിന്നു് മംഗളം എന്നർത്ഥം 'ഭാവുകം ഭവികം ഭവ്യം' എന്നു് അമരം. മരത്തിന്റെ ഇലകളും, കാലിലെ വെള്ളത്തുള്ളികളും, മണൽത്തരികളും മററും നീയറിയാത്തതായിട്ടുണ്ടോ? എല്ലാ അറിവിന്റെയും നിറകുടമേ, 158_159

അങ്ങയുടെ സ്വഭാവസ്വരൂപത്തെ മനസ്സിൽ സങ്കല്പിക്കുവാൻ മനുഷ്യർക്കു കഴിയുമോ? സൃഷ്ടികളുടെ മുഖ്യയോഗ്യതകളും പുഷ്പങ്ങളുടെ സൌന്ദര്യവും, നക്ഷത്രങ്ങളുടെ ശോഭയും നിന്റെ സ്വരൂപത്തോടു സാദൃശ്യപ്പെടുത്തിനോക്കിയാൽ ഇവയെല്ലാം സമുദ്രത്തിലെ വെള്ളത്തുള്ളികൾപോലെയാണെന്നുകാണാം. നിന്നിൽനിന്നു വ്യതി

രിക്തമായ വസ്തുക്കളുടെ അഴകിനെപ്പററി ചിന്തിക്കുമ്പോൾ 160-162

എൻെറ ദൈവത്തിൻെറ രൂപത്തിന്നുമുമ്പിൽ ഇവയെല്ലാം വെറും നിഴലുകൾ. വസ്തു സത്യവും നിഴൽ അസത്യവുമാണല്ലൊ ദൈവരൂപം സത്യവും നിത്യവുമാണ്. മററുള്ളവ അസത്യങ്ങളും അനിത്യങ്ങളുമാകുന്നു അവിടുന്ന് എൻെറ ബുദ്ധിയെ ഹരിക്കുന്നു. (വാക്യാരംഭത്തിൽ മമഎന്നല്ലാതെ മേഎന്നു പ്രയോഗിക്കുക പതിവില്ല 163

എൻെറ മനസ്സിൻെറ സ്നേഹാതിരേകത്തിന്ന് വിഷയമായ നിൻെറ മഹത്വമേറിയ സ്വരൂപത്തിൻെറ നിത്യദർശനം തന്നെ മോക്ഷം തന്നെയാണ്. 164

സ്നേഹത്താൽ നിന്നോടുകൂടിയുള്ള ബന്ധം എല്ലാ ഭാഗ്യങ്ങളിലും വെച്ചു ശ്രേഷ്ഠമാണ്. ആഗ്രഹത്തെ തൃപ്തിപ്പെടുത്തുന്ന സുഖമാണ് ഇതെന്നു പറയാം. 165

ഭൂമിയിലുള്ള ജനങ്ങൾക്കു ആഗ്രഹിച്ചതു കിട്ടിയാലും മനസ്സിൽ സംതൃപ്തിവരികയില്ല. ആഗ്രഹം അവസാനിക്കുകയുമില്ല. 166

മേൽപറഞ്ഞതിൻെറ കാര്യം ഇപ്പോഴെ എനിക്കു മനസ്സിലായുള്ളു. അനന്തമായ ഗുണത്തെയും പ്രധാനമായ ഗുണത്തേയും പാപരഹിതയായ ഗുണത്തേയും കുറിച്ച് മനുഷ്യൻെറ മനസ്സിൽ അവസാനമില്ലാത്ത ആഗ്രഹമംഗലോപമായ ആശയമുണ്ട്. 167,168

ആഗ്രഹത്തിൻെറ വിഷയം അറിയാതെ ഈ ഭൂമിയിലുള്ള ഗുണം ക്ഷുദ്രദാരിദ്ര്യമാണെങ്കിലും. 169

മനുഷ്യർ ദാഹം തീർക്കാൻ സമുദ്രം കുടിക്കും. കടലിലെ സമുദ്രമായ ജലംകൊണ്ടു് അടക്കുവാനുള്ള ദാഹം അല്ല മഴവെള്ളത്തുള്ളി കുടിച്ചാൽ തീരുമോ? നീ മനുഷ്യരെ നിൻെറ പ്രതിനിധിയായി സൃഷ്ടിച്ചു. മനുഷ്യക്ക് അന്തകാരണവും നീ തന്നെയാണ്. നിന്നെക്കൊണ്ടേ ഞങ്ങളുടെ ആഗ്രഹം സഫലമാവുകയുള്ളു. 170-172

ഏകനും മനോഹരമായിരിക്കുന്ന ഈശ്വരാ! നീ ജയിച്ചാലും സുന്ദരിയായ റാക്കേലിനെ കിട്ടാൻ യാക്കോബ് എന്ന ഒരാൾ പതിന്നാലു കൊല്ലക്കാലം ക്ലേശിച്ചു പരവശനായി. ദുഃഖത്തോടുകൂടിയാണെങ്കിലും സസന്തോഷം ദാസ്യവൃത്തിചെയ്തു. 173,174

നശ്വരമായ സൌന്ദര്യത്തെക്കുറിച്ചു് ഇത്ര വളരെ ക്ലേശം അനുഭവിക്കാൻ തയ്യാറാകുമ്പോൾ നാശരഹിതമായ സൌന്ദര്യസാരമേ, 175

അങ്ങയുടെ മനോമോഹനമായ രൂപത്തെക്കാണാൻ എന്തെന്തു ക്ലേശങ്ങൾ അനുഭവിച്ചുകൂടാ. അതിനുവേണ്ടിയുള്ള ക്ലേശം ക്ലേശമല്ല. സുഖ

മാണ് രൂപമജ്ഞുളംപ്രതി വിശേഷണപദം നാമാത്ഥകമായി പല യിടത്തും പ്രയോഗിച്ചതായി കാണാം. 176

എപ്പോഴും നിന്നെപ്പററി ചിന്തിച്ച് ആനന്ദിക്കവാനം സ്നേഹിക്കവാനം ഉണ്ടാകുന്ന ദുഃഖമൊക്കെയും സുഖമെന്നേ പറയേണ്ടതായിട്ടുള്ളു. 177

വിഷമംക്രൂടാതെ നിന്നെ പ്രാപിക്കാനുള്ള മാർഗ്ഗം നിന്റെ ഗുണത്തെപ്പററി ചിന്തിച്ച് നിന്നിൽ രൂഢമൂലമാകുന്ന സ്നേഹവിശേഷമാണെന്ന് നീ തന്നെ അരുളിചെയ്തിട്ടുണ്ടല്ലോ. 178

മംഗലകരമായ വസ്തുക്കളിൽ വെച്ച് സ്നേഹിക്കാൻ യോഗ്യതയുള്ള നിന്റെ ഗുണം ആഗ്രഹിക്കുന്നതിന്ന് താല്പര്യം ഉണ്ടാകാതിരിക്കമോ? 179

നിന്റെ ഗുണങ്ങളിൽ നിന്ന് ലേശമെങ്കിലും ഭൂമിയിലുള്ള ജനങ്ങാംക്ക് കാണിച്ചു കൊടുക്കേണമേ. 180,181

നീ ക്രൂടാതെയുള്ള എന്തു നന്മയും അറയ്ക്കുന്നതാണ്. മനുജന്മാർ നിന്റെ രുചി അറിഞ്ഞില്ല. ഈശ്വരധ്യാനാനന്ദം അനുഭവിച്ചറിഞ്ഞില്ല. എന്നതു് നിന്റെ രൂപപ്രകാശം വേർതിരിച്ചറിയാത്തതുകൊണ്ട് ബോധരഹിതന്മാക്ക് നിന്നെക്കുറിച്ച് നിന്റെ പ്രാപ്തിയെക്കുറിച്ച് മനസ്സിൽ ആശയുമില്ല. 182

അയ്യൊ നിന്റെ ഗുണം അവർ കണ്ടില്ല, അറിഞ്ഞില്ല. പിന്നെ പാത്തിട്ട് എന്തു കാര്യം? ഇല്ല, വരുവാനുള്ള കാലം ആരും കണ്ടിട്ടില്ല 183

വരുംകാലത്തിന്ന് മേന്മ വേണം താനും. മേലിൽ ഉപേക്ഷിക്കേണ്ടുന്ന അത്ഥങ്ങളെ അപേക്ഷിക്കുകയാണ് ചെയ്യുന്നതു് 184

കിട്ടുവാൻ വളരെ വിഷമമായ വസ്തുവിന്ന് വേണ്ടി വളരെയധികം ക്ലേശിക്കുന്നതു് എന്തൊരു മൂഢതയാണ്. സൽഗുണനിധിയായ ദൈവമെ, നിന്റെ ഗുണത്തെക്കുറിച്ചാണ് ബുദ്ധിമുട്ടുന്നതു് എങ്കിൽ ഈശ്വരസേവനത്തിന്നാണ് ശ്രമിക്കുന്നതു് എങ്കിൽ അതുകൊണ്ട് അളവില്ലാത്ത ശ്രേയസ്സ് ലഭിക്കുമായിരുന്നു. നാരായണീയത്തിൽ ദുർല്ലഭ്യംപദപ്രയോഗമുണ്ട്. 185-186

അതു് അനത്ഥമൊന്നും ക്രൂടാതെ എപ്പോഴും നിലനിൽക്കും നിശ്ചയം. മംഗളങ്ങളുടെ കടച്ചായ ദൈവത്തെക്കുറിച്ചും എല്ലാ പ്രയത്നവും ചെയ്യേണ്ടതാണ്. 187

സുന്ദരനും മനോഹരനും സച്ചിദാനന്ദരൂപനുമായ ദൈവമെ, മൂന്നു ലോകത്തിലും നീയൊഴിഞ്ഞു് എന്താണ് ഗുണമായിട്ടുള്ളതു്? സുന്ദര

മനോഹരചാരുപദങ്ങൾ പ്രായേണ ഒരേ അർത്ഥത്തെത്തന്നെ പ്രകാശിപ്പിക്കുന്നതിനാൽ സഹൃദയഹൃദയത്തിന്നു് ഉദ്വേഗം തോന്നുന്നു. 188

നീയല്ലാതെ മനസ്സുഖം വരുത്താൻ വേറെ ആരാണുള്ളതു്? എല്ലാ ഇന്ദ്രിയങ്ങൾക്കും സകല ഭൂതങ്ങൾക്കും സമ്പൂർണ്ണത കൈവരുത്താൻ നിനക്കു മാത്രമേ കഴിയുള്ളു. 189

നിന്നോടു് ഒന്നിക്കുമ്പോൾ എല്ലാ മംഗളങ്ങളും ഉണ്ടായിത്തീരും. ഭൂതം എന്ന പദത്തിന്നു് പഞ്ചഭൂതങ്ങൾ എന്ന ജീവജാലങ്ങൾ എന്നും അർത്ഥമുണ്ടു് 190

നിന്റെ പ്രീതിക്കു് പാത്രമാകുമ്പോൾ, ഹൃദയത്തിൽ ആനന്ദം വഴിഞ്ഞൊഴുകും, അനുഗ്രഹസിദ്ധിയിൽ സംതൃപ്തി കൈവരും. 191

നിന്തിരുവടിയുമായുള്ള പരസ്പരസ്നേഹത്താൽ, സ്വർഗ്ഗവാസികൾക്കു് മനസ്സിൽ സമ്പൂർണ്ണത വന്നു ചേരുന്നു. 192

നിന്തിരുവടിയുമായി യോജിപ്പില്ലായ്കയാൽ, നരകവാസികൾക്കു് അതുതന്നെ നരകമായിത്തീരുന്നു 193

നീ പരിപൂർണ്ണതക്കു് ഏകകാരണമാണു്. ശ്രേയസ്സിന്റെ മഹാസമുദ്രമാണു്. ആശംസിക്കുവാൻ യോഗ്യതയുള്ളവയെല്ലാം ഈ ആദികാരണത്തിൽനിന്നും ഉണ്ടായിട്ടുള്ളവയാണല്ലോ 194

എല്ലാററിന്നും പ്രമുഖ കാരണമേ, മംഗളങ്ങളുടെ നാഥാ, അങ്ങു് വീണ്ടും വീണ്ടും വിജയിച്ചാലും. അരുവായ കൃപയുടെ കടലേ. 195

നിന്റെ കാരുണ്യാതിരേകത്തെപ്പററി ചിന്തിക്കുമ്പോൾ എത്രയും ആശ്ചര്യം തോന്നും. ഈ ലോകത്തിലുള്ള സർവ്വവസ്തുക്കളുടേയും ഈശ്വരനാണു് നീ. 196

അതുകൊണ്ടു് പണിതുണ്ടാക്കിയ എല്ലാ രൂപങ്ങളും ഉരുപ്പടികളും ആശാരിയുടെ എന്നപോലെ ലോകത്തിലെ എല്ലാ സൃഷ്ടികളും നിന്റെ ആകുന്നു. 197

അതുകാരണം, പ്രമാണം പോലെ എല്ലാവരും നിന്തിരുവടിക്കു് പ്രീതി കൈവരാൻ തക്കവണ്ണം നടന്നേ മതിയാവൂ. ഈശ്വരന്നു് പ്രീതി ജനിക്കുന്ന വിധത്തിൽ എല്ലാവരും ജീവിത യാത്ര ചെയ്യണമെന്നു് ചുരുക്കം. 198

ആ കല്പനകൾ എല്ലാം അവിടുത്തെ പാദദാസരായ ഞങ്ങൾ അനുസരിച്ചേ മതിയാവൂ. സമ്മാനമൊന്നും ലഭിച്ചില്ലെന്നു വരാം. 199

എന്നാലും നിന്റെ കരുണയുടെ മഹത്വം കാണിക്കാൻ നന്മ ചെയ്യുവർക്കും കല്പനാകർത്താക്കൾക്കും നീ മോക്ഷം നൽകുന്നു. സൃഷ്ടി പ്രവർത്തന

ത്തിൽ ദാസ്യന്മാക്ക് സർവ്വേശ്വരന്റെ സഖ്യം ലഭിക്കുന്നു. 200,201

അനുഭവിക്കുന്ന ബുദ്ധിമുട്ടിന്നു ലാഭമായ നിത്യ സന്തോഷവും ദാസവൃത്തിക്കു രാജ്യപാലനമഹത്വവും കൃപാ സമുദ്രമായ നീ സവിശേഷമായ ദയയോടെ കൊടുക്കുന്നു. ഈ സമ്മാനത്തിന്റെ ഗുണമാഗ്രഹിക്കാതെ, ചില നിസ്സാരന്മാരായ ഭൃത്യന്മാർ ഈശ്വരനെ പരിത്യജിച്ചു സ്വന്തം ആശകള വിഷയങ്ങളായ പാപങ്ങൾ ചെയ്യുന്നു. 202-204

നിർമ്മലമായ ദയക്കു ഇരിപ്പിടമേ, നിന്റെ ദയ പരിച്ഛേദ്യമാണോ? അല്ല അപരിമിതമാണ്. നീ രക്ഷാശിക്ഷാവിധി കർത്താവായിട്ടു വരം മുമ്പെ പലപ്പോഴും ഗുരുവായിരുന്നു. 205

അപരാധികളൊ പാപികളൊ ചെയ്ത പ്രവൃത്തി അപരാധമോ പാപമൊ ആണെന്നു നീ അവരുടെ മനസ്സിൽ തോന്നിക്കുന്നു. ആ ദുഷ്ടകർമ്മത്തെ അവർ ഉപേക്ഷിക്കുമ്പോൾ നീ പാപത്തെ മറക്കുകയും അപരാധിയേയോ പാപിയേയോ സസന്തോഷം സ്വീകരിക്കുകയും ചെയ്യുന്നു. 206,207

അവസാനമില്ലാത്ത ദയയുടെ ഭവനവും, കരുണാകരനും പുണ്യസ്വരൂപിയും വലിയ കാരുണ്യക്കടലുമായ സർവ്വേശ്വരാ, നീ ജയിച്ചാലും 'ജഘന്യോന്യേധമേപിച' ജഘന്യം പരമമന്യ പാശ്ചാത്യ പശ്ചിമാ എന്ന മരം അധമമല്ലാത്ത വർദ്ധിച്ചു എന്നു കഷ്ടിച്ചർത്ഥം പറയാം. 208

നിന്റെ ദയയോടു തുല്യമായി മറെറാന്നിനെപ്പററി ചിന്തിക്കുമ്പോൾ അങ്ങനെയൊന്നു നിശ്ചയിപ്പാൻ ഇല്ല എന്നുള്ളതു ആശ്ചര്യം തന്നെ ഈശ്വരന്റെ ദയ അതുല്യമാണ് എന്നു സാരം. 209

ഏററവും ചെറുതാണെങ്കിലും ഒരു നല്ല പ്രവൃത്തി-സുകൃതം നിന്റെ സന്നിധിയിൽ മറക്കപ്പെട്ടുപോയി എന്നു ഒരിക്കലും വരില്ല 210

കുറവു കൂടാത്ത നിസ്സാരമായ നല്ല കർമ്മത്തിന്നും സമ്മാനം കല്പിച്ചു കൊടുക്കും. അതുപോലെ നേരെ മറിച്ചു ദോഷകരമായ പ്രവൃത്തി ചെറുതായാലും അതിന്റെ ഉത്തരഫലം ദുഃഖമായിരിക്കും. നിന്റെ ശാപത്തിന്നു യോഗ്യമായ പാപമുണ്ടെങ്കിലോ അനുഗ്രഹിക്കാതെ എപ്പോഴും ശിക്ഷിക്കുകയും ചെയ്യും. ബഹുമാന്യനായ വിധികർത്താവെ, നാഥാ, ഭയങ്കരമായ ആജ്ഞ (ശിക്ഷാരൂപത്തിലുള്ളതു) കൊടുക്കുന്നവനെ, അളവില്ലാത്ത ന്യായത്തിന്റെ സമുദ്രമേ, ദൈവൈക സ്വഭാവത്തിൽ പൂജ്യവും വിശിഷ്ടവുമായ ത്രിത്വമേ നീ വെൽവൂതാക 211-214

നിന്റെ രഹസ്യങ്ങൾ ബുദ്ധിയിലടക്കാവുന്നതല്ല. ബുദ്ധിക്ക് അതീ
തമാണ്. നിന്റെ സ്ഥിതിവിശേഷം വാക്കുകൊണ്ട് പറഞ്ഞറി
യിക്കാൻ വിഷമമാണ്. മഹത്വം വാചാമഗോചരം 215
ദൈവസ്വരൂപം ഒന്നു മാത്രമാണ്. ആ ഏകദൈവസ്വഭാവത്തിൽ
മൂന്നുപേരുണ്ട്. ഏകത്തിൽ ത്രിത്വം എന്നു സാരം 216
പിതാവ്, പുത്രൻ, പവിത്രാത്മാവ് എന്നിങ്ങനെയുള്ള മൂന്നു
പേരിൽ പിതാവു പുത്രനല്ല. പുത്രൻ പിതാവുമല്ല. 217
പിതാവും പുത്രനും പരിശുദ്ധാത്മാവല്ലെന്ന കാര്യം ഉറപ്പാണ് പി
താവ് സർവ്വേശ്വരനാണ്. പുത്രനും സർവ്വേശ്വരൻ തന്നെ 218
റൂഹാദക്കുദശായും സർവ്വേശ്വരൻ തന്നെ. മൂവർക്കും ഒരേ സ്വഭാവം ത
ന്നെയുള്ളതിനാൽ മൂന്നു ദൈവമല്ല 219
ഏകദൈവത്വമേയുള്ളൂ, മൂവരും ഒരേ ഒരു തമ്പുരാൻ മാത്രം ശക്തി
യും ബുദ്ധിയും, ദേവമനസ്സും മൂന്നുപേർക്കും ഒന്നുതന്നെ. 220
മാഹാത്മ്യം, സ്ഥിതി, സർവ്വജ്ഞാനം എന്നിവയെല്ലാംമൂവർക്കും ഒന്നുത
ന്നെ. പിതാവു പുത്രനെ ജനിപ്പിക്കുന്നുവെങ്കിലും. 221
പിതാവിനും പുത്രനും ആദിയല്ല. പിതാവ് സ്വയം ഭ്രത്വത്തെ ബു
ദ്ധിയാകുന്ന കണ്ണുകൊണ്ട് കണ്ടു. 222
ആ കാഴ്ചയാൽ ബുദ്ധിയിൽ സമരൂപവും ഉണ്ടായി. അതാണത്രെ
എപ്പോഴും അനാദിയായിരിക്കുന്ന പുത്രൻ. 223
പിതാവിനും പുത്രനും പരസ്പരം സ്നേഹമുണ്ടായി. അതുകൊണ്ടും മൂ
ന്നാമാളായ പരിശുദ്ധാത്മാവും പുറപ്പെട്ടു. 224
റൂഹാദ എപ്പോഴും മൂവർ സമയഭേദം കൂടാതെ സൂര്യൻ, രശ്മി, ഉ
ഷ്ണം എന്നിവപോലെ പ്രശോഭിച്ചു. 225
സൂര്യൻ ഉണ്ടായപ്പോൾ രശ്മിയും ഉഷ്ണവും കൂടെ ഉണ്ടായപോലെ
ബാവാതമ്പുരാനോടുകൂടെ പുത്രൻ തമ്പുരാനും റൂഹാദക്കുദശാതമ്പു
രാനും നിത്യമായി ഉണ്ടായിരിക്കുന്നു. 226_ 27
ഒരു സ്വഭാവത്തിലാണ് എപ്പോഴും മൂന്നുപേരും. മൂന്നു കോണുള്ള
ഒരു സാധനം ഉണ്ടെങ്കിൽ ആ ഒറ്റരൂപത്തിൽ തന്നെ മുക്കോണും
ഉണ്ടാകുമല്ലോ. ഓർമ്മ, ബുദ്ധി, മനസ്സ് എന്നിവയോടുപമിക്കാമെന്നു
തോന്നുന്നു 228_229
മൂന്നുപേർക്കും ആത്മാവും പലതല്ല. ഒന്നുതന്നെയാണ്. സ്വഭാവവും
ഒന്നുതന്നെ. നീരുറവ്, തോട്, കുളം എന്നിവ മൂന്നു തന്നെ 230

എങ്കിലും മൂന്നിലും ഒരേ ഒരു വെള്ളം തന്നെയാണല്ലൊ. അതു പോലെ മൂന്നുപേരും ഒരാളിൽ തന്നെയെന്നു സാരം. ബുദ്ധിക്കു പ്രയത്നേന പ്രാപ്യവും പരിച്ഛേദിക്കാൻ വയ്യാത്തതും ആയ ദൈവതത്വം നിസ്സാരവസ്തുവിനോടു ഉപമിക്കുകയാണെങ്കിൽ ഇപ്പറഞ്ഞ സാദൃശ്യം നോക്കാമ്പോൾ, സത്തായ ഒന്നിൽ മൂന്നുപേർ കുടികൊള്ളുന്നു എന്നു ഗ്രഹിച്ചു് അതു് ബുദ്ധിയിൽ ഉറപ്പിക്കണം 231–233

ഇതുമുഴുവൻ തിരിച്ചറിയാൻ കഴിയില്ലെങ്കിൽ, സമുദ്രത്തെ ചെറിയ കിണറിൽ എന്നപോലെ മഹാസമുദ്രമായ ആ ദൈവത്തിൽ ത്രിത്വരഹസ്യം മനുഷ്യന്റെ ബുദ്ധിക്കു് ഉൾക്കൊള്ളിക്കാൻ സാധ്യമാണൊ? ഒരു മരത്തിന്റെ ഇലകൾക്കാറാമുണ്ടെങ്കിലും അവയെല്ലാം എണ്ണിത്തീർക്കുവാൻ മനുഷ്യബുദ്ധിക്കു കെല്പുണ്ടോ? ഏററവും ചെറിയ ഉറുമ്പിന്റെ ശരീരസ്ഥിതി, സാമർത്ഥ്യം, നോട്ടം, ശക്തി എന്നിവ മനുഷ്യനു് അറിയാൻ കഴിയുമൊ? മനുഷ്യബുദ്ധിക്കു് അററമുള്ളവ പോലും അറിയാൻ സാധ്യമല്ലെങ്കിൽ അളവില്ലാത്തവ ഗ്രഹിക്കുവാൻ അസാധ്യമാണെന്നു പറയേണ്ടതില്ലല്ലൊ. സൂര്യനെ സൂക്ഷിച്ചു നോക്കുന്നതിനു് കണ്ണിനു കഴിവില്ല. 234 239

മനുഷ്യന്റെ കയ്യ് ആകാശമെത്തിച്ചു തൊടാൻ പോരാത്തതാണ് അവന്റെ കാലിനു് വായുവിന്റെ വേഗത ഒരിക്കലും കിട്ടുകയില്ല. 240

അതുപോലെ ദൈവരഹസ്യം മനസ്സിലാക്കാൻ മനുഷ്യബുദ്ധിക്കു് ശക്തിയില്ല. ബുദ്ധിക്കു് എത്താൻ കഴിയാത്ത വിധം അത്ര വിദൂരസ്ഥമാണു് അതു്. 241

അതു് തിരിച്ചറിയാൻ മോക്ഷത്തിൽക്കൂടിയെ സാധിക്കുകയുള്ളൂ. അതുകൊണ്ടു് അത്രയും കാലം ബുദ്ധിയുടെ ശക്തിക്കുറവു് മനസ്സിലാക്കി വിനയത്തോടുകൂടി ഈശ്വരനെ ആരാധിക്കണം മനുഷ്യബുദ്ധിക്കു പരിച്ഛേദിച്ചു മനസ്സിലാക്കാൻ കഴിയാത്തവനും എല്ലാററിന്റേയും ആദിയും അന്തവും അത്യന്തരഹിതനും, നാശരഹിതനുമായ ത്രിത്വത്തിനു് നമസ്കാരം. സർവ്വേശ്വരന്റെ പുത്രാ മർത്ത്യന്മാരുടെ രക്ഷിതാവെ, നിന്റെ കരുണയൊന്നുമാത്രമാണു് ശരണമായിട്ടുള്ളതു്. പിഴച്ചു പോയ നരവർഗ്ഗത്തിന്റെ ഒരേയൊരു രക്ഷകനാണു് നീ. 242–245

പണ്ടു നമ്മുടെ കാരണവർ ചെയ്ത പാപത്താൽ കളഞ്ഞു കുളിച്ച ഗുണം നിൻെറ മേന്മയേറിയ ദയാവായ്പിനാൽ വീണ്ടെടുക്കാൻ കഴിഞ്ഞു. 246

ഇപ്പോഴെ നിൻെറ ക്ലേശകാരണം ഞാൻ ഗ്രഹിച്ചുള്ളു. ഇപ്പോഴെ നിൻെറ വേദസത്യം പ്രത്യക്ഷമായിത്തീൎന്നുള്ളു. 247

പരിശുദ്ധമായ ശാസ്ത്രത്തിൻെറ പത്താൻ ബുദ്ധികൊണ്ടു് മനസ്സിലാക്കി, ചെയ്തുപോയ ദുരിതദോഷത്തിന്നു് പരിഹാരം വരുത്താൻ വേണ്ടി. 248

നീയല്ലാതെ മറെറാരാളും ശക്തനല്ല. പാപമാകുന്ന ദോഷത്തിൻെറ കറ കഴുകിക്കളയാനും ആയുസ്സ് ഉപേക്ഷിച്ചില്ല ത്യാഗശീലനായ അങ്ങയുടെ രക്തം വേണ്ടിവന്നു. 249

ശാശ്വതമായ ഗുണത്തിന്നുവേണ്ടി ഭൂലോകവാസം ഉപേക്ഷിച്ചു. ദൈന്യം ഭൂമിയെ സംബന്ധിച്ചതു്. മനുഷ്യർ ക്ലേശങ്ങൾ അനുഭവിക്കണം 250

എന്ന ബോധം നിൻെറ ചരിത്രത്തിൻെറ രശ്മി പ്രകാശം ഉദിപ്പിച്ചു. ദൈവസ്വഭാവം പരിത്യജിക്കാതെ മനുഷ്യൻെറ രൂപമെടുത്തു് ഭൂമിയിൽ പിതാവില്ലാതെ പിറക്കുകയും ചെയ്തു, പരിപൂത സംപൂജ്യനും വിശിഷ്ടനുമായ റൂഹായുടെ വിസ്മയകരമായ പ്രവൃത്തിയാൽ. 250–252

പുറത്തുനിന്നു കേറാതെ നാളികേരത്തിൽ വെള്ളം ഉണ്ടാകും പോലെയും എള്ളിനുള്ളിൽനിന്നു് എണ്ണ ഉളവാകുന്നപോലെയും 253

കന്യാത്വത്തിന്നു കോട്ടം തട്ടാതെ പരിശുദ്ധയായ മാതാവിൻെറ വയററിൽ ഗർഭമായിത്തീൎന്നു. 254

സൂര്യൻെറ രശ്മി പളുങ്കിനുള്ളിൽ കടക്കുന്നതുപോലെ കന്യകയായ സ്ത്രീയുടെ പുത്രനായി മനുഷ്യനായി നീ പിറന്നു. 255

മോക്ഷപ്രാപ്തിക്കുവേണ്ടി അനുഭവിക്കുന്ന ക്ലേശങ്ങൾ ദുഃഖകരങ്ങളല്ല എന്നു കാണിക്കാൻ എല്ലാ സന്താപങ്ങളും നീ ക്ഷമയോടുകൂടി സഹിച്ചു. 256

ഭൂമിയിലുള്ളവയെല്ലാം ഉപേക്ഷിക്കണമെന്നു് അറിയിക്കാൻ സമ്പത്തിൻെറ അവഹേളനം ദാരിദ്ര്യം ദരിദ്രനായ നീ പഠിപ്പിച്ചു. ദരിദ്രന്മാർ ഭാഗ്യവാന്മാർ എന്ന തിരുവചനം ഓൎമ്മിക്കുക. 257

കീഴ്വഴക്കം കാട്ടി പഠിപ്പിക്കാൻ മുപ്പതു കൊല്ലം സവിനയം വഴ

ങ്ങിനടന്നിട്ടു്, പിന്നീടു് മൂന്നുകൊല്ലം നിന്റെ സത്യവേദത്തിന്റെ പ്രകാശത്താൽ അജ്ഞാനമാകുന്ന ഇരുളകററി സ്പൃഹണീയമായ മോക്ഷമാൎഗ്ഗം തെളിയിച്ചു. 258,259

നാശത്തിന്നു കാരണമായ ദുരിതമാൎഗ്ഗത്തിൽ വെറുപ്പുളവാക്കി. തമ്പുരാനെ സംബന്ധിച്ചേടത്തോളം ദുഃഖങ്ങൾ പൊറുക്കുന്നതു് പുണ്യമാണെന്നു് ധരിപ്പിക്കാനും, മനുഷ്യൻ ചെയ്ത ദുഷ്കൃതം പരിഹരിക്കാനും പരിശുദ്ധനായ നീ പാപിയെപ്പോലെ വളരെ സങ്കടങ്ങൾ പൊറുത്തു. മരം നിമിത്തം വന്ന നാശം നിന്റെ മരണത്താൽ മരംകൊണ്ടു തന്നെ ഒഴിപ്പിച്ചു. രക്തംകൊണ്ടു് നരന്റെ ദുരിതം കഴുകിക്കളയാൻ, തിരുമെയ്യിൽ അഞ്ചു മുറിവുകൾ ഏററു. നിന്റെ ദേവസ്വഭാവത്തിന്നു് യാതൊരു അന്തരവും വന്നില്ല. അങ്ങനെ മനുഷ്യന്റെ രീതിയിൽത്തന്നെ നീ മരണമടഞ്ഞു. പാപത്തിന്നു് ശമനം വഴപോലെ വരുത്തുകയും ചെയ്തു അനന്തനായ ബാവയുടെ തിരുവുള്ളക്കേടു് ഇല്ലാതാക്കി. ദോഷനിമിത്തകമായ നാശം തീൎത്തു. മേലിലുണ്ടാകുന്ന ദോഷങ്ങളുടെ പരിഹാരത്തിന്നു് പോം വഴിയും ഉണ്ടാക്കി. ഇതു് നിനക്കു മാത്രമെ സാധിക്കുകയുള്ളു. ഇതെല്ലാം സംഭവിച്ചതിന്നു് കാരണം നിന്റെ കേടകന്ന കൃപാതിരേകമാണ് 260-267

പാപത്താലുണ്ടായ ദൈവാപമാനത്തിന്നു് പരിഹാരം ചെയ്യുന്നതിന്നു് സൃഷ്ടികളുടെ യോഗ്യത പോരാ. യോഗ്യം എന്ന പദം മുൻപു് പറഞ്ഞമാതിരി യോഗ്യത എന്ന അൎത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു. 268

പരിഹാരത്തിന്നും പാപശാന്തിക്കും ഈശ്വരൻ തന്നെ വന്നു പ്രവൎത്തിച്ചേ മതിയാകൂ. 269

കഴിഞ്ഞ സംഭവങ്ങളിലുള്ള താല്പൎയ്യവും കൃപയും നിമിത്തം, നാശരഹിതനായ ദൈവത്തിന്നു് പരിഹാരം ചെയ്വാൻ വളരെ വിഷമതയനുഭവിച്ചതുകൊണ്ടു് ശാപത്തെ നീക്കാൻ കഴിഞ്ഞു. മരണംകൊണ്ടു നാശമില്ലെന്നും രണ്ടാമതും മനുഷ്യന്റെ ആത്മാവു് പൂൎവ്വശരീരത്തോടു യോജിച്ചും ജീവിക്കും എന്നും കാണിക്കുവാൻ മരണമടഞ്ഞ നീ മൂന്നാം നാൾ ഉയിൎത്തെഴുന്നേററു. മനുഷ്യന്റെ സുകൃതത്തിന്നുള്ള പ്രതിഫലം അറിയിക്കാൻ, നിന്റെ തിരുമേനിയുടെ മാഹാത്മ്യം കാണിച്ചുതന്നു. നിന്റെ ശരീരത്തിന്റെ അക്ഷയത്വവും, സൂക്ഷ്മത, ലഘുത്വം, ദീപ്തി എന്നിവ ശിഷ്യന്മാൎക്കു് പലപ്പോഴും വ്യക്തമാക്കി. നാല്പതു ദിവസത്തിന്നുശേഷം സ്വപ്രഭാവത്താൽ ഭൂലോകം വിട്ടു് മോക്ഷരാജ്യത്തിലേക്കു് എഴുന്നള്ളി രാജാ

ധിരാജനായി എല്ലാ ലോകത്തേയും സംരക്ഷിച്ചുകൊണ്ടിരിക്കുന്നു. 270_276

സർവ്വത്തേയും സംരക്ഷിക്കുന്ന അനുപമനായ രാജാവെ, നീ ജയിച്ചാലും, ആരാണെന്നു പണ്ടു സംശയിച്ചു ചോദിച്ചതനുസരിച്ചു ഇപ്പോഴും അന്വേഷിക്കാൻ അവകാശമൊന്നുമില്ല. നിന്റെ താൽപോരിമ കണ്ടാൽ യുദ്ധകുലത്തിന്നു സിംഹമെന്നു പറയാം. ദൈവപുത്രനെന്നും പറയാം. വേദപുസ്തകത്തിൽ തിന്തിരുവടിയുടെ സ്വരൂപം വിവരിച്ചു വ്യക്തമാക്കിയിട്ടുണ്ടോ? 277_279

മംഗളങ്ങളുടെ മന്ദിരമായ ഈ പുണ്യശരീരത്തിന്റെ സൌന്ദര്യം ക്ഷണനേരം കണ്ടപ്പോൾ, ഈ ലോകത്തിലുള്ള എല്ലാ രൂപങ്ങളോടും അറപ്പു തോന്നും എന്നു മാത്രമല്ല, ഭൂമിയിലുള്ള എല്ലാ സൌന്ദര്യവും അസഹ്യമായ വൈരൂപ്യമായിത്തോന്നുകയും ചെയ്യും. നിന്റെ മുഖത്തിന്റെ സൌന്ദര്യം പരലോകത്തിൽ പുണ്യവാന്മാർക്കു എപ്പോഴും സന്തോഷമുളവാക്കുന്ന മിന്നൽ ഇരുളകററുന്നതുപോലെ മററുള്ളവർക്കു ഉപദ്രവം ഒഴിവാക്കുന്നു. പുണ്യവാൻ എന്ന പദത്തിനു പകരം പുണ്യന്മാർ എന്ന പദം പ്രയോഗിച്ചിരിക്കുന്നു 280_283

നിന്റെ കണ്ണുകൾ രണ്ടും സൂര്യനെപ്പോലെ പ്രകാശമാനങ്ങളാണു്. കവഥിത കമലം മുതലങ്ങളായ പൂക്കൾ വിളങ്ങുന്നു. അവ അത്ഭുതങ്ങൾ 284

കരുണാനിധിയായ നിന്റെ ചെഞ്ചൊടികൾ രണ്ടും അകലുന്നതു കണ്ടാൽ നിഃക്ഷേപങ്ങൾ സൂക്ഷിച്ച മുറിയുടെ വാതിൽ തുറക്കുകയാണൊ ചെയ്യുന്നതു് എന്നു തോന്നും. 285

ഭയയോടുകൂടി ദാനത്തിന്നു് ഒരിക്കലും നാശമില്ല, മോക്ഷലോകത്തിൽ അവിടുത്തെ ശരീരത്തിലെ തിരുമുറിവുകൾ എന്നും അസ്തമിക്കാത്ത മധ്യാഹ്നപ്രഭ ഉളവാക്കുന്നു. സ്തുതിക്കത്തക്ക ആ ശോഭയുടെ മുമ്പിൽ മററുശോഭകളെല്ലാം വെറും കൂരിരുട്ടാണു്. ആ പരിപൂതശരീരത്തിലെ അലങ്കാരങ്ങൾക്കു തുല്യത പറയാൻ എന്തു് ഉപമാനങ്ങളാണുള്ളതു്? 286_288

മുടിയിൽ പതിച്ച രത്നങ്ങളോടു കിടപിടിക്കാൻ നൂറുകോടി സൂര്യന്മാർക്കുപോലും കഴിയുകയില്ല. രശ്മിയുടെ പ്രകാശ പൂരത്തിന്റെ മുമ്പിൽ സൂര്യപ്രഭ കൂടിയും തോൽവി സമ്മതിക്കും 289

മുത്തുമണികൾ തുടങ്ങിയ രത്നങ്ങൾ നോക്കുമ്പോൾ ഒന്നും അവയോടു ഒത്തുവരുന്നതായി തോന്നുന്നില്ല. പൊന്നും പങ്കവും തമ്മിലുള്ള വ്യത്യാസമുണ്ടായി. ഈ ഉപമേയത്തിന്നും പറയാൻ പോകുന്ന

ഉപമാനത്തിന്നും ആവരണപടവും കുപ്പായവും മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങളാൽ ആകാശമെന്നപോലെ ഏററവും പ്രകാശിക്കുന്നു. 290_291

ഭൂലോകരക്ഷകന്റെ സിംഹാസനം നല്ലപോലെ സൂക്ഷിച്ചു നോക്കുമ്പോഠം പ്രകാശത്തിന്റെ രശ്മികൊണ്ടു് കണ്ണുകഠം ശങ്കിക്കും. കണ്ണുകഠം ചിമ്മിപ്പോകും എന്നു താല്പര്യം 292

പറിച്ചുമൂടിക്കാൻ വയ്യാത്ത രൂപമെന്നേ പറയേണ്ടതായിട്ടുള്ളൂ പച്ചമരതകക്കല്ലുകളും, ചെമന്ന മാണിക്യരത്നങ്ങളും തിരുമുഖത്തിന്റെ പ്രഭകൊണ്ടു് പൂർണ്ണമായ രശ്മികഠം ചുററും വൈരക്കല്ലു കൊണ്ടുള്ള തൂണുകഠം, താഴെ മുത്തുകളും പവിഴങ്ങളും അലങ്കാരങ്ങളായിട്ടുണ്ടു്. ഇവയെല്ലാം ചിന്തിച്ചു് വ്യക്തമാക്കാൻ വിഷമമാണു്, വളരെ അകലമുള്ളതുകൊണ്ടു് നിഴലേ കണ്ടിട്ടുള്ളൂ. എന്തിനധികം പറയുന്നു? ഉദ്ദേശിക്കാവുന്ന മംഗളമൊക്കെക്കൂടി നിരൂപിച്ചാലും ഇതു മുഴവനും അഗാധമായ സമുദ്രത്തിലെ വെള്ളത്തുള്ളി പോലെയാണു്. 293_297

ആയിരംകോടി സേവകന്മാർ നിത്യനായ ജഗദീശ്വരന്റെ സിംഹാസനത്തിന്നു ചുററും നിന്നു നിന്റെ കരുണ വഴിയുന്ന പ്രവൃത്തിയെ അവലംബമാക്കി, നിന്റെ ദൈവത്വത്തെ സഭക്തികം സഭാവന്ദിക്കുന്നു. അവരോടുകൂടെ നിന്നെ ശുശ്രൂഷിക്കുന്ന ഭൃത്യന്മാരിൽ നിസ്സാരനായ ഒരാളാണു് ഞാനും 298_299

ആ ശ്രേഷ്ഠമായ സിംഹാസനത്തിന്നു് മുമ്പിൽ ഭക്തിയോടുകൂടി നമസ്കരിച്ചു്, നിന്റെ പരിശുദ്ധമായ രക്തത്താൽ രക്ഷിതനാണു് ഞാൻ എന്ന ഭാവത്തോടെ നിന്റെ പ്രേമമഹത്വം മനസ്സിലാക്കിയ മനസ്സോടെ നിന്നെ എന്റെ രക്ഷകനായിക്കരുതി ഞാൻ ഇതാ നമസ്ക്കരിക്കുന്നു. 300_301

എല്ലാററിന്റേയും ഈശൻ, മരണത്തെ ജയിച്ചവൻ, മനുഷ്യരക്ഷകൻ, സർവ്വജ്ഞൻ, വേദത്തിന്റെ ഗുരു, സജ്ജനങ്ങഠംക്കു് പ്രിയപ്പെട്ടവൻ ദൈവപുത്രൻ, എന്റെ അമ്മ, മനുഷ്യപുത്രൻ, എന്റെ പിതാവു്, ദേവൻ, മനുഷ്യൻ, മരണമടഞ്ഞവൻ, മരണത്തെ ജയിച്ചവൻ, അമൃതാവസ്ഥയിലുള്ളവൻ, വേദാന്തപ്രതിപാദ്യൻ, ആഗ്രഹം നിറവേററുന്നവൻ, ഗുണപരിപൂർണ്ണൻ, ദയ കാണിക്കുന്നവൻ, വേദന

യകററുന്നവൻ, ഗുണങ്ങൾ പ്രദാനം ചെയ്യുന്നവൻ മോക്ഷം നൽകുന്നവൻ, പാപം തീർക്കുന്നവൻ, ദുഃഖിതന്മാർക്കാശ്രയി, എല്ലാ മനുഷ്യർക്കുമവലംബം, സ്വർഗ്ഗത്തിൻെറ നാഥൻ, സർവ്വപരിപാലകൻ എന്നിങ്ങനെ വിശേഷിപ്പിക്കാവുന്നതു് ആരെയാണൊ, ആ ദൈവത്തെ ഞാനിതാ സാഷ്ടാംഗമായി നമസ്ക്കരിക്കുന്നു. 302-305

ഉന്നതമായ സിംഹാസനത്തിന്നു് അടുത്തിരിക്കുന്ന മഹത്വം ഏറിയ കന്യകേ, മൂന്നുലോകത്തിൻേറയും നാഥേ, പാപികൾക്കു ആശ്രയമായിട്ടുള്ളവളെ, സകല പുണ്യവാന്മാരാലും സമാദൃതേ, സർവ്വേശ്വരന്റെ രക്ഷിതാവെ, നിൻെറ ദയാശ്രുപതത്വങ്ങൾ പറയാൻ അസാധ്യമാണു്. ഭൂലോകത്തിലിരുന്നകാലത്തു് ദേവി എന്നുംപോലും തോന്നിയിരുന്നു. 306-308

നിൻെറ ശരീരകാന്തിസൗന്ദര്യം കണ്ടവർ അറിയിക്കുകയുണ്ടായി. തീയ്യിൽ പൊന്നിൻെറ മാററു് ഏറുന്നതുപോലെ മരണംകൊണ്ടു്, നിൻെറ സൗന്ദര്യത്തിൻെറ മുഖ്യത വർദ്ധിച്ചു പരലോകത്തിൽ ഇപ്പോൾ താമസിക്കുന്ന കാലത്തു്, പ്രകാശവായ്പുള്ള ചന്ദ്രൻ എന്നപോലെ സ്വർഗ്ഗവാസികൾക്കു് ആനന്ദം നൽകി ശോഭിച്ചുകൊണ്ടിരിക്കുന്നു. മുഖ്യം എന്ന പദത്തിന്നു് മുൻപറഞ്ഞപോലെ മുഖ്യത എന്നതിൻെറ അർത്ഥം പറയണം. 309, 310, 311

ഇന്നു് പുത്രനോടുകൂടി മൂന്നുലോകത്തേയും ഏക ശാസനംകൊണ്ടു് രക്ഷിച്ചുവിളങ്ങുന്നു. 312

നിൻെറ ശോഭ നോക്കിയാൽ രണ്ടുകണ്ണിന്നും ദോഷം വരുമെങ്കിലും നിന്നെ കാണണമെന്നു് അപേക്ഷിച്ചു. 313

ശ്രദ്ധ ദോഷത്വമാണെന്നു് ഇപ്പോൾ തോന്നുന്നില്ല കാരണം കാര്യം പ്രാപിച്ചവൻ പുണ്യവാനും ബുദ്ധിമാനും തന്നെയാണു്. പുണ്യൻ എന്ന പദത്തിന്നു് പുണ്യവാൻ എന്നർത്ഥം പറയണം. 314

നിൻെറ ശോഭ കണ്ടാൽ പിന്നെയും അഴകു് കാണാൻ പരലോകത്തിൽ ആഗ്രഹമുണ്ടാവുമോ? 315

മനസ്സിന്നു് വിഷമമായിട്ടുള്ളതു് അവസാനിക്കില്ല. കണ്ടതുകൊണ്ടു് സംതൃപ്തിയും വരില്ല. നിൻെറ പുത്രൻ ഒഴികെയുള്ള സൃഷ്ടികളൊക്കെയടങ്ങിയ പ്രഭയില്ലാത്ത കൂട്ടങ്ങൾ നിൻെറ ശോഭ കണ്ടാൽ എ

ല്ലാ സൃഷ്ടികളെക്കാളും ദൈവത്തിന്നു് തെളിഞ്ഞവൻ നീ തന്നെ യെന്നു തോന്നും. ' 316 317

എല്ലാ സൃഷ്ടികളേക്കാളും രൂപയോഗ്യതകൊണ്ടു് ഈശ്വരൻ നിന്റെ ശരീരത്തെ സവിശേഷം അലങ്കരിച്ചു. 318

രാജാവിന്റെ മഹത്വത്തിന്നു് ഒത്തതായിരിക്കണം, രാജധാനി. രാജധാനി രാജന്റെ ഗൃഹവും നീയായി. ദൈവസിംഹാസനവും നീയായിരിക്കുന്നു. 319

പ്രഭാവത്തിനൊത്ത ശുഭമായ ആലയം നീ തന്നെയല്ലെ. അല്ലയോ കന്യകേ, സുന്ദരാംഗിയും പുണ്യവതിയും ആയ നാഥയും നീ തന്നെയാകുന്നു. 320

മുള്ളുകളിൽ റോസപുഷ്പംപോലെ, എല്ലാവരാലും സ്തുതിക്കപ്പെട്ട അമ്മെ, സൌന്ദര്യമുള്ളവരിൽ നീ തന്നെ ചളിയിൽ സ്വർണ്ണം പോലെ വിളങ്ങുന്നു. നക്ഷത്രങ്ങളിൽവെച്ചു് പൂർണ്ണചന്ദ്രൻ കൂടുതൽ പ്രകാശിക്കുന്നുവല്ലൊ. അതുപോലെ പുണ്യവതികളിൽ വെച്ചു് വിശിഷ്ട നാഥെ, നീയും. പന്ത്രണ്ടു നക്ഷത്രങ്ങൾ നിന്റെ കിരീടത്തിലെ രത്നങ്ങളായിത്തീർന്നുവല്ലൊ? 321_324

നിന്റെ കുപ്പായം സൂര്യനാകുന്നു. നിന്റെ പരിശുദ്ധമായ പാദങ്ങളിൽ ചെറിയ ചന്ദ്രബിംബം ചെരിപ്പായിത്തീർന്നിരിക്കുന്നു. 324

മനുഷ്യവംശരത്നമെ, നിഷ്കളങ്കയായ മാതാവെ, മനുഷ്യക്കവലംബമേ, കന്യകാരത്നമായ അമ്മേ, നിന്റെ ഭദ്രാസനത്തിന്നു മുമ്പിൽ കുമ്പിട്ടു വീഴുന്ന എന്നിൽ നീ കരുണാമൃതം പൊഴിക്കുന്ന മാതാവായിത്തീരേണമെ നീ. 325,326

എനിക്കുവേണ്ടി നിന്റെ പുത്രനോടു് അപേക്ഷിക്കാൻ ദയയുണ്ടാകണം. ഏററവും പ്രഭാപൂരം വഴിയുന്ന ദേവന്മാരുടെ_ മാലാഖമാരുടെ സമൂഹമെ. 327

സ്വർഗ്ഗലോകത്തിൽ നിങ്ങൾ. ആകാശത്തിൽ മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങളെപ്പോലെ, വലിയ പ്രകാശം പൊഴിച്ചു വിരാജിച്ചരുളുന്നു. 328

നക്ഷത്രങ്ങൾ ഭൂമിയേക്കാൾ വലുതാകുന്നുവല്ലൊ. അതുപോലെ എല്ലാ നക്ഷത്രങ്ങളുടേതിനേക്കാളും അപാരമായ സുഷമാവിശേഷം നിങ്ങൾക്കുണ്ടു്. 329

പരലോകത്തിൽ പ്രഭുക്കളായ നിങ്ങൾ പരമമായ മാഹാത്മ്യത്തോടു കൂടി ഏററവും പ്രശോഭിച്ചുകൊണ്ടിരിക്കുന്നു. 330

നിങ്ങൾക്കു് ശരീരം ഇല്ല. യോഗ്യതയുടെ സ്ഥിതിപോലെ സ്വരൂപമുഖ്യം-സ്വരൂപമുഖ്യത-സ്വരൂപമാഹാത്മ്യം ഏറിയിരിക്കുന്നു. 331

ബുദ്ധിശക്തി, മനഃശുദ്ധി, സാമത്ഥ്യം (കഴിവു്), ശാശ്വതത്വം ശ്രേഷ്ഠത എന്നീ ഗുണഗണങ്ങൾ നിങ്ങളിൽ കളിയാടുന്നു 332

മഹാപ്രഭകൊണ്ടു് ശോഭിക്കുന്ന സ്രാപ്പെമാലാഖമാരെ, നിങ്ങൾ സർവ്വേശ്വരനെക്കുറിച്ചുള്ള സ്നേഹത്തിൻെറ അഗ്നിയുടെ ചൂടിനാൽ നിങ്ങൾ ശരീരപീഡ കൂടാതെ ഏററവും ദഹിക്കുന്നു. മററുള്ള ജനങ്ങൾക്കു ശുദ്ധതയും ജ്ഞാനവും നൽകി, നിങ്ങൾ ഈശ്വരന്നു് പ്രീതി വരുത്തുന്നവരല്ലൊ. കെരൂബുവൃന്ദമേ, സർവ്വേശ്വരൻെറ വിജ്ഞാപ്രഭകൊണ്ടു് നിങ്ങൾ ശോഭിക്കുന്നു. നിങ്ങൾ നല്ല ബോധത്തിൻെറ ഗുണം ഉളവാക്കുകയും അജ്ഞാനത്തിൻെറ ക്രൂരതയെ നശിപ്പിക്കുകയും ചെയ്യുന്നു. 333-336

ഇപ്രകാരമുള്ള ദിവ്യ വർഗ്ഗങ്ങളെ കാണുന്ന സമയത്തു് ഈശ്വരനെ അനുസരിച്ച പരിശുദ്ധരായ അരൂപികളെ, ചിന്തിച്ചാൽ മതിവരില്ല. പരിച്ഛേദിക്കാൻ വയ്യാത്ത അളവററ ആശ്ചര്യമേ, അനന്തമായ ദൈവത്തിൻെറ മഹത്വമറിഞ്ഞിട്ടു്, മാലാഖമാരുടെ അവധിയില്ലാത്ത ശ്രേഷ്ഠതയെ തെല്ലും സംശയിക്കാൻ അവകാശമില്ല, അപരിമിതമായ കഴിവും പ്രബലഗുണങ്ങളുമതികഞ്ഞ ദൈവത്തെ സ്നേഹിക്കുന്ന മനുഷ്യർ പലരുമുണ്ടു്. അപമാനിതവും അനിത്യവുമായ ശരീരം ഉപേക്ഷിച്ചു് അവർ നിത്യമായ ശരീരം ലഭിക്കാൻ കാത്തിരിക്കുന്നു. ശോഭയോടുകൂടിയ മോക്ഷലോകവാസികളുടെ സമൂഹം ഇപ്പോൾ വലിയ ഭാഗ്യം നിമിത്തം സന്തോഷിക്കുന്നു. ഇതു പ്രകാശം സാധാരണ മനുഷ്യശരീരത്തിന്നു് ഉണ്ടാകുമോ? 337-342

മേൽഭാഗത്തുള്ള സൂര്യന്നും നക്ഷത്രഗണത്തിന്നും അടുത്തു നിൽക്കാൻ മനുഷ്യശരീരമാകുന്ന മൺപാത്രത്തിന്നു് കഴിയുമോ? 343

മനുഷ്യവർഗ്ഗത്തിന്നു് മകുടമണികളെ, ജനതക്കു് കിരീടങ്ങളെ, സർവ്വേശ്വരനെ ശുശ്രൂഷിക്കുന്നവരെ, നിങ്ങളുടെ ഭാഗ്യത്തിൻെറ മഹത്വം അവർണ്ണ്യമാണു്. നിങ്ങളുടെ സാമത്ഥ്യം കൊണ്ടു് മോക്ഷലോകത്തിൽ സന്തോഷം പ്രാപിച്ചിരിക്കുന്ന അവസ്ഥ എത്രമാത്രം വിസ്മ

യകരമല്ല, താഴെ ഭൂലോകവാസം ചെയ്യുമ്പോൾ മർത്ത്യത്വം ഉപേക്ഷണീയം എന്നു കരുതി, സമ്പത്തു ത്യാഗം ചെയ്തു ദരിദ്രരെപ്പോലെ, അല്പബുദ്ധികളെല്ലാം അവിവേകികളെന്നു് ചിന്തയിൽ ഉറപ്പിക്കുന്നു. എന്നാലും നിങ്ങൾചെയ്തു തപസ്സു കാണുമ്പോൾ പരിത്യജിച്ച നിസ്സാരമായ അർത്ഥംകൊണ്ടു്, അന്തമില്ലാത്ത ധനവും നിത്യമായ നിക്ഷേപവും നിങ്ങൾ വാങ്ങി എന്നു കാണാൻ കഴിയും. 344-349

നിങ്ങൾ അല്പം വിത്തു് വിതച്ചും അനല്പമായ ഫലം കൊയ്തു. ശാശ്വതമായ സുഖമനുഭവിച്ചു വസിക്കുന്നു. 350

അല്പകാലംകൊണ്ടു് നിങ്ങൾക്കുണ്ടായ ഭാഗ്യനിധിയെപ്പററി ചിന്തിക്കുമ്പോൾ ആശ്ചര്യമെന്നേ പറയാനുള്ളു. 351

അനർഘമായ മംഗളം നിറഞ്ഞ ജഗദീശ്വരനിൽ ഭക്തിയുണ്ടായ നിങ്ങൾ മനസ്സംതൃപ്തി പൂണ്ടവരാണു്. 352

ശ്രേഷ്ഠഗുണങ്ങൾക്കിരിപ്പിടമായ ഈ തമ്പുരാൻ നിങ്ങളുടെ ഭക്തിക്കു് പകരമായി നിങ്ങളിൽ എപ്പോഴും സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും തൂവമൃതം പൊഴിക്കുന്നു. 353

എന്തൊരു സുഖമാണു് ഇതു് ഇതിനോടു് തുല്യമായ മറെറാരു സുഖമുണ്ടോ? അനന്തങ്ങളായ ഗുണങ്ങളുടെ നിധിയായ ഈശ്വരൻ സ്വാധീനമായിരിക്കുമ്പോൾ. 354

മംഗളങ്ങൾക്കു കുറവുണ്ടോ? ശ്രദ്ധിക്കുക വിഷയമായി വേറെ എന്തെങ്കിലുമുണ്ടോ? എല്ലാ നന്മകളും കിട്ടിയാൽ അപേക്ഷ സഫലമായിത്തീരുന്നു. മനസ്സിന്റെ ദാഹം— ആശ— തീരും. തമ്പുരാൻ നമ്മുടെ മിത്രമാണു്. അതിൽ പരം ഇനി എന്തു വേണം. 355,356

തമ്പുരാനോളം ദയ മററാർക്കുമില്ല. തമ്പുരാൻ തന്നെയല്ലേ എല്ലാ സുഖങ്ങളുടേയും ഗുണങ്ങളുടേയും പെരുംകടൽ. 357

തമ്പുരാനെ എപ്പോഴും മനസ്സിൽ ചിന്തിക്കുക. അദ്ദേഹം എല്ലാം അറിയുന്നവനാണു്, ഭക്തിയുള്ളവർക്കെല്ലാം അധീനനാണു് സൌന്ദര്യസ്വരൂപനാണു്. 358

ലോകത്തിൽ എന്താണു് മംഗളം? സർവ്വേശ്വരനായ തമ്പുരാൻ. ഭൂലോകത്തിലുള്ളവരിൽ ഒരാൾ അർത്ഥങ്ങൾ ആഗ്രഹിക്കുന്നതുകൊണ്ടു് വേറെ ഒരു സുഖവും ഉണ്ടാകാൻ പോകുന്നില്ല. കാരണം

അവയിലുള്ള കൊതി അത്രക്ക വലുതാണ് 359_360

സാധിച്ചാൽ അർത്ഥം പോകും. സുഖനാശം സംഭവിക്കുകയും ചെയ്യും. ക്ഷണ ശീലനായാൽ അർത്ഥങ്ങൾ നാശമടയും. 361

അതിന്ന് സ്വസ്ഥതയുണ്ടാകുമെന്ന് തോന്നുന്നില്ല. മോഹത്തിന്നടിമപ്പെട്ട വല്ലത്താൽ അർത്ഥവും സുഖവും പോയ്പ്പോകും. 362

വലിയ ആധിയുടെ സമുദ്രത്തിൽ അകപ്പെട്ടുപോകും. നിശ്ചയം. ലോകസുഖം ശാശ്വതസുഖത്തിന്ന വിരുദ്ധമാണ്. 363

ലൌകികസുഖം ശുഭമാണെന്ന് പറയാൻ പാടുണ്ടോ? സ്വർഗ്ഗലോകത്തിലെ അന്യോന്യമായ മംഗലം ദുഃഖത്തിൻെറ സ്പർശമില്ലാത്തതു് ഉള്ള. 364

മോക്ഷലോകത്തിൽ ഗുണങ്ങളെല്ലാം ഒന്നിനോട്ട് ഒന്നുംചേർന്ന് ഇരിക്കും. അലംഭാവം_ മതി എന്ന ഭാവം ഉണ്ടാവില്ല. തൃപ്തി വരില്ല. എന്ന സാരം. 365

അറുതിയററ ശുഭമാകുന്ന സാഗരത്തിൽ എല്ലാം ഒതുങ്ങിയടങ്ങും. അവിടെ എപ്പോഴും സുഖംതന്നെ. 366

എല്ലാ വിജ്ഞാനങ്ങളുടെയും വാരിധിയായ സർവ്വേശ്വരനെ ബുദ്ധിയാകുന്ന കണ്ണുകൊണ്ട് കാണുമ്പോൾ അപാരമായ ആനന്ദം ഉണ്ടായിത്തീരും. 367

മനുഷ്യൻെറ സമ്മതിക്ക കാരണം ബുദ്ധിയാണ്. മനസ്സിൽ തോന്നുന്ന വിധത്തിൽ ആത്മാവ് രസിക്കുകയും ചെയ്യും. 368

ബുദ്ധി സുഖമാണെന്ന് സമ്മതിച്ചുറയ്ക്കുമ്പോൾ തുടർച്ചയായി സന്തോഷം പിൻതുടരുകയും ചെയ്യും. 369

മോക്ഷം പ്രാപിച്ച പുണ്യവാന്മാരിൽ ബുദ്ധിയാൽ ഉള്ള നോട്ടം ഉച്ചക്കതിരവൻെറ ഉഗ്രപ്രകാശം പോലെയാണ്. 370

അജ്ഞാനമനസ്സുകൾ അകലും മനസ്സിലെ അജ്ഞാനം അകന്നു പോകും. നല്ല ജ്ഞാനം വർദ്ധിക്കും വിദ്യകളെല്ലാം കവിയുകയും ചെയ്യും. 471

ഉള്ള വിശേഷങ്ങളും, വരാൻ പോകുന്ന വിശേഷങ്ങളും കണ്ണുപോലെ സൂക്ഷ്മമായി മനസ്സിലാകും. 372

ദൈവസ്വരൂപത്തിലുള്ള രഹസ്യം വേർതിരിച്ച്, ഉത്തമസ്വരൂപത്തിൽ കണ്ണുപോലെ നന്നായി ഗ്രഹിക്കും. 373

ബുദ്ധിക്കു വിഷയങ്ങളായ എല്ലാ വസ്തുക്കളും മന: സന്തോഷത്തോടു കൂടി കണ്ടു് നിശ്ചയിക്കുന്നു. 374

ഇപ്രകാരം കണ്ടതിനെ അറിഞ്ഞിട്ടു് തന്റെ ഭാഗ്യത്തിന്റെ അചഞ്ചലത ധരിച്ചു് ലേശംകൂടാതെ സന്തോഷിക്കും. 375

ആശ്ചര്യകരമായ രൂപം കണ്ണിനെ തെളിയിക്കും. മാംസചക്ഷുസ്സിനെക്കാളും ബുദ്ധിചക്ഷുസ്സിന്റെ കാഴ്ചയാണ് മുഖ്യം. 376

കണ്ണിനു വിഷയമായിട്ടുള്ളതിനേക്കാറം ജ്ഞാനത്തിനു വിഷയമായിട്ടുള്ളതാണ് മുഖ്യം, വെറും കണ്ണിന്റെ കാഴ്ചയേക്കാറം ജ്ഞാനക്കണ്ണിന്റെകാഴ്ചയാണ് പ്രധാനം. കണ്ണുകൊണ്ടു് ഉണ്ടാകുന്ന സുഖത്തേക്കാറം ബുദ്ധികൊണ്ടു് ഉണ്ടാകുന്ന സുഖം ആണ് മികച്ചതു്. 377

ഭാഗ്യവാന്മാർ ബുദ്ധിയാകുന്ന കണ്ണുകൊണ്ടു് ദൈവത്തിന്റെ അനന്തമററ ഗുണഗണത്തെ സമ്പൂർണ്ണതയോടുകൂടി കാണാം 378

പൂർണ്ണത നിത്യവും ഉണ്ടാകും. എന്നാൽ മനസ്സിൽ മതിയെന്നു സംതൃപ്തി ഒരിക്കലും തോന്നുകയില്ല. 379

അതുകൂടാതെ ശ്രേയസ്സ് വേണമെന്നു് മനസ്സിൽ ആഗ്രഹമില്ല. ഈശ്വരനാൽ ആ ലോകത്തിൽ ജ്ഞാനദൃക്കുകൊണ്ടു് നിറഞ്ഞതാണു് ബുദ്ധി. ആനന്ദഗുണധരനായ അദ്ദേഹത്തെ ബുദ്ധിയുടെ കണ്ണുകൊണ്ടു് കണ്ടിട്ടു്, അന്തഃകരണത്തെ പ്രാപിച്ചു് ആഗ്രഹപൂർത്തിയുണ്ടാകും. ആ ദൈവത്തോടു പ്രീതിസമ്പർക്കത്താൽ ഒന്നിക്കുമ്പോറം, മനസ്സിൽ പരിപൂർണ്ണമായ സൌഖ്യമുണ്ടാകും. കാലവ്യത്യാസം കൊണ്ടു് അതിനു് അന്തം വരാതെ, നിത്യമായ ദൈവപ്രീതി വിഷയമായിരിക്കുമെന്നു് വന്നാൽ ഉണ്ടാകുന്ന സീമാതീതമായ ആനന്ദം അവാച്യമാണു്, അനുപമമാണു്. 380_384

മററു സ്വർലോകവാസികളുടെ മോക്ഷവും മംഗളവും കണ്ടു് സ്നേഹിതന്മാർക്കുണ്ടായ സൽഗുണത്താൽ, ദുഃഖവും പൈശുന്യവും (ഏഷണി, ദുർജ്ജനത്വം) മനസ്സിൽ തെല്ലുമുണ്ടാകാതെ, ദൈവേച്ഛയെയനുസരിച്ചു് എപ്പോഴും രസിക്കും 385_386

പരസ്പരമുള്ള ഭാഗ്യത്താൽ പരസ്പരമുള്ള സന്തോഷമുണ്ടാകും. അന്യന്റെ സുകൃതംകൊണ്ടു് വേറെ സുകൃതഫലംകണ്ടിട്ടു്, പ്രവൃത്തിയുടെ ഗുണം സാരസ്യത്തോടുകൂടി കൊണ്ടാടുകയും ആശ്ലാഘിക്കുകയും എല്ലാവരും ധർമ്മം ചെയ്യുവക്കു് ആ സുകൃതപ്രവൃത്തിയാൽ

സന്തോഷമുണ്ടാകും വണ്ണം താൻ ചെയ്ത പ്രവൃത്തികൾ സ്തുതിക്കാൻ അനുഗ്രഹിക്കുമ്പോൾ അപ്രകാരം മററുള്ളവൎക്കും ആനന്ദവും പ്രിയവും ഉണ്ടാവുകയും ചെയ്യും. 387_390

അബ്രഹാം തന്റെ ജന്മദേശം ഉപേക്ഷിച്ച്, ദൈവത്തിന്റെ കല്പനയാൽ പരദേശത്തിൽ സഞ്ചരിച്ചു 391

തന്റെ വൃദ്ധയായ ഭാൎയ്യ ഒരു പുത്രനെ പ്രസവിക്കുമെന്ന് വിശ്വസിച്ച് അതുപ്രകാരം ജനിച്ച പുത്രനെ, ഈശ്വരന്റെ കല്പനയാൽ തീയിൽ ഹോമിക്കാൻ ആരംഭിക്കുകയും ചെയ്തു. ഹോമിക്കാൻ പോകുന്ന പുത്രനാൽ തന്റെ വംശം വളൎന്ന് നിലനിൽക്കുമെന്നുള്ള ദൈവത്തിന്റെ അരുളപ്പാട് വിശ്വസിച്ചുവല്ലൊ. സൎവ്വേശ്വരനാകട്ടെ പുത്രന്റെ ബലി മാററിക്കല്പിക്കുകയാണ് ഉണ്ടായത്. 392_394

ഇവയെല്ലാം സൎവ്വസമ്മതത്തോടുകൂടി രസിച്ചു കേൾപ്പിക്കുന്നു. ഇസഹാക്കിനു കീഴ്‌വഴക്കവും നീതിയും ദൈവഭയവും ഉണ്ടായിരുന്നു. 395

യാക്കോബ് തന്റെ ജ്യേഷ്ഠന്റെ സ്വാതന്ത്ര്യങ്ങളെ എടുക്കാൻ ചെയ്ത ഉപദേശങ്ങളും, കൈവന്ന ദുഃഖങ്ങളും സൎവ്വേശ്വരന്റെ സഹായത്തെയും ചൊല്ലി സ്തുതിക്കുന്നു. പൂൎവ്വസാദൃശ്യങ്ങളിൽ ഉൾക്കൊണ്ട സാരത്തെ പറഞ്ഞറിയിക്കുകയും ചെയ്യുന്നുണ്ട്. 396_397

ദുഷ്ടനായ ജ്യേഷ്ഠന്റെ വിദ്വേഷത്താൽ ഔസപ്പിനെ വിററു, ധൈൎയ്യം നിറഞ്ഞ സ്ത്രീ നിമിത്തമുണ്ടായ പരീക്ഷ കാരണം കൂടാതെ വിലങ്ങിൽ കിടന്നു വലഞ്ഞു_അപ്പോൾ ദീൎഘദൎശനം കൊണ്ടുണ്ടായ അറിവ് 398_399

ഈശ്വരകൃപയാൽ രാജാവ് തന്നിൽ പ്രീതനായി, രാജ്യത്തെ രക്ഷിച്ച്, ജനങ്ങളുടെ വിശപ്പു തീൎക്കുക. 400

ഇപ്രകാരം പാവനകഥകൾ പറഞ്ഞ് ദൈവത്തെ സ്തുതിക്കുന്ന മഹാരാജാവായ ദാവീദ് മല്ലനെ കല്ലുകൊണ്ട് കൊന്നു. 401

ദൈവത്തിന്റെ അവമാനം തീൎത്തു. മംഗളകരമായ ഭാഗ്യസിംഹാസനത്തിൽ ഇരുന്നു രാജാവായി വാണു. 402

തന്റെ ഗുണങ്ങളും, സാധുശീലവും, സങ്കടവും ക്ഷമയും അനേകം ശത്രുക്കളെ ജയിച്ചുണ്ടായ സന്തോഷവും. 403

താൻ ചെയ്ത അപരാധത്തിൽ തനിക്കുണ്ടായ പശ്ചാത്താപവും പറഞ്ഞറിയിച്ചുകൊണ്ടു് അനല്പമായ ആമോദം കൊള്ളുന്നു. 404

മോശ അടിമത്തത്തിൽ ദുഃഖിതരായ ഇസ്രായേൽ ജനങ്ങളെ രക്ഷിച്ചതു് 405

കാൽപോലും നനയാതെ യൂദരെ കടലിന്റെ നടുക്കുകൂടി അത്ഭുതകരമായി നടത്തിയതു് 406

യൂദന്മാരെ കൊല്ലാൻ പിന്നാലെ വന്ന ശത്രുക്കൾ ഓളങ്ങളിൽപ്പെട്ടു മുങ്ങിയതു് 407

പകല് മേഘം കൊണ്ടും, ഇരുണ്ട രാത്രി തീത്തൂണുകൊണ്ടും ഈശ്വരൻ നല്ല വഴി കാണിച്ചതു് എന്നിവയെല്ലാം വർണ്ണിച്ചു പാടുന്നു. എല്ലാവരും കൊണ്ടാടി ഈശ്വരനെ ആരാധിക്കയും ചെയ്യുന്നു. 408-409

ദാനിയേൽ (നിവ്യാ) വേദത്തിനുവേണ്ടി സിംഹത്തിന്റെ ഗുഹയിൽ യാതൊരു കഴപ്പവും കൂടാതെ ഏഴു ദിവസം ഇരുന്നതും. 410

അവിടെ താമസിക്കുമ്പോൾ വിശപ്പും ദാഹവും തീത്തു് ശ്രേഷ്ഠനായ ഹബക്കുക്കു് ദീർഘദർശി വഴി നിവ്യായെ ദൈവം കാത്തു രക്ഷിച്ചതും. 411

ദ്രാവകംകൊണ്ടു് അജ്ഞാനികൾ ആരാധിച്ചു ഒരു വലിയ പാമ്പിനെ കൊന്നതിനുശേഷം എല്ലാററിന്റേയും നാഥനെ ഈശ്വരനെ 412

ആരാധിക്കുന്നതിനുള്ള വിശേഷബോധം ഉണ്ടാക്കിക്കൊടുത്തതും സമ്പൂർണ്ണമായ സന്തോഷത്തോടുകൂടി, സംതൃപ്തി കൈവരുമാറു് കേൾപ്പിക്കുന്നു. 4 3

വിശേഷ ഗുണത്തിന്നുവേണ്ടി, വലിയ ദുഃഖത്തോടെ വേദന പൊറുത്തു കൊണ്ടു് വിലങ്ങിൽ കിടന്നതും 414

വേദത്തിന്നുവേണ്ടിത്തന്നെ പല ശത്രുക്കളുടെയും വിരോധങ്ങൾ സഹിച്ചു് വേദം ധരിച്ചിട്ടുള്ളവക്കുവേണ്ടി പ്രാർത്ഥിച്ചതും. 415

ഗുരുവായ മിശിഹാ തമ്പുരാൻ പറഞ്ഞമാതിരി പ്രവർത്തിച്ചു വിശ്രമിച്ചതും ആടുകളെ സംരക്ഷിക്കാനായി പരിശ്രമിച്ചതും. 416

ശാശ്വതമായ മോക്ഷത്തിൽ പോകുവാൻ കീഴോട്ടു തിരിഞ്ഞ മുഖവുമായി കുരിശിൽ തൂങ്ങിയതും ശീമോൻ (പത്രോസ്) കേൾക്കുന്നതിന്നു വേണ്ടി ചൊല്ലുന്നു. 417

പരലോകത്തിൽ നല്ല രാഗത്തിൽ സുസ്വരത്തിൽ പാടുന്ന പരിശുദ്ധ
വിശേഷങ്ങൾ കേട്ടു അപരിമിതമായി സന്തോഷം കൊള്ളുന്നു 418
പൌലോസു താൻ ജയിച്ച രാജാവിൻെറ അതിക്രമത്തേയും താഡ
നാതനയും സ്വകുലജരുടെ വിരോധത്തേയും ക്ഷമിച്ചു് 419
പരിപൂതമായ ഈശോയുടെ നാമം വിളിച്ചുകൊണ്ടു് വാളിൻെറ
വായ്ത്തലയാൽ മോക്ഷമാർഗ്ഗത്തിലുള്ള വിഷമതകൾ മുറിച്ചു കള
ഞ്ഞതും 420
പ്രസാദത്തോടുകൂടി പറഞ്ഞു ഏററവും സന്തോഷിക്കുന്നു. ഇഷ്ടത്തോ
ടുകൂടി കേട്ടു് എല്ലാവരും അഘോഷിക്കുകയും ചെയ്യുന്നു. 421
ഒരാൾ തീയാൽ സൌഖ്യം പ്രാപിച്ചതും, മൂർച്ചയുള്ള വാൾ പലരുടേ
യും ദുഃഖങ്ങൾ ഛേദിച്ചു കളഞ്ഞതും 422
ചിലർ മരത്തിൽതൂങ്ങി സുഖംപ്രാപിച്ചതും മററുമായ വിശേഷങ്ങൾ
ചൊല്ലി സസുഖം വസിക്കുന്നു. 423
പ്രധാനജയംപോലെ മററുള്ളവരുടെ ജയത്തെ എല്ലാവരും സമ്പൂർണ്ണാ
നന്ദത്തോടും സംതൃപ്തിയോടും കൂടി സ്തുതിക്കുന്നു, പുകഴ്ത്തുന്നു. 424
ഇന്ദ്രിയങ്ങളെ ജയിക്കാൻ തപസ്സുചെയ്തതു്, ശരീരത്തെ പ്രത്യുഷ്ഠാ
നം കൊണ്ടു് ഞെരുക്കി ശിക്ഷിച്ചതു്, മനസ്സിലെ ദുർവ്വികാരങ്ങളെ
ല്ലാം അറുത്തു കളഞ്ഞതു്, വൈരാഗ്യത്തോടുകൂടി എപ്പോഴും നടന്ന
തു് എന്നീ വിശേഷങ്ങൾ ഓരോരോ പുണ്യാത്മാക്കൾ സാമോദം പ
റഞ്ഞു കേൾപ്പിക്കുന്നു. 425-427
സ്വന്തമെന്നു്തന്നെ വിചാരിച്ചു് മററുള്ളവരുടെ ഭാഗ്യപ്രാപ്തിയിൽ
വളരെ സന്തോഷം പൂണ്ടു് മററുള്ളവർ കൃതാർത്ഥരാകുന്നു. 428
മോക്ഷത്തിൻെറ പദവി ഭേദത്തിലും തൃപ്തിക്ക കുറവില്ല. തന്നെക്കാ
ളും മററുള്ളവനാണു് ശ്രേഷ്ഠത എന്നു കണ്ടിട്ടു്, മനസ്സിൽ തെല്ലുപോ
ലും ഇഷ്ടക്കേടു് വിചാരിക്കാറില്ല. മററുള്ളവക്കു് മംഗളമുള്ളതുകൊ
ണ്ടു് തനിക്കു്തന്നെയാണു് എന്നു് തമ്മിൽ തമ്മിൽ ചിന്തയുമുണ്ടു്.
അന്യൻെറ ഗുണത്തിൽ സന്തോഷമാണു്, അസൂയയല്ല. സഹോദര
ന്മാക്ക തമ്മിലുള്ള സ്നേഹമാണു് കാണപ്പെടുന്നതു്. 429-431
ദ്വേഷം, നിന്ദ, സ്പദ്ധ, മത്സരം എന്നിവയും ദൂഷണം തുടങ്ങിയ ഇഷ്ട
ക്കേടുകളും അവിടെയില്ലെന്നു പറയാം. 432

ഒരു ശോഭകൊണ്ടു് മറെറാരു ശോഭക്കു് നാശം വരില്ല. മറെറാരു രശ്മി കൂടി ചേരുമ്പോഠം പ്രകാശം വർദ്ധിക്കുകയാണു് ചെയ്യുന്നതു് 433

അതുപോലെ മോക്ഷവാസികളായ ഭാഗ്യവാന്മാർക്കു് പരസ്പരമുള്ള ഭാഗ്യാതിരേകത്താൽ ഭാഗ്യാഭിവൃദ്ധിയെയുള്ളൂ. ഭാഗ്യനാശം ഒരിക്കലും വരില്ല. 434

സൂക്ഷിച്ചുനോക്കിയാൽ ഇന്ദ്രിയങ്ങളുടെ രസങ്ങഠം അനന്തങ്ങളാണു് എന്നു കാണാം. പഞ്ചേന്ദ്രിയങ്ങഠംക്കും എല്ലാ നേരവും സമ്പൂർണ്ണത ഉണ്ടാകും. 435

ഭൂലോകത്തിൽ കേഠംവിയാൽ ഇഷ്ടമുള്ളതു് നന്നായി ധരിക്കിൻ, കാഴ്ചക്കു ഇഷ്ടമുള്ളതിനെ കണ്ടു രസിക്കാൻ വിഷമമാകും. 436

കണ്ണിന്നു് തൃപ്തി കൈവന്നു എങ്കിൽ അപ്പോഠം സ്പർശനേന്ദ്രിയത്തിന്നു് സന്തോഷം വരികയില്ല. അഞ്ചിന്നും കൂടി പൂർണ്ണത, ഒരേ സമയത്തിൽ തന്നെ വരാൻ സാധ്യതയില്ല. ഏകകാലത്തിൽ അഞ്ചിന്ദ്രിയങ്ങഠംക്കും ഇഷ്ടമുള്ളതുണ്ടായാലും. 437_438

അതുകൊണ്ടുള്ള ഗുണം ഒന്നിച്ചു രസിക്കാൻ ശക്തി മതിയാവുകയില്ല. ഉപരിലോകത്തിൽ ഒരു കാലത്തു് തന്നെ അഞ്ചു ഇന്ദ്രിയങ്ങഠംക്കും സന്തോഷമുണ്ടാകും. ഓരോന്നിന്നുമുണ്ടാകുന്ന തൃപ്തിയുടെ പ്രകാരഭേദങ്ങഠം തിരിച്ചു പറയാൻ എനിക്കു് കഴിവില്ല. കണ്ണിന്നു് വിഷയമായ സ്വർല്ലോകത്തിലെ പ്രകാശപൂരം, ഭൂമിയിൽ ശരിയായി കണ്ടിട്ടുണ്ടോ? ആകാശത്തിൽ നക്ഷത്രങ്ങഠം വിശേഷപ്പെട്ട ശോഭയോടുകൂടി പ്രകാശിക്കുന്നതുപോലെ സവിശേഷരൂപങ്ങളോടു കൂടിയ പരലോക നിവാസികളും വിളങ്ങുന്നു 439_443

എല്ലാവരും പരിശുദ്ധന്മാരാണു്. ആർക്കും യാതൊരു കുറവുമില്ല. ശ്രേഷ്ഠരൂപന്മാരായവരെ അവരുമായി സാദൃശ്യപ്പെടുത്തി നോക്കിയാൽ ശുഷ്കപത്രവും (ഉണങ്ങിയ ഇല) വിടന്ന പൂവും തമ്മിലുള്ള വ്യത്യാസം കാണാം. പൊന്നും വെള്ളിയും കൊണ്ടുള്ള തെരുവുകഠം വിശിഷ്ടരത്നങ്ങഠംകൊണ്ടു് അലങ്കരിച്ച ഗൃഹങ്ങളും, ഒരു കാലത്തും വാടാതെ ശോഭിക്കുന്ന പൂക്കളും, കസ്തൂരി മണക്കുന്ന ഫലങ്ങഠം നിറഞ്ഞ മരങ്ങളും, മുത്തുകഠം പവിഴങ്ങഠം എന്നിവകൊണ്ടു് മിന്നു

ന്ന പുഴകളും, എന്തിനധികം പറയുന്നു? കുളിർമ നൽകുന്ന എല്ലാ വിഷയങ്ങളും കണ്ണിന് പ്രസാദമരുളുന്നു. 444-448

കർണ്ണാനന്ദകരങ്ങളായ മംഗല ധ്വനികളും, വീണാദിവാദ്യങ്ങളുടെ കമ്പിയിൽനിന്ന് ഉളവാകുന്ന സ്വരവിശേഷങ്ങളും, വീണ തുടങ്ങിയ ചതുർവ്വിധവാദ്യവിശേഷങ്ങളും അത്ഭുതകരങ്ങളായ ഗീതങ്ങളും ആ സ്നേഹസമ്പൂർണമായ സമൂഹത്തിൽ എല്ലാ കാലത്തും ഉണ്ടായിരിക്കും. 449-450

പാട്ടിന്റെ നല്ല സ്വരത്താൽ എപ്പോഴും സന്തോഷമുണ്ടാകും. എന്നാലും ഇപ്രകാരം മനസ്സിൽ സന്തോഷസമ്പൂർണ്ണത നിത്യവും ഉണ്ടാകയാൽ യാതൊരു മുഷിച്ചലും വരാതെ ആ ഗൃഹസിദ്ധിയിൽ സുഖമുണ്ടാകുമെന്ന് നിശ്ചയിക്കാം. 451-452

എപ്പോഴും പരിപൂർണ്ണതയുണ്ടായാൽ മതി എന്ന ഭാവം നീങ്ങും എന്ന് മനസ്സിലുറയ്ക്കാൻ വിഷമമാണ്. 453

അപ്രകാരം സംശയം ഉദിച്ച ആ മുനിശ്രേഷ്ഠൻ ഒരു പക്ഷിയുടെ മധുരശബ്ദം കേട്ടു. 454

പുണ്യവാനായ അദ്ദേഹം ആ നല്ല വർണ്ണമുള്ള പക്ഷിയുടെ നാദമാധുര്യത്താൽ സന്തുഷ്ടചിത്തനായിത്തീർന്നു. 455

പാടുന്ന പക്ഷി മെല്ലെപ്പറന്ന് കാട്ടിൽ എത്തി. സ്വരമാധുര്യത്തിൽ രസിച്ച് മുനിയും അതിനെ അനുഗമിച്ചു. 456

ശ്രവണസുഖത്താൽ എല്ലാ കാര്യവും മറന്ന് പ്രസന്നഹൃദയനായി അങ്ങനെ വസിക്കുമ്പോൾ പക്ഷി അവിടെനിന്നും പറന്നുപോയി. അപ്പോൾ താപസന് ദുഃഖമായി. കുറച്ചു കാലം മാത്രം മധുരസ്വരം കേട്ടു സന്തോഷിക്കാനാണ് വിധി എന്നു വിചാരിച്ച് വിഷാദത്തോടുകൂടി കാട്ടിൽനിന്നും പോന്ന് സാവധാനം ഗൃഹത്തിൽ എത്തിച്ചേർന്നു 457-459

മുമ്പ് അറിവുള്ള ജനങ്ങളിൽ ആരുമില്ലെന്ന് കണ്ട് വളരെ അത്ഭുതം പൂണ്ടു, കാലം വളരെ കടന്നുപോയി എന്ന് മനസ്സിലാക്കി. 460

കാട്ടിൽ പോയതിന്റെയും അവിടെനിന്ന് മടങ്ങിവന്നതിന്റെയും മറ്റും കാലത്തിന്റെ കണക്കും നോക്കിയപ്പോൾ മുന്നൂറ് വർഷം കഴിഞ്ഞതായി കണ്ടു. 461

പക്ഷിയുടെ പാട്ട് കേട്ട് കാട്ടിൽ താമസിച്ചപ്പോൾ ആ ഗാനാസ്വാദനത്താൽ ഭക്ഷണത്തിന്റെയും ഉറക്കത്തിന്റെയും കാര്യം തന്നെ മറന്നുപോയി. ഗാനപീയൂഷമാധുര്യാസ്വാദനത്താൽ മുന്നൂറു വർഷം ആറു ക്ഷണമായിത്തോന്നി 462-463

മോക്ഷലോകത്തിൽ ഉണ്ടാകുന്ന ശ്രോത്രസുഖഭാഗ്യം സൂക്ഷ്മമായി അറിയാൻ ഇതു് ഉണ്ടായതു് മനസ്സിലാക്കിയാൽ മതി. 464

നാസിക എപ്പോഴും സുഗന്ധം ആസ്വദിച്ചു് രസിക്കും. കസ്തൂരി പരിമളവും മറ്റും മോക്ഷസംഗന്ധത്തോടു ഒക്കുമോ എന്നു ചിന്തിച്ചാൽ അപ്പഴുണ്ണം പോലും അതിനില്ലെന്നു കാണാം. മുല്ല, പിച്ചകം മുതലായ വിശിഷ്ടസൂനങ്ങളുടെ സുഖകരമായ സുഗന്ധം കൂടി സ്വർഗ്ഗലോകത്തിലെ സുഗന്ധത്തോടു ഒക്കുമെന്നു് മനസ്സിൽ തോന്നുന്നുണ്ടെങ്കിൽ അതു് അബദ്ധമാണു്. 465-467

ആദിത്യന്റെ പ്രകാശത്താൽ നക്ഷത്രങ്ങളുടെ വെളിച്ചം അദൃശ്യമായിത്തീരുന്നതുപോലെ, മോക്ഷലോകത്തിലെ സുഗന്ധത്താൽ ഭൂലോകത്തിലെ സുഗന്ധം ദുർഗ്ഗന്ധമായി മാറും 468

നല്ല രസത്തിന്റെ ആസ്വാദനത്താൽ നാവിനു് എപ്പോഴും തൃപ്തി കൈവരും. സമ്പൂർണ്ണത വന്നാലും വെറുപ്പു് തോന്നുകയില്ല 469

എന്തെന്തു് ആഗ്രഹിക്കുന്നുവോ അതെല്ലാം യഥേഷ്ടം ലഭിക്കുന്നു. ആഗ്രഹസിദ്ധിയിൽ സംതൃപ്തി അനുഭവപ്പെടും. ഒരിക്കലും ഇഷ്ടക്കേടുണ്ടാകയില്ല. 470

തേൻ, പഞ്ചസാര, പാൽ മുതലായവ അപ്പൂരസങ്ങളാണു്. ഉപരിലോകത്തിലെ രസസ്വാദനങ്ങളോടു് അവ ഒട്ടും തന്നെ ഒക്കുകയില്ല. ലൌകിക ഭക്ഷണങ്ങൾ നിസ്സാര ഭക്ഷണങ്ങളാണു് 471-472

എന്നാൽ വിശപ്പു്, ദാഹം തുടങ്ങിയവ തീർക്കാൻ ഇതാണു് അവിടെ ഉള്ളതെന്നു് സംശയിക്കേണ്ട ആവശ്യമില്ല 473

വിശപ്പു്, ദാഹം മുതലായവ എത്തിനോക്കുക പോലും ചെയ്യാത്ത രാജ്യമാണു് അതെന്നു നിശ്ചയം പ്രീതി വരുത്തുവാൻ ഭക്ഷണമാണു് വേണ്ടതു് എന്നു പറയപ്പെടുന്നുണ്ടല്ലൊ 474

അവിടെ മോക്ഷലോകത്തിൽ വിശപ്പും, ദാഹവും ഇല്ലെന്നു് പ്രസിദ്ധം. ഇഷ്ടമായ സ്പർശനത്തിൽ യാതൊരു കുറവുമില്ല. 475

ആശക്ക വിഷയങ്ങളായവ നിത്യവും സുലഭങ്ങളാണു്. ക്ഷയം, ജ്വരം മുതലായ രോഗങ്ങളുടെ പേരുപോലും ആ ദിക്കിൽ കേൾക്കാനില്ല. പിന്നെയുണ്ടോ ചികിത്സയുടേയും മരുന്നിന്റേയും ആവശ്യകത. ശരീരത്തിനു് ഭാരമില്ല. ആലസ്യം തീരെയില്ല. 476 477

ഉഷ്ണം, തണുപ്പ് എന്നിവയുടെ ആധിക്യംകൊണ്ടു് സ്വൈരക്കേടില്ല. വയസ്സിൻെറ വിശേഷങ്ങൾ, വാർദ്ധക്യം, ക്ഷയം, ആയുസ്സ്, അവിവേകജ്ഞാനം, അഹമ്മതി, വികാരങ്ങൾ എന്നിവയൊന്നും തന്നെ അവിടെയില്ല. 478 479

ആയിരം യുഗങ്ങൾ കഴിഞ്ഞാലും മോക്ഷസുഖം അവസാനിക്കുകയില്ല. പദനയും തുടരും. 480

ഒടുക്കമില്ലാത്ത ആദി എപ്പോഴുമുണ്ടായിരിക്കും. ഈ ആനന്ദം അനന്തവും അവാച്യവുമാണെന്നു് പറയാം 481

ചിന്തിക്കാവുന്നതിലുമധികം ഇതു് മഹത്വമുള്ളതാകുന്നു. പിച്ചകപ്പൂ എപ്പോഴും നിറഞ്ഞു നിൽക്കുന്നതും, എല്ലായ്പോഴും ഫലമുള്ളതും, വളത്തിൻെറ ആവശ്യകതയില്ലാത്തതും, ആയ അനവധി അവന്ധ്യവൃക്ഷങ്ങളെ അവിടെ (നിറച്ചിരിക്കുന്നു.) 482_483

നല്ല മുത്തുകളും പവിഴങ്ങളും നിറഞ്ഞ സമുദ്രത്തിൻെറ തീരത്തിലായി അമൃതജലമൊഴുകുന്ന പരിശുദ്ധനദികളേയും കാണാം) 484

വർണ്ണവിശേഷത്താൽ സ്വർണ്ണത്തെയും വെള്ളിയേയും നാണിപ്പിക്കുന്നതും പരിമളം വീശുന്നതുമായ വിശിഷ്ടപുഷ്പങ്ങളുടെ സമൃദ്ധിയാൽ ശോഭിക്കുന്ന പൂന്തോട്ടങ്ങളേയും, രത്നങ്ങൾകൊണ്ടു് നിർമ്മിച്ച പട്ടണങ്ങളേയും കാണാവുന്നതാണ്.) സുരഭി സൌരഭ്യത്തോടു കൂടിയതു് സുരഭിയുക്തം എന്ന പാഠം ശരിയാണെന്നു തോന്നുന്നു. 485_486

എതു കാലത്തും നാശമടയാത്ത ഭവനങ്ങളേയും രാത്രിയും കൂരിരുട്ടും ഇല്ലാതെ പ്രശോഭിക്കുന്ന ദിവസങ്ങളേയും (നിർമ്മിച്ചിരിക്കുന്നു) 487
ആലസ്യം കൂടാതെ അവസാനിക്കാത്ത സുഖങ്ങളെയും ശോഭിക്കുന്ന ശ്രേഷ്ഠരാജാക്കന്മാരുടെയും, പൂർണ്ണഗുണന്മാരായ പരിശുദ്ധജനങ്ങളുടേയും ഉറച്ച സ്നേഹബന്ധങ്ങളേയും ദുരിതഭയം കൂടാതെ അനുക്രമമായ വിധത്തിൽ (ഉണ്ടാക്കിയിരുന്നു) 488,489

483 മുതൽ ഉള്ള ഈരടികളിൽ ക്രിയാപദങ്ങളില്ലാത്തതിനാൽ സന്ദർഭാനുസൃതമായി ചേർത്തിരിക്കയാണു്.

എല്ലാ ശാസ്ത്രങ്ങളിലുമുള്ള ജ്ഞാനത്തിൻെറ വരവും, അജ്ഞാനത്തിൻെറ പോക്കും ഒറ്റു് ഇതു തന്നെയാണു് ഇഷ്ടപ്പെട്ടതു് എന്നറയ്ക്കും. 490

അറിയപ്പെട്ടവയിൽ വെച്ചു് മികച്ചതാണു് മോക്ഷം എന്നറിയണം പ്രകാശമാനങ്ങളായ വസ്തുക്കളിൽ വെച്ചു് വരിഷ്ഠമാണു് മോക്ഷം എന്നും മനസ്സിലാക്കണം. 491

ഇതെല്ലാം കേൾക്കപ്പെട്ടതാണ്. ചിന്തിക്കപ്പെട്ടതാണ് ചിന്തയിൽ ഉൾക്കൊള്ളിക്കാൻ പോലും വയ്യാത്തതാണ് മോക്ഷഭാഗ്യം. 492

സ്വർഗ്ഗം കണ്ടതിന്ന് സാക്ഷികളുണ്ട് നിവൃന്മാരും മാർപൌലോസും ഈ ആൾ (കണ്ട + ഈ + ആൾ) മാർപൌലോസ് പരലോകത്തിലുള്ള സുഖം കണ്ടു. എന്നാൽ അതു് വർണ്ണിച്ചു പറഞ്ഞു ബോദ്ധ്യപ്പെടുത്താവുന്ന വസ്തുവല്ല. ഇതിന്നു് തുല്യമായി മറ്റൊന്നും മനുഷ്യചക്ഷുസ്സ് കണ്ടില്ല. കർണ്ണങ്ങൾ കേട്ടിട്ടില്ല. മർത്ത്യന്മാർക്ക് ആഗ്രഹമുണ്ടായിട്ടില്ല. 493-495

ദൈവത്തിനിഷ്ടപ്പെട്ടവരുടെ പരിപൂർണ്ണമായ ഭാഗ്യത്തെപ്പററി ഗുരു നിശ്ചിതമായി പറഞ്ഞിട്ടുണ്ട് 496

ചിന്തയിലും കാഴ്ചയിലും, കേൾവിയിലും ഉള്ള സുഖങ്ങളെല്ലാം ഒന്നിച്ചു കൂട്ടിയാൽ ഈ മംഗള സമൂഹം ആശ്ചര്യകരമെന്ന തോന്നിയാലും 497

മോക്ഷലോകത്തിലെ നന്മകളെപ്പററി പറയുമ്പോൾ ബുദ്ധിക്കെത്താവുന്നതിലധികം ശ്രേഷ്ഠമായുള്ളതാണ് എന്ന് ഉറയ്ക്കുക തന്നെ വേണം. 498

ഭൂമിയിലുള്ളതെല്ലാം നിസ്സാരങ്ങളും അപൂർണ്ണങ്ങളുമാണ് അവ എവിടെ? സർവ്വ സമ്പത്തും തത്തിക്കളിക്കുന്ന മോക്ഷമെവിടെ? 499

ഇവയെല്ലാം ഞാൻ ധ്യാനിച്ചു സൂക്ഷിച്ചു നോക്കിയപ്പോൾ ഭൂലോകത്തോട് മനസ്സിന്നു് അറപ്പു് തോന്നി. ലോകസുഖത്തെ കൈവെടിഞ്ഞു. 500

എങ്കിലും പാപിയായ ആത്മാവു് ശരീരത്തിൽ കുടികൊള്ളുന്നതോർക്കുമ്പോൾ, എന്റെ സുഖമെല്ലാം അകന്നു പോകുന്നു, സങ്കടം വർദ്ധിച്ചു വരുന്നു. ദുഃഖിക്കുന്നു എങ്കിലും ഈ ബന്ധം വിടുത്തുന്നതിന്നു് ഒരുപായവുമില്ല. ദുഃഖമൊഴിവാക്കാനും വഴിയില്ല. കിട്ടിയെന്നുറച്ചതു് കിട്ടാവുന്നതാണെന്നു് ഞാൻ അറിഞ്ഞു. 501-503

ആഗ്രഹം വളരുന്നു. അതുകൊണ്ടു് സന്താപവും വർദ്ധിക്കുന്നു. ആത്മാവിന്റെ ദാഹം തീർക്കുവാൻ ശീതളമായ ഒരേ ഒരു വസ്തുവെയുള്ളു. 504

മോക്ഷസമ്പത്തില്ലെങ്കിലും ആഗ്രഹം മോക്ഷത്തിൽ തന്നെ അതു മോക്ഷലബ്ധിക്കു കാരണമാകും. മോക്ഷദീപത്തിന്റെ വെളിച്ചം ഉദിക്കുന്നതുവരെ വിശ്വാസരശ്മി കണ്ടു ലോകേശന്റെ കല്പനകളെ എപ്പോഴും അനുസരിക്കണം. 505-506

മംഗളം പ്രദാനം ചെയ്യുന്ന ദൈവമെ, നിന്റെ സർവ്വഗുണങ്ങളേയും
എപ്പോഴും മനസ്സിന്റെ എല്ലാവശവുംകൊണ്ടു് സ്നേഹിക്കണം. 507

സുന്ദരമായ രൂപം കണ്ടാൽ, ആ സൌന്ദര്യത്തിന്നു കാരണം സൌന്ദ
ര്യസമുദ്രത്തിൽ നിന്നുള്ള ഒരുതുള്ളിയാണു് എന്നു വിചാരിച്ചു് അ
തിനെ ഇഷ്ടപ്പെട്ടാൽ മനസ്സു തെളിയുകയായി 508-509

ദരാഗ്രഹരൂപത്തിലുള്ള പാപത്തെപ്പററി ചിന്തിക്കുമ്പോൾ, നിസ്സാ
രമായ ആശയേക്കാൾ പരലോകസംബന്ധിയായ ആശയെ സ്വീക
രിക്കുക. 510

ഭൂമിയിലുള്ള ദുഃഖം കുറഞ്ഞുപോകാൻ വേണ്ടി, ഇതൊക്കയും ഒരു
ക്ഷണത്തിൽ കഴിയുമെന്നു് എന്റെ മനസ്സിൽ ഞാൻ ഉറച്ചു. അ
തിനെ ക്ഷമാഗുണംകൊണ്ടു് ഭാവിയിൽ സുസ്ഥിരമായ സമ്പത്തു്
സമ്പാദിക്കും 511-512

ക്ഷമക്കു് സമ്മാനമായി നിത്യാനന്ദമാകുന്ന ഭാഗ്യം ലഭിക്കുമെന്നോ
ർപ്പുണ്ടാകുമ്പോൾ, ആശ്വാസമുണ്ടാകുന്നു. തണുപ്പു് എന്നർത്ഥത്തിൽ
തണുപ്പുള്ള എന്നർത്ഥമുള്ള ശീതളം എന്ന പദം പ്രയോഗിച്ചി
രിക്കുന്നു. 513

ആയുസ്സ് അല്പകാലത്തേക്കുണ്ടു്. അതു് ഇടവിടാതെ അങ്ങനെ
കഴിയുന്നു. വായുവിന്റെ വേഗത്തേക്കാൾ നക്ഷത്രത്തിന്നു് വേഗം
കൂടും 514

കാലത്തിന്നു് അതിനേക്കാൾ വേഗം ഏറുമെന്ന കാര്യം സുപ്രസിദ്ധം
ഏററവും വേഗതയുള്ള കാലത്താൽ ആത്മാവ് കഴിയുന്നു. 515

ജീവിതകാലത്തിന്റെ അവസാനത്തിൽ കരുണാവരുണാലയമായ
ദൈവമേ, നിന്റെ അസദൃശമായ ദയകൊണ്ടു്, ശ്രേയസ്സിന്നാകാര
മായ ശുഭസ്ഥലത്തിൽ 516

മോക്ഷലോകത്തിൽ താമസ്സിക്കാൻ എനിക്കു് ഭാഗ്യമുണ്ടാകേണമേ.
മോക്ഷലോകം അവസാനത്തെ ചതുരന്ത്യങ്ങൾ എന്നിവയിൽ ധ്യാ
നിക്കാനുള്ള 517

ഗാനം, ഞാൻ സാക്ഷിയിൽ കണ്ടപോലെ സൂക്ഷ്മമായി പറഞ്ഞു
ഭൂലോകവാസികളെ നിങ്ങൾ എപ്പോഴും ഇതു് സ്മരിക്കണം. 518

നേരത്തെത്തന്നെ കരുതിയാൽ ആലസ്യകാലത്തിൽ സുഖം വന്നു ചേ
രും മനുഷ്യകുലത്തിനുള്ള നാലു ഒടുക്കങ്ങൾ എപ്പോഴും 519

ചിന്തിച്ചാൽ പാപം കൂടാതെ മോക്ഷം പ്രാപിക്കുകയും ചെയ്യാം.
ദ്രാവിഡ വൃത്തങ്ങൾ ഈരടിയിലാണല്ലൊ. ഇതിൽ അവസാനത്തേ
തു് ഒറ്റവരി അടിയാണു്. വിട്ടുപോയിരിക്കുകയോ ആവോ? 520

## നിത്യായ നമഃ

## തൃതീയസർഗ്ഗം

# നരകപർവ്വം

വിഷ്ടപത്രയനാഥ സകലഗുണപൂർണ്ണ-
സൃഷ്ടപാലനാശന സർവ്വേശ്വരായ നമഃ 1
ഭക്തവത്സലദേവ നിർമ്മല ജനപ്രിയ-
ദുഷ്കൃതശാസ്ത്രാവൃത്തിദോഷനാശകദേവനി 2
നിശ്ശേഷഗുണാംബുധി നിത്യസ്വഭാവേ നമഃ
അശരീരിമംഗലസർവ്വചാരുരൂപക 3
സർവ്വജ്ഞസർവ്വവ്യാപി സർവ്വകാരണദേവ
നിരാദ്യാനന്ദരൂപായ മഹതേ നമോ നമഃ 4
ദുരിതങ്ങൾക്കൊക്കെയും മാതാന്നികേതനം-
മുദിത നിർവൃതിനാമമായുള്ള നരകത്തിൽ 5
അവസ്ഥ ചൊൽവാനുള്ളിൽ മാനസം തോന്നിയപ്പോതം-
ശ്രവണംകൊണ്ടു ദുഃഖം വരാതില്ലതുകൊണ്ടു് 6
സൽഗുണം സേവിപ്പതിന്നുകാരണമാകും
ആശങ്ക ശങ്കിപ്പാനും നിമിത്തം ഭവിച്ചീടും 7
അദൃഷ്ടകഥ ചൊൽവാൻ വിഷമമുണ്ടതാനും
ഏറിവിശ്വാസം വരുത്തീടുവാനതിൽ പണി 8
നിരർത്ഥകഥയിതെന്നുള്ളിലുറക്കും ചിലർ-
ആരതുകണ്ടിട്ടൊള്ളു? എന്നു അന്വേഷിക്കും ചിലർ 9
അതു സാക്ഷിക്കുന്നതാരെന്നു ചോദിക്കും ചിലർ-
വാസ്തവമെന്നും ചിലർ ബുദ്ധിയിൽ സംശയിക്കും- 10
എങ്കിലോ മഹാ പാപി നരകവാസി യൂദാ!
ദുഷ്കൃതഫലദുഃഖം സംക്ഷേപിച്ചറിയിക്ക- 11
ഗുരുമുഖ്യനെ ശിഷ്യനൊററിനീ വധിപ്പിച്ചു
മരണകർത്താവായി ദുഷ്കർമ്മമഗ്രേസരൻ- 12
ദുഷ്ക്രമകഷ്ടം കണ്ടമൂലം സ്വഹന്താസ്വയം
തല്കർമ്മത്തിന്റെ ഫലം നരകദുഃഖങ്ങളെ 13
രക്ഷക്കൂടാതെ നിത്യം നീയനുഭവിക്കുന്നു
നീ ക്ഷമിക്കുന്നതെല്ലാം ചുരുക്കിക്കേൾപ്പിപ്പാനായ്" 14

ദുർഭാഗ്യമേറും ദീനജനലോകെ വരികെടോ!
ശുഭഗാനത്തോടെന്നു ചൊല്ലുവാനരുതെങ്കിൽ 15
കൃതഘ്നന്മാരാലും ദുഃഖദായകം മതി-
കെട്ടിതു പാപിയിൻ നരക പ്രത്യക്ഷമായ് 16
അക്ഷിഗോചരരൂപം ദർശിപ്പാൻ ഭയങ്കരം
രക്ഷിപ്പാൻ ധൈര്യം ഹേ രാജീവൻ വാഴുന്നതല്ലൊ! 17
ശിരസ്സിൽ മുടിസർപ്പങ്ങളോ പലതരം-
വിരൂപദൃഷ്ടികളിൽ വൃശ്ചികമിരിക്കുന്നു 18
വളരെ നയനാംബു സന്തതമൊഴുകുന്നു
തിളച്ചുവെള്ളത്തോടു സമാനം പുകയുന്നു 19
പാരമാറ്റാൻയോഗ്യം കപോലം കൃമിസ്ഥലം
നിരയജന്തുക്കളും നാസികകളുളന്നു 20
ഉത്തരാധരോഷ്ഠങ്ങൾ ചുട്ടമാംസത്തോടൊക്കും
അത്യന്തോഷ്ണത്തിൻ ചിഹ്നം മുഖവായിലെ ശ്വാസം 21
തീക്കനൽനിറമുള്ള ഭാരിച്ച തുടർ രണ്ടു
കാൽകളും കരങ്ങളും കെട്ടുന്നു മുറുക്കത്തിൽ 22
കറുപ്പായമധോംശുക വസ്ത്രങ്ങളഗ്നിതന്നെ
പാപമേ കഷ്ടരൂപം ഭയമുണ്ടെന്നാകിലും 23
ഏതുമെ ശങ്കിക്കേണ്ട ദൈവകല്പനാവശാൽ
ഭീതിദ ലോകവാർത്തയറിയിപ്പാനുണ്ടു ഞാൻ 24
കേട്ടുദ്ധരിച്ചിട്ടു പ്രശസ്തം സേവിപ്പാനും
ദുഷ്ടതവർജ്ജിപ്പാനുമെല്ലാരുമൊരുങ്ങണം 25
എങ്കിൽ നരകകഥ യഥാസ്സെന്നവൻ ചൊല്ലും
വാർത്തകൾ കേൾപ്പാൻ നന്നായ് സൂക്ഷിക്കണേ ജനമെ! 26
ദിഷ്ടഭാവത്തോടപ്പോൾ ദീർഘശ്വാസേന ചൊന്നാൻ
ദുഷ്ടസ്വഭാവി പാപി ഹാ വന്നാപൽഗതൻ 27
കഷ്ടശരീരി ബഹുദുഃഖിതനായ് മമ
ഭാഷണത്തെക്കാൾ ശ്രേയസ്സാകുന്നിത ഭാഷണം 28
അത്യന്തസന്താപങ്ങളുള്ളിൽ കൊണ്ടവർകൾക്ക
വാർത്തകൾ ചൊന്നീടുവാൻ മാനസന്താനീടുമോ 29
സന്താപമിഷ്ടരോടു ഭൂലോകേ കേൾപ്പിക്കുമ്പോൾ
സങ്കടം കുറഞ്ഞുപോം താപാശ്വാസവും വരും 30
ഞാൻ ക്ഷമിക്കുന്നതെല്ലാം പറഞ്ഞുകേൾപ്പിക്കിലും
അക്ഷയം മമ ദുഃഖം ശീതളമുണ്ടാസ്സുരാ 31
സങ്കടമൊക്കെച്ചൊൽവാൻ പാടവമൊന്നും പോരാ
ഉക്കരവേയൊപ്പിപ്പാനുമൊട്ടുമേ വശമല്ല 32

അത്താം കേൾക്കണമെന്നാശയുണ്ടെന്നാകിലോ
എത്രയും ചുരുക്കത്തിലതു ഞാനറിയിപ്പേൻ 33
അനാദ്യനന്തനാധാരാദികാരണൻ ദേവൻ
വാനിടം നക്ഷത്രങ്ങൾ സലിലം ലോകങ്ങളും 34
നാടു വിചിത്രതരാലെയ സൃഷ്ടിച്ചു സ്ഥിതി നല്കി
അനന്താം ദിവ്യമാം പ്രതാപം പ്രകാശിപ്പാൻ 35
സർവ്വസൃഷ്ടികളിലത്യന്ത മുഖ്യന്മാരാം
അരൂപസ്വരൂപികളുണ്ടായി മാലാഖമാർ 36
എന്നു ചൊല്ലീടും ചിലർ സുമനസ്സുകളെന്നും
അന്യഭാഷയിൽ പലനാമധേയത്തെവച്ചു 37
അവർക്കു സർവ്വേശ്വരൻ സ്വർഗ്ഗയോഗ്യഗുണം
ആദരാലും നല്കീട്ടവൻ മോക്ഷത്തെ ലഭിപ്പാനായ് 38
ഭൂവിമാനുഷനാകം ദേവനെയാരാധിച്ച്
ദൈവകല്പിതമനുസരിച്ചു വഴങ്ങണം* 39
എന്നൊരുവിധിവച്ചു മുക്തിയെ സിദ്ധിപ്പാനായ്
സങ്കടം ഭവിച്ചീടുമല്ലായ്കിൽ നിരന്തരം 40
കർമ്മത്തിന്നൊത്ത ഫലം നിയതംവരും നൂനം
അരുളപ്പാടീവണ്ണമാചരിച്ചോരുകൂട്ടം 41
മോക്ഷവാസികളായ് നിരന്തരം സുഖിക്കുന്നു
ആകവേ സത്വഗുണം കണ്ടഹങ്കരിച്ചപ്പോൾ 42
പ്രമാണം കാപ്പാൻ ചിലർ സമ്മതിച്ചതുമില്ല
തന്മൂലമവർക്കഹങ്കാരദോഷത്താലുടൻ 43
ധർമ്മഹീനരും വന്നു ശാപയോഗ്യവുമുണ്ടായ്
നിർമ്മലരൂപിഗണം ദുഷ്ടരായ്ത്തിരിഞ്ഞപ്പോൾ 44
ഭൂതപിശാചുനാമം ചൊല്ലുവാൻ യോഗം വന്നു
നീതിസംയുത ദേവനക്കാലം ശിക്ഷാസ്ഥലം 45
ധരണിമദ്ധ്യത്തിങ്കൽ നിർമ്മിച്ചോരധോ ലോകം
സർവ്വസങ്കടസ്ഥലം സകല ശോകഭാഗം 46
നരകമെന്നുനാമം ദുർഗ്ഗതിയെന്നും ചൊല്ലാം
അരിഷ്ടമതിലൊക്കെ മംഗലമൊന്നുമില്ല 47
ആർത്തിയെന്നതിലുള്ളവാസസുഖവുമില്ല
ആത്തെരിയുന്നൊരനിഷ്ടുടക്കമെന്നുമില്ല 48
ഖേദമുണ്ടതിൽ ദുഃഖസീമയുമെന്നുമില്ല
വേദനയതിലുള്ള ശീതളമൊട്ടുമില്ല 49
ദുർഭാഗ്യവാന്മാർക്കുള്ള ഭവനമെല്ലാനാളും
ക്രൂരരഹിതന്മാർക്കു ഘോരമാം വിലങ്ങത്ത് 50

ദുരിതശീലന്മാരും സമാധാനവിഹീനരും
ക്രൈസ്തവേതരലോകം ലക്ഷണരഹിതരാകും 51
അപരാധവാരായ സുമനസ്സുകളൊക്കെ
അപരദേവാവിധി ശാസനമതിലാക്കി 52
അവർകളുടെ വ്യാജംകെട്ട ദുഷ്കൃതികളും-
അവിടെ വസിപ്പാനായനുഗാമികളാകും 53
ഇതിലുൾഗ്രതിവാത്മാ സജ്ജനദൃശ്യാനാർത്ഥമായ്
എത്രയും ചുരുക്കത്തിലിതു ഞാനറിയിച്ചേൻ 54
അല്പധീരവാക്കളു ഗ്രഹിപ്പാൻ പണിയെങ്കിൽ
അപ്രതിവിസ്താരത്തിലിനിയും പറഞ്ഞീടാം 55
ആദ്യന്തഹീനമുള്ള വസ്തുക്കളിവയെല്ലാം
ആദിയെ കേൾപ്പിക്കുവാനാളതല്ലെന്നതോർക്ക 56
ഓരോരംഗത്തിൽ ദുഃഖമെന്നുമേയൊടുങ്ങിടാ-
നിരന്ത്യം പറവാനും കേൾപ്പാനുമാരുമില്ല 57
എന്നാലും ഭവിക്കുന്ന ദുഃഖങ്ങളൊട്ടുകാണ്മാൻ
എന്നാലൊട്ടാകംവണ്ണം പറയാമെന്നാകിലും 58
മുൻപിലേതെല്ലാം പറഞ്ഞീടേണ്ട പറഞ്ഞില്ല
മുൻപിനാലുദർശനം കൊണ്ടത്രേ പറയേണ്ടു 59
ശേഷമായുള്ളതെല്ലാം ദർശിപ്പാനനന്തരം
വിഷ്ണുപദിവാകരനാലോകമാകുംപോലെ 60
നൃദേഹത്തിന്നു സൂര്യൻ നയനമാകുന്നത്
ആദിത്യഹീനമൂലം ഭുവനം കറുത്തുപോം 61
നയനന്നഷ്ടമായാൽ മനസ്സും ഖേദിച്ചീടും
സൂര്യഹീനവും തമസ്സക്ഷിഹീനവുമതെ 62
കിരണംകൂടാതെ കണ്ടന്ധതപം നീങ്ങുന്നില്ല
മരീചിയുണ്ടാകിലും ലോചനമില്ലാഞ്ഞാലും 63
ഒരു ഭായാത്തമില്ല ധ്വാന്ത പ്രാപ്തിയെയുള്ള
ഒരു ശോഭയെ ഒരു ശോഭകൊണ്ടറിയണം 64
ഈക്ഷണദർശനവും സൂര്യപ്രഭയുമൊക്കും
ചക്ഷുസ്സമാദിത്യനും കൂടുമ്പോൾ ഗുണമുള്ള 65
ഖേദഖ്യായനം രണ്ടുകാണുമെന്നതുപോലെ
നരകദിശിയൊരു പ്രകാശാകാരമില്ല 66
കഴിയാത്തൊരു ഘോരതമസിയധോലോകെ
വാഴുന്നു ജ്യോത്സ്നിയല്ല ത്രിയാമയുമല്ല 67
താമസിയെല്ലാനാളുമേകയാമയുമുള്ള
ഭീമൈകയാമതാനുമെന്നുമേയൊടുങ്ങാതെ 68

അനസൂയമാദിത്യനസ്തമിച്ചീടുംകാലം
തത്സായമുഹൻ നിത്യം നിശ്ശയെന്നറിഞ്ഞാലും 69
ദിനത്തിൻ മുഖരാത്രി ഭവിക്കുമതിൻമുമ്പെ
അനന്തമൊട്ടങ്ങണന്നിത്യവും കഴിയണം 70
അത്രനാളന്ധകാരവിഷാദതമസങ്ങളും
സന്താപങ്ങളൊക്കെ നരകെ വ്യാപിച്ചീടും 71
നഷ്ടദർശനമായാൽ മംഗലമെന്തു തോന്നും
ദുഷ്ടരൂപങ്ങൾ കാണ്മാൻ വിഷമമുണ്ടായ്വരാ 72
ദോഷ്യമാം വിരൂപങ്ങൾ കാണുന്നതില്ലരം
ദുഷ്ടിതമസ്സു നല്ല മംഗലമദർശനം 73
ദുർഗ്ഗന്ധത്രമമദ്ധ്യ മംഗലമെന്നുംവരാ
ഭൈരവ ദേവാജ്ഞയാൽ പീഡിപ്പാനുള്ളതെല്ലാം 74
ദുഷ്ടിക്കപ്രത്യക്ഷമാം മാനസമല്ലാസ്സിലും
കഷ്ടമാഹന്ത! കഷ്ടം പാപമേ! നിരൂപിച്ചാൽ 75
നരകവാസിയുടെ രൂപവിരൂപം കാൺകിൽ
ഘോരസിംഹവ്യാഘ്രാദിപെരിമ്പാമ്പുകളുടെ 76
ആകാരെ ഭയാനകമേതുമില്ലെന്നുസിദ്ധം
നികൃഷ്ടമിതന്ധകാരത്തിങ്കൽ കാണുംമൂലം 77
ഭീമമായുള്ളതിന്നു വദ്ധിച്ചീടുന്നു ഭയം
കന്മഷമറപ്പാനായ് സർവ്വേശവിധിവശാൽ 78
അത്യന്ത ഭീതിപൂണ്ടു പുണ്യവാനിതുകണ്ടു
ഇതിനീക്ഷണകാലെ കാണണമെന്നുവന്നാൽ 79
മൃത്യു വരുവോളം ദുഃഖസഹനം നല്ലു
എന്നുറച്ചതു സത്യം ചൊന്നതെന്നറിഞ്ഞാലും 80
ഗന്ധകവഹ്നിധൂമംകൊണ്ടെത്ര പറയേണ്ടു
ചിന്തിവീഴുന്ന കണ്ണീരാഭീലം സാക്ഷിക്കുന്നു 81
ചുടേറുംകണ്ണീർകളാൽ സങ്കടം ചൊല്ലാവതൊ
ഒടുക്കം വന്നീടുമൊ അനന്തതാപം ചൊന്നാൽ 82
ചക്ഷുസ്സിൻ ദുഃഖത്തോടു സമാനം കർണ്ണബന്ധം
ആക്ഷേപവചനങ്ങൾ പരിദേവനങ്ങളും 83
വ്യാകുല ശബ്ദങ്ങളും കഷ്ടം ദുന്നാദങ്ങളും
ആക്രോശങ്ങളും കോപഭാഷകൾ പലതരം 84
ഇഹ കേൾക്കുമാറുള്ള ഈ ദിക്കിൽ ഗീതമിതു്
ദേഹത്തിന്നുത്തമാംഗമധമം പുരാജിഹ്വ 85
മഹാഗുണവും മഹാദോഷവും വരുത്തീടും
ജിഹ്വയാല്ലഗുണം ഭവിക്കുമെന്നാകിലും 86

വഹിക്കുമാറത്തതും നവാഗപാരിമേരവും
മൂർച്ചയുണ്ടതിനേററം ഖഡ്ഗമ്പോൽ വെട്ടുകയും 87
സൂചിതൻമുനകൊണ്ടു കുത്തുമ്പോൽ കുത്തുകയും
ക്രുദ്ധിച്ചുരോഷവാടൊട്ടും കടിച്ചു മുറിക്കയും 88
ക്രോധേന ജീവനെയും മാനവും ഹരിക്കയും
ഇത്യാദിയുള്ള മഹാ പാപകാരണജിഹ്വാ 89
സത്തുക്കൾക്കിതൊക്കവെ പ്രത്യക്ഷസിദ്ധമല്ലൊ
ഇതെല്ലാം വിശേഷിച്ചു നരകെ കാണാകുന്നു 90
അതികോപവുമതിലേറെ പ്രകാശിക്കുന്നു
അത്യുൽഗ്രനിന്ദവാക്കു കേട്ടവർ പകവീട്ടുവാൻ 91
ഉപായമില്ലെങ്കിലോ സങ്കടം ചെറുതല്ല
കോപത്തെ സാധിപ്പാനുമെന്തെല്ലാം ശ്രമിക്കുന്നു 92
അസാദ്ധ്യമെന്നുവന്നാൽ സഹിച്ചു കൂടുവതൊ
അസഭ്യാക്കുകൾ നിത്യനിന്ദ വിരോധോക്തികൾ 93
ഭത്സനങ്ങളും ശാപത്രയ പാരുഷ്യങ്ങളും
കത്ഥനങ്ങളും കേട്ടു നരകവാസി വൈരം 94
സാമാന്യമല്ല ക്രൂദ്ധപകരം വീട്ടുവാനുള്ളിൽ
സ്വമനസ്പൃഹപൂണ്ടു സാദ്ധ്യമല്ലെന്നുകണ്ടു- 95
ഹേതുനാ കോപംകൊണ്ടു വിവശമായകൂട്ടം
അത്യന്തം ക്രുദ്ധിക്കുന്നു ക്രുദ്ധിച്ചു മൂർച്ഛിക്കുന്നു 96
ജനകി താതന്മാരും പുത്രന്മാരായുള്ളോരും
അന്യോന്യമുള്ളദ്വേഷവാക്കുകൾകേൾക്കാവതാ 97
നിന്നെ ഞാനുല്ലാളിച്ചു തവകാരണമിന്നി
ക്കനന്തദുഃഖംവന്നു ദുഷ്പുത്ര! ഖേദിക്കുന്നി 98
നന്ദനനല്ല മമനീ ദുഷ്ടസർപ്പംതന്നെ
നിന്നുടെ വിഷംതീണ്ടി ഞാനേറെ വലയുന്നു 99
ദോഷത്തിൽ വീഴ്‌വാൻഹേതു നരക ദഹനത്തിൽ
ഉഴറ്റിപ്പാൻ കാരണവും നീയായി ദുരാത്മാവേ! 100
തവ സാമർത്ഥ്യാർത്ഥമായന്യസ്വംഹരിച്ചു ഞാൻ
ഇവിടെയതിലാഭം ഞാനനുഭവിക്കുന്നു 101
ദുർമാർഗ്ഗേനടന്നപ്പോൾ നിന്നെശ്ശിക്ഷിക്കാതെക-
ണ്ടാമോദത്തോടുകൂടെ സ്വൈരമായ്നടത്തിയേൻ 102
തല്ക്കാരണേന സദാ ഞാനിഹ ദുഃഖിക്കുന്നേൻ
നീകൂടെ ക്ഷമിച്ചിപ്പോൾ മുടികാദഹിക്കുക 103
ഇത്തരം പിതൃവാക്യാത്മജൻ കേൾക്കുന്നേരം
ഉത്തരമുള്ളപോലെ പറയും തൃക്കതപ്രിയം 101

മമ ജനനതാരം ദുർന്നിമിത്തലക്ഷണം
ഭീമമാം ധൂമകേതു ശോഭിച്ചെന്നതേവേണ്ടു 105
ഞാൻ പിറന്നരിപ്പുവും കാരാഗൃഹമായ് സ്ഥാനം
നിന്നെ ഞാൻ താതനാമം വിളിച്ചദിനകാലം 106
എത്രയുമിരുട്ടുള്ള രാത്രിയായ്ച്ചമകയ്യോ
നിൻമുഖം ദർശിപ്പാനായിനിക്കു പ്രകാശിച്ച 10
വെളിവുമാദിത്യനും നശിക്ക ഭസ്മമാക
ലാളിച്ച നിൻവാക്കുപിശാചിൻ വ്യാജംപോലെ 108
ചതിച്ചു ശുഭമെല്ലാമിനിക്കപഹരിച്ചതു
നീതനയനെ വിളിച്ചെന്നെക്കണ്ടതുകാലം 109
നീതിമാൻ സർവ്വേശ്വരൻ നമുക്കു പ്രമാണിച്ച
നീതിന്യായ വേദത്തെ നീ ഗ്രഹിപ്പിച്ചില്ലമാം, 110
എന്നെ നീ ഗ്രഹിപ്പിച്ചാൽ ഞാൻ ഗ്രഹിച്ചില്ലയെങ്കിൽ
നിന്നെക്കല്പിച്ചു മമ താതനായ് ദയാപരൻ 111
പ്രണയം തൃകതപാമമ സർവ്വാംഗം മുറിച്ചിട്ടു
പ്രാണനെക്കളഞ്ഞുടൻ സമുദ്രെ താഴ്ത്തിയെങ്കിൽ 112
ഇങ്ങിനിക്കപജയമെങ്കിലും പരലോകെ
മംഗലമിനിക്കു നീ വരുത്തിയെന്നവരും 113
എന്നുള്ള ശുഭബുദ്ധി നിനക്കുണ്ടായില്ലല്ലോ?
എന്നെ ദുഷ്കൃത്യം ചെയ്യുമ്പോളെ നീ ശിക്ഷിച്ചില്ല 114
ബോധിപ്പിച്ചില്ല തസ്മാൽ ഞാൻ ഗുണമറിഞ്ഞില്ല
വളർച്ചു മമ ദോഷം ദുഷ്കൃത്യാദിയും പിന്നെ 115
പാപിയെയതിൻഫലം ഗ്രസിച്ചീടുക നിത്യം
അപരാധം നീ സദാ ചൂടിനാൽ നശിക്കുക 116
കാരണർ പുത്രന്മാർമീവണ്ണം പറയുമ്പോൾ
അരികളായുള്ളവരെന്തെല്ലാം പറഞ്ഞീടും 117
ഇത്തരമുള്ള ദോഷവാക്കുകൾ കേൾക്കുന്നേരം
അന്തസ്താപത്തെച്ചൊൽവാൻ സംസാരമൊന്നും പോരാ 118
ഭാരിച്ചഭയങ്കര സ്തനിതദ്ധ്വനികളും
നരകം കലുങ്ങുന്ന ഗർജ്ജിതങ്ങളുമിവ 119
കേട്ടിട്ടു കണ്ണു ദുഃഖമേറുന്നനിരവധി
കടലിൽ യാനപാത്രം മുറിഞ്ഞു നശിച്ചിട്ടു 120
പോതവാഹന്മാരഥ ജീവനെ രക്ഷാർത്ഥമായ്
നീന്തുന്നനേരത്തിങ്കൽ കോപിച്ച കല്ലോലത്താൽ 121
നാശമെന്നുറച്ചുകൊണ്ടോരോരോ തിരകണ്ടു
ആശുവതിലാനന്ദം ചിന്തിക്കുമെന്നപോലെ 122

നരകേതന്മാരിടിമുഴക്കം കേൾക്കുമ്പോളെ-
പ്പെരിയ വിഷാദരായത്യന്തം ഭ്രമിക്കയും, 123
ഇടിയെ പേടിക്കയും ദുഃഖേനകൊള്ളുകയും-
ഒടുക്കമിച്ഛരിക്കയും ചാകാതെ വലകയും 124
ശിരസ്സിന്നാശ്വാസമാം ഘ്രാണമെന്നൊരുപാരം-
സൌരഭ്യമിച്ഛരിക്കുന്നോരിന്ദ്രിയമാകുന്നതു 125
സുഗന്ധം നാസികക്കു പ്രിയമാകുന്നപോലെ-
ദുർഗ്ഗന്ധഘ്രാണമതി ദുസ്സഹ്യമെന്നുഗ്രമാം 126
ദുഷ്ടമാം ശത്രുജനം സംസർഗ്ഗമതിദുഷ്ടം
ദുഷ്ടന്റെസമീപത്തിൽവസിപ്പാൻ യോഗമായാൽ 127
ആനുകൂല്യവും നീണ്ടും തെളിവുമുണ്ടായ്വരാ-
ഗന്ധവാഹന്നു ശത്രുദുർഗ്ഗന്ധഘ്രാണമല്ലോ 128
അതിനെ നിത്യമാവഹിക്കുന്നതതിൽഭാരം-
സന്തതമതിൻരസം സന്തത ശോകമത്രെ 129
ഒരു സുഗന്ധമെന്നെ എപ്പോഴും ഘ്രാണിക്കുമ്പോൾ
പരിവർജ്ജ്യവും തന്നുകസ്ഥിതിയെന്നാകിലും 130
ഏകദുർഗ്ഗന്ധമെങ്കിൽ വിഷമമനന്തരം-
നിഷ്കൃപനായ നൃപനന്തരരാജ്യത്തിങ്കൽ 131
പാപശാസനത്തിനായൊരുകഫരന്തീർത്തു-
തൽപാതാളത്തിൽവീണാൽ മരണം പാപിക്കില്ല 132
പൈദാഹവുമിത്ഥം വിവിധ സന്താപങ്ങൾ-
ആയുസ്സിൻനാശത്തോളം ക്ഷമിക്കുമെന്നു കേളി 133
ജീവൻ പോയിട്ടുംകാലം തദ്വാസിസന്താപാന്തം-
ജീവിതകാലക്ഷമാശരണേ ഭാഗ്യമുള്ള 134
ഇത്യാദിഭയാനക ദുഷ്കർമ്മരന്ധ്രത്തിലെ-
സന്താപങ്ങളിൽ ശ്രേഷ്ഠമൊരു ദണ്ഡവുമുണ്ടായ് 135
അതിക്രമങ്ങൾകൊണ്ടു പാപികൾ മരിക്കുമ്പോൾ
മൃതദേഹത്തെ നീക്കിക്കളവാനുപായവും 136
അനുവാദവുമവർക്കില്ലാഞ്ഞുവതിനാലെ-
മാനുഷശവമാംസം പക്ഷഭാഗത്തിൽത്തന്നെ 137
കിടന്നു പഴുക്കയുമത്യർത്ഥം നാറുകയും
ദുഷ്ടഗന്ധത്തിൻ ശക്ത്യാ ജീവന്മാരെല്ലാംകൂടെ 138
മോഹിച്ചു വീഴുകയും മരണം പ്രാപിക്കയും
ആ ഹേതുകൊണ്ടു ജീവനുള്ളോരെയവിടത്തിൽ 139
ചത്തവർ കൊല്ലുമെന്നുചൊല്ലുവാനവകാശം
മത്സ്യകതസിതൻ ഖലൻ മറെറാരു നരപാലൻ 140

നിഹന്താപതികർത്താ പാപികൾക്കഗ്രേസരൻ
അഹിതാൻപ്രതിയുള്ള വൈരാഗ്യദാഹം തീർപ്പാൻ 141
പഴുത്തുചീഞ്ഞു പാതിയഴിഞ്ഞ ശവത്തോടു
കീഴിൽ കേളുന്നതാവണ്ണമവ സഹിതന്മാരെ 142
ബന്ധിപ്പിച്ചവർക്കതി സങ്കടാവഹമായ
ഗന്ധകപ്പൂത്താളന്തം വരുത്തിക്കൊള്ളുമാറായ് 143
ഇന്നാരകഛിദ്രമെല്ലാം ഭീതിദമെന്നാകിലും
എന്നാലുമപരലോക ദുഃഖത്തോടൊത്തീടുമോ? 144
അനുപമങ്ങളത്രയല്ലോക സന്താപങ്ങളും
മാനസെ ചിന്തിച്ചു നീയാമമോദവിസ്രങ്ങളും 145
പൂതിഗന്ധിയും   മലപങ്കഗന്ധങ്ങളെല്ലാം
അതിന്നപ്പുറിവായ്ച്ച നാററമൊക്കയുംകൂടെ 146
നരകദുർഗ്ഗന്ധത്തോടുപമിച്ചീടുകിലോ
ധരണിതന്നിൽ നാസികക്കനിഷ്ടമേറ്റുള്ളതെല്ലാം 147
എത്രയും പരിമളഗന്ധമിതവിടത്തിൽ
ഇതിനരകപാപിയേകനെങ്കിലും ഭൂവി 148
പ്രത്യക്ഷമായീടുകിൽ ദുർഗ്ഗന്ധവിഷംകൊണ്ടു
നാശിക്കുന്നു ജഗംജന്തുഹീനവും വരും 149
പിശാചു മഹാവ്യൂഹമസംഖ്യം പാപികളും
ഗന്ധധൂമങ്ങളും വ്യാപിച്ചീടുന്നപൂതി- 150
ഗന്ധിയെയൊപ്പിക്കാമോ വിഷയം ബുദ്ധിക്കിതൊ-
ക്കയുള്ളിപാനഭാഗികൊണ്ടു രസനാക്ഷമിക്കുന്നു 151
വല്യതെന്നു തൽമെനിയും തീരുന്നില്ല
ശരീരമുള്ളോർക്കാകെ വിഷമം രണ്ടുംതന്നെ 152
ഈ രണ്ടുമസഹ്യങ്ങളാംവളരെ ഭേദമില്ല
ക്ഷുത്താലും ദാഹത്താലും മരിപ്പാൻ വിധികൂട്ടും 153
മർത്ത്യജന്മത്തിലതിശൌര്യവാനൊരു നരൻ
ഒരുവൻ ബഹുശത്രുസേനയെ തോല്പിച്ചിട്ടു 154
തൃഷ്ണയാലവൻതോററ ബലഹീനവുംവന്നു
അന്ധിയിൽ ഭൂതജലം ദാഹത്തെക്കളഞ്ഞപ്പോൾ 155
സ്വസ്ഥത്യ ജീവിച്ചുടൻ ശക്തിയുമുണ്ടായ്‌വന്നു
മാനുഷരായുള്ളോരിൽ ബലവാനിൽ വീരനാം 156
എന്നാലും തോററ മഹാ പിപാസാ പരാജിതൻ
തന്മൂലം ശത്രുക്കളിൽ വല്യതിതെന്നുവന്നു 157
തൻകോപബലങ്ങളെ പൊറുപ്പാൻ മഹാപണ്ടി
മുഷ്കരരെന്നാരുനൃപൻ ശത്രുവോടെതൃത്തപ്പോൾ 158

തൃഷ്ടത്താൽ പരിഭ്രാന്തനായെന്നു ശ്രുതമല്ലോ
സഹിച്ചുകൂടാത്തൊരു പിപാസ ധരിച്ചവൻ 159
ദാഹത്തിന്നാശ്വാസമായുപായമൊന്നേയുള്ളൂ
രാജ്യത്തെയുപേക്ഷിച്ചാൽ ദാഹദഹനം ശോകം 160
രാജ്യത്തെയുപേക്ഷിച്ചാൽ ദാഹത്താൽ ജീവനംപോം
എന്നിവകണ്ടു മഹാത്യുഷ്ണസ്സ്വക്ഷിതിപതി 161
മാനത്തെ രക്ഷിക്കണം ജീവനെക്കളഞ്ഞിട്ടും
എന്നല്ലൊ ചിന്തിച്ചിട്ടു ജീവനെക്കളയുന്ന 162
സങ്കടം സഹിയാഞ്ഞുദീനനാം നരപാലൻ
സ്വദാഹം തിർപ്പാൻരാജചിഹ്നങ്ങളത്യുക്തപാദകം 163
പദനിയമംകൊണ്ടു സലിലം വാങ്ങിക്കൊണ്ടു
തൃഷ്ണാശവും രാജപദനാശവുമേറെ 164
ദുർഭാഗ്യമേറം ലിസിമാക്കോസെന്നൊരു ഭവാൻ
പിപാസനാശത്തിന്നാസ്സുഴിഞ്ഞപാനവിധം 165
ഒപ്പിപ്പാൻ പണിയേറും മൃത്യാസ്പദമാം വിലങ്ങളാം
തൃഷ്ണാതാപംകൊണ്ടു പാനമൈചെയ്തു പത്തവരുണ്ടു 166
ഭൃത്യങ്ങളെല്ലാററിന്നും സ്വാസ്ഥ്യമേ ബലമേറം
എല്ലാ സങ്കടങ്ങൾക്കും നരകേ ശാന്തിയേറം 167
സ്ഥലമപരാധിനത തന്നാലിമതിലേറം
തൃഷ്ടദുഃഖങ്ങളതിലുള്ളപോലുറയാമോ? 168
പരസങ്കടബന്ധമൊന്നുമേ തിരിക്കാതെ
ദാഹിച്ചനാവിന്നുഷ്ണം സമ്പന്നൻ തിരിച്ചുള്ളു 169
ദാഹിച്ചുവലയുന്നേനെന്നു സങ്കടം ചൊല്ലി
ഒരു നീർത്തുള്ളിയപേക്ഷിച്ചതിസാദ്ധ്യത്തോടും 170
നീർത്തുള്ളി പിപാസസ്സ്വപേക്ഷകം ലഭിച്ചില്ല
ജീവിതകാലെ തനിക്കുണ്ടായ ധനധാന്യം 171
പവ്വതാതങ്ങളെ രത്നസ്വർണ്ണാദി സമ്പത്തെല്ലാം
ഒരിക്കൽ കടിപ്പാനായ്ക്കൂട്ടപ്പാനിരക്കിലും 172
കൊടുത്തില്ലെന്നു പാപിയതിനാൽ നിന്ദാശിലപ്പാടം
ഒട്ടുക്കേറെ ദാഹക്ഷുത്താപം കല്പിച്ചിതു 173
നീർത്തുള്ളിയൊന്നും കിട്ടാ സദാ ദാഹിക്കയുമുള്ള
മിഹാസങ്കടത്തോടു ദാഹിക്കും സദാകാലം 174
ദാഹസംഗമമായ ക്ഷുത്താപം നരകത്തിൽ
പുഷ്ടമെത്രയും നരവാക്കിനപരിച്ഛേദ്യം 175
ദുഷ്ടരെത്താഡിപ്പാനായ് സർവ്വേശകരയാം
ആ മഹാ ഭയങ്കര വേദന വാഹതാനും 176

ഊ മനഃകുലമിവ സഹിപ്പാൻ വശമാമൊ
ന്നം ഭൂമ്യപ്പുപ്പെന്നിവഭൂതങ്ങൾ നാലുകൊണ്ടു് 177
നിൎമ്മിതം നരദേഹം ഭൗതികമാകുന്നത
മൂന്ന ഭൂതങ്ങൾക്കഗ്നിപോഷണമുണ്ടാക്കണം 178
അഗ്നിക്ക ദഹിപ്പിപ്പാൻ സാധനം വേണംതാനും
അല്ലാഞ്ഞാൽ കോപത്തോടുസ്വസ്ഥലന്ദഹിപ്പിപ്പാൻ 179
ബലവാനൊരുവെട്ടം ഭക്ഷണം പചിക്കുമ്പോൾ
വൎദ്ധിക്കുമതിന്നുഷ്ണം ശരീരസന്താപങ്ങൾ 180
തദനുവേലാരതീക്ഷ്ണം മാനുഷർ പൊറുക്കാഞ്ഞാൽ
ഛിഷ്ടഭക്ഷണമാത്രം ഭക്ഷിക്കും മടിയാതെ 181
കഷ്ടസാഹിതം സമ്മറിയാപൂരിതുകണ്ടു
ശത്രുക്കൾ പടയോടു നഗരം വളഞ്ഞാറെ 182
തത്രവാസികളായ ലോകരും വലഞ്ഞുടൻ
ആ മഹാ ലോകൎക്കപ്പോൾ ഭക്ഷണവിഷയമാം 183
തിന്മട്ടീട്ടടനശവര സാരമേയങ്ങൾ-
ആശയാട്ടുജിച്ചവരിത്തരമുള്ള മാംസം 184
ആശിപ്പാൻവിലനല്കികൊണ്ടിതു ക്ഷുധിതന്മാർ
ഗൎദ്ദഭശീൎഷം വെള്ളിയെണ്പതുകാശുനൽകി 185
പരവശതയോടുകൂടെക്കൊള്ളുമാറായി-
ഞെളുനൊട്ടങ്ങുന്നേരം പോർമട്ടിഭാസംവിഷ്ഠ 186
അത്ഥനിയമംചെയ്തു വാങ്ങിയശനത്തിന്നായി-
ദേവമാരണമൂലം യൂദരെ ശിക്ഷിപ്പാനായു് 187
സൎവ്വേശൻ പഞ്ഞമെന്നദണ്ഡമയച്ചവല്ലൊ-
മറെറല്ലാദോഷങ്ങളിൽ ശ്രേഷ്ഠമാകുന്നപാപം 188
ഏററവും രസിപ്പാനായു്പ്പഞ്ഞത്തെക്കല്പിച്ച-
പ്പോൾ ദൈവമുക്ത ച്ശ്രുത്തിലിതു സങ്കടമെന്നുവന്നു 189
ഭൂമൎത്ത്യത്രാണംചെയ്തു കരുണാനിധിദേവൻ-
ഉപരിലോകം പ്രാപിച്ചീടുവാനെഴുന്നള്ളി 190
നാല്പതു സംവത്സരം കഴിഞ്ഞോരനന്തരം-
ഘാതകയൂദകുലം മുടിവാൻ കാലംവന്നു 191
ഉത്തരദിക്കിലുള്ളടക്കോറ്റുകളൊക്കെക്കൂട്ടി
പൃതനയോടുകൂടെ സേനാനായകനായ 192
തെത്തോസെന്നോരുനരോത്തമൻ പുറപ്പെട്ടു-
മുടിഞ്ഞു സൎവ്വരാജ്യം വെന്തിട്ടു പുരങ്ങളും 193
പടഭീതിയും പൂണ്ടവാസികളോരൊശലം
പ്രസിദ്ധപുരത്തിങ്കൽ ശരണം നിരൂപിച്ചു 194

ട്ടസംഖ്യജനം കൂടിനിറഞ്ഞ രാജധാനി-
വളഞ്ഞു ദുർജ്ജനവിനാശമേറ്റത്തനാദം 195
വളരെ വളരുന്ന മാനുഷർ സംഖ്യമേറ്റ-
മൊത്തിട്ട ധനധാസംഖ്യം സംഖ്യവാന്മാരാകിലും 196
അത്യന്ത നാശമാം ഭക്ഷണമുണ്ടാക്കുവാൻ-
ഏറിയക്ലേശത്താലും സാദ്ധ്യമല്ലെന്നുവരും 197
പുറത്തുമകത്തിലും ശത്രുക്കളൊരുപോലെ-
പുറത്തുപടയുകളെന്തുയ്യും മഹാപഞ്ചം 198
നിർഗ്ഗമിക്കുകിലോ നിർണ്ണയമവസാനം കണ്ട
ഒന്നൊന്നായൊട്ട വധിക്കും സൈന്യജനം 199
പാർക്കിലോ പഞ്ചംകൊണ്ടു നാശമെന്നതും സിദ്ധം
മരണാഗമം മന്ദമെന്ന ഭേദമേയുള്ളൂ 200
സകല ജന്തുക്കൾക്കും ജീവരക്ഷാർത്ഥമെല്ലാം
സങ്കടം പൊറുപ്പതിന്നില്ല സന്ദേഹമൊന്നും 201
എന്നാലും കത്തുന്നഗ്നിക്കശനമുണ്ടാകണം
എങ്കിലോ മൃഗങ്ങളെക്കൊല്ലണമെന്നുവന്നു 202
പശുക്കളശ്വങ്ങളും പൂച്ചകളെലികളും അ
ശിപ്പാനിത്യാദികൾ ഭക്ഷണവിഷയമായ് 203
കപൂയരക്ഷ്യമെങ്കില്ലിന്നെയായതും മുട്ടി, അ
പ്പോൾ ചത്തവരുടെ നാറുന്ന ശവങ്ങളെ 204
മുറിച്ചുവേവിക്കയുമാശയാൽ ഭക്ഷിക്കയും അറച്ചി
ട്ടവാൻ യോഗ്യം ദുഷ്കൃതങ്ങളിൽ ദുഷ്ടം 205
മാതൃക്കൾ പുത്രന്മാരെ വധിച്ചുമുറിക്കയും
സ്വന്തമാംസത്തെ ചുട്ടു തിന്നുകയും ശങ്കിക്കാതെ 206
മർത്ത്യശവങ്ങൾ തിന്നോർ വ്യാഘ്രസ്വഭാവികളായ്
പുത്രരെ ഭക്ഷിച്ചവർ ജന്തുക്കളാകുന്നാരോ 207
ചേതോനാമൃഗങ്ങൾക്കാൾ ദുഷ്ടരായെന്നുവന്നു
സങ്കടകാലേ സ്വപുത്രരെക്കാണുന്നേരം 208
സന്താപത്തിങ്കൽ സുഖമതിനാൽ വരുമല്ലോ
പിതാവു കഴിയുമ്പോൾ സുതനെക്കൊണ്ടു തന്റെ 209
സന്തതി വർദ്ധിച്ചീടും നാമവും ശേഷിച്ചീടും
അന്ത്യക്രിയകൾ കഴിച്ചീടുവാൻ പുത്രൻവേണം 210
പാതിയും ജനകനു പുത്രനെന്നറിയണം
മാനുഷനെന്നാകിലോ ദുഷ്ടനായിരിക്കിലും 211
തന്നുടെ വംശം വധിച്ചീടുവാൻ തോന്നീടുമോ
മനുഷ്യജന്മികളിതറ്റുമൊരുപോലെ 212

അനുപായങ്ങളായ ദുഃഖങ്ങൾ ചെയ്യിക്കിലേ
മാനുഷർ കഷ്ടമിതു ചെയ്കയെന്നതു വരൂ 213
കഷ്ടത്തിഹ ഈലോകത്തിലിങ്ങനെ ക്രുദ്ധിച്ചപ്പോൾ
കഷ്ടതാപം നരകത്തിലെത്രയെന്നൊപ്പിക്കാമോ? 214
ഭാവനിപഥ്യം ദാഹം വലുതായിരിക്കിലും
അവധിയായുള്ളതിനുപായം ചിലതുണ്ടാം 215
ഇല്ലാഞ്ഞാൽ കുറെദിനംകൊണ്ടതു കഴിഞ്ഞീടും
എല്ലാനാൾ പാപികളും വിശന്നു ക്ഷമിച്ചീടും 216
കാലംകൊണ്ടൊരു തണുപ്പൊന്നിനാലുണ്ടാശ്വാ
വലയുമൊടുങ്ങാതെ ദുഃഖിക്കമെല്ലായ്പ്പോഴും 217
ഭാരസാധനങ്ങളിൽ ശ്രേഷ്ഠത്വം ഭൂമിക്കേറും
ത്വരയായുള്ളവററിൽ ശ്രേഷ്ഠത്വം വായുവിന്ന് 218
സൂക്ഷ്മമായുള്ളതിലും ശ്രേഷ്ഠത്വം വ്യോമത്തിനാം
ഭീമമുള്ളവററിലും ശ്രേഷ്ഠത്വം മഹാനരം 219
വപുസ്സിൽ ദുഃഖങ്ങളിൽ ശ്രേഷ്ഠത്വമുള്ളതിനാം
ബ്രഹ്മസങ്കടമെല്ലാം വിരോധമെന്നാകിലും 220
മഹാനകൃച്ഛ്രമതിലത്യുഗ്രം ഭയാനകം
അല്പകാലത്തുമതു സഹിപ്പാൻ വശമല്ല 221
ക്ഷുൽപിപാസാദികളെ ക്ഷമിക്കും ലാഭാർത്ഥമായ്
ചലബന്ധങ്ങൾ പുനരർത്ഥത്തെ രക്ഷിപ്പാൻ 222
ഭോഗസാമർത്ഥ്യങ്ങൾ ലഭിപ്പാൻ ക്ഷണകാലേ
ജ്വലനസന്താപങ്ങൾ ക്ഷമിപ്പാനായുമല്ല 223
ഒരുത്തനർത്ഥതൃഷ്ണപൂണ്ടതി ചപലനായ്
പരദ്രവ്യങ്ങളേററം ഹരിച്ചു സംക്ഷേപിച്ചു 224
മരണകാലേ പാപിതന്നെക്കണ്ടൊരു മുനി
ദുരിതകർമ്മം ശ്രുത്വാ പാപിയെ ബോധിപ്പിച്ചാൻ 225
അന്യാർത്ഥ സംക്ഷേപണം തന്നുടെ കുലനാശം
അന്യായാർജ്ജിതദ്രവ്യം തന്ന്യായാൽ വിനശ്യതി 226
ദുർന്യായശതമെല്ലാം തന്ന്യായാവഴിഞ്ഞുപോം
പത്രജലംപോലെ വേഗേന പൊയ്പോയിടും 227
പരന്തപം ക്ഷണാൽ വൃദ്ധാസ്പല്ലവും പ്രകാശിക്കും
പരാർത്ഥലാഭം നിത്യ നരക ദുഃഖകൃച്ഛ്രം 228
അരമിത്തൊടങ്ങീടും ഖേദിക്കും നിരവധി
ക്ഷണത്തിൽ കഴിയുന്ന ദ്രവ്യത്തെക്കൂട്ടുവാനായ് 229

എന്നാലും ക്ഷണകാലം ക്ഷമിച്ചുകൂടുന്നില്ല-
ന്മഹോഷ്ണങ്ങളെല്ലാം കൂടക്കൂട്ടുകേട്ടാലും 249
ഭൂമൃഗനിത്രിംതന്നെ നരകാഗ്നിയമഗ്നി-
കണ്ടിതു മുനിശ്രേഷ്ഠനെത്രയും വിഷാദിച്ചു 250
തിഗ്മമിതനുപമമെന്നുറച്ചുട്ടു കണ്ടു-
വിശ്വസ്തരായുള്ളോരിലൊരുത്തൻ മരിച്ചിട്ടു 251
നാശമില്ലാത്ത ജീവൻ പിന്നെയും പ്രത്യക്ഷമായ്-
അക്കാലം മുനിവരൻ ചോദിച്ചു ഭയത്തോടും 252
ഏതു കർമഫലമേതു സുഖമോ സന്താപമോ-
ഭാഗ്യത്തിൻ ശ്രേഷ്ഠമോക്ഷം പ്രാപിപ്പാൻ യോഗമുണ്ടോ? 253
ദുർഗ്ഗതിയകപ്പെട്ടോ? സങ്കടം ഭവിച്ചിതോ?
എന്നുടെ പാപംകൊണ്ടു നരകഗതനായി 254
അനന്തമായ തീയിലെത്രയും ദഹിക്കുന്നൻ
ചൊന്നിതു ചത്തസഖി മുനിയുമരചെയ്തു 255
അഗ്നിനാശ്രിതദുഃഖമത്യുത്ഥം ദുർമതോ-
സന്തപ്തനായ തവ സങ്കടമറിവതി 256
നെന്തൊരു കഴിവുള്ള വെന്നിതു പറഞ്ഞിട്ടു-
ആ മരിച്ചവൻ ജലം നിറഞ്ഞ പാത്രം തന്നിൽ 257
കൈമുക്കി ദീപമതിലിട്ടവാനരചെയ്തു
ചൊല്ലിതു മുനിവരനോടുള്ള ദീപമഥ 258
അത്ഭുതമായ് തൊട്ടക്ഷണമുരുകി മെഴുകുപോൽ
സജ്ജനാമൊരുമുനിയുതനെ ജീവിപ്പിച്ചു 259
ട്ടുജീവൻ ദുഃഖത്തോടെപ്പോഴും കരയുന്ന
കണ്ടിതു മുനിവരൻ കാരണം ചോദിച്ചപ്പോൾ 260
കണ്ണുനീർ വീഴ്ത്തിക്കൊണ്ടു പ്രതിവാക്യത്തെ ചൊ-
ന്നാൻ ധ്യാസ്തദുഃഖങ്ങളുടെ സ്മരണമതിന്മൂലം 261
കൊണ്ടിതു ഭയങ്കരം ദുർഗ്ഗത്യഗ്നുഷ്ണമെടോ
ഭൂമിയിലഗ്നിതാപം മൂന്നു സഹസ്രവർഷം 262
ക്ഷമിച്ചാലതില്ലൊരമൊരഹോ രാത്രകാലം
നരകസന്താപത്തിൽ ക്ഷമിക്കും താപമേറം 263
നിർണ്ണയമെന്നും ചൊല്ലിപ്പിന്നയും കരയുന്നു
ജതമായുള്ള വഹ്നിയധോ ഭുവനത്തിങ്കൽ 264
സപ്തസഹസ്രവർഷമനിശം ജ്വലിക്കുന്നു
ഉഷ്ണനിഗ്ഗമമില്ല വഹ്നിയാലുണ്ടാകുന്ന 265
തീക്ഷ്ണങ്ങളൊക്കെക്കൂടെക്കൂടുന്നു നിരന്തരം
സദനമിതു നമുക്കത്യുത്ഥം ഭയഗ്രഹം 266

പാദവുമുദരവും ഹൃദയം കണ്ഠങ്ങളും
ജിഹ്വായും കപോലവും രണ്ടുനയനങ്ങളും 267
ഭേദിച്ചു തിഗ്മംകൊണ്ടറിയരുതാം ക്ഷമിക്കുന്നു
രക്തവും തലച്ചോറും മൈവയസ്ഥിസാരം 268
പിത്തം ശ്ലേഷ്മാവും സദാ ഉരുകിത്തിളക്കുന്നു
ആകാരശേഷങ്ങളാം മത്സ്യങ്ങളാം സമുദ്രത്തിൽ 269
തീക്കനലഗ്നിയിൽ ഘോര പാപി നരകാഗ്നിയിൽ
സന്തതം വലയുന്നു കത്തുന്നു ദഹിക്കുന്നു 270
താമ്രപാത്രികളതിലെപ്പോഴും ഖേദിക്കുന്നു
അഗ്നിയാകാശമാമഗ്നിയെ ശ്വസിക്കുന്നു 271
പാനീയമാമഗ്നിയെ കുടിക്കുന്നു
തീയാമക്ഷ്യതന്നെ ചുടുന്നു ഭയങ്കരം 272
കസ്സേരയാമഗ്നിയതിലെപ്പോഴുമിരിക്കുന്നു
അഗ്നിശയനമതിലെപ്പോഴും കിടക്കുന്നു 273
തീനാഗ്നിയാകുന്നു സന്തതം ഭവിക്കുന്നു
ശ്വസിച്ചാലൊരാശ്വാസമില്ല നിശ്വാസമുള്ള 274
വസിപ്പാനിടം ഘോര തിങ്ങീട്ടും വലയുന്നു!
കുടിച്ചാലും ഭക്ഷിച്ചാലും പശ്ശും ദാഹവും തീരാ 275
കിടന്നാലനുകൂലമില്ല സങ്കടമുള്ള
കത്തുന്നെങ്കിലും ഭസ്മമാകുവാൻ ഭാഗ്യമില്ല 276
സന്തതം നശിക്കുന്നു നാശത്തിൽ ജീവിക്കുന്നു
ഇത്യാദി ദുഃഖം സർവ്വ പാപികൾ സഹിക്കുന്നു 277
കൃതവിശേഷത്തിന്നു വിശേഷമുള്ള കൃച്ഛ്റം
നരകേ വിശേഷിച്ചു കല്പിച്ചു പരാപരൻ 278
ധരണിസ്ഥലത്തിങ്കൽ സമത്തരവർതന്നെ
ശേഷമുള്ളവർകളെ നിന്ദിച്ചു നിഗളിച്ചു 279
ശ്രേഷ്ഠതമരാകുന്നുവെന്നുള്ള ഭാവത്തോടും
സ്വഗുണം പ്രശംസിച്ചു മുഖ്യരായ് നടന്നവർ 280
ആശംസാനിന്ദവാക്കും ചവുട്ടുമടികളും
അഹംകൃതിയെക്കൊണ്ടു ക്ഷമിക്കും സദാകാലം 281
അഹങ്കാര്യാഗ്രേസരൻ ബാല്യസ്വവെന്ന പാപി
സ്വഗുണം പ്രീതിച്ചിട്ടു സർവ്വേശ നിന്ദയോടും 282
നിർഗ്ഗുണനിധി ദേവകല്പന വഴങ്ങാതെ
സർവ്വവസ്തുക്കളെക്കാൾ പ്രാധാന്യം ഭാവിച്ചവൻ 283
ഗർവ്വദുസ്സ്വാദമാമികാലം രസിക്കുന്നു
നരകെ പ്രധാനിയായ് നിരന്ത ദുഃഖങ്ങളിൽ 284

വഹ്നിയാം സിംഹാസനേ വാഴുന്ന ശ്രേഷ്ഠപാപി
നിന്ദ്യരിൽ മുഖ്യമുഖ്യ താപങ്ങൾ പെറുകുന്നു 285
പ്രധാനകാമനിപ്പോളേതുമെ കുറഞ്ഞില്ല
പ്രധാനാഭിപ്രായവും ദുഃഖവർദ്ധന താനും 286
അവനോളവുമിപ്പോൾ പ്രശസ്തനാരുമില്ല
അവനെ വഴങ്ങേണമെല്ലാരുമെന്നു ഭാവം 287
ധരിച്ചചേതസ്സോടു സന്തതം പീഡിക്കുന്നു
വിരൂപദുഷ്ടൻ ശാപ വിഷയൻ ദുർഭാഗ്യവാൻ 288
അധമനെല്ലാരിലും ദ്വേഷ്യനമെല്ലാരിലും
അധഃസ്ഥിതനും നിന്ദാഭാജനനികൃഷ്ടനും 289
അന്തരഹിത താപംകൊണ്ടവൻ ഖേദിക്കുന്നു
അത്ഥതൃഷ്ണകൾ തീപ്പാനന്യായകർമ്മം ചെയ്തു 290
നീതിയെന്നിയെ പരദ്രവ്യത്തെ ഹരിച്ചവർ
അത്യന്തദരിദ്രന്മാരായു് നരകെ ക്ഷമിക്കുന്നു 291
മമാത്ഥാഗ്രഹംകൊണ്ടു വിറ്റഞ്ഞോൻ സർവ്വേശനെ
ദുരുമ്പണിക്കുസ്ധലോചനൻ മഹാപാപി 292
ഭീതിദമായ ഉരുക്കംമേലിപ്പോൾ നിഷ്കൃപയാ-
ശത്രുക്കളതിലേട്ടിയെന്നെ ദുഷ്കൃമിക്കുന്നു 293
ഉരുളുരുളുന്നേരം ഹാ! ഹാ! ദുഃഖങ്ങൾ ഘോര ഘോരം
നരകഗണമൊക്കെ മാഴ്കുന്നു ഭയങ്കരം 294
ഈവട്ടത്തിന്മേൽ നിത്യം കിടന്നു ക്ഷമിക്കുന്നേൻ-
ഈവണ്ണമവരുടെ കോപഭാജനമായി 295
അന്യസങ്കടങ്ങളിലുളളാരുണ്യഹീനജനം
മാനുഷനിസ്വ സഹായത്തിന്നു നിഷ്കൃപരും 296
എപ്പോളുമത്ഥാഗ്രഹം പൂണ്ടവർ ദുഃഖിക്കുന്നു-
താപത്തിലനുഗ്രഹം കണ്ടവർ ധരിച്ചിട്ടു് 297
സഹായംവേണമെന്നുമേററമപേക്ഷിക്കുന്നു-
അഹിതഭാവത്തോടു ശേഷമുള്ളവർകളും 298
അന്യവേദനകണ്ടു് സന്തോഷംപൂണ്ടപോലെ-
മനസ്സിൽ ദയാഭാവമൊട്ടുമേ ധരിക്കാതെ 299
അവരെ പരിഭാഷിച്ചത്യത്ഥ്യം സഹിക്കുന്നു-
ഭുവനപുരത്തിലെ സാമത്ഥ്യം കണ്ടു കണ്ടു 300
സ്വനിസ്വം തിരുവാനായത്യത്ഥമുണ്ടാക്കണം-
എന്നുള്ള മനോരഥം ധരിച്ചീടുന്നു വൃഥാ 301
നിഷ്ഫലമെന്നുകണ്ടു കോപിച്ചു ക്രുദ്ധിക്കുന്നു-
ദുഷ്ടാശപൂണ്ടു കാമചാരികളായുള്ളവർ 302

അകാമസാധനങ്ങൾ പ്രാപിച്ചുവലയുന്ന-
കാമിച്ചു പിഴച്ചവർ ദ്വേഷിച്ചു ക്ഷമിക്കുന്നു 303
സരസങ്ങൾ സാധിച്ചീടുവാൻ ക്ലേശിച്ചവർ
മാംസകൃമിശ്രുങ്ങളിപ്പോൾ പ്രാപിച്ചു പീഡിക്കുന്നു 304
ആരാമസുഖങ്ങൾക്കിളുത്തര ഫലലാഭം-
സ്പർശമൃദുത്വമവർക്കിച്ഛയായെന്നമൂലം 305
കഠിനകൂട്ടത്തിന്മേലോരോരോ ശരീരാംശം-
കഠിനപിശാചുക്കൾ സന്തതമടിക്കുന്നു 306
പരസ്ത്രീഗാമിജനം കത്തുന്ന ചൂളതന്നിൽ-
സർപ്പങ്ങളുടെ സുചേഷ്ടാശ്ലേഷം കടികളും 307
ദുർഗ്ഗന്ധത്തോടുകൂടെ നിയതം പൊറുക്കുന്നു
സൌധമപുരവാസദുർജ്ജനം ദഹിച്ചിട്ടു 308
ഗന്ധകവഹ്നിവർഷ പൂർവ്വനാശകാരണം
മൂർഖരെ ദഹിപ്പിപ്പാനിപ്പോഴും വർഷിക്കുന്നു 309
ഇത്യാദിരാഗംകൊണ്ടു ചപലമായ ജനം
പ്രീതമല്ലാത്തവാസം ലഭിച്ചു സഹിക്കുന്നു 310
ക്ഷണാർദ്ധംകൊണ്ടു മോഹരസങ്ങൾ കഴിഞ്ഞതുപോയ്
ബന്ധലാഭങ്ങളെല്ലാം കാലങ്ങളൊടുങ്ങാതെ 311
ദുഃഖഭാജനമിപ്പോൾ മോഹപാത്രാംഗമെല്ലാം
സുഖസ്പർശത്തിൽപരം ദുഃഖസ്പർശനമാകും 312
അന്യേഷാം ഹിതത്തിങ്കലീർഷ്യപൂണ്ടു ചേതസ്സോ
ടന്യമംഗലം കണ്ടുതാപിച്ച ദുഷ്ടജനം 313
പൈശുന്യംകൊണ്ടു നിത്യദീനരായിരിക്കുന്നു
വിധിതമവർകളിൽ കുഹരമഹിമകൾക്കായ് 314
സന്ധികൾ ചങ്കം മുള്ളും സർപ്പങ്ങൾ മുറിക്കുന്നു
മാനുഷജ്യേഷ്ഠൻ നിജപൂജകൾ കയ്ക്കൊള്ളാതെ 315
ഭ്രാതാവിനർച്ചദേവൻ ദയയാത്തുക്കൊണ്ടാത്ത
ഹേതുനാരോഷത്തോടു പൈശുന്യചപലനായ് 316
ഭ്രാതൃഹശാപമേറ്റ സുഖരഹിതനവൻ
ഉത്തരാൻജസുഖം കണ്ടേറ്റം തപിക്കുന്നു 317
കരളിക്കാലം ക്രൂരസർപ്പങ്ങൾ കരളുന്നു
കരളും നാശത്തിന്നു സന്തതം വർദ്ധിക്കുന്നു 318
നീചസാരമേയം പോലൌദരികന്മാരിപ്പോൾ
വിശന്നുദാഹിക്കുന്നു വെന്തുവെന്തുരുകിയ 319
ഗന്ധകം ചെഞ്ചല്യവും ഭക്ഷണമവർക്കായി
എന്നതുകൊണ്ടു ക്ഷുത്തു വർദ്ധിക്കേയുള്ളതാനും 320

കോപകാരണംകൊണ്ടു നിത്യനരകവാസം
പ്രാപിച്ച ചണ്ഡഗണം ക്രുദ്ധിച്ചശ്വാക്കൾ യഥാ 321
അന്യോന്യം കടിക്കയും ഝസ്സയും ഭയങ്കരം
ഗദയാതടിവമന്നവാരും പിന്നെ 322
മൂർച്ചയേറിയ ബഹുസൂചികളും ആണികളും
ധരിച്ച പല്ക്കത്തിലുടനെ കരയുന്ന 323
ഭൈരവന്മാരാവിണ്ണ ശിവാദി പിശാചുക്കൾ
അവമാനസ്സോടനുസരിച്ചു മൂഢവ്രജം 324
ഭ്രാന്തന്മാരെന്നപോലെ ഉടലിൽ ബന്ധന്മാരായ്
സന്താപസ്പർശംകൊണ്ടു സദ്ദൈവമറിഞ്ഞതി 325
നിഷ്ഠുരപിശാചുക്കൾ വരുത്തും സ്വതോദത്താൽ
ശ്രേഷ്ഠദൈവത്തെ കൂപ്പിയാരാധിക്കുന്നു സദാ 326
മാംസ ദുഃഖങ്ങളിപ്പോൾ സ്വല്പം കേൾപ്പിച്ചേനഹം
ആത്മദുഃഖങ്ങൾ ചൊൽവാൻ പാടവമുണ്ടാകുമോ 327
പരിഹാരദോനമിതു ചൊല്ലുവാൻ പണിയേറും
ധരിച്ചുകൊള്ളുവാനും പ്രയത്നമവ്വണ്ണമെ 328
പൂർവ്വത്തിലൊരു വനവാസി ഗമിക്കുന്നേരം
മരിച്ചവൻെറയസ്ഥി ചവുട്ടിയറിയാതെ 329
ഉടനെ അയ്യോയെന്നു ദുഃഖരോദനസ്വരം
കേട്ടപ്പോൾ വിഷാദിച്ചു തപസ്വി സ്ഥിതിചെയ്തു 330
ആരിഹ കരയുന്നവനെന്നു ചോദിച്ചാരെ
നരകഗതനഹമെന്നൊരുത്തരമുണ്ടായ് 331
ഇതുകേട്ടുടൻ നിൻെറ ദുർഭാഗ്യത്തിൻെറ മൂലം
ഏതെന്നും ദുഷ്കൃത്യാദി എങ്ങനെയെന്നുമിവ 332
താപസൻ ചോദിച്ചപ്പോൾ ചത്തവൻ ചൊന്നാനുടൻ
മേ പാപം മമദുഃഖഹേതുവെന്നറിഞ്ഞാലും 333
ഭൈരവതാപന്നിത്യമേതെന്നു ചൊന്നുകൂടാ
ശരീരദുഃഖമതി ഭാരമെന്നിരിക്കിലും 334
ആത്മസങ്കടം മഹാഭാരമെന്നറികെടോ
തന്മഹത്വത്തെ ചൊൽവാൻ മഹാവിഷമമാകും 335
ദേഹമുള്ളവർകൾക്കു മിതിൻെറ പ്രകാരങ്ങൾ
ഗ്രഹിച്ചുകൂടായെന്നാലാത്മദുഃഖങ്ങൾ ദുഃഖം 336
ദേഹതാപങ്ങളതിനോടൊട്ടുമൊപ്പമല്ല
മഹത്വമിത്രയെന്നുമളവിലടങ്ങീടാ 337
സത്യമിപ്പറഞ്ഞവാക്കാത്മസങ്കടവിധം
അതു ഭൂവാസികൾക്കു ധരിപ്പാൻ പണിതുലോം 338

ദേഹത്തോടൊത്താവൊന്നിച്ചിരിക്കും കാലങ്ങളിൽ
ദേഹബന്ധങ്ങൾകൊണ്ടു ദേഹിയും ഖേദിച്ചീടും 339
എന്നാലും സ്വയദുഃഖമതല്ലമപരമുള്ള
അന്യദുഃഖവുമുണ്ടു സ്വാധിയുന്നരകത്തിൽ 340
അന്യദുഃഖങ്ങൾ ദേഹകഷ്ടകൃച്ഛ്രങ്ങളെല്ലാം
മനോവേദന ബാഹ്യപീഡകൾ സ്വകഭാരം 341
ധീസ്മരണവും പിന്നെ മനസ്സമിതിമൂന്നും
ശാസ്ത്രത്തിൽസിദ്ധംപോലെ വാമാത്മാവിനുണ്ടു് 342
ഇതൊക്കെപ്പാപികൾക്കു പീഡാവഹമേയുള്ള
അതീതവസ്തുക്കളെ ദർശിപ്പാനുള്ള നേത്രം 343
സ്മരണവശമെന്നു ശാസ്ത്രികൾ ചൊല്ലീടുന്നു
നരകഗണം വൃഥാ വിഷയമിതുകൊണ്ടു 344
കണ്ടതീതിവ്രബാധ ധരിച്ചുഖേദിച്ചീടും
പ്രണയം ഭാഗ്യങ്ങളും പുഞ്ചിരിപ്പുതുമയും 345
ലീലകൾ ഭോഗങ്ങളും നർത്തന ഗാനങ്ങളും
ഭൂലോകസുഖമെല്ലാം കഴിഞ്ഞതിക്രാന്തനായ 346
ചെയ്ത ദുരിതഫലമെന്നുമെ കഴിയാതെ
നിത്യമനുഭവിക്കുമെന്നിവ സ്മരിക്കുന്നു 347
ദർന്നാത്മാവിനു ബുദ്ധിതപ്തി മൂന്നും
ധാരണം പരിഛേദം യോജനമിതിശ്രുതം 348
മൂന്നിനാലനുതാപം കാരണം പാപിക്കുള്ള
എന്നുമൊടുങ്ങീടാത്ത സങ്കടഭവനവും 349
പുനരപ്രാപ്യമായ ഗുണത്യാഗവും പിന്നെ
അനഘഗുണത്തോടു സന്തതവിരോധവും 350
അനാദി ശാപപരിഗ്രഹവും ദുർഭാഗ്യവും
എന്നിവേററിനുമൂലമസാരലാഭമത്രെ 351
തൻകാലത്തിൽ കഴിഞ്ഞെത്രയും വർജ്യഭോഗം
എന്നതിധരിച്ചിട്ടു പരിഛേദിക്കുമഥ 352
സ്വരീശവിധിവശാൽ ഖേദിപ്പാൻ യോഗംവന്നു
നരകദുഃഖമെല്ലാം ഭവിച്ചു സദാകാലം 353
അന്തരമതിനില്ല കൂടസ്ഥവിധിയതു
പ്രാപ്തഭോഗങ്ങളെല്ലാം കഴിഞ്ഞുലവകാലേ 354
ലബ്ധസുഖങ്ങളെല്ലാമതിദൂഷ്യങ്ങളല്ലോ
തദ്ധേതുത്യക്തഗുണമനാദ്യനന്തൻതന്നെ 355
മമദോഷത്വംകൊണ്ടു നിയമമിതുവന്നു
മംഗലാബ്ധിയെ രസിച്ചു ജന്തുസുഖിപ്പാനായ് 356

എന്നെക്കാരുണ്യത്തോടു സൃഷ്ടിച്ച സർവ്വേശ്വരൻ
അന്തഃകാരണം മമ കല്പിച്ച നിജഗുണം 357
മംഗലപൂർണ്ണം മമ ലക്ഷ്യമെന്നറിയാതെ
ഭ്രാന്തനാസാരത്തെ ഞാൻ സേവിച്ചതെത്രകഷ്ടം! 358
ഉത്തമദാഹം തീർപ്പാനബ്ധിയന്വേഷിക്കാതെ
നീർത്തുള്ളികുടിപ്പാനായ് ക്ലേശിച്ചുനടന്നു ഞാൻ 359
ഇതിപ്പോഴം കഴിഞ്ഞതായ് മാറ്റുമിനിവരാ
സന്തതം ക്ഷമിപ്പാനും സന്തതം വലവാനും 360
സന്തതം ഖേദിപ്പാനും യോഗമിനിക്കുള്ളു
സന്തതമിതെന്നുള്ളവെതുകാലങ്ങളിത 361
സഹസ്രവർഷമതോ ശത സഹസ്രംപോരാ
സഹസ്രകല്പവർഷ സന്തതകാലമതോ 362
സന്തതമിതിഫലററമെന്നുമെ കഴിഞ്ഞിടാ
ഇതിപ്പോഴം തുടങ്ങിയെയപ്പൊഴും തുടങ്ങുന്നു 363
അതീതമതിനില്ല വർത്തമാനമേയുള്ളു
ഇതെല്ലാം കുറയാതെ മുഴുവൻ ശേഷിക്കുന്നു 364
ഇത്താപസമുദ്രത്തിന്നാഴം നീ പരീക്ഷിച്ചാൽ
അതലമിതെപ്പോഴുന്നിലയുമിതിന്നില്ല, 365
സമവീഥിയിലതിഭാരമായുള്ളോരുണ്ട
സാമർത്ഥ്യംകൊണ്ടു നിലംതൊട്ടീടുമെന്നാകിലും 366
എന്നാലും കനമൊക്കെത്തൊട്ടു നിലത്തെക്കൊള്ളും
സന്തതകാലമുണ്ടു കനക്കുമെന്നപോലെ 367
മതിയില്ലെല്ലാംകൊണ്ടു സമസ്തം കനക്കുന്നു
ഇതിയുള്ളവയെല്ലാം നിശ്ചയിച്ചറിഞ്ഞിട്ടു 368
എങ്കിൽഞാൻ നിർഭാഗ്യവാനെന്നു തോന്നീട്ടു മഥ
സങ്കടം നിരന്തരം ശരണമിനിക്കില്ല 369
ആർത്തിയെയൊഴിപ്പാനുമുപായമൊന്നും വരാ
സത്തേക്കാം വിനാശനമാഗ്രഹാസ്പദമെന്നാൽ 370
സത്തെ ത്യജിപ്പാൻ മയാസാദ്ധ്യമാകയുമില്ല
ഇത്തരം നിരൂപണം ബുദ്ധിയിൽ തോന്നുംകാലം 371
ചേതസി പരവശമെങ്ങനെയൊപ്പിക്കേണ്ടു
അത്യന്ത പീഡാപരിവേദനാ പശ്ചാത്താപം 372
ഭീതിയും ക്രോധദ്വേഷ്യമക്ഷാന്തി പരിഭ്രമം
ഇത്യാദിയുള്ള രസം നിറയും മനസ്സിങ്കൽ 373
അത്യർത്ഥം ഭയങ്കരവായുവുമോളങ്ങളും
ഉദധികലക്കുമ്പോഴം വലയും യാനപാത്രം 374

അദ്രി സമാനമായ ഘോരക്കത്തിലേറുകയും
പാതാളത്തോളമുടനിറങ്ങുകയുമൂൎമ്മി 375
പ്രപാതകത്തിലടിക്കയും പാമരം പൊട്ടുകയും
മാൎഗ്ഗം കൂടാതെയങ്ങോട്ടുമിങ്ങോട്ടുമോടുകയും 376
നരകവാസിയുടെ മാനസേസന്താപരസ
ഗതങ്ങളതുപോലെ നാനാരസങ്ങളാം തന്നെ 377
അതിനാലനുകൂലനാശമെന്നറിഞ്ഞാലും
ശക്തനാം വില്ലാളിയാൽ പ്രഹിതമായശരം 378
സത്വരം ലക്ഷ്യപ്രതിയുഴറുന്നതുപോലെ
അന്തഃകരണത്തോടു രഞ്ജിച്ചു സന്തോഷിപ്പാൻ 379
അതീവമനോരഥം ചേതസിൽ ധരിച്ചീടും
നിഷ്ഫലസാദ്ധ്യമതു ദുഃഖകാരണമത്രെ 380
അഫലം പ്രതിസൎവ്വം ഫലത്യാഗമൂലം
അതൃപ്തം പ്രസൂതിജം മനസി ഭവിച്ചീടും 381
ഇതെല്ലായിലും ശ്രേഷ്ഠം നരകമിതുതന്നെ
തനിക്കു ലാഭമായ രത്നങ്ങളാം നിറഞ്ഞുള്ള 382
ധനപാത്രങ്ങളാം ചെട്ടിതാൻ കണ്ടുനില്ക്കുന്നോരം
മരുല്ലോപത്താൽ മുങ്ങിസ്സമുദ്രേ താഴുമ്പോഴേ 383
ധരിക്കുമാൎത്തിയതിനനുസാരരൂപമുള്ള
നരകചേതസ്സിങ്കലുള്ളൊരു പ്രസൂതിജം 384
വൎജ്ജിതഗുണത്തോടു സമാനം നിരുപമം
സങ്കടമെന്നു ബുദ്ധ്യാ നിശ്ചയിച്ചുറക്കേണ്ടു 385
എങ്കിലീദുഃഖഭയം മനസിദ്ധരിച്ചിട്ടു
ധൎമ്മമാൎഗ്ഗത്തിൽ നടന്നാനന്ദം പ്രാപിപ്പാനായ് 386
ഭൂമൎത്ത്യൻ ശ്രമിക്കുകിൽ ബോധമുള്ളോനായീടും
നരകദുഃഖം പറഞ്ഞവണ്ണമെന്നാകിലും 387
നരകം പ്രതിഗമിച്ചീടുന്ന മൂഢരേവം
അനേകദേവന്മാരെയദിതി പുത്രന്മാരെ 388
സേനാനി ഭൂതന്മാരെ ഭഗവതികളേയും
സദ്ദേവ നിന്ദയോടു സേവിക്കും ജനാവലി 389
വേദസത്യങ്ങളോടു വിരോധമതും പൂണ്ടു
സത്യവേദികളോടു പരിപന്ഥിദ്വേഷരും 390
സത്യം വേളസത്തിന്നു ചെയ്യുന്ന നീചക്കൂട്ടം
ദൈവത്തെ വന്ദിപ്പാനസ്സൎവ്വേശൻ പ്രമാണിച്ച 391
ദിവസം കഴിക്കാതെ നടക്കും പാപിവൃന്ദം
മാതാപിതാക്കന്മാരെ യജമാനന്മാരെയും 392

നീതിഭേദാലാദരിക്കാത്തധമ ദുഷ്കൃതികൾ
വൈരധാരികൾ സാഹിംസകത്താക്കന്മാരും 393
പരസ്ത്രീഗാമികളും രാഗചപലന്മാരും
ഉ ചാരന്മാരാത്മാത്ഥമായപദേശദുഷ്ടരും 394
ചൌര്യസഹായന്മാരുമസത്യ സാക്ഷികളും
പരസ്ത്രീകാമം പൂണ്ട ദുരാ യുക്തന്മാരും 395
പരസ്വവിഷയത്തിൽ സ്പൃഹയുള്ളവർകളും
അഹങ്കാരികളർത്ഥതൃഷ്ണയാ ചപലരും 396
മോഹപതിതന്മാരും പൈശുന്യമുള്ളോർകളും
അശനശീലന്മാരും പാനമത്തരും പിന്നെ 397
ഭൃശകോപികൾ മന്ദപാപികളതിക്കൂട്ടം
മഴ വർഷത്തിലേററം പെയ്യുന്നതുപോലെ 398
ചുഴലിക്കാററുകൊണ്ടു പത്രങ്ങൾ വീഴുംവണ്ണം
ലോകമാനുഷർ സദാ വീഴുന്നു നരകത്തിൽ 399
എങ്കിലൊ കൂട്ടരുണ്ടു സങ്കടം കുറഞ്ഞുപോ
മെന്നു ചൊല്ലീടും ചില ബോധരഹിതഭ്രാന്തർ 400
സന്താപം കുറയുമോ തീക്കനലേറുന്നേരം
മുള്ളുകളേറിയെന്നാൽ മുനകളേറുമത്രെ 401
വളരനിസ്വന്മാരാൽ സാമർത്ഥ്യവൃദ്ധിയുണ്ടോ?
ഘർമ്മവൃദ്ധിയാൽ ശീതം ഭവിച്ചു വന്നീടുമോ 402
നന്നായിജ്വലിക്കുമ്പോളത്യന്തം വഹ്നിതന്നിൽ
ഘൃതമിടുന്നതിനാൽ ദഹനൻ കെട്ടീടുമൊ? 403
ശത്രുക്കൾ വദ്ധിക്കുമ്പോൾ മത്സരം കുറയുമൊ
എന്നതുപോലെ നിത്യനരകഗതൻപാപി 404
ജനമേറുന്നതിനാൽ സങ്കടമേറെയുള്ള
എന്നാലും സമുദ്രത്തിലുള്ള നീരതൊക്കവെ 405
അന്യകൂപത്തിലുകന്നീടുവാൻ സാധിക്കിലും
തരുപത്രങ്ങളെണ്ണി സംഖ്യയെയൊപ്പിക്കിലും 406
ഭൂരിസികതയിത്രയെന്നതു കൂട്ടുകിലും
അസാദ്ധ്യം സാധിക്കിലും തല്പരമനാരത 407
ദുസ്ഥലനരകാധി പറഞ്ഞൊപ്പിപ്പാൻപണി
അറിയും ക്ഷമിക്കുമ്പോൾ കണ്ടാൽ വിശ്വാസംവരും 408
പറഞ്ഞാലററംവരാ അനന്തമെന്നമൂലം
അറിവാൻ തക്കവണ്ണമല്പം ഞാനറിയിച്ചേൻ 409
അറിഞ്ഞീടരുതാത്ത ദുഷ്കർമ്മം ക്ഷമിക്കുന്നേൻ
സന്തതം ക്ഷമിക്കുന്നേനാജസ്രം ഖേദിക്കുന്നേൻ 410

സന്തതം വലയുന്നേൻ ഹാ! പാപം!! മഹാപാപം!!!
ഇതി പറഞ്ഞശേഷം മറഞ്ഞു മഹാപാപി 411
ഇതികേട്ടവർ ഭയമുത്തമേറിക്കൊണ്ടു
പരമപൂർണ്ണനാമീശനെ മനമുറച്ചിട്ട് 412
ദുരിതദ്വേഷം പൂണ്ടു നടന്നാർ യഥാകാമം
എന്നാലും ജ്ഞാനാനുഗനെന്നൊരു മുനിവരൻ 413
ചൊന്നതുകേട്ടു ബഹു ധൂപിതമനസ്സോടും
നന്നായിച്ചിന്തിച്ചു തല്ക്കാരണമന്വേഷിച്ചാൻ 414
സങ്കടമിത്ര ദോഷശിക്ഷയ്ക്കു നിയോഗിപ്പാൻ
ഒന്നുകൊണ്ടവകാശം മനസ്സിൽത്തോന്നുന്നില്ല 415
അനന്തരം വെളിച്ചമാകിയ തപോബുധൻ
മനസ്താപത്തെക്കണ്ടു ജ്ഞാനാനുഗനെ നോക്കി 416
തന്മൂലം ചോദിച്ചപ്പോൾ പറഞ്ഞു ജ്ഞാനാനുഗൻ-
അനന്തനാഥൻ ദേവൻ കരുണാലയനെന്നു 417
ശാസ്ത്രികളെല്ലാവരും നിശ്ചയം പറയുന്നു-
അമേയായുക്തനിങ്ങനെ ശിക്ഷിക്കുന്നു 418
അല്പധീമാന്മാരായ മാനുഷർ പിഴക്കുന്നു-
ദോഷങ്ങളശേഷവും കഴിഞ്ഞീടുന്നുവല്ലോ 419
ദുഷ്ക്രമനിത്യകാലമതിനുത്തരം താനും-
ഈ നിഷ്ഠുരശിക്ഷണവിധി ഗ്രഹിപ്പാനെളുതല്ല 420
ധ്യാനിച്ചാലവകാശം മാനസേ കൊള്ളുന്നില്ല-
ഉത്തമനായ മുനിയിങ്ങനെ പറഞ്ഞപ്പോൾ 421
തത്വജ്ഞനായ തപോബുധനുരചെയ്തു-
അനന്തദയാനിധി മംഗലാനന്ദിതൻ ദേവൻ 422
സന്മയശാസ്താവായോരു കൃപാവാരിധി താനും-
കൃതദുഷ്കർമ്മങ്ങളെ ഈവണ്ണം ശിക്ഷിക്കിലും 423
അതുദോഷയോഗ്യത്തോടൊക്കുന്ന ശിക്ഷയല്ല-
സുകൃതയോഗ്യത്തെക്കാൾ സമ്മാനിക്കുന്നു ദേവൻ 424
ദുഷ്കൃതയോഗ്യാതല്പശിക്ഷ കല്പിപ്പാറുള്ളൂ-
ചൊന്നതു ഗ്രഹിപ്പാനായിക്കഥ കേട്ടാലും നീ 425
ചിന്തിച്ചു കേട്ടാൽ തവ സംശയമൊക്കെത്തീരും-
സുകൃതകീർത്തിയോടു വാഴുന്ന രാജ്യത്തിങ്കൽ 426
ദുഷ്ടനൊരു നൃപൻ മൃഗയാ വിവശനായ്-
പരിവാരത്തെ വെടിഞ്ഞരണ്യേ നടക്കുമ്പോൾ 427
ക്രൂരന്മാരായ ഹിംസ്രന്മാരുടെ കൂട്ടംകണ്ടു
ദുഷ്ടഭാവത്തോടവർ സുന്ദരമുഖിയൊരു 428

യോഷയെ കെട്ടിക്കൊണ്ടു കാരുണ്യഹീനരോടു
ദുഷ്ക്രമിച്ചതിൻശേഷം താഴ്ചയേറീടുമൊരു 429
സുഷിരം തന്നിലിട്ടു വധിപ്പാനിഴക്കുന്നു-
ളളദുഃഖം ശ്രുത്വാ നൃപാധീശ്വരൻ തൃക്കണ്ണൊത്തു 430
രുദിതമിതെന്തെന്നു സൂക്ഷിച്ചുനോക്കുന്നേരം-
അധികതാപംകൊണ്ടു വിവശയായ സ്ത്രീയേ, 431
അധമചോരഗണം കൊല്ലുവാൻ ഭാവിക്കുന്നു
നൃപേശനിതുകണ്ടു രുധിരം പുരണ്ടിട്ടു് 432
ത്രപവിഹീനസ്ത്രീയെ ദയയാതുക്കൾപാർത്തു
നിർബന്ധം കാട്ടീടൊല്ല, വധിച്ചീടരുതഹോ 433
അബലയായവളെയയപ്പിനെന്നു ചൊന്നാൻ
നിഷ്ഫലം രാജാജ്ഞാവചനം പൂർവ്വക്രൗര്യത്തോടവർ 434
ദുഷ്ടസ്വഭാവമൂടൻ സാധിപ്പാൻ തുടങ്ങിയാർ
അപ്പോളാദുഃഖം ദൃഷ്ട്വാ പെണ്ണിനെത്രാണംചെയ്വാൻ 435
കൃപയോടകക്കാമ്പിലുറച്ചു ക്ഷിതിപാലൻ
ഭയേന ചേതസ്സോട്ടമേകനായിരിക്കിലും 436
സംയുഗസന്നദ്ധനായ്പ്പിണങ്ങി നൃപവീരൻ
ഏകനത്യന്തനീചദുർജ്ജനസമൂഹവും 437
തല്ക്കാലയുദ്ധമിപ്പോൾ ചൊല്ലുവാൻ കാലമില്ല
ധീരതാനിരുപമാനൃപനും ഹിംസ്രന്മാർക്കും 438
പെരുപ്പംകൊണ്ടു ബലം വളരുന്നറിഞ്ഞാലും
വലഞ്ഞു നരവരൻ മുറിഞ്ഞു തിരുമേനി 439
ബലഹീനവും വന്നുവെന്നാലും മനസ്ഥിരം
ഒട്ടുമേ കുറയാതെ സ്ത്രീയുടെ രക്ഷാർത്ഥമായ് 440
ദുഷ്ടരെയൊഴിപ്പോളും യുദ്ധത്തെയുറച്ചിട്ടു്
നിർമ്മലരാജഭാവം നിശ്ചയിച്ചറിഞ്ഞിട്ടു് 441
സൂക്ഷിച്ചു നിജനാശം മനസിഭയംധരി-
ച്ചശേഷം വരായ്പാനായ് സുന്ദരാംഗിയെവിട്ടു 442
നൃശംസവൃന്ദമാക്ഷ്മാവരവീര്യതവശാൽ
ഇങ്ങനെ ശുഭാംഗിക്കു മംഗളം ഭവിച്ചപ്പോൾ; 443
അങ്ങേക്കു മുറിവാലെ സന്താപം ഭവിക്കാതെ
നൃവരൻ സ്ത്രീരക്ഷകൊണ്ടേററവും പ്രസാദിച്ചു 444
സേവകന്മാരുംവന്നു നൃപതിക്ഷതംകണ്ടു
സുവിഷാദത്തോടവർകണ്ടു നില്ക്കുന്നനേരം 445
അവരോടുടൻ നൃപതീശ്വരനരുൾചെയ്തു
എന്നുടെ ചോരകൊണ്ടു രക്ഷപെട്ടവളുടെ 446

സങ്കടം പോവാനെന്നൊ ഭരിച്ചീടെണ്ടും വേഗാ
അപൂണ്ണംതന്നെയിപ്പാളിവളെ ഭരിക്കണം 447
നൃവരൻ കല്പിച്ചപോൽ ഭൃത്യന്മാരെ വഴിപോലെ
ക്ലേശിച്ച ഭിഷക്കുകളേറിയ വൈദ്യങ്ങളും 448
വിശേഷശ്രമത്തോട്ട വരുത്തിചിരിയാതെ
അവളെ നിരന്തരം സൂക്ഷിച്ചുനാക്കന്നോരം 449
ഭവിച്ചദുഃഖമെല്ലാമൊഴിഞ്ഞ ക്ഷതങ്ങളും
മനോവ്യാധിയും പൊറുത്തഴകുമുണ്ടായ്വന്നു 450
വനിതാവിശേഷങ്ങളോരോന്നു ചോദിച്ചപ്പോൾ
നാഥൻ ശുഭാംഗിക്കു ദുഗ്ഭേദമെന്നുകേട്ടു 451
സ്വരൂപംകേട്ടനേരം കാണണമെന്നുതോന്നി
സുന്ദരിക്കലങ്കാരവസ്ത്രങ്ങൾ നിചോളങ്ങൾ 452
രത്നാദ്യാഭരണങ്ങൾ സംപൂണ്ണമാകും വണ്ണം
നാരീമണ്ഡനത്തിന്നായ് സാമോദം നൃപൻ നല്കി 453
ഉരോഭൂഷണം ശുഭമുത്തുകൾ പ്രവാളങ്ങൾ
കണ്ണാലങ്കാരങ്ങളും സ്വണ്ണാഭരണങ്ങളു,
കുണ്ഡലശിരോമണി നായകക്കല്ലുകളും 454
ലലാടപ്രസാധനം മാണിക്യമുക്താവലി 455
താലപത്രങ്ങൾ കാഞ്ചി പാദാംഗദങ്ങളിവ
ഉല്ലലവിലോചനാ സുന്ദരി ചമഞ്ഞപ്പോൾ 456
രൂപസ്വരൂപമുണ്ടായെന്നതു പറയേണ്ട
ഇതുലംകൃതാ കന്യാനൃപസന്നിധൌ ചെന്നാൾ 457
ആ സ്ത്രീയെകണ്ടു രാജൻ പുഷ്ടകൌതുകത്തോടും
പ്രവരമനസ്സിങ്കൽ പ്രിയതാ ധരിച്ചവൻ 458
അവളെ വേട്ടുപിന്നെ ഭരിച്ചു ചിരകാലം
ചേടികൾ ദാസന്മാരും ധനധാന്യവുമവൾ 459
ക്കുണ്ടായി സവ്വരാജ്യം സ്വാധീനമായ കാലം
സ്വാഗസാ സ്വവിനാശം വരുത്തിനീച നാരീ 460
ഭാഗ്യപൂണ്ണതയോട്ട സുഖിച്ചു വസിക്കുന്നാൾ
പറഞ്ഞാൽ കഷ്ടമഹോ ദുശ്ശീലരാജപത്നി 461
മറന്നു ഭത്താവിനെ മറന്നു ജീവത്രാണം
ഭൂപനെയുപേക്ഷിച്ചു ചണ്ഡാല രാജനുമായ് 462
അപരാധയായ് മഹാ ചാപത്തിലകപ്പെട്ടു
ഏതെല്ലാം ശിക്ഷയവൾക്കുചിത ശിക്ഷയാകും? 463
എന്തെന്നു മനക്കാമ്പിൽ തോന്നുന്നു മുനിവരാ
ഭാര്യയാകൃതദോഷമറിഞ്ഞ നരശ്രേഷ്ഠൻ 464

പരിതാപംപൂണ്ടു കൃതനാദോഷത്തോടും
ദുരിതം ചിന്തിക്കുമ്പോൾ ശിക്ഷിപ്പാനുറച്ചീടും 465
നാരിയെ ഉള്ളസ്നേഹം ശാസനം തടുക്കുന്നു
നീതിമാൻ നരപാലൻ ദുരിതം ക്ഷമിക്കുമ്പോൾ 466
ഭീതിനീങ്ങിടും പാപ നിശ്ശ്യാദയും വാച്ചും
എങ്കിലൊ ഭയങ്കര പ്രതാപഭാവത്തോടും 467
ദുഷ്കൃതംചെയ്ത സ്ത്രീയെ വരുത്തി തിരുമുമ്പിൽ
കണ്ടപ്പോൾ ദുഃഖപ്രിയ ഭത്സനവാക്കുകളാൽ 468
നാണിച്ചു നിർല്ലജ്ജയാ പതിത വംശംപോലെ
ഭീരുസ്ത്രീ കണ്ണീർവാർത്തു മോഹിച്ചു വീണുപിന്നെ 469
കരുണാ ചിത്ത നൃപതീശ്വരൻ ദുഃഖം ദൃഷ്ട്വാ
കാരുണ്യംപൂണ്ടു ജായാ ദുഷ്കൃതം മറന്നുടൻ 470
കാരണം പൂർവ്വപ്രിയമവളെയന്നു ചേർത്താൻ
കാമനാപാപം വാത്സല്യാന്തരം വരുത്താതെ 471
ഭാരിച്ച രാഗത്തോടു സ്വപത്ന്യാശ്ലേഷംചെയ്തു
ഇങ്ങനെയൊട്ടുദിനം കഴിഞ്ഞു പരിഭ്രമം 472
നീങ്ങി സ്ത്രീ രണ്ടാമതും മറന്നു ഭർത്താവിനെ
പതിയെപ്പിരിഞ്ഞവൾ നടന്നു യഥാ കാമം 473
മത്ത്യശുനഭുകാലം പൂർവ്വതാപത്തില്പരം
ഭാരിച്ചു പീഡയെന്നാൽ ഭാര്യയെ ത്യജിക്കേണം 474
എന്നതു ക്രൌര്യംതന്നെ തോന്നുന്നു ദയാ ചിത്തെ
പിന്നെയും ദോഷം കൃതനാരിയെ ഭേദിപ്പിപ്പാൻ 475
ദൂതരെയയച്ചിട്ടു പത്നിയെ വിളിപ്പിച്ചു
കൃതാഘം ഘോഷിക്കുകിൽ ദോഷത്തെ ശിക്ഷിക്കാതെ 476
ചെയ്തതും പൊറുത്തീടാമെന്നതും ചൊല്ലിവിട്ടാൻ
ഏതുമെ ഫലിച്ചില്ല നാരി കുത്സിതയവൾ 477
കുത്സിച്ചു നൃപേന്ദ്രനെയെന്നതു തന്നെയല്ല
നൃസിംഹനൊരുദിനം നഗരിക്കെഴുന്നള്ളി 478
അപ്പോൾ രഹിത ലജ്ജാ സ്ത്രീ ജാരനോടുകൂടെ
സ്വപതി സന്നിധിയിൽ ദുരിതകർമ്മം ചെയ്തു 479
മുഷ്കരനൃപശ്രേഷ്ഠൻ ധിക്കാരം ദർശിച്ചുടൻ
ദ്വേഷിച്ചു മഹാപാപമനന്തക്രോധംപൂണ്ടു 480
ദുഷ്കൃതം യഥാസ്ത്രീയെ ശിക്ഷിപ്പാനുറച്ചിട്ടു
നിഷ്ഠൂരഭാവമോടു ശസ്ത്രശൂലാദികൾ 481
ദുഷ്ക്രമകരുവൊക്കെക്കൂട്ടുവാനരുൾചെയ്തു
കേട്ടിതു ഗുണാനുഗനാശ്ചര്യ്യമെന്നു ചൊന്നാൻ 482

ഒടുക്കമെററ ശിക്ഷാകാരണം തിരിഞ്ഞിപ്പോൾ
അന്യൂന ന്യായമിതു സംശയമൊക്കെ നീങ്ങി 483
എന്നാലുമവർക്കവർക്കറിവാൻ തക്കവണ്ണം
സാമ്യത്തെ ത്തപോനിധേ തിരിക്കേണമെ ഗുരോ 484
എങ്കിലോ മുനിവരാ, കേട്ടാലും യഥാകാമം
സജ്ജനഗുണത്തിന്നായ് ചൊല്ലുവാൻ മടിയില്ല 485
സുജന്മം മുമ്പിൽചൊന്ന സുന്ദരസ്ത്രീ നാരിതന്നെ
ആശമൂലവും ജന്മകർത്താ ചാപല്യംകൊണ്ടു 486
പിശാചു ബന്ധനത്തിലകപ്പെട്ടതുകാലം
വലഞ്ഞു ശത്രുക്രോധ സാധനമാകമൂലം 487
അല്ലലേററവുംകൊണ്ടു ബഹുക്ഷതവുമേററ
പാപകൃച്ശത്രുജനം നിർദ്ദയമനസ്സോടും 488
പ്രാപ്താപത്തുള്ളവളെ നരകേ താഴ്ത്തീടുവാൻ
കോപ്പുകൂട്ടുന്നനേരം സർവ്വേശനേക പ്രഭു 489
സല്പതിധർമ്മപതി സകല ഗുണപതി
നിഖിലലോകപതി സൽഗുണപ്രജാപതി 490
അഖിലജനപതി സർവൈകപതിവേദ
പതിസർവ്വജ്ഞൻ വീഘ്റക്കൂടസ്ഥൻ നിരുപമൻ 491
അനന്തഗുണനിധി കരുണാഗാധാംബുധി
സൃഷ്ടിപാലന നാശനങ്ങൾക്കുമേകപതി 492
ശ്രേഷ്ഠനവ്യയൻ പരൻ അനാദി ദയാനിധി
അകാരണകാരണൻ സർവ്വപതീനാം പതി 493
സകലനാഥൻ ദേവൻ തൻദുഃഖം തൃക്കൺപാർത്തു
സേവകജനം വെടിഞ്ഞരാതി വൃന്ദത്തോടും 494
പ്രവിദാരണത്തിങ്കൽ പോക്കുളം തന്നിൽവീണു
എന്നാലും ശത്രുജനം സ്വനാശത്തോടു തോററു 495
മാനുഷവർഗ്ഗത്തിന്നു രക്ഷയുമുണ്ടായ്‌വന്നു
അകന്നു നാശങ്ങളും നരസൌഖ്യവുംവന്നു 496
അക്കാലം ദേവദാനഗുണങ്ങൾ ബഹുവിധം
പ്രതിപാദിച്ചു ദേവൻ കൃപാലങ്കാരാർത്ഥമായ് 497
അതുകൊണ്ടലംകൃതാ കന്യകാ തെളിഞ്ഞുടൻ
സുസ്നേഹ പാത്രമിവളാകേണമെന്നുവന്നു 498
കന്യകയ്ക്കനുസ്നിഗ്ധനരുതെന്നരുൾചെയ്തു
സമ്മതമിരുവർക്കും നന്നായിരമിക്കുംനാൾ 499
ദുർമ്മതാ പരാപരപതിയെ ഉപേക്ഷിച്ചാൾ
അവമാനമായ നരശത്രുവേയപേക്ഷിച്ചാൾ 500

സർവ്വ വാനനേകനാളവളെ ഭേദിപ്പിച്ചി
ട്ടവമാന നയോഗ്യ സന്മാർഗ്ഗേ നടക്കാതെ 501
സർവ്വരുക്കാകം ദേവസന്നിധൌ കഷ്ടമഹോ!
ഭീതികൂടാതെ പിന്നെ ദുഷ്കൃതം ചെയ്യുന്നോരം 502
നീതിമാനായ ദേവൻ ശിക്ഷിപ്പാനുറച്ചീടും
നിന്ദിതമഹത്വംകൊണ്ടാഗസ്കുല്ലാപിയുടെ 503
മനഹീനതകൊണ്ടും വർദ്ധിച്ചീടുന്നു പാപം
ദുരിതകർമ്മംകൊണ്ടു നിന്ദിതനല്ലോ ദേവൻ 504
പരമ പരാപരൻ സർവ്വമംഗലാംബുധി
അനന്തനീശൻ പിന്നെ മാനുഷനിന്ദാകാരി 505
നിന്ദിത നിന്ദാകൃതോ വിശേഷം ദോഷമാനം
അനന്തഭേദമിരുവർക്കെന്നു നിശ്ചയമായ് 506
എങ്കിലോ പാപദോഷമനന്തമെന്നു നൂനം
ദുഷ്കൃതനമശിക്ഷ കല്പിപ്പാൻ ന്യായമുള്ള 507
ദോഷാനന്തത്വശിക്ഷാനന്തത്വം ന്യായമത്രെ
അന്നേരം ഗുണാനുഗനാശ്ചര്യപൂർവ്വം ചൊന്നാൻ 508
തന്നുടെ വാക്യങ്ങളാൽ വേദാർത്ഥം പ്രകാശിക്കും
സംശയംതീരും മനോവ്യാധിയുമകന്നുപോം 509
സന്തത ദുഃഖം ശ്രുത്വാമനസ്സും ഖേദം പൂണ്ടു
നിറഞ്ഞ വിഷാദവും സംഭ്രമം ചെറുതല്ല 510
ഉറക്കം നീങ്ങിയശനാശയുമകന്നുപോയ്
നിഷ്ഫല തവ വാക്കു കേൾക്കുമ്പോൾ സുഖം വരും 511
അന്തസ്താപാന്തത്തിന്നു ശീതളം കേൾപ്പിക്കുകിൽ
ഒഴിയും ദുഃഖം നരകാഗ്നിയിൽ വീഴായ്വാനായ് 512
കഴിവെന്തുള്ളൂ? എന്നെബ്ബോധിപ്പിച്ചീടേണമെ
ഗുണാദ്യം പ്രാപിപ്പതിനെന്തൊരുമാർഗ്ഗം നല്ലൂ? 513
രണ്ടിതു സംക്ഷേപിച്ചു കേൾപ്പിച്ചീടണം ഗുരോ!
തൽക്കാലം തത്വബുധൻ സാരസ്യമോടുചൊന്നാൻ 514
സകലേശായ നമഃ മമ ശരണം ദേവ
സത്വത്തെ ചൊല്ലുവാനുംചേർച്ചയിലൊപ്പിപ്പാനും 515
തത്വം പഠിപ്പിപ്പാനും സകലജ്ഞായനമഃ
ആദ്യന്തഹീനൻ ലയമില്ലാത്ത സർവ്വേശ്വരൻ 516
അഭാഗന്മാരാം നരന്മാരെ സൃഷ്ടിച്ചകാലം
സുഭാഗ്യപ്രാപ്തിക്കൊരു വഴിമറ്റൊന്നു പിന്നെ 517
ദുർഭാഗ്യലാഭത്തിന്നു ഭവിച്ചു വിധിവശാൽ
അപഥം ത്യക്ത്വാ ശുഭമാർഗ്ഗേഗമനം തദാ 518

കല്പിച്ച പരാപരൻ മാനുഷഗുണത്തിനായ്
ദുർബ്ബോധമുള്ളജനം സന്മാർഗ്ഗമറിയാതെ, 519
ദുർമ്മാർഗ്ഗ നടന്നവരശ്രാന്തം വലയുന്നു
അപഥത്യാഗം ചെയ്യാൻ തദനുരച്ചിട്ടു 520
സല്പഥമറിവാനായ് സൂക്ഷിക്ക മുനിവര
മുക്തി പ്രാപ്തിക്കും നാകാഗമത്തിനും മിതി 521
സ്മൃതി രണ്ടെന്നാകുന്നു മൂന്നാമതൊന്നുമില്ല
മുമ്പിലെ മാർഗ്ഗമതി വിസ്താരമുള്ളവഴി 522
ചിന്തിച്ചാൽമനോഹരമെന്നത്രെ പറയേണ്ടു
ദുസ്സഹം വിനാ ഗീതഗാനങ്ങളതിലുല്ലസിക്കാം 523
ഈപ്സിതം യഥാർത്ഥ സുഖിക്കും ഗാമികളും
കാമക്രോധാദിഗർവ്വ ലോഭസാധനമെല്ലാം 524
സംപൂർണ്ണമാകുംവണ്ണമവിടെ ലഭിക്കുന്നു
പുഞ്ചിരിപൂണ്ടമകൾ ക്രീഡകൾ ലീലകളും 525
മാംസത്തിൻ ഭോഗങ്ങളുമാവഴി ലഭിക്കുന്നു
ഇന്ദ്രിയജയം വിനാസ്വൈരമായ് നടന്നീടാം 526
അനിഷ്ടമൊഴിച്ചീടാം പർവ്വതം കടക്കേണ്ട
അനായാസത്താൽ വഴികീഴ്പ്പോട്ടു നടക്കേണ്ടു 527
ഗമിപ്പാനതെങ്കിൽ സ്വസ്ഥമായ്പ്പാർത്തു തത്ര
മാംസത്തിനുടെ കനംകൊണ്ടുടൻ നിറഞ്ഞീടും 528
ബന്ധുക്കളും പലരുണ്ടാം പ്രധാന രാജാക്കളും
ജനപാലരും മഹാമുഷ്കരമുള്ളോർകളും 529
എന്തേറെപ്പറയുന്നു ഭൂമിവാസികളൊക്കെ
സുരൂപം നേത്രങ്ങൾക്കും ഗാനങ്ങൾ ശ്രോത്രത്തിനും 530
സുരഭി ഘ്രാണത്തിനും ജിഹ്വക്കു രുച്യരസം
ത്വക്കിനു മൃദുത്വവുമവിടെ ഭവിക്കിലും 531
ഇക്കേട്ടതിച്ഛിച്ചു നീയാവഴി നടക്കേണ്ട
ആദിയിൽ സുഖമുള്ള പിന്നെയും ദുഃഖഭാഗം 532
സ്വദേഹ മനോരഥം സാധിച്ചു ലവകാലെ
നിന്മോഹം ലഭിപ്പാനായാത്മാവെ കളയുകിൽ 533
നിന്നോളം മൂഢനാരുമില്ലെന്നു ബോധിച്ചാലും
സന്തതം ദുഃഖമനുഭവിക്കുമനന്തരം 534
അത്യല്പം ദുഃഖം സഹിച്ചെപ്പൊഴും സുഖിപ്പാനായ്
ശുദ്ധാത്മാവൊരുമ്പെടും വിഷമമെന്നാകിലും 535
ആദിയിൽ ബന്ധമെങ്കിലുടനെ കുറഞ്ഞീടും
അന്തോനഭാഗ്യം പ്രാപിച്ചാനന്ദിച്ചീടുമഥ 536

സന്മാർഗ്ഗാവസ്ഥയിപ്പോൾ കേട്ടാലും ഗുണാനുഗ-
മംഗലം സിദ്ധിപ്പാനായ് ദക്ഷിണഭാഗപഥി 537
ഗമനം തുടങ്ങുമ്പോൾ നദിയെക്കടക്കണം-
സൽഗംഗയുണ്ടെന്നുള്ള നിർമ്മലസംസാരത്താൽ 538
അജ്ഞാനമതമെന്നു സത്യമായിരിക്കിലും
ഇജ്ജലമതിനൊക്കം സുജ്ഞാനപ്രദമിത 539
നൈർമ്മല്യമിതിനേറെ മിതഘ വിനാശനം-
ആമയമെല്ലാററിനും ശമനമായ തീർത്ഥം, 540
ജ്ഞാനകാരണം സകലാരോഗ്യവിഹാമൃതം-
സ്നാനമവിടെ മുമ്പില്ലഴിപ്പിനദ്ധ്വഗന്മാർ 541
എങ്കിലെ നടപ്പതിന്നുപായമുണ്ടായ്വരൂ-
മംഗലജ്ഞാനസ്നാനം കഴിഞ്ഞോരനന്തരം 542
അന്തരന്ധാന്തമായ ബോധപ്രകാശയുക്തം-
നൈർമ്മല്യമേറം പ്രഭയുദിച്ചു വിളങ്ങീടും 543
ദൂരദർശനത്തിന്നിതെത്രയുമുപകാരം-
വിശ്വാസരശ്മി നാമമന്തരമതിന്നില്ല 544
നിശയില്ലകലിലും ശോഭിക്കുമൊരുപോലെ
അന്തോന സൂര്യനിൽനിന്നുണ്ടായതതിനാലെ 545
നിത്യാന്ധകാര നാശമെന്നുമസ്തമിച്ചീടാ-
പ്രത്യക്ഷം സൂര്യപ്രഭയിതെന്നു നിനക്കേണ്ടാ 546
മാർത്താണ്ഡനാട്ടുകളുടെയ പ്രഭ നീങ്ങുമല്ലോ-
അവ്യയശോഭയുക്ത സകലേശനിൽ നിന്നു 547
ഭവിച്ച നിമിത്താലലയരശ്മിയിത-
ഭുവനതമസ്സുകളശേഷം കളവാനായ് 548
ഈവെളിവുദിപ്പിച്ചു കരുണാലയൻദേവൻ-
വാസ്തവമറിവാനായ് ഹീനലോചനന്മാർപോൽ 549
മർത്ത്യന്മാർ പിണങ്ങിയും തപ്പിയും നടന്നീടും-
ഈരശ്മിനോക്കിപ്പുണ്യാപുണ്യവുമറിയണം 550
ധർമ്മത്തെ സേവിപ്പാനായധർമ്മം ത്യജിക്കണം
ഒന്നുകലുറച്ചു നീ രണ്ടിനെക്കാത്തുകൊണ്ടു 551
സന്തത സുഖത്തിന്നായ് രണ്ടിനെ രക്ഷിക്കണം
മൂന്നു ശത്രുക്കൾ നാലാൽതോല്പാൻഉത്സാഹത്തോടും 552
ചിന്തയിൽ നാലവസ്ഥ സന്തതം ധ്യാനിക്കണം
അഞ്ചിനെ വശത്താക്കി സൂക്ഷിക്ക കോട്ടപോലെ 553
ഉഴറിരന്ത്യമാമാറിൽനിന്നകലുക
ഏഴിനെയേഴിൻവശാലുന്മൂലനാശഞ്ചെയ്ക 554

എട്ടിനെ ചിന്തിച്ചുള്ളിൽ സാമോദം നടക്കുക
ഒട്ടുനാൾ ചെന്നാൽ നവസംഖ്യയിൽ സുഖിപ്പാനായ് 555
പദത്തോടൊത്തീടുംവണ്ണം രണ്ടിനെയെത്തിക്കുക
അതിനാൽ രണ്ടുപേരൊന്നായിരിക്കാനും സുഖം 556
തൽപ്രഭകൊണ്ടു പിന്നെപ്പവൃത്തം കാണും യഥാ
ഉപരിഭാഗേ ഗുണവൃക്ഷമെന്നറിഞ്ഞുടൻ 557
തരുവിലുള്ള സസ്യം രസിക്കാനേറിക്കൊൾക
സുരസമുള്ളതിനാൽ ശക്തിവർദ്ധനമുണ്ടാം 558
ഫലത്തിൻഫലം സതതാരോഗ്യമെന്നുറ്റാം
ആലസ്യമൊക്കെ നീക്കും സന്തോഷം വളർത്തീടും 559
തത്തരുവിൽനിന്നൊരു ശാഖയെ പ്രാപിക്കണം
അതു ദണ്ഡുപോൽ താങ്ങുമാലസ്യം വരുന്നേരം 560
ശരണമതുകൊണ്ടു ശരണമതിനാഖ്യാ
ഔഷ്വാന്തികത്തിൽ വസിച്ചീടുന്ന സ്വരൂപിയാം 561
ഉപവിയെന്ന നാമമയാളെ സേവിക്കെടോ
സദ്ഭാവ സ്വഭാവിയുമുപകാരിയും പിന്നെ 562
ലോഭക്രോധാദിഹീനൻ കരുണാ ചിന്തനയാം
അർച്ചിതെ പഥിനിന്നെ നടത്തും പിഴക്കാതെ 563
പർവ്വതമുകളിൽ നിന്നിറങ്ങിയൊരുതാനെ
വീഥിയിൽനിന്നു പാപ്പൃമന്ത് ജലമുള്ളദിശി 564
ശീതളംകൊണ്ടു മനസ്താപങ്ങൾ തണുത്തീടും
ഉഷ്ണമൊക്കെക്കെട്ടുപോം സുഖമുണ്ടായ്വരും 565
സൗരഭിയത ബഹുപുഷ്പങ്ങൾ തത്രകാണും
സുജ്ഞാനിബഹുഗുണമവററിൽ സൂക്ഷിച്ചിട്ടു 566
സുജ്ഞാന പ്രസൂനത്തെയെടുക്കും മോദത്തോടെ
ചൂടീടും ഘ്രാണിച്ചീടുമതിനാലജ്ഞാനവും 567
മടിയുമഹം കൃതി ബലഹീനങ്ങൾപോകും
സുജ്ഞാനഗുണവശാൽ നശിക്കുമഹങ്കാരം 568
അജ്ഞചിന്തകൾ പരദൂഷണ ദോഷങ്ങളും
സ്വർഗ്ഗയോഗ്യവൃത്തിയെടുപ്പാൻ തോന്നുമല്ലോ 569
അവജ്ഞയവും ദൂരെവർജ്ജിക്കും നിന്ദയോടും
ആദിശിയോടുദിനം വസിച്ചോരനന്തരം 570
മുദാസന്മാർഗ്ഗശേഷം നടപ്പാൻ ക്ലേശിക്കേണ്ട
സങ്കടം ഭവിക്കുകിലൗഷധമുരചെയ്യാം 571

സകല വ്യാധികൾക്കും ശമനമായ മന്ത്രം
സുരീശ പരാപര സകലഗുണാന്വിത 572
സർവ്വസ്മാൽ പരം മയാസ്സിദ്ധസ്ത്വം തതഃകൃതം
ദുരിതം ദിഷ്യാമ്യഹമായതിസ്സത്ഭാവേന 573
വർജ്ജിതം ത്വയാസർവ്വം വർജ്ജിഷ്യാമ്യഹം സദാ
ഈ മന്ത്രം ജപിച്ചുടനെന്നസാം സങ്കീർത്തനം 574
പാപമാദ്വേഷണയുക്തം കഴിച്ചു മടിയാതെ
ആത്മരുക് ശമിച്ചീടും നീങ്ങീടും പാപാരുസ്സും 575
ആമയം പൊറുത്തുപോ മാരോഗ്യമുണ്ടായ്വരും
ഏകനായ്ട്ടൊരുവഴി നടന്നീടരുതെന്നു 576
ശങ്കയാലേകനാകിൽ പേടിക്കവേണ്ട വൃഥാ
ഏകനെന്നാലും ധർമ്മസുവഴി നടക്കണം 577
ലോകസമൂഹത്തോടുകൂടവെ പിഴവഴി
നടന്നാൽ ദോഷമുണ്ടു ദുർഗ്ഗതിവരും പിന്നെ 578
പേടിയെന്നിയെ ധർമ്മപന്ഥാവിൽ നടന്നീടാം
ഏകനല്ലൊരിക്കലും സർവ്വേശൻ തുണയുണ്ട് 579
സുകൃതസേവികളുമാവഴി നടക്കുന്നു
എങ്കിലുംമാർഗ്ഗം ഗമിച്ചീടുന്ന സമൂഹാല്പം 580
സ്വയംവിനാ പരമാർത്ഥം ദുർബലം ഗർവ്വഹീനം
ദീനരാ മിതിവൃന്ദം കാണുമ്പോളസാരന്മാർ 581
എന്നുരച്ചവരോടു സംസർഗ്ഗത്യാഗം തവ
മനസ്സിൽ സ്ഥാപിക്കാതെ ദുർമ്മോഹന്ത്യജിക്കണം 582
നിർഗ്ഗുണപൂർണ്ണമുനിശ്രേഷ്ഠന്മാരവരെല്ലാം
സൽഗുണം പ്രതി ഗുണമസാരമുപേക്ഷിച്ചു 583
ഭമോക്ഷവാദാർത്ഥം പൃഥിവ്യർത്ഥം വ്യർത്ഥമെന്നുരെ
ച്ചിക്ഷിതിയിലെ ദ്രവ്യസമ്പന്നാദി വർജ്ജിച്ചിട്ടു 584
കാമക്രോധാദിജയമധികതപോബലം
സ്വാമ്യപവാസജപമഹങ്കാരരാഹിത്യം 585
പുണ്യകർമ്മങ്ങൾകൊണ്ടു ശോഭിത സാരജനം
പൂർണ്ണചാരെണ പുരസ്കരിച്ചു നടക്കണം 586
പൂരിതഗുണജന ചരിത ദൃഷ്ടമ്യഥാ
ചരിത്രപുണ്യത്തോടുഗമിപ്പാൻ ശ്രമിക്കണം 587
മടികൊണ്ടെങ്ങുമൊരു താമസമുണ്ടാകേണ്ട
ഉണ്ടെങ്കിൽ വൃത്തിദോഷകാരണംകീഴ്പ്പെട്ടുപോയ് 588
അതീതമായ മാർഗ്ഗം പിന്നെയും ഗമ്യമാകും
കൃത്രിമതടിനിമേൽ മേപ്പട്ടു പോകുന്നേരം 589

തണ്ടുകളിളകാതെ പാക്കുമ്പോൾ യാനപാത്രം
അണ്ണസ്സരണബലാലധസ്താലൊഴുകീടും 590
അതുപോൽ നടക്കാതെ നില്ക്കുമ്പോളകപ്പെട്ട
ഗാത്രഭാരത്താലധഃപാതിതൻ ഖേദിച്ചീടും 591
ഇതെല്ലാം നിരൂപിച്ചു സതതവേഗത്തോടു
ശത്രുമായയാൽ വലഞ്ഞീടാതെ നടക്കണം 592
വഴിയെന്നിയെ നടന്നീടരുതൊരിക്കലും
വഴിയെന്നിയെയുള്ളതൊക്കയും പിഴയാകും 593
ആലസ്യം വരായ്വാനായ് സ്വഭാരം കളയണം—
കല്യവിനയത്തോടു ദേഹത്തെരക്ഷിക്കണം 594
ധാത്ര്യാമീമനുഷ്യരിലനുകമ്പയുംവേണം—
സാധുത്വം ധരിക്കണം ബുഭുക്ഷ ത്യജിക്കണം 595
ഇത്യാദി വൃത്തികളാത്സൽഗുണം ലഭിച്ചീടും—
സത്വരമുഗ്രമേരം പർവ്വതം കാണായ്വരും 596
അതിനഗ്രത്തിൽ രത്നംവിളയും ബഹുവിധം—
അതിലുൾകൃഷ്ണമണിരത്നങ്ങളിവയേഴും 597
അദ്ധ്യാത്മം ദേവഭീതിവിചാരമാത്മശക്തി-
ബോധവും സുജ്ഞാനവും ഭക്തിയുമെന്നങ്ങനെ 598
മംഗലമുടിമണിനായകക്കല്ലിൻകൂട്ടം—
മുൻപിലെക്കല്ലിന്നിറമാകാശവർണ്ണം തന്നെ 599
സൂക്ഷിച്ചുകാണുന്നേരം ഭൌമ്യവസ്തുക്കളൊക്കെ—
സ്വമയത്തോടു കാണുംബിംബം ശുഭരഹിതമെല്ലാം 600
സുമലയുക്തമഥ സുനിന്ദ്യമെന്നു തോന്നും
ഉത്തരലോകപ്രകാശത്തിന്റെ പ്രതിമയും 601
അതീവമനോഹരമാം വർണ്ണമതിൽക്കാണാം—
അദ്ധ്യാത്മപ്രകാശത്താൽ ശ്രേയസ്സിന്നറിവുണ്ടാം 602
ബുദ്ധിയുന്തെളിഞ്ഞീടും മാനസ രസത്തോടും
ഉടനെ നീലശുക്ലമിശ്രവർണ്ണതാരത്നം 603
കണ്ടിട്ടമുപകാരബഹുത്വ ഗുണാവഹം—
കൃഷ്ണവർണ്ണത്താൽ നിത്യസന്താപജ്ഞാനം, ശുക്ലം 604
വർണ്ണത്താൽ ഗുണോത്തമസ്മരണമറിയുക—
ദേവഭീതിയാൽ രണ്ടും സന്തതം ചിന്തിച്ചുനീ 605
സർവ്വസുഖങ്ങളെ ലഭിച്ചീടുവാനൊരുമ്പെടും—
മൂന്നാമതാഭയേരം ദൂരസ്ഥമൊക്കെക്കാട്ടും 606
എനസ്സും ഗുണങ്ങളും തിരിച്ചിട്ടറിയിക്കാം—
വിചാരംകൊണ്ടു രണ്ടും നൂനമറിയാമല്ലോ 607

രുചിയേറുന്ന വൈരമാണിക്യം നാലാം രത്നം
ബലവുമഭൂർണ്ണമേയനൂനം നില്ക്കും സദാ 608
വല്ലിയാലടിച്ചാലുമനാശമാകുന്നതും
ആത്മശക്തിയാത്സദാ നിശ്ചലഭാവം നില്ക്കും 609
ഒന്നിനാലൊരുഭയം മനസി ഭവ്യമില്ല
കണ്ണാടിയെന്നപോലെയനായാസത്താൽജ്ഞാന 610
കണ്ണിനു രൂപമെല്ലാം കാട്ടീടുമഞ്ചാം രത്നം
ബോധത്താലതൊക്കവേ പ്രത്യക്ഷ സിദ്ധമല്ലൊ 611
ശുദ്ധമേറുന്ന സ്വർണ്ണവർണ്ണത്താലതിരുച്യം
ആറാം രത്നവും പിന്നെ ശോഭിച്ചിടുന്നു നൂനം 612
ഏറ്റുറിയ പ്രഭായുക്തം സുജ്ഞാന ഗുണമല്ലൊ
ഉത്തരഫലത്തിന്റെ ലക്ഷണ ഹരിന്മണി 613
ഭക്ഷിക്ക ദേവപ്രിയ ദാനമുത്തരമല്ലൊ
ഈ ഏഴുരത്നങ്ങളെ കളഞ്ഞീടാതെവച്ചാൽ 614
നിയതഗുണമതുകൊണ്ടു കൊണ്ടീടാമല്ലൊ
അപ്പവൃത്തത്തിൽ നിന്നു സ്വർല്ലോകമെത്തീടുവാൻ 615
അല്പമാർഗ്ഗമേയുള്ളൂ വൈഷമ്യമതിലേശം
ഈവഴി ഗുണാനുഗ! ഉചിതമെന്നു ബുദ്ധ്യാ 616
ആവിരതമോദത്തെ പ്രാപിപ്പാൻ നടക്കണം
ആദിയിൽ ക്ലേശമേറും പിന്നെയും സുഖിച്ചീടും 617
മേദിനി സുഖങ്ങൾക്കു മുത്തര രസങ്ങൾക്കും
ഭേദമിതെന്നു ബോധിച്ചിടണം മുനിവര! 618
മേദിനിസുഖപ്രാപ്യം സത്വരമുരച്ചപോം
പരലോകത്തിൽ രസമലബ്ധം രുച്യമല്ല 619
നരന്മാരതിൽ രസം കൊള്ളുമ്പോൾ ദാഹമേറും
എന്നിവയുറച്ചിട്ടു സന്മാർഗ്ഗജ്ഞാനത്തോടു 620
സന്തതശ്രേയസ്സിന്നാസ്ഥോപ്പുക്കൂട്ടുക, മുനേ!
തദ്യഥാ തത്വബുധൻ നടന്നാന്ന്യഥാ കാമം 621
ഉദിതം ഗുണാനുഗൻ ബോധിച്ചു വഴിപോലെ
മദ്യത്തെക്കൊള്ളുവാനായ് സ്വർണ്ണത്തെ നല്കുംമതി 622
യില്ലാത്ത ഭ്രാന്തനെന്നു സ്മരണപൂർവ്വത്തോടും
സ്വരാനന്ദത്തെ സദാ രസിച്ചു വസിപ്പാനായ് 623
സാരോനഭൌമ്യത്യാഗം സ്ഥാപിച്ച മനസ്സോടും
താപസന്ദർശിപ്പിച്ച മാർഗ്ഗത്തിൽക്കൂടി ഗുണ- 624
പ്രാപ്തിക്ക വഴിപോലെ ശ്രമിപ്പാനാരംഭിച്ചാൻ
വ്യസനം ഭവിഷ്യത്തിൽ ദുരന്തമെന്നുകണ്ടു 625

സത്സംഗപ്രിയത്തോടും സ്വധർമ്മാഗ്രഹത്തോടും
സന്മാർഗ്ഗ സരണത്തിന്നെല്ലാരുത്തുടങ്ങിയാൽ 626
ആമോദമവർകൾക്കു നിത്യഭാഗ്യവും വരും
അല്ലെങ്കിൽ യൂദാസോടും പിശാചുഗണത്തോടും 627
ജ്വലനദാഹംകൊണ്ടു തപ്തന്മാരോടും കൂടെ
ശരണം വിനാ നിത്യതാപത്തിലകപ്പെട്ടു 628
പരിവേദനപൂണ്ടു നിയതം ഖേദിച്ചീടും
ഖേദങ്ങളൊഴിപ്പാനായ ഖേദം നിരൂപിച്ചു 629
സദാചാരത്തോടിപ്പോൾ നടന്നുകൊള്ളുകിലൊ
ദുഃഖങ്ങൾ ഭവിക്കാതെശ്രേയസ്സു ലോകത്തിങ്കൽ 630
സുഖിക്കും നിത്യമൂവക്കൊഴിയും ദുർഗ്ഗത്യാഗി 631



## നിത്യായ നമഃ

# നരകപർവ്വം

1 സ്വർഗ്ഗം, ഭൂമി, പാതാളം എന്നീ മൂന്നു ലോകങ്ങൾക്കും നാഥനും എല്ലാ ഗുണങ്ങളും തികഞ്ഞവനും സൃഷ്ടിസ്ഥിതി സംഹാരങ്ങൾ (ഉണ്ടാക്കൽ, രക്ഷിക്കൽ, മുടിക്കൽ) ചെയ്തരുളുന്നവനുമായ സർവ്വേശ്വരന്ന് നമസ്കാരം!

2-3 ഭക്തന്മാരിൽ വാത്സല്യമേറിയ ദൈവവും പരിശുദ്ധരായ ജനങ്ങൾക്ക് പ്രിയപ്പെട്ടവനും, പാപത്തെ ശാസിച്ചും, ദോഷസേവകന്മാരെ വെറുത്തും, സകല നന്മയുമുൾക്കൊണ്ട മഹാസമുദ്രമായി എപ്പോഴും വർത്തിച്ചു പോരുന്ന സ്വഭുവിന്നു നമസ്കാരം! സ്വയംഭൂ=താൻ തനിയ്ക്കല്ലാതെ മററാർക്കും കീഴ്പെടാത്തവൻ നിരാകാരനും മംഗളമയനും എല്ലാവിധത്തിലും നല്ല സൗന്ദര്യത്തികവുററവനും.



4 എല്ലാമറിയുന്നവനും, എവിടെയും നിറഞ്ഞിരിയ്ക്കുന്നവനും, എല്ലാററിനും കാരണഭൂതനും, ആദിയും അന്തവുമില്ലാതെ ഒററയ്ക്കു വർത്തിച്ചരുളുന്നവനുമായ മഹേശ്വരന്നു വീണ്ടും വീണ്ടും നമസ്കാരം!

5 സന്തോഷത്തെ കെടുത്തുന്ന ദുഃഖങ്ങളും ആപത്തുകളും കൂടി കൊള്ളുന്നതും നിലവിളികൾ മുഴങ്ങിക്കൊണ്ടിരിയ്ക്കുന്ന ഗുഹയുമായ നരകത്തെപ്പററി പറയാൻ തോന്നി, അതിന്നൊരുങ്ങുമ്പോൾ കേൾക്കാൻ സുഖമില്ലെന്നു വന്നേയ്ക്കാം എങ്കിലും

7 അതുകൊണ്ട് നല്ല ഗുണങ്ങളെ ആശ്രയിക്കുന്നതിൽ കൂടുതൽ ശ്രദ്ധയുണ്ടാവും. തെററുകളെ കണ്ടറിഞ്ഞു് അകററി നിർത്താനും കഴിഞ്ഞേക്കും.

8-9 കണ്ടിട്ടില്ലാത്ത കഥ പറഞ്ഞറിയിക്കാൻ വിഷമമുണ്ടു്. മനസ്സിൽ വിശ്വാസം വളർത്താൻ അതിലേറെ വിഷമം. ഇതു വെറും കെട്ടുകഥയാണെന്നു പലരും വിചാരിയ്ക്കും. ചിലർ അന്വേഷിക്കും. "ആരാണിതു കണ്ടിട്ടുള്ള"തെന്നു്.

10 മററു ചിലർ ചോദിക്കും. "ആരാണിതിന്നു സാക്ഷി" എന്നു്. ഇതു ശരിയായിരിക്കുമോ എന്നു് പലരും സംശയിച്ചേക്കും.

11 അതിനാൽ, എടോ മൂഢാ! (സ്ഥിരയാത്രാ) മഹാ പാപിയായി നരകത്തിൽ വസിക്കുന്ന നീ നരകത്തിലെ യാതനകൾ ചുരുക്കി അറിയിക്കുക.

12 ഗുരുശ്രേഷ്ഠനെ ശിഷ്യനായ നീ ഒററിക്കൊടുത്തു വധിപ്പിച്ചു കൊലയാളിയായി ദുഷ്ടരിൽ മുമ്പനായിത്തീൎന്നു.

13 നീ, നിന്റെ അക്രമ പ്രവൃത്തിയുടെ കഷ്ടസ്ഥിതി മനസ്സിലാക്കി തന്നത്താൻ മരിച്ചു ആ കൎമ്മങ്ങളുടെ ഫലമായി നരകയാതനകളെ

14 നിത്യം അനുഭവിക്കുന്നു യാതൊരു രക്ഷയുമില്ലാതെ. നീ, പൊറുത്തുപോരുന്നതെല്ലാം ചുരുക്കിപ്പറഞ്ഞു കേൾപ്പിക്കാൻ.

15 എത്രയും ഭാഗ്യകെട്ട അവശ ജനങ്ങളുള്ള ഭൂമിയിലേക്കു വരിക. നല്ല നിലയിൽ പാടിക്കേൾപ്പിക്കാനാവില്ലെങ്കിൽ കരഞ്ഞു കൊണ്ടു് പറയുക

16 ദുഃഖ വൎത്തമാനം കേട്ടാൽ മതി. ഇതുകേട്ടു് ആ വീരൻ പാപി നമ്മുടെ മുമ്പിൽ വന്നു നില്പായി.

17 ആകൃതി കണ്ടാൽ പേടിയാവും. സൂക്ഷിച്ചു നോക്കാൻ ധൈര്യം വരുന്നില്ല. അയ്യോ! ജീവൻ ഒഴിഞ്ഞു പോകുന്നു!

18 തലമുടി ഘോരതരം പാമ്പുകൾ. വിരൂപങ്ങളായ കണ്ണുകളിൽ തേളുകൾ!

19 എപ്പോഴും കടുകടെ കണ്ണീരൊഴുകിക്കൊണ്ടിരിക്കുന്നു. തിളച്ച വെള്ളത്തിൽ നിന്നെന്നപോലെ പുക (മുഖത്തുനിന്നു്) പൊങ്ങുന്നു.

20 കവിളുകളിൽ, വളരെ അറപ്പു തോന്നിക്കത്തക്ക നിലയിൽ പുഴുക്കളരിക്കുന്നു. നരക ജന്തുക്കൾ മൂക്കു കരളുന്നു.

21 മേൽചുണ്ടും കീഴ്ചുണ്ടും ചുട്ട മാംസം പോലെ തുടുത്തു വീൎത്തിരിക്കുന്നു. വലിയ ചൂടനുഭവിക്കുന്നതിന്റെ ലക്ഷണമായി പുകയായിരിക്കുന്നു വായിലെ ശ്വാസം.

22 തീക്കനലിന്റെ നിറത്തിലുള്ള ചങ്ങല കൊണ്ടു് കാലുകൾ രണ്ടും കൈകളും മുറുകെ ബന്ധിക്കപ്പെട്ടിരിക്കുന്നു.

23 വസ്ത്രങ്ങൾ, കുപ്പായം, ഉൾച്ചട്ട എന്നിവ – തിയ്യുതന്നെ. പാപം! കഷ്ടസ്ഥിതിയിൽ പെട്ട ആ രൂപം പേടി തോന്നിക്കുന്നതാണെങ്കിലും,

24 ഒട്ടും സംശയിക്കേണ്ട, ദൈവം കല്പിച്ചയച്ച് നരക വൃത്താന്തങ്ങളറിയിക്കാൻ വന്നിരിക്കയാണ്.

25 ഇതു കേട്ടു മനസ്സിലാക്കി എല്ലാവരും പുണ്യം നേടാനും ദുഷ്കർമ്മങ്ങളുപേക്ഷിക്കാനും തീർച്ചയാക്കണം.

26 എന്നാൽ തൂമാസ് പറയും നരകത്തിലെ കഥകൾ. സജ്ജനങ്ങളേ, ശ്രദ്ധിച്ചു കേൾക്കുവിൻ!

27 കഷ്ടം! അപ്പോൾ വല്ലാത്ത ദുഃഖത്തിൽ പെട്ടിരിക്കുന്നവനും ആരാലും വെറുക്കപ്പെട്ട സ്വഭാവത്തോടു കൂടിയവനുമായ പാപി, നിർഭാഗ്യഭാവത്തോടെ നെടുവീർപ്പിട്ടു പറയാൻ തുടങ്ങി.

28 പലവിധം കഷ്ടപ്പാടുകളേററു ദുഃഖിച്ചു കൊണ്ടിരിക്കുന്ന ഞാൻ എന്തെങ്കിലും പറയുന്നതിനേക്കാൾ ഒന്നും പറയാതിരിക്കുന്നതാണ് നല്ലത്.

29 കണക്കററവന്മാലുകളുൾക്കൊണ്ടിരിക്കുന്നവർക്ക് വർത്തമാനങ്ങൾ പറയാൻ മനസ്സു വരുമോ?

30 ഭൂലോകത്തിൽ ചങ്ങാതിമാരെ, ദുഃഖങ്ങൾ പറഞ്ഞു കേൾപ്പിക്കുമ്പോൾ അവ കുറഞ്ഞു പോയേക്കും. വിഷമങ്ങൾക്ക് ആശ്വാസവുമുണ്ടാവും.

31 ഞാൻ പൊറുത്തു പോരുന്നതൊക്കെ പറഞ്ഞു കേൾപ്പിക്കിലും എൻെറ ദുഃഖം ശമിക്കുകയില്ല. കുളുർമ്മ അനുഭവപ്പെടില്ല.

32 സങ്കടങ്ങളെല്ലാം പറയാൻ ഉള്ള കഴിവില്ല. മുഴുവൻ പറഞ്ഞൊപ്പിക്കാൻ ലേശം പോലും അറിഞ്ഞുകൂട താനും.

33 ആ, സങ്കടങ്ങൾ കേൾക്കാൻ ആഗ്രഹമുണ്ടെങ്കിൽ ഞാൻ വളരെ ചുരുക്കി അറിയിക്കാം.

34 എല്ലാററിനും കാരണഭൂതനും, ആദ്യവും അവസാനവുമില്ലാത്തവനുമായ ഈശ്വരൻ, തിയ്യ്, മണ്ണ്, ആകാശം, വെള്ളം, എന്നിവയും ലോകങ്ങളും

35 ആദിയിൽ സൃഷ്ടിച്ചു വാരാദ്യൂലമായിട്ട്. ഒപ്പം അവസ്ഥ രക്ഷയും ഏർപ്പെടുത്തി. അപ്പോഠം സർവ്വേശ്വരൻെറ മാഹാത്മ്യം വെളിപ്പെടുത്താൻ

36 അരൂപ സ്വരൂപികളായ മാലാഖമാർ ഉണ്ടായി.

37 അവരെ ചിലർ സുമനസ്സുകളെന്നും പറയും. മററു ഭാഷക ളിൽ പല പേരിലും അവർ അറിയപ്പെടുന്നു.

38 സർവ്വേശ്വരൻ അവൎക്ക് നല്ലവക്ക ചേൎന്ന ഗുണങ്ങഠം മതി യാവോളം കൊടുത്തു മോക്ഷം കിട്ടാൻ വേണ്ടി

39 മനുഷ്യനായി മന്നിൽ പിറക്കുന്ന ദേവനെ സേവിച്ച് ദൈ വ കല്പനക്ക വഴങ്ങികഴിയണം

40 എന്നു വ്യവസ്ഥ ചെയ്തു. മോക്ഷ പ്രാപ്തിക്ക് അല്ലെങ്കിൽ എപ്പോഴും മാഴ്കേണ്ടിവരുമെന്നും

41 തീർച്ചയായും പ്രവൎത്തിക്ക തക്കഫലം എന്നെന്നും അനുഭവി ക്കേണ്ടി വരും. ഈ വ്യവസ്ഥയും അരുളപ്പാടും ഒരു കൂട്ടർ അംഗീ കരിച്ച് ആചരിച്ചു പോന്നു.

42 അവർ മോക്ഷത്തിൽ വൎത്തിച്ചുകൊണ്ട് എപ്പോഴും സുഖി ക്കുന്നു. നാശമില്ലാത്ത സൽഗുണം കണ്ടഹങ്കാരം മുഴുത്തപ്പോഠം

43 വ്യവസ്ഥ പാലിക്കാൻ ചിലരും കൂട്ടാക്കാതെയായി. അതു കൊണ്ട് ഗർവ്വിഷ്ടരായ

44 അവൎക്ക് ധൎമ്മഹാനിയും ദൈവ ശാപവും കൈവന്നു. അ ങ്ങനെ മാലാഖമാരിൽ ഒരു വിഭാഗം ഭ്രഷ്ടരായിത്തിരിഞ്ഞു.

45 അവരെ ഭൂതങ്ങളെന്നും പിശാചുക്കളെന്നും പറഞ്ഞു വരുന്നു. നീതിമാനായ ഈശ്വരൻ അക്കാലത്തു് ശിക്ഷാ സ്ഥാനമായിട്ട്.

46 ഭൂമിക്കടിയിൽ പാതാള ലോകമുണ്ടാക്കി. അവിടം എല്ലാ ദുഃഖങ്ങഠംക്കും വിഷമങ്ങഠംക്കും പാർപ്പിടമാകുന്നു.

47 അതിനെയാണ് നരകമെന്നും ദുർഗ്ഗതിയെന്നും വിളിച്ചു വരു ന്നതു്. അതിലൊക്കെ ദുരിതങ്ങളല്ലാതെ നന്മയായിട്ടൊന്നുമില്ല.

48 അല്ലലേ അതിലുള്ളൂ. താമസിക്കാൻ സുഖമില്ല. കത്തിക്കാളുന്ന തീയിന്ന് അടക്കമില്ല.

49 അതിൽ ഖേദമേയുള്ളൂ ആ ഖേദങ്ങൾക്ക് ഓതിരമില്ല. വേദനയല്ലാതെ അതിൽ ഒട്ടും തന്നെ കുളിരില്ല.

50 ഭാഗ്യം കെട്ടവർ എക്കാലത്തും പാർത്തുവരുന്ന സ്ഥലവും സുകൃതമില്ലാത്തവർക്ക് കട്ടപ്പമേറിയ വിലങ്ങുമാണത്.

51 പാപ ശിക്ഷക്കുള്ള ഇടുങ്ങിയ ഇരുട്ടറയും ക്രൂരത്വം നിറഞ്ഞു കനിവിന്റെ കണികപോലുമില്ലാത്തതുമാകുന്നു ആ രാജ്യം.

52 കുററക്കാരായ മാലാഖമാർ, നിർദ്ദോഷികളായ മററു ദേവന്മാരുടെ വിധിയനുസരിച്ച് ശിക്ഷയ്ക്കായി അതിലകപ്പെട്ടു.

53 അവരുടെ കള്ള പ്രചരണത്തിൽ മയങ്ങി മററു പാപികളും അവരെ പിന്തുടർന്ന് അവിടെ ചെല്ലും.

54 ഇങ്ങനെ നരകത്തിലെ കഥകൾ സജ്ജനങ്ങൾ ചിന്തിച്ചറിയാൻ വേണ്ടി ഞാനെത്രയും ചുരുക്കിപ്പറഞ്ഞു.

55 ബുദ്ധി കുറഞ്ഞവർക്കു മനസ്സിലാക്കാൻ വിഷമമുണ്ടെങ്കിൽ ഇനിയും വിസ്തരിച്ചു പറയാം.

56 അവസാനമില്ലാത്ത ഈ അവസ്ഥകളെല്ലാം ഒന്നാമതായി കേൾപ്പിക്കുമ്പോൾ വിശ്വാസം തോന്നിയില്ലെന്നു വരാം.

57 ഓരോ രംഗത്തിലും എണ്ണമൊടുങ്ങാത്ത ദുഃഖങ്ങളാണ്. അളവററ ശിക്ഷാ നിയമങ്ങളെക്കുറിച്ച് പറയാനും കേൾക്കാനും കഴിവുള്ളവരായി ആരുമില്ല.

58 എന്നാലും അവിടെ ഉണ്ടാവുന്ന ദുഃഖങ്ങളെ കണ്ടറിയാൻ എന്നിലാവുംവണ്ണം പറയാം.

59 ഏതെല്ലാമാണ് മുമ്പെ പറയേണ്ടതെന്നറിയില്ലെങ്കിലും കാഴ്ചയില്ലായ്മയെപ്പററി പറഞ്ഞു കൊണ്ടാരംഭിക്കാം.

60 ബാക്കിയുള്ളതെല്ലാം കാണാൻ ഭൂമിയിൽ സൂര്യൻ പ്രകാശമാകുന്നു. അതുപോലെ മനുഷ്യ ശരീരത്തിന്നു കണ്ണുകളുമാകുന്നു

61 സൂര്യനില്ലാഞ്ഞാൽ ലോകം ഇരുണ്ടു പോകും.

62 കണ്ണുകൾ നഷ്ടപ്പെട്ടാൽ മനസ്സും ഖേദിക്കും. സൂര്യനില്ലാഞ്ഞാലും കണ്ണില്ലാഞ്ഞാലും ഇരുട്ടു തന്നെ.

63 വെളിച്ചം കൂടാതെ ഇരുട്ടൊഴിയില്ല. വെളിച്ചമുണ്ടായാലും കണ്ണില്ലെങ്കിൽ

64 ഒന്നും കാണാൻ കഴിയില്ല. ഇരുട്ടേല്ക്കുകയേയുള്ളു. ഒരു ശോഭകൊണ്ടേ ഒരു ശോഭയറിയാവൂ.

65 കണ്ണിന്റെ കാഴ്ചയും സൂര്യന്റെ കാന്തിയും ഒരു പോലെയാകുന്നു. മിഴികളും സൂര്യനും ഒരുമിക്കിലേ ഗുണമുള്ളു.

66 ആകാശത്തിൽ സൂര്യന്റെ അയനങ്ങൾ (മാർഗ്ഗങ്ങൾ) രണ്ടും (ഉത്തരായണം, ദക്ഷിണായനം) കാണാൻ കഴിയുന്നതുപോലെ നരകത്തിൽ പ്രകാശത്തിന്റെ രൂപമൊന്നും കാണുന്നില്ല.



67 അതിരില്ലാത്ത കട്ടത്ത ഒരു രാത്രിയാണ് നരകത്തിൽ. ആ രാത്രി നിലാവുള്ളതല്ല. മൂന്നു യാമങ്ങളോടു കൂടിയതുമല്ല.

68 രാത്രിക്ക് എക്കാലത്തും ഒരു യാമമേയുള്ളു. ഭയങ്കരമായ ആ ഏകയാമം ഒരിക്കലും അവസാനിയ്ക്കാത്തതുമാകുന്നു.

69 ജീവനും സൂര്യനും അസ്തമിക്കുമ്പോൾ പെട്ടെന്ന് ആ സന്ധ്യ നിത്യരാത്രിയായി ഭവിക്കുമെന്നറിയണം.

70 പുലർകാലമുണ്ടാവും അതിനു മുമ്പെ അവസാനിയ്ക്കാത്തതു അവസാനിക്കണം സ്ഥിരത നീങ്ങണം.

71 അതേവരെ, നരകത്തിൽ ഇരുട്ടുകൾ, ഉറച്ച ഇരുട്ടുകൾ, കൂരിരുട്ടുകൾ നിറഞ്ഞിരിക്കും.

72 കൺ കാഴ്ചയില്ലാതിരിക്കുന്നതാണ് നല്ലതെന്നു തോന്നിക്കുന്ന ചീത്ത രൂപങ്ങൾ കാണാൻ വിഷമമുണ്ടാവില്ല.

73 വെറുപ്പു തോന്നിക്കുന്ന വികൃത രൂപങ്ങൾ കാണാൻ കഴിയുന്നതിനേക്കാൾ നല്ലതു് കൺമൂടലുണ്ടായിരിക്കലാണ്. കാഴ്ചയില്ലായ്ക നന്മയാണ്.

74 നരകത്തിലെ തിന്മകൾക്കിടയിൽ നല്ലതായിട്ടൊന്നും തന്നെയുണ്ടാവില്ല. എല്ലാം ഭയങ്കരമായ ദൈവ കല്പന കൊണ്ടു വല്ലാതെ വേദനിക്കുന്നവയാണ്.

75 കാണാൻ മനസ്സില്ലെങ്കിലും കൺമുന്നിലകപ്പെട്ടും കഷ്ടം. പാപമേ, ആലോചിച്ചാൽ മഹാകഷ്ടം!

76 നരകത്തിൽ പാൎക്കുന്നവരുടെ വല്ലാത്ത വടിവു കണ്ടാൽ ആന, സിംഹം, പുലി, പെരുമ്പാമ്പ് എന്നിവയുടെ

77 ആകൃതി ഒട്ടും ഭയങ്കരമായി തോന്നുകയില്ല. നരകത്തിൽ ഇങ്ങനെയുള്ള ഹീനത്വം കാണുന്നതുകൊണ്ട്;

78-79-80 ഭീകരമായതിന്നു ഭയം വൎദ്ധിക്കുന്നു. പാപങ്ങളകറ്റുകളയാനായി സൎവ്വേശ്വരന്റെ വിധിയാൽ ഇതുകണ്ടു അത്യന്തം പേടിച്ചിട്ടാണ്. പുണ്യവാൻ, ഇനിയിതല്ലനേരം കാണേണ്ടി വന്നാൽ ഭൂലോകവാസം അവസാനിക്കും വരെയുള്ള ദുഃഖക്കേടുംകൈ നല്ലതെന്നുറച്ച് അതു സത്യമായി പറഞ്ഞതെന്നറിയണം.

81 എന്തു പറയാനാണ്? ഗന്ധകത്തീയിന്റെ പുക കൊണ്ടു വാർന്നൊഴുകുന്ന കണ്ണീർ, വേദനക്കു സാക്ഷ്യം വഹിക്കുന്നു.

82 പൂടേറിയ മിഴി നീരുകൾ കൊണ്ടുള്ള സങ്കടം പറഞ്ഞു തീൎക്കാമോ? അളവററ താപം പറഞ്ഞാലൊടുങ്ങുമോ?

83 കണ്ണിന്റെ ദുഃഖം പോലെത്തന്നെ ചെവികൾക്കുമെഴലേററന്ന ആക്ഷേപവാക്കുകൾ, നിലവിളികൾ,

84 പരാതികൾ, കടുത്ത ചീത്ത പറച്ചിൽ, പിരാക്കുകൾ, ശുണ്ഠിയെടുത്തു കൊണ്ടുള്ള വചനങ്ങൾ ഇങ്ങനെ പലതരം

85 ഇവിടെ കേൾക്കുമാറേയുള്ളു. നരകത്തിൽ പാട്ടാണിതു്. ദേഹത്തിന്നു് പണ്ടേ ഉത്തമമായും അധമമായുമുള്ള അംഗമാണ് നാവ്.

86 വലിയ ഗുണവും വലിയ ദോഷവും വരുത്തുന്ന നാവിനാൽ പല ഗുണവുമുണ്ടാവും എന്നാലും

87 അതു്, തന്റെ വാക്കിനാൽ ഖണ്ഡിയ്ക്കാനാവാത്ത വിധം വിപത്തുകളേല്ക്കുന്നു. അതിന്നു് കണക്കററ മൂർച്ചയുണ്ടു്. വാളുപോലെ വെട്ടുക,

88 സൂചിത്തുമ്പുകൊണ്ടു കുത്തും പോലെ കുത്തുക, വിറളിപിടിച്ച നായയെപ്പോലെ കടിച്ചു മുറിക്കുക,

89 ശ്രുന്നികൊണ്ട് ജീവനേയും അഭിമാനത്തേയും നശിപ്പിക്കുക തുടങ്ങിയ മഹാപാപങ്ങൾക്ക് കാരണമാകുന്നു നാവ്.

90 സജ്ജനങ്ങൾക്കിതൊക്കെ നേരിട്ടറിയാമല്ലോ? നരകത്തിൽ ഇതെല്ലാം പ്രത്യേകിച്ച് കണ്ടുവരുന്നു.

91 അതിൽ കനത്ത കോപവും ഏറ്റെത്തെളിഞ്ഞു കാണുന്നു. അത്യന്തം നിന്ദാവാക്കുകൾ കേട്ടവർ പകരം വീട്ടാൻ

92 വഴികാണാഞ്ഞാൽ വല്ലാതെ സങ്കടപ്പെടുന്നു. കോപം നേടുവാൻ വേണ്ടി ചെയ്യുന്ന ശ്രമങ്ങൾക്ക് കണക്കില്ല.

93 ശ്രമങ്ങളൊന്നും ഫലിയ്ക്കാതെ വരുമ്പോൾ സഹിയ്ക്കാനൊക്കുമോ? അസഭ്യങ്ങളും എന്നും വിരോധമുളവാക്കുന്നവയും

94 നിന്ദയുൾക്കൊള്ളുന്നവയും, ശാപരൂപത്തിലുള്ളവയും, ചീത്തത്തം നിറഞ്ഞവയും ഇങ്ങനെയെല്ലാമുള്ള കടും മൊഴികൾ കേട്ട്, നരകത്തിൽ പാർക്കുന്നവർക്കുണ്ടാകുന്ന വൈരം.

95 അസാമാന്യമാകുന്നു. കോപത്താൽ പക വീട്ടാൻ മനസ്സിൽ ആശിച്ചുറപ്പിച്ച് സാദ്ധ്യമാവാതെ വരുമ്പോൾ

96 അക്കാരണത്താൽ കോപം പൂണ്ട വിവശരായ കൂട്ടർ, ശക്തിയായി കോപിക്കുന്നു. അങ്ങനെ കോപിച്ച് ബോധം കെടുന്നു.

97 പിതാവ്, അമ്മ, മക്കൾ എന്നിവർ കേൾക്കാൻ കൊള്ളാത്ത ദുർവാക്കുകൾ പറഞ്ഞു തമ്മിൽ തമ്മിൽ വഴക്കടിക്കുന്നു.

98 ഞാൻ നിന്നെ ജനിപ്പിച്ചു. നീ, കാരണം എനിക്ക് ഒടുങ്ങാത്ത സങ്കടങ്ങൾ അനുഭവിക്കേണ്ടി വന്നു. ദുഷിച്ച മകനേ, നീ, മാഴ്കുക.

99 നീ, എൻെറ മകനല്ല. ദുഷ്ടസർപ്പം തന്നെയാണ്. നിൻെറ വിഷമേററ ഞാൻ അത്യധികം വലയുമാറായി.

100 നീ, നിമിത്തമായി (ഞാൻ) പാപത്തിൽ വീഴുകയും നരകത്തിൽ കിടന്നു പൊരിയുകയും ചെയ്യുന്നു.

101 ഞാൻ നിന്നെ സമർത്ഥനാക്കുവാൻ വേണ്ടി അന്യരുടെ മുതൽ കട്ടെടുത്തു. അതിൻെറ ഫലം എനിക്കിവിടെ അനുഭവിക്കേണ്ടി വരുന്നു.

102 നീ ചീത്ത വഴിക്കു നടന്നപ്പോഠം നിന്നെ ഞാൻ സന്തോഷത്തോടെ നിൻെറ ഇഷ്ടത്തിനൊത്തു നടത്തി.

103 തന്നിമിത്തം ഞാനിവിടെ എപ്പോഴും അഴലാണ്ടുഴലുന്നു. നീയും കൂടെ എല്ലാം പൊറുത്തു മുടിയുക, ദഹിക്കുക.

104 പിതാവിങ്ങനെ പറയുന്നതു കേഠക്കുമ്പോഠം മകൻ അതുപോലെ അപ്രിയമായിട്ടു മറുപടി പറയും.

105 ഞാൻ ജനിച്ച നാളിൽ ദുർന്നിമിത്തമായി ഗണിച്ചു പോരുന്ന ഭയങ്കര വാൽ നക്ഷത്രം ഉദിച്ചു ശോഭിച്ചു വെന്നേ പറയേണ്ടു.

106 ഞാൻ ജനിച്ചതു് തീർച്ചയായും മഹാ കഷ്ടപ്പാടായി, തടവായി. നിന്നെ ഞാൻ താതനെന്നു വിളിച്ച ദിവസം ആ സമയം.

107 കനത്തിരുണ്ട രാത്രിയായിത്തീരട്ടെ! അയ്യോ നിൻെറ മുഖം കാണാറെന്നിൽ അങ്കുരിച്ച,

108 വെളിച്ചവും, സൂര്യനും നശിക്കട്ടെ! വെണ്ണീറായി പോകട്ടെ! പിശാചിൻെറ കള്ളത്തരം പോലെ, ലാളിച്ച നിൻെറ മൊഴി,

109 എന്നിൽ എല്ലാ നന്മയും പകത്തി വച്ചതു് ചതിയായിത്തീന്നു, മകനെന്നു വിളിച്ചു് എന്നെക്കണ്ട കാലത്തു്.

110 നീ, നീതിമാനായ സർവ്വേശ്വരൻ നമുക്കേപ്പെടുത്തിയ നീതിന്യായ വേദങ്ങളെ എനിക്കു് മനസ്സിലാക്കിത്തന്നില്ല.

111 എന്നെ പഠിപ്പിച്ചിട്ടു ഞാൻ പഠിക്കാതിരുന്നതാണെങ്കിൽ ദയാശാലിയായ ദൈവം നിന്നെ എൻെറ പിതാവായിക്കല്പിച്ചു്,

112 എന്നെക്കുറിച്ചുള്ള വാത്സല്യം ഉപേക്ഷിച്ചു് അംഗങ്ങളെല്ലാം മുറിച്ചു ജീവൻ കളഞ്ഞു കടലിൽ താഴ്ത്തിയേനേ

113 അപ്പോഠം, എനിക്കുള്ള ഭൂമിയിൽ പരാജയമാന്നാലും പരലോകത്തു ശുഭം കൈ വരുത്തി, നീയെന്നു കൃതാർത്ഥമായിരുന്നു.

114 അത്രയും സൽബുദ്ധി ഉണ്ടായില്ലല്ലോ നിനക്കു്? ദുരിതം ചെയ്തപ്പോഴൊന്നും എന്നെ നീ, ശിക്ഷിച്ചില്ല.

115 അറിയിച്ചില്ല, അതിനാൽ ഞാൻ ഗുണം അറിഞ്ഞില്ല. എനിക്കു് പാപം വദ്ധിച്ചു, പിന്നെ നരകോപദ്രവവും കൈവന്നു.

116 പാപി! നീ, അതിൻെറ ഫലം എപ്പോഴും അനുഭവിക്കുക! പിഴയാണ്ടവനേ, നീ എന്നും വെന്തുരുകി നശിക്കുമാറാകട്ടെ?

117 കാരണവരും മക്കളും തമ്മിൽ ഇങ്ങനെ പറയുമ്പോഠം, എന്തെല്ലാം പറയും ശത്രുക്കഠം?

118 ഈ വിധം വിദ്വേഷം വളത്തുന്ന മൊഴികഠം കേഠക്കുമ്പോഠം മനസ്സിലുണ്ടാകുന്ന താപം പറഞ്ഞറിയിക്കാൻ വാക്കില്ല.

119 കനത്തു ഭയങ്കരമായ ഇടിമുഴക്കങ്ങളും നരകം കല്പന്മാരുള്ള അട്ടഹാസങ്ങളും ഇവ

120 കേട്ടിട്ട് കപ്പൽക്കാർക്ക് അതിരററ ശല്യമുണ്ടാകുന്നു. ആഴി
യിൽ കപ്പൽ മുറിഞ്ഞു നശിച്ചിട്ട്
121 കപ്പിത്താന്മാർ, പ്രാണ രക്ഷക്കായി നീന്തുമ്പോൾ ക്ഷോഭിച്ച
തിരമാലകളാൽ
122 നാശമെന്നുറച്ച് അലയോരോന്നു കണ്ട് അതിനാലുടനെ മ
രണം സംഭവിക്കുമെന്നു കരുതുംപോലെ
123 നരകത്തിലുള്ളവർ, ഇടിമുഴങ്ങുന്നതു കേൾക്കുമ്പോഴെ അത്യ
ന്തം വിവശരായി, വല്ലാതെ പരിഭ്രമിക്കുകയും
124 ഇടിയെ ഭയപ്പെടുകയും അഴലോടെ കൊള്ളുകയും ഇനി വേ
ഗം ചത്താൽ മതിയെന്നു വിചാരിക്കയും ചാവാതെ വലയുകയും
ചെയ്യും
125 സുമണം കൊതിക്കുന്ന ഒരിന്ദ്രിയമാണ്, തലയ്ക്കാശ്വാസമാ
യിട്ടുള്ള മൂക്ക് എന്ന ഭാഗം
126 നല്ലമണം മൂക്കിനു ഇഷ്ടപ്പെട്ടതാണ്. അതുപോലെ ചീത്ത
മണം സഹിക്കാൻ അതിനു തീർച്ചയായും സാധിക്കില്ല.
127 വെറുക്കപ്പെട്ട വൈരികളുമായി ഇണങ്ങുന്നതു് അത്യന്തം വെ
റുക്കപ്പെട്ടതാകുന്നു. വൈരിയോടടുത്തു കൂടാനിടയായാൽ
128 ഇണക്കവും പോകും ഉപേക്ഷയുമുണ്ടാവില്ല. ദുർഗ്ഗന്ധം മൂക്കി
ന്നു വൈരിയാകുന്നുവല്ലോ
129 എന്നും അതിനെ വലിക്കുന്നതു വലിയ ഭാരമാണ്. അതി
ൻെറ രസം മേൽക്കുമേൽ ആസ്വദിക്കയെന്നതു് എപ്പോഴും ശോക
ത്തിനിടയാക്കുന്നതത്രേ
130 ഒരു സുഗന്ധ സാധനം തന്നെ എല്ലായ്പോഴും മണക്കുമ്പോൾ
കസ്തൂരിയാണെങ്കിലും മടുപ്പു തോന്നും
131 ഒരു ദുർഗ്ഗന്ധ വസ്തുവാണെങ്കിൽ എതിരററ മടുപ്പു തോന്നും.
വടക്കെ രാജ്യത്തു് കനിവില്ലാത്തൊരു രാജാവ്
132 പാപശിക്ഷക്കായിട്ട് വലിയൊരു നിലവറക്കുണ്ടുണ്ടാക്കി
ആ പാതാളത്തിൽ വീണാൽ പാപിക്കു രക്ഷയില്ല
133 വിശപ്പ്, ദാഹം ഇങ്ങനെ പല പ്രകാരത്തിലുള്ള ദുഃഖങ്ങൾ
ആയുസ്സൊടുങ്ങുവോളം പൊറുക്കേണ്ടി വരുമെന്നാണ് കേൾവി.
134 ജീവൻ ഒടുങ്ങുമ്പോൾ അതിൽ വസിക്കുന്നവരുടെ ദുഃഖം ശ
മിക്കുന്നു. ജീവിത കാലത്തെ ക്ഷമ മരണത്തിൽ ഭാഗ്യമായിത്തീ
രുന്നു.
135 ഇങ്ങനെ ഭയമുളവാക്കുന്നതും ദുരിതങ്ങൾ നിറഞ്ഞതുമായ ആ
പാതാളത്തിലെ വലിയ ദുഃഖങ്ങളിൽ ഉത്തരത്തിലൊരു ബന്ധു

136 പാപികൾ അതിക്രമം കൊണ്ടു് മരണം പൂകുമ്പോഴും മരിച്ച
പ്രേതത്തെ മാറുവാനുള്ള വഴിയും

137 ആരാധനവും അവകാശിയില്ലാതെ വന്നതിനാൽ മനുഷ്യ ശവത്തി
ന്റെ മാംസം പാശത്തിൽ തന്നെ

138 കിടന്നു പുഴുത്തു് വല്ലാതെ നാറുകയും വെറുക്കപ്പെട്ട മണത്തി
ന്റെ ശക്തികൊണ്ടു് ജീവനുള്ളവയും കൂടെ

139 പുറമറിച്ചു വീഴുകയും, ചാവുകയും ചെയ്യുന്നു. അതിനാൽ
പ്രാണനുള്ളവരെ അവിടെ വച്ചു്

140 മറിച്ചവർ വധിക്കുമെന്നു പറയാനിടയായി. മനുഷ്യരാൽ
നിന്ദിക്കപ്പെട്ടവനും ദുഷ്ടനുമായ ഹേറോദു രാജാവ്

141 കൊലയാളികളിൽ ശ്രേഷ്ഠൻ, പാപികളിൽ ഒന്നാമൻ,
(നെറോൻ രാജാവ്) ശത്രുക്കളോടുള്ള പക വീട്ടാൻ

142 പഴുത്തു ചീഞ്ഞു പകുതി അളിഞ്ഞ ശവശരീരത്തോടു്—
ഇതിൻ മുമ്പെങ്ങും കേട്ടിട്ടില്ലാത്ത വിധത്തിൽ പ്രാണനുള്ളവരെ

143 ചേർത്തു കെട്ടി വളരെ ദുഃഖിപ്പിച്ചു് വല്ലാത്ത ദുർഗ്ഗന്ധത്താൽ
കൊല്ലുക പതിവായിരുന്നു

144 ഭൂമിയിലുണ്ടാകുന്ന ഈ ഉപദ്രവമെല്ലാം ഭയങ്കരമാണെങ്കിലും
നരകത്തിലെ സങ്കടങ്ങളോടു കിടയാകില്ല

145 ആ ലോകത്തിലെ സങ്കടങ്ങൾ ഘോരമായവയാകുന്നു എന്നു
ചിന്തിച്ചു് നീ, സുഗന്ധം തെല്ലുമില്ലാത്ത

146 ചീഞ്ഞ നാററവും, മലത്തിൽ നിന്നും ചീഞ്ഞളിഞ്ഞവയിൽ
നിന്നുമുണ്ടാകുന്ന നാററമൊക്കെയും അതിനുമേൽ വർദ്ധിക്കുന്ന എ
ല്ലാ ഗന്ധവും കൂടെ

147 നരകത്തിലെ ദുർഗ്ഗന്ധത്തോടു ഉപമിച്ചു നോക്കിയാൽ പാ
ത്തിൽ മൂക്കിന്നു രുചികരമാകാത്തതൊക്കെ

148 അവിടെ (നരകത്തിൽ) അത്യന്തം സൗരഭ്യമുള്ള ഗന്ധമാ
ണെന്നു പറയാൻ കഴിയും. ഇങ്ങനെയെല്ലാമാകയാൽ നരകത്തിലെ
പാപികളിൽ ഒരുത്തനെയെങ്കിലും ഭൂമിയിൽ

149 നോക്കു കണ്ടാൽ ദുർഗ്ഗന്ധത്തിന്റെ വിഷമേററു് മനുഷ്യ വർഗ്ഗ
വും മററു ജന്തുക്കളും മുടിഞ്ഞുപോകും.

150 പിശാചുക്കളുടെ വലിയ സംഘം, കണക്കററ പാപികൾ
ഗന്ധകപ്പുക ഇതെല്ലാം തിങ്ങി നിറഞ്ഞിട്ടുള്ള (അതിലെ) ദുർഗ്ഗന്ധ
ത്തെ

151 പറഞ്ഞറിയിക്കാനോ, മനസ്സിൽ വിചാരിക്കാൻ പോലുമോ
ആർക്കും കഴിയില്ല. വിശപ്പ്, ദാഹം മുതലായവ കൊണ്ടു് നാവു
വരളുന്നു.

152 വിശപ്പോ, ദാഹമോ വലുതെന്നു സംശയം കൂടാതെ പറയാൻ വയ്യ. ശരീരികൾക്കു് രണ്ടും വിഷമം തന്നെ.

153 ഇതു രണ്ടും ഒരുപോലെ അസഹ്യങ്ങൾ. വിശപ്പും ദാഹവും മരണത്തിന്നിടയാക്കും.

154 മനുഷ്യ വംശത്തിൽ വലിയ ശൂരനായ ഒരാൾ (ശെംശോൻ) വളരെ ശത്രു സൈന്യങ്ങളെ തോല്പിച്ചിട്ടു്

155 ദാഹത്താൽ തോററു കെല്പററവനായി, എല്ലിൽ നിന്നൊഴുകി വന്ന വെള്ളം കുടിച്ചു് ദാഹം കെടുത്തപ്പോൾ

156 പെട്ടെന്നു് പുകഴ്ത്തത്തക്കവണ്ണം ഉയിർക്കൊണ്ടു്. ശക്തിയും കൈവന്നു. ബലമേറിയ മനുഷ്യരുടെ കൂട്ടത്തിൽ വീരനുമായി.

157 പിന്നെയും, പെരിയ ദാഹത്താൽ തോററുമടുത്തു. അതുകൊണ്ടു് ശത്രുക്കളേക്കാൾ വലിയതു് ദാഹമാണെന്നു വന്നു.

158 അതിൻെറ ക്ഷോഭം പൊറുക്കാൻ വളരെ ഞെരുക്കം- ധൃഷ്ടനായ ഒരു രാജാവ്, വൈരികളോടെതിർത്തപ്പോൾ

159 ദാഹിച്ചു പൊരിഞ്ഞു തോററുപോയി എന്നതു് പ്രസിദ്ധമാണല്ലോ? രാജാവിനു സഹിപ്പാൻ വയ്യാത്ത ദാഹമുണ്ടായി

160 ദാഹം കെടുത്താൻ ഒരു വഴിയേയുള്ളു- രാജ്യത്തെ കൈവിടുക.

161 രാജ്യത്തെ കൈക്കൊണ്ടിരുന്നാൽ ദാഹിച്ചു മരിക്കേണ്ടി വരുമെന്നറിഞ്ഞു് ആ, രാജാവ് പെരുത്ത ദാഹത്തിനു്-

162 ജീവനെ വിട്ടു കൊടുത്തിട്ടായാലും മാനം കാക്കണം എന്നു വിചാരിച്ചപ്പോൾ ജീവൻ വെടിയുന്നതിലുള്ള-

163 സങ്കടം പൊറുക്കാൻ വയ്യാതെ വിവശനായി, തൻെറ ദാഹം കെടുത്താൻ രാജപദവികളേയും ജനത്തേയും കൈവിട്ടു കൊണ്ടു്.

164 രാജ്യം വിററു വെള്ളം വാങ്ങിക്കുടിച്ചു ദാഹം തീർത്തു. രാജസ്ഥാനം ഉപേക്ഷിക്കയും ചെയ്തു.

165 ഏററവും ഭാഗ്യം കെട്ടവനായ ലിസിമാക്കസെന്ന ഒരു രാജാവ് ദാഹം തീർക്കാൻ വെള്ളം കുടിച്ച കഥ പറയാൻ

166 വളരെ ഞെരുക്കമുണ്ടു്. ദാഹം കൊണ്ടുള്ള പൊരിച്ചൽ സഹിക്കാനാവാതെ, മൂത്രവും ചോരയും ചേറും കലങ്ങി മറിഞ്ഞ വെള്ളം കുടിച്ചു് മരിച്ചവരുണ്ടു്.

167 ഭൂത ജാലങ്ങൾക്കൊക്കെ സ്വന്തം സ്ഥാനങ്ങളിൽ കെല്പു കൂടും നരകത്തിൽ ദുഃഖങ്ങൾക്കെല്ലാം ശക്തിയേറും.

168 ദുഃഖങ്ങളുടെ പാർപ്പിടമാണ് നരകം. അതിൽ ദുഃഖങ്ങൾക്കു ശക്തി കൂടും. ദാഹം കൊണ്ടുള്ള സങ്കടം അതിലുള്ളപോലെ മറെറങ്ങുമില്ല.

169 മററു ദുഃഖങ്ങളൊന്നുമറിയാതെ ദാഹം കൊണ്ടു നാവിനേല്ക്കുന്ന പൊരിച്ചിലേ സമ്പന്നൻ (നരകത്തിൽ പോയ) അറിഞ്ഞുള്ളു.

170 ഞാൻ ദാഹിച്ചു പൊരിയുന്നു എന്നു സങ്കടപ്പെട്ടു പറഞ്ഞുംകൊണ്ടു് ഒരു തുള്ളി വെള്ളത്തിന്നപേക്ഷിച്ചു; കിട്ടുമെന്ന ഉറപ്പോടെ.

171 പക്ഷെ, ആ അപേക്ഷ വെറുതെയായി. ഒരു തുള്ളി വെള്ളം പോലും കിട്ടിയില്ല ദാഹം തീൎക്കാൻ-ജീവിച്ചിരിക്കുന്ന കാലത്തു് തനിക്കു് കൈവന്ന ധനവും ധാന്യങ്ങളും

172 പൎവ്വതത്തിൽ വിളയുന്ന വിലപിടിച്ച രത്നങ്ങളും സ്വൎണ്ണം മുതലായ സമ്പത്തുമെല്ലാം കൂട്ടി വെച്ചിട്ടും- യാചകൎക്കു് കുടിക്കാൻ ഒരു തുള്ളി വെള്ളം പോലും

173 കൊടുക്കാത്ത പാപിയായതിനാൽ നിനക്കിപ്പോൾ ഒടുങ്ങാത്ത ദാഹവും വിശപ്പും വിധിച്ചിരിക്കുന്നു.

174 ഒരു തുള്ളി വെള്ളംപോലും കിട്ടില്ല. എപ്പോഴും ദാഹിക്കുകയേയുള്ളു. നാവു് എക്കാലത്തും ദഹിച്ചും കപാരിഞ്ഞും കൊണ്ടേയിരിക്കും.

175 ദാഹത്തോടു ചേൎന്ന വിശപ്പിന്റെ താപം നരകത്തിൽ മനുഷ്യവാക്കുകൾക്കു് പറഞ്ഞു തീൎക്കാനാവാത്ത വിധം വളരെയേറെ വളൎന്നിരിക്കുന്നു.

176 സൎവ്വേശ്വരൻ, ദുഷ്ടരെ അടിക്കുവാനുപയോഗിക്കുന്ന ചമ്മട്ടിയാണതു്. അതിന്റെ കടുപ്പമേറിയ വേദന അനുഭവിച്ചേ കഴിയൂ.

177 ഇങ്ങനെയുള്ള ദുരിതങ്ങളെല്ലാം പൊറുക്കാൻ ഈ മനുഷ്യ വൎഗ്ഗത്തിന്നൊക്കുമോ? ആകാശം, ഭൂമി, അഗ്നി, വെള്ളം എന്നീ നാലു ഭൂതങ്ങൾ കൊണ്ടു്-

178 ഉണ്ടാക്കപ്പെട്ടതാണു് മനുഷ്യശരീരം. ഭൗതികമാണതു്. അഗ്നി, മററു മൂന്നു ഭൂതങ്ങളേയും വളൎത്തണം.

179 ദഹിപ്പിക്കാൻ സാധനം വേണം താനും അഗ്നിക്കു്. അല്ലെങ്കിൽ അതു ക്ഷോഭിച്ചു് തന്റെ ഇരിപ്പിടത്തെ ദഹിപ്പിക്കാൻ-

180 ശക്തിയോടെ ഒരുങ്ങും. ഭക്ഷണം ദഹിച്ചു വിശക്കുമ്പോൾ അഗ്നിക്കു് ചൂടു കൂടും. ശരീരം തളൎന്നു വല്ലാതെ വിഷമിക്കയും ചെയ്യും.

181 അനന്തരം വിശപ്പു വൎദ്ധിച്ചു സഹിക്കാൻ വയ്യാതായാൽ മനുഷ്യർ, വെറുക്കപ്പെട്ട ഭക്ഷണപദാൎത്ഥവും പെട്ടെന്നു് മടി കൂടാതെ ഭക്ഷിക്കും.

182 കഷ്ടപ്പാടനുഭവിക്കുന്ന സമ്മരിയാ രാജ്യത്തു് ഇങ്ങനെയുണ്ടായി- പടയുമായി ശത്രുക്കൾ നഗരം വളഞ്ഞപ്പോൾ

183 ഉടനെ, അവിടെ പാൎത്തിരുന്ന ആളുകളും വലഞ്ഞു. ഒരു, വലിയ ജനക്കൂട്ടം ഭക്ഷണത്തിനുള്ള

184 പദാൎത്ഥങ്ങൾ കിട്ടാഞ്ഞിട്ട് ഉടനെ കുതിര, കഴുത, നായ എന്നിവയെ ആൎത്തിയോടെ തിന്നു. ഇത്തരത്തിലുള്ള മാംസം.

185 തിന്നാൻ, വിശപ്പുള്ളവർ വിലക്കു വാങ്ങി-എൺപതു വെള്ളിക്കാശു വില കൊടുത്തു ഒരു കഴുതത്തലക്കു്.

186 വളരെ വിഷമിച്ചു് ഇങ്ങനെ വാങ്ങുക പതിവായിരുന്നു-അതും തീൎന്നപ്പോൾ കോഴി, പ്രാവു് എന്നിവയുടെ കാഷ്ഠവും;

187 ഭക്ഷണത്തിനു വേണ്ടി പണം കൊടുത്തുവാങ്ങി. ക്രിസ്തുദേവനെ ക്രൂശിച്ചു കൊന്നതിനു യൂദന്മാരെ ശിക്ഷിപ്പാൻ.

188 സൎവ്വേശ്വരൻ പണ്ടുമെന്ന വിധമുള്ള വധത്തിനു വല്ലവല്ലാ മറ്റെല്ലാ ദോഷങ്ങളിലും മേലെയായ പാപം

189 കൂടുതൽ ഭയങ്കരമാണെന്നു കാണിപ്പാൻ പഞ്ഞം സൃഷ്ടിച്ചപ്പോൾ-ഇതു് ഭൂമിയിലെ ദുഃഖങ്ങളിൽ ഏറ്റവും വലുതാണെന്നു വന്നു.



190 ഭൂമിയിലെ മനുഷ്യൎക്കു രക്ഷയരുളിയ ദേവൻ സ്വൎഗ്ഗാരോഹണം ചെയ്തിട്ടു്

191 നാല്പതുകൊല്ലം കഴിഞ്ഞ ശേഷം കൊലയാളികളായ യൂദന്മാരുടെ വംശം മുടിയാനുള്ള കാലമായി

192 വടക്കൻ ദിക്കിൽ പടക്കോപ്പുകളെല്ലാം കൂട്ടി സൈന്യങ്ങളോടു കൂടി സേനാനായകനായ

193 തെത്തോസെന്നൊരു മഹാസൈന്യാധിപൻ പുറപ്പെട്ടു് യുദ്ധം ചെയ്തതിനാൽ നാടാകെ മുടിഞ്ഞു. വീടുകളും വെന്തു വെണ്ണീറായി.

194 നാട്ടുകാർ പടപേടിച്ചു് ഒറിശലം എന്നു പേരുകേട്ട നഗരത്തെ ശരണം പ്രാപിയ്ക്കാമെന്നുറച്ചു ചെന്നു.

195 കണക്കറ്റ ജനങ്ങളെക്കൊണ്ടു രാജധാനി നിറഞ്ഞു-യൂദന്മാരുടെ വിനാശം വന്നടുത്തപ്പോൾ

196 വളരെ ആളുകൾ വന്നു വളഞ്ഞു ചെയ്യുന്ന യുദ്ധം പോലൊരു യുദ്ധം- വിഷമങ്ങളുടേതായിട്ടു് യോദ്ധാക്കളാണെല്ലാവരുമെന്നാലും

197 നഗരത്തിൽ അത്യന്തം ഭക്ഷണ പദാൎത്ഥമുണ്ടാക്കുവാൻ വളരെ പണിപ്പെട്ടിട്ടും സാദ്ധ്യമല്ലെന്നു വന്നു.

198 പുറത്തും അകത്തും ഒരുപോലെ ശത്രുക്കൾ- പുറത്തു പട, അകത്തു കടുത്ത പഞ്ഞം

199 പുറത്തു കടന്നാൽ മരണം നിശ്ചയം. സൈന്യങ്ങൾ ദയ കൂടാതെ കൊല്ലും

200 അകത്തു പാൎക്കുകയാണെങ്കിൽ പഞ്ചം കൊണ്ടു മരണം നിശ്ചയം—ആ, മരണം സാവധാനത്തിലായെന്നു വരാമെന്നേ ഭേദമുള്ളു.

201 എല്ലാ ജന്തുക്കൾക്കും പ്രാണരക്ഷക്കു വേണ്ടി എന്തു ദുഃഖവും പൊറുക്കണമെന്നതിനു് തെല്ലും സംശയമില്ല.

202 എന്നാലും ജഠരാഗ്നിക്കു് (വിശപ്പിനു്) ശമനമുണ്ടാകണം—അതിനു് മൃഗങ്ങളെ കൊല്ലണമെന്നു വന്നു.

203 പശുക്കൾ, കുതിരകൾ, പൂച്ചകൾ, എലികൾ എന്നിവ ഭക്ഷണപദാൎത്ഥങ്ങളായിത്തീൎന്നു.

204 ചീത്ത ഭക്ഷണങ്ങളാണെങ്കിലും പിന്നീടതും ഒടുങ്ങി. അപ്പോഴാകട്ടെ—മരിച്ചവരുടെ നാറുന്ന ശവങ്ങളെ

205 മുറിച്ചു വേവിച്ചു് ആൎത്തിയോടെ തിന്നുകയും അറസ്സത്തകനിലയിൽ അത്യന്തം ദുഷ്കൃതമാകും വണ്ണം

206 അമ്മമാർ മക്കളെ കൊന്നുകീറി ആ, മാംസം ചുട്ടു സംശയിക്കാതെ ഭക്ഷിക്കുകയും ചെയ്തു.

207 മനുഷ്യരുടെ ശവങ്ങൾ തിന്നവർ പുലികളുടെ സ്വഭാവമുള്ളവരായി—മക്കളെ തിന്നവർ ജന്തുക്കളാകുന്ന ഓരോ

208 ബുദ്ധികെട്ട മൃഗങ്ങളേക്കാൾ ദുഷ്ടരായിത്തീൎന്നു—ദുഃഖകാലത്തു പുത്രരെ കാണുമ്പോൾ

209 അതുകൊണ്ടു് ആശ്വാസമുണ്ടാകുമല്ലോ? പിതാവു മരിക്കുമ്പോൾ മകനെക്കൊണ്ടു് തന്റെ

210 സന്താനങ്ങൾ വൎദ്ധിക്കും. പേരു ശേഷിക്കുകയും ചെയ്യും—മരിച്ചാൽ ശേഷക്രിയ ചെയ്വാൻ പുത്രൻ വേണം

211 പിതാവിനെ രക്ഷിക്കുന്നവനാണു് പുത്രൻ. (പുംനാമ്നോ നരകാൽ ത്രായതേ ഇതിപുത്രഃ) മനുഷ്യരായാൽ— ദുഷ്ടരായാലും

212 തന്റെ വംശം മുടിക്കാൻ തോന്നുമോ? മനുഷ്യവൎഗ്ഗം ഒരു പോലെ വെറുക്കുന്നതാണിതു്

213 ദുഃഖങ്ങൾകൊണ്ടു് വഴിമുട്ടുമ്പോഴേ, മനുഷ്യർ ഈ കടുംകൈ ചെയ്യൂ.

214 ഈ ലോകത്തിൽ വിശപ്പു് ഇങ്ങനെ ക്ഷോഭിച്ചപ്പോൾ നരകത്തിലെ വിശപ്പിന്റെ കഥ പറയാവതല്ല.

215 ഭൂമിയിൽ വിശപ്പും ദാഹവും പെരുതാണെങ്കിലും അവ കെടുത്താൻ പല വഴികളും ഉണ്ടാകും.

216 ഇല്ലെങ്കിൽ കുറെ ദിവസം കൊണ്ടു് അതെല്ലാം തീരും-പാപികൾക്കുണ്ടാകുന്ന വിശപ്പു് ഒരിക്കലും ഒടുങ്ങാത്തതാകുന്നു

217 കാലം കൊണ്ടൊന്നിനാലും ഒരു കുളിരുമുണ്ടാവില്ല- എപ്പോഴും അതിരററ വലച്ചലും ദുഃഖവും തന്നെ.

218 ഏററവും കനമുള്ള സാധനം ഭൂമി. വേഗതയിൽ മേലേയേറിയതു് കാററ്-

219 നേരിയ വസ്തുക്കളിൽ ഒന്നാം സ്ഥാനം ആകാശത്തിനാണ്- ഭയങ്കരതയിൽ മുന്നിട്ടു നില്ക്കുന്നതു് അഗ്നിയാകുന്നു.

220 ശരീര ദുഃഖങ്ങളിൽമുന്തിനില്ക്കുന്നതു് ചൂടാകുന്നു. പലതരത്തിൽപ്പെട്ട അല്ലലെല്ലാം വിരോധം തന്നെ-എന്നാലും

221 തീയല്ലിക്കുന്ന ദുരിതം അത്യന്തം ഭയാനകമാകുന്നു. അതു് അല്പംപോലും പൊറുക്കാവതല്ല.

222 ലാഭത്തിനു വേണ്ടി വിശപ്പും ദാഹവും പൊറുക്കും പിന്നെ, ധനം കാത്തു രക്ഷിക്കുന്നതിലുണ്ടാകുന്ന പല വിഷമങ്ങളും

223 ഭൂലോകത്തിൽ എവരും പുകഴ്ത്തക്കവണ്ണം കഴിവു നേടാൻ തീപ്പൊള്ളലിൻെറ വേദന തെല്ലിടക്കെങ്കിലും ക്ഷമിക്കാറുന്നവരാരുമില്ല

224 ഒരാൾ ധനത്തെക്കൊതിച്ചു് വല്ലാതെ പിടയുന്ന മനസ്സോടെ മററുള്ളവരുടെ മുതൽ വളരെയേറെ തട്ടിച്ചെടുത്തു ശേഖരിച്ചു വച്ചു.

225 പാപിയുടെ മരണകാലത്തു് അവനെ ഒരു താപസൻ കണ്ടു. അദ്ദേഹം, അവൻെറ ദുഷ്കൃതങ്ങൾ കേട്ടിട്ടു പറഞ്ഞു.

226 മററുള്ളവരുടെ മുതൽ കയ്യടക്കിയാൽ തൻെറ വംശം നശിക്കും. നെറികേടോടെ നേടിയ ധനം, ആ നെറികേടിനാൽ മുടിയും.

227 ദുർന്യായത്താൽ കിട്ടുന്നതൊക്കെ, ആ ന്യായത്താൽ ഒഴിയും. മലവെള്ളം പോലെ വേഗത്തിൽ ഒഴിയും

228 അന്യൻെറ മുതൽ, ഇടിമിന്നൽ പോലെ തെല്ലൊന്നു ശോഭിക്കും.-പരദ്രവ്യത്തിനാൽ കിട്ടുന്നതു് എന്നെന്നേയ്ക്കുമുള്ള നരകവാസവും, ദുഃഖിച്ചു വിഷമിക്കലും

229 ഇതു് പെട്ടെന്നവസാനിക്കില്ല-അതിററ വിധം ദുഃഖിക്കും- വേഗത്തിൽ നശിച്ചു പോകുന്ന ധനം സമ്പാദിച്ചു കൂട്ടുവാനായി.

230 എല്ലാ ഗുണങ്ങളിലും ശ്രേഷ്ഠമായ മോക്ഷത്തെ വെടിയുന്നവൻ മൂഢനാകുന്നു. മരണമടുത്തു ഇപ്പോൾ ആത്മരക്ഷക്കൊരുങ്ങണം.

231 അന്യൻെറ മുതൽ ഉടമസ്ഥനു കൊടുക്കണം ഉടനെ-അല്ലെങ്കിൽ എന്നെന്നും നാശത്തിൽ കഴിയേണ്ടി വരുമെന്നു് താപസൻ

248 ആ മുനി പറഞ്ഞതുപോലെ വേഗത്തിൽ പ്രവർത്തിച്ചു—കാഠിന്യം കുറഞ്ഞതാണല്ലോ വിളക്കിൻ നാളത്തിൻെറ ചൂടെല്ലാം.

249 എങ്കിലും കുറച്ചിടപോലും പൊറുക്കാൻ കഴിയുന്നില്ല. ഭൂമിയിലെ കടുത്ത ചൂടുകളൊക്കെ കൂട്ടി (നരകത്തിലുള്ളതോട്) തട്ടിച്ചാൽ

250 ഭൂമിയിലെ തീയ് തണുപ്പു തന്നെ. നരകത്തിലെ തീയാണ് തീയ്—ഇതു കണ്ട് മഹർഷി വളരെയേറെ ദുഃഖിച്ചു.

251 തീയിൻെറ ഈ ചൂട് നേരറിയാനാണെന്നുറച്ചു—വിശ്വാസത്തിൽ ഒരാൾ മരിച്ചിട്ട്

262 നാശമില്ലാത്ത ജീവൻ പിന്നെ പ്രത്യക്ഷമായി—മുനിശ്രേഷ്ഠനപ്പോൾ പേടിച്ചു ചോദിച്ചു

253 നീ, ചെയ്ത കർമ്മത്തിൻെറ ഫലമേത്, സുഖമോ, ദുഃഖമോ? ഭാഗ്യം കൊണ്ടുണ്ടാവുന്ന ഉത്തമമായ മോക്ഷം കൈവരിക്കാൻ യോഗമുണ്ടോ?

254 നരകത്തിൽ പെട്ടുവോ? സങ്കടമനുഭവിച്ചുവോ? നരകപാപി പറഞ്ഞു. 'എൻെറ ദോഷം കൊണ്ട്'

255 ഞാൻ ഒടുക്കമില്ലാത്ത തീയിൽ വല്ലാതെ ഉരുകുകയാണ്'' മരിച്ച ചണ്ഡാലിയുടെ ഈ വാക്ക കേട്ട് മുനി പറഞ്ഞു.

256 'തീയിനാൽ ഉണ്ടാകുന്ന ദുഃഖം അത്യന്തം അധികമാണോ? സന്താപമേററ നിൻെറ അല്ലലറിയുവാൻ

257 എന്താണൊരു വഴി?' ആ മരിച്ചവൻ വെള്ളം നിറച്ചു വച്ചിരിക്കുന്ന പാത്രത്തിൽ കൈമുക്കിയിട്ട്

258 അതിൽ (ആ വെള്ളത്തിൽ) വിളക്കിടുവാൻ പറഞ്ഞു. മുനി, അപ്രകാരം ഒരു ഓട്ടു വിളക്കിട്ടു.

259 ആ വിളക്ക് വെള്ളത്തിൽ വീണ് ക്ഷണനേരം കൊണ്ട് മെഴുകുപോലെ ഉരുകിപ്പോയി— ഉത്തമനായ ഒരു മുനി മരിച്ച ഒരാളെ ജീവിപ്പിച്ചു

260 ഈ ജീവൻ എപ്പോഴും മാഴ്കിക്കരഞ്ഞിരുന്നു—മഹർഷി, ഇതു കണ്ട്, കാരണമെന്തെന്നു ചോദിച്ചപ്പോൾ

261 അവൻ മിഴി നീരൊഴുക്കിക്കൊണ്ട് മറുപടി പറഞ്ഞു: നരകത്തിലെ കടുത്ത സങ്കടങ്ങളെപ്പററി ഓർക്കുന്ന വേദനയാണ് കാരണം.

262 എടോ, ഭയങ്കരമാണ് നരകത്തിലെ തീയിൻെറ ചൂട്—ഭൂമിയിലെ തീയിൻെറ ചൂട് മുപ്പതായിരം കൊല്ലം

263 പൊറുത്താലുണ്ടാകുന്നതിനേക്കാൾ കൂടുതലാണ് നരകത്തിയിലെ ചൂട് ഒരു രാത്രികൾ പൊറുക്കേണ്ടി വരുന്നതെന്ന സങ്കടം.

264 എന്നുള്ളതു് തീർച്ച തന്നെ എന്നും ചൊല്ലി വീണ്ടും കരയു
ന്നു- ഇങ്ങനെയുള്ള തീയ്യ് കീഴ്ലോകത്തിൽ (നരകത്തിൽ)

265 ഏഴായിരം കൊല്ലമായി രാപ്പകൽ എരിഞ്ഞു കൊണ്ടിരി
ക്കുന്നു. ചൂടൊഴിയുന്നില്ല. തീയ്യുകൊണ്ടുണ്ടാകുന്ന

266 കടുത്ത ചൂടെല്ലാം കൂടി വളരുന്നു ഇടവിടാതെ- വളരെയേറെ
ഭയമുളവാക്കുന്ന ഇതാകുന്നു നമ്മുടെ പാർപ്പിടം.

267 കാലുകളും, കൈകളും, വയറും, നെഞ്ചും, നാവും, കവിൾത്ത
ടവും, രണ്ടു മിഴികളും

268 എരിയുന്നു് എല്ലായ്പ്പോഴും കഠിനമായ സങ്കടം അനുഭവിക്കുന്നു
ഭോഷനായും തലമൂപ്പുമാം മാത്രമല്ല മക്കളും

269 ചിത്തവും കനവും സദാ ഉരുകിത്തിളക്കുന്നു - അതുപോലെ
തന്നെ ആകാശത്തിൽ പക്ഷികളും കടലിൽ മത്സ്യങ്ങളും

270 തീയ്യിൽ തിരകൾ പോലെ പാപി, നരകത്തീയ്യിൽ കത്തി
ദഹിക്കുന്നു എല്ലായ്പ്പോഴും

271 പാപികൾ അതിലെപ്പോഴും ചൂടു സഹിക്കാനാവാതെ മ
റിയുന്നു. തീയ്യാണവർക്കാകാശം. ശ്വസിക്കുന്നതും തീയ്യ്.

272 തീയ്യാണവർക്ക് കുടിക്കാനുള്ള വെള്ളം. തീയ്യെടുത്തു കുടി
ക്കുന്നു. അതുതന്നെയാണവർക്ക് തീയ്യും. ഭയങ്കരമായ ചൂടനുഭവി
ക്കുന്നു.

273 തീയ്യാണവർക്ക് നിലം, എപ്പോഴും അതിലിരിക്കുന്നു. കിടക്ക
തീയ്യാണ് അതിൽ കിടക്കുന്നു.

274 അവർക്ക് ഭക്ഷണ പദാർത്ഥം തീയ്യ്- അതെടുത്തു ഭക്ഷിക്കുന്നു
എപ്പോഴും - ആശ്വാസമില്ല, ശ്വസിച്ചാൽ നെടുവീർപ്പേയുള്ളു.

275 താമസിക്കാൻ സ്ഥലം പോര. തിങ്ങിക്കൂടി വലയുന്നു.
തിന്നാലും കുടിച്ചാലും പൈദാഹങ്ങൾ അടങ്ങുകയില്ല.

276 കിടന്നാൽ സ്വൈരമില്ല. ദുഃഖമേയുള്ളു. കത്തിക്കാളുന്നു
വെങ്കിലും ഭസ്മമാകാൻ ഭാഗ്യമില്ല.

277 എപ്പോഴും നശിക്കുന്നു. ജീവിക്കുന്നതു് നാശത്തിലാണ്.
ഇങ്ങനെയുള്ള ദുഃഖം എല്ലാ പാപികളും അനുഭവിക്കുന്നു.

278 ചെയ്ത കർമ്മങ്ങളോരോന്നിനും അതാതിന്റെ തരത്തിനനുസ
രിച്ച സങ്കടങ്ങൾ ഈശ്വരൻ നരകത്തിൽ പ്രത്യേകിച്ചും കല്പിച്ചു.

279 ഭൂലോകത്തിൽ സാമർത്ഥ്യമേറി മററുള്ളവരെ നിന്ദിച്ചു പുറം
തള്ളി

280 ഞങ്ങൾ മാത്രമാണ് കേമന്മാർ എന്ന നാട്യത്തോടെ ആത്മ
പ്രശംസയും ചെയ്തു് പ്രമാണികളായി നടന്നവർ

281 (ആ) കോപത്തിനു് നിന്ദ്യങ്ങളെക്കൊണ്ടു മൊഴികളും ചവിട്ടും തല്ലും എക്കാലത്തും പൊറുക്കേണ്ടി വരും അഹങ്കാരത്താൽ

282 അഹങ്കരിക്കുന്നവരിൽ ഒന്നാമനായ ബെല്യസ് എന്ന പിശാചു് താനാണു് ഉണ്ടാവാനെന്നു ഊറ്റം കൊണ്ടു് സർവ്വേശ്വരനെ നിന്ദിച്ചു.

283 അവൻ വളരെ ഗുണങ്ങളുടെ ഉറവയായ ദൈവത്തിന്റെ കല്പന കൂട്ടാക്കാതെ എല്ലാററിലും മേലെ താനാണെന്നു ഭാവിച്ചു.

284 ഇപ്പോൾ ഗർവ്വിന്റെ ദുസ്സ്വാദുള്ള ഫലമാസ്വദിച്ചു് നരകത്തിൽ പ്രധാനിയായി ഒടുങ്ങാത്ത ദുഃഖമനുഭവിക്കുന്നു.

285 ആ മഹാപാപി, തീയുകൊണ്ടുള്ള സിംഹാസനത്തിൽ വാഴുന്നു. നിന്ദ്യരിൽ മുഖ്യനായിട്ടു് വല്ലാത്ത അല്ലലേല്ക്കുന്നു.

286 പ്രധാനിയാവാനുള്ള മോഹത്തിനു് ഇപ്പോഴും ഒട്ടും കുറവില്ല. പ്രധാനിയാണെന്നു വിചാരം ശോകവും ദുഃഖവും വളർത്തുന്നു തന്നെ.

287 ഇപ്പോൾ അവന്റെ ഭാവം അവനോളം ഗുണങ്ങളുള്ളവരാരുമില്ല. എല്ലാവരും അവനെ അനുസരിക്കണം എന്നാണു്.

288 ഉറച്ച മനസ്സോടെ എപ്പോഴും ദുഃഖിക്കുന്നു-കാണ്മാൻ കൊള്ളാത്തവൻ-ദുഷ്ടൻ-ശപിക്കപ്പെട്ടവൻ-ഭാഗ്യം കെട്ടവൻ!

289 എല്ലാവരിലും നീചൻ-ആശകൾ വിഫലമായ, വളർന്നവൻ താഴ്ന്ന നിലയിൽ പെട്ടവൻ-നിന്ദ്യപാത്രമായവൻ-നിസ്സാരൻ!

290 അവൻ, അളവില്ലാത്ത താപംകൊണ്ടു വലയുന്നു. ധനത്തിലുള്ള ആഗ്രഹത്താൽ അന്യായ കർമ്മം ചെയ്ത

291 നീതി വിട്ടു് മററുള്ളവരുടെ ധനം തട്ടിച്ചെടുത്തവർ വളരെ വിവശരായി നരകത്തിൽ കഴിഞ്ഞു കൂടുന്നു.

292 ഞാൻ പണം നേടാനുള്ള മോഹംകൊണ്ടു് സർവ്വേശ്വരനെ (തന്നിലുള്ള) വിശ്വാസം വിട്ട വിഡ്ഢിയായ കച്ചവടക്കാരൻ-കണ്ണുകാണാത്ത മഹാപാപി!

293 ഇപ്പോൾ എന്നെ ശത്രുക്കൾ ഭയങ്കരമായ ചക്രത്തിന്മേൽ കെട്ടിയിട്ടു് ആക്രമിക്കുന്നു ദയകൂടാതെ

294 അയ്യയ്യോ! ചക്രം തിരിയുമ്പോഴത്തെ സങ്കടം അതികഠിനം. നരകത്തിലെ പിശാചുക്കൾ ഭയങ്കരമാകും വണ്ണം മാന്തുന്നു.

295 ഞാനിങ്ങനെ എപ്പോഴും ഈ ചക്രത്തിന്മേൽ കിടന്നു പൊറുക്കുന്നു. അവരുടെ (പിശാചുക്കളുടെ) കോപത്തിന്നു പാത്രമായിട്ടു്

296 മററുള്ളവരുടെ സങ്കടം കാണുമ്പോൾ കനിവോടെ സഹതപിക്കാത്തവർ-പാവപ്പെട്ട ദരിദ്രരെ സഹായിക്കുവാൻ ദയ തോന്നാത്തവർ

297 എപ്പോഴും പണത്തിൽ കൊതി മുഴുത്തവർ. ഇവരെല്ലാം ദുഃ

രിക്കുന്നു. അവർ പാപത്തിൽ അനുഗ്രഹത്തിന്റെ മേന്മ കണ്ട റിഞ്ഞു

298 പരദാരം മോഹനമെന്നു വളരെ അഭിമാനിക്കുന്നു. ശ്രേഷ്ഠ ള്ളവർ, വിരോധകാലത്തോടെ.

299 അന്യരുടെ വേദന കാണുന്നതു സന്തോഷമായി കരുതിയിട്ടു നമ്പോൾ മനസ്സിൽ ഒട്ടും കനിവില്ലാതെ

300 അവരെ വല്ലാതെ പരിഹസിച്ചു ചിരിക്കുന്നു. ലോകത്തി ലെ രാജ്യങ്ങളിൽ പലരും കേമന്മാരായി നടക്കുന്നതു കണ്ടുകൊണ്ട്

301 തന്റെ ദാരിദ്ര്യം തീരുവാൻ വളരെ പണം നേടണം-എന്നു വെച്ചു മഹാരാജ്യം വിമോചിച്ചു.

302 അതു കല്പിച്ചുകൊണ്ട് ശക്തിയായി കോപിക്കുന്നു-ദുരാഗ്രഹം പൂണ്ടു അഭിമാനികളായി നടക്കുന്നവർ.

303 ഞങ്ങൾ ആശിക്കാത്തവരെ കൈകൊണ്ടു വലയ്ക്കുന്നു. നി രാശരായവർ എല്ലാദിവസവും ഉപവാസംകൊണ്ട് കഴിയുന്നു.

304 ദാനത്തിന്റെ മാഹാത്മ്യം കൈവരിക്കാൻ ക്ലേശിച്ചു യത്നിച്ച വർ-ഇപ്പോൾ മാംസം കഴിച്ച് ശരീരം ദുർബലമായി ദുരിത ത്തിൽ പെട്ടു നട്ടം തിരിയുന്നു.

305 ആ, രസ സുഖങ്ങൾക്ക് കിട്ടുന്ന പ്രതിഫലമാണിത്. തൊ ട്ടതെല്ലാം മാറ്റമുള്ളതാവണമെന്നാഗ്രഹിച്ചതുകൊണ്ട്

306 ശരീരത്തിലെ അംഗമോരോന്നും കട്ടപ്പുംകൂടിയ വസ്തുക്കളിൽ ചേർത്തുവച്ച് എപ്പോഴും അടിക്കുന്നു, ഉഗ്രരായ പിശാചുക്കൾ.

307 പരസ്ത്രീകളെ പ്രാപിച്ചവർ കത്തിക്കൊള്ളുന്ന ചൂളയിൽ സർപ്പ ങ്ങളുടെ മഹാവൈരത്തോടെയുള്ള കെട്ടിപ്പിടിക്കലും കടികളും.

308 മഹാപാതകത്തോടുകൂടെ എപ്പോഴും പൊറുക്കുന്നു. മുമ്പ്, സൊദോമ നഗരത്തിൽ ജനങ്ങളെ ചുട്ടു നശിപ്പിച്ച

309 ഗന്ധകത്തീമഴ ഇപ്പോഴും പെയ്യുന്നു. ദഹിപ്പിച്ചവരെ വീണ്ടും ദഹിപ്പിക്കാൻ

310 രാഗംകൊണ്ട് ചഞ്ചലരായ ആളുകൾ, ഇഷ്ടപ്പെടാത്ത പാർ പ്പിടത്തിൽ കഴിഞ്ഞുകൂടുന്നു.

311 മോഹരസങ്ങൾ അരക്ഷണംകൊണ്ട് കഴിഞ്ഞുപോയി. അ വയുടെ ഫലങ്ങളായി കിട്ടിയതു് ഒരിക്കലും തീരാത്ത ദണ്ഡങ്ങൾ.

312 ആശകൾക്ക പാത്രമായിരുന്ന അംഗമോരോന്നും-ഇപ്പോൾ ദുഃഖങ്ങൾക്ക പാത്രമായി. സുഖമേൽക്കലിനേക്കാൾ ദീർഘിച്ച താണ് ദുഃഖമേൽക്കൽ

313 അന്യരുടെ ശ്രേയസ്സിൽ അസൂയയുൾക്കൊണ്ട അന്യരുടെ നന്മകണ്ടു വേദിച്ച-ദുഷ്ടന്മാർ

314 ദുഷ്ടതകൊണ്ടു് എന്നും വിവശരായ് കഴിയുന്നു- അവർക്കു പാർക്കാൻ വിധിക്കപ്പെട്ടതു് സർപ്പങ്ങൾ കുടികൊള്ളുന്ന പാതാളമാണു്.

315 നാഡികളും, തൊണ്ടയും, അതിലെ കൂർത്ത എല്ലുകളും കടിച്ചു മുറിക്കുന്ന സർപ്പങ്ങൾ- എല്ലാ ആളുകളുടേയും ജ്യേഷ്ഠൻ (അതായതു്, കായേൻ) തന്റെ പൂജ കൈക്കൊള്ളാതെ.

316 അനുജന്റെ (അതായതു്, ആബേലിന്റെ) പൂജയെ ദൈവം കനിഞ്ഞു തൃക്കൺപാർത്തുകൊണ്ടു് കോപിച്ചു് ദുഷ്ടനും ചപലനുമായി-

317 അനുജനെക്കൊന്ന ശാപമേററ് അവൻ സുഖമില്ലാത്തവനായി-പിന്നത്തെ അനേകരുടെ സുഖംകൊണ്ടു് വളരെ ഖേദിക്കുന്നു.

318 ഉഗ്രങ്ങളായ പാമ്പുകൾ ഇപ്പോൾ അവന്റെ കരളിനെ കരളുന്നു- നശിക്കാനായി കരൾ എപ്പോഴും വളരുകയും ചെയ്യുന്നു.

319 വയററപ്പാററികളായവർ, ഇപ്പോൾ നീചങ്ങളായ നായ്ക്കളെപ്പോലെ വിശപ്പും ദാഹവുമേററ വലയുന്നു-വെന്തുവെന്തുരുകിയ

320 ഗന്ധകവും മനയോലയും അവർ ഭക്ഷിക്കുന്നു. അതുകൊണ്ടു് വിശപ്പു കൂടുകയേയുള്ളുതാനും.

321 കോപംമൂലം എന്നും നരകത്തിൽ പാർക്കേണ്ടിവന്ന പാപികൾ (കോപശീലന്മാർ) അരിശംകൊണ്ട നായ്ക്കളെപ്പോലെ.

322 ഭയങ്കരമാകുംവണ്ണം തമ്മിൽ തമ്മിൽ കടിക്കുകയും തോടിപിടിക്കുകയും ചെയ്യുന്നു-ബുദ്ധിഹീനരും മടിയന്മാരും അമാന്തക്കാരുമായവർ പിന്നെ-

323 അത്യന്തം മൂർച്ചയുള്ള സൂചികളും ആണികളും തറച്ച കട്ടിലിൽ കിടന്നു കേഴുന്നു.

324 ദൈവമല്ലാത്ത ബ്രഹ്മാവു്, വിഷ്ണു, ശിവൻ മുതലായ പിശാചുക്കളെ രക്ഷാകർത്താക്കളായികരുതി അനുസരിച്ച മൂഢജനങ്ങൾ,

325 ഭ്രാന്തന്മാരെന്നപോലെ ചങ്ങലകൊണ്ടു കെട്ടപ്പെട്ടവരായി സന്താപമേററ നല്ല ദൈവത്തെയറിഞ്ഞു.

325 എത്രയും ക്രൂരരായ പിശാചുക്കളുടെ ഉപദ്രവംകൊണ്ടുണ്ടാകുന്ന കടുത്ത വേദനയാൽ ഉത്തമ ദൈവത്തെ വന്ദിച്ചാരാധിക്കുന്നു എപ്പോഴും.

317 ഞാനിപ്പോൾ മാംസദുഃഖത്തെ (ശരീരത്തിനുണ്ടാകുന്ന ദുഃഖത്തെ)പ്പററി തെല്ലൊന്നു പറഞ്ഞു. ആത്മാവിന്റെ സങ്കടങ്ങൾ പറയാൻ കഴിയുമോ?

328 ഉറപ്പിക്കാൻ വയ്യാത്ത ഇതു പറയാൻ വളരെ ഞെരുക്കമുണ്ടു്. അതുപോലെതന്നെ, മനസ്സിലാക്കാനും പ്രയാസം.

329 പണ്ടൊരു മഹർഷി കാട്ടിൽക്കൂടെ നടന്നുപോകുമ്പോൾ-മരി ച്ചവൻെറ എല്ലു ചവിട്ടി, അറിയാതെ.

330 പെട്ടെന്നു്, അയ്യോ, എന്നു സങ്കടത്തോടെ നിലവിളി കേ ട്ടപ്പോൾ അദ്ദേഹം അവിടെ നിന്നു. വിഷാദത്തോടുകൂടെ.

331 "ആരാണിക്കരയുന്നതു്?" എന്നു ചോദിച്ചപ്പോൾ മറുപടി യുണ്ടായി- "നരകം പൂകിയ ഞാൻവ "നന്നു്" എന്നു്. "ഞാൻ", "ഒരു നരകാഗതൻ എന്നു്".

332 ഇതു് കേട്ടു്, ഉടനെ, നിൻെറ ദുർഭാഗ്യത്തിനു് എന്താണു് കാരണം? നരകത്തിലെ ദുഃഖം എങ്ങനെയിരിയ്ക്കുന്നു? എന്നും-

333 മഹർഷി ചോദിച്ചപ്പോൾ ഉടനെ പറഞ്ഞു ചത്തവൻ: "എ ൻെറ പാപം മൂലമാണു് ഞാൻ ദുഃഖിയ്ക്കുന്നതു്"-

334 എന്നും ഭയം വളർത്തുന്ന ദുഃഖം ഏതാണെന്നു പറയാവതല്ല- ശരീരദുഃഖം വളരെ കനപ്പെട്ടതാണെന്നിരിയ്ക്കിലും.

335 ആത്മാവിൻെറ സങ്കടം അത്യധികം കനപ്പെട്ടതാണെന്നറി യണം. ഒരൊറ്റ വിഷമമുണ്ടു് അതിൻെറ വലിപ്പം പറഞ്ഞറിയി ക്കാൻ.

336 ശരീരികൾക്കു് ഇതെപ്രകാരമുള്ളതാണെന്നു്, അറിഞ്ഞുകൂട. എന്നാൽ, ആത്മാവിൻെറ ദുഃഖമാണു് ദുഃഖം.

337 ശരീരതാപം അതിനോടു തെല്ലും കിടപിടിക്കില്ല-അതി ൻെറ വലിപ്പം കണക്കാറതാകുന്നു.

338 ഇപ്പറഞ്ഞ വാക്കു സത്യമാണു്, ആത്മദുഃഖത്തിൻെറ നില- ഇന്നു ഭൂമിയിലുള്ളവർക്കു മനസ്സിലാക്കാൻ വളരെ ഞെരുക്കമുണ്ടു്.

349 ശരീരത്തോടൊന്നിച്ചിരിക്കുന്ന കാലത്തു ആത്മാവും ശരീര ബന്ധംകൊണ്ടുള്ള സങ്കടം അനുഭവിക്കും.

340 എന്നാലും ആ ദുഃഖം അതിൻെറ (ആത്മാവിൻെറ)യല്ല-വേ റിട്ടുള്ളതാണു്. നരകത്തിൽ സ്വന്തം ദുഃഖവും മററു ദുഃഖവുമുണ്ടു്.

341 ശരീരത്തിനു കഷ്ടപ്പാടേല്പിയ്ക്കുന്ന ദുഃഖം, മററു ദുഃഖം-ഏറ്റ യദുഃഖം സ്വന്തം (ആത്മാവിൻെറ) ചുവടുവത്രേ-ഏറെയേവേദന പല തരത്തിൽ ദുഃഖിപ്പിക്കുന്നതും-

342 ശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ളപോലെ ആത്മാവിനു ശ്രേഷ്ഠങ്ങ ളായി മൂന്നെണ്ണമുണ്ടു്. ബുദ്ധി, ഓർമ്മ, മനസ്സ് എന്നിവ.

343 ഇതെല്ലാം പാപികൾക്കു ദുഃഖം വളർത്താനേ ഉപകരിക്കു-കഴി ഞ്ഞവയെ കാണുന്നുള്ള കണ്ണു്.

344 ഓർമ്മയുടെ പക്കലാണെന്നു് ശാസ്ത്രജ്ഞന്മാർ പറയുന്നു. ന രകത്തിലെ കൂട്ടർ. ദുഃഖത്തിനു വിഷയമായതെതെല്ലാമെന്നു്; ഇതു കൊണ്ടു്-(ഓർമ്മയാകുന്ന കണ്ണുകൊണ്ടു്)

345 കണ്ടു് അറിയാറാമാകുംവണ്ണം ഖേദിക്കും-ദുസ്സ്വഭാവം, ഭാഗ്യം. പുണ്യഹീനി, പുത്രൻ

346 കളി, രോഗം, ആട്ടം, പാട്ടു് എന്നിങ്ങനെയുള്ള ഭൂലോക സുഖമെല്ലാം കഴിഞ്ഞുപോയി

347 ചെയ്ത പാപത്തിന്റെ ഫലമൊരിക്കലുമൊടുങ്ങാത്ത വിധം എന്നും അനുഭവിക്കേണമെന്നാകുന്നു.

348 ആത്മാവിന്റെ കണ്ണാകുന്ന ബുദ്ധി മനസ്സിലാക്കൽ, ഉറപ്പിക്കൽ, ഓർത്തിരിക്കൽ എന്നീ മൂന്നാകുന്നു അതിന്റെ തൊഴിൽ എന്നതു് പ്രസിദ്ധമാണു്.

349 ഇവ മൂന്നും പാപിക്കു് പശ്ചാത്താപത്തിനു കാരണമാകുന്നു. എന്നുമൊടുങ്ങാത്ത ദുഃഖങ്ങളുടെ പാർപ്പിടവും

350 വീണ്ടും കൈക്കൊള്ളാനാവാത്ത നന്മയെ കൈവിടൽ, പിന്നെ കറയറ്റ ഗുണങ്ങളെ എപ്പോഴും വെറുക്കൽ

351 ആദിയില്ലാത്ത (ദൈവത്തിന്റെ) ശാപമേല്ക്കൽ, ഭാഗ്യം കെട്ടനില എന്നിവക്കു കാരണം നിസ്സാരമായ ലോഭത്തെ കൊതിച്ചതത്രെ

352 എത്രയും വന്ദ്യങ്ങളായ സുഖങ്ങൾ അല്പകാലത്തിനിടക്കു് കഴിഞ്ഞുപോയല്ലോ എന്നോർത്തശേഷം ഉറപ്പിക്കും.

353 ദൈവവിധിയാൽ ദുഃഖിക്കാനിടയായി- നരകദുഃഖമെല്ലാം കൈവന്നു എന്നന്നേക്കുമായി

354 അതിന്നന്തരമില്ല- ആ, വിധി ഇളക്കമില്ലാത്തതാണു്- എല്ലാം സുഖങ്ങൾ അനുഭവിച്ചപ്പോ അതെല്ലാം തെല്ലു സമയംകൊണ്ടു് കഴിഞ്ഞുപോയി.

355 കിട്ടിയ സുഖങ്ങളൊക്കെ വളരെയേറെ മൂല്യങ്ങളാണല്ലോ- അതുകാരണമായി ഉപേക്ഷിച്ച ഗുണം ആദ്യവും അവസാനവുമില്ലാത്തവൻ (ഈശ്വരൻ) തന്നെ.

356 എനിക്കു് വിസ്മൃതിത്തം കൊണ്ടു് ഈ വിധിയെല്ലേണ്ടിവന്നു കടൽപോലെ പരപ്പേറിയ ഗുണമാസ്വദിച്ചു് എപ്പോഴും സുഖിപ്പാനായിട്ടു്

357 കനിവോടെ സർവ്വേശ്വരൻ എന്നെ സൃഷ്ടിച്ചു. എന്റെ ഗതിക്കു് കാരണമായി തന്റെ ഗുണത്തെ കല്പിച്ചു.

358 തികഞ്ഞ ഗുണമാണു് എന്റെ ലക്ഷ്യമെന്നറിയാതെ ഭ്രാന്തനായി ഞാൻ നിസ്സാരമായതിനെ ആശ്രയിച്ചതു് എത്ര കഷ്ടം!

359 ഞാൻ, എല്ലാററിലും മുന്തിയ ദാഹം തീർപ്പാൻ കടലന്വേഷിക്കാതെ നീർത്തുള്ളി കുടിപ്പാൻ ക്ലേശിച്ചലഞ്ഞു നടന്നു.

360 ഇതിപ്പോൾ പോയ്പോയി, മറ്റേതുമിനിയിരിക്കയുമില്ല- എപ്പോഴും പൊറുക്കാനും എപ്പോഴും വലയുവാനും

361 എപ്പോഴും ദുഃഖിപ്പാനും ഉള്ള യോഗമേ എനിക്കുള്ളൂ—എന്താണ് ഈ എപ്പോഴും എന്നത്? ഏതു സമയമാണിത്?

362 ആയിരം വർഷമോ? പതിനായിരം വർഷമോ? അനേകം കല്പാന്തം. അതാണോ സമയം എപ്പോഴുമെന്നതിന്?

363 എപ്പോഴുമെന്നത് അതിനൊക്കെയെല്ലാം അധികമാണ്. ഇതൊരിക്കലും കഴിയാത്തതാണ്. ഇതിപ്പോൾ തുടങ്ങിയതല്ല. എന്നും ഉള്ളതാണ്.

364 ഇതിനു ഭൂതകാലമില്ല. വർത്തമാനകാലമേയുള്ളൂ—ഇതൊക്കെ കുറയാതെ തികച്ചും ശോഭിക്കുന്നു.

365 ഈ അല്ലൽക്കടലിന്റെ ആഴം നീ പരീക്ഷിച്ചാൽ അറിയാം, ഇതെപ്പോഴും കണ്ടറിയാത്തതാണെന്ന്—നിലയില്ലാത്തതാണെന്ന്.

366 നിരപ്പായ വഴിയിൽ ഒരു ഉണ്ട നിരത്തി വച്ചാൽ അതിന്റെ അല്പം ഭാഗമേ നിലത്തു തൊട്ടിട്ടുണ്ടാവുള്ളൂ—

367 എന്നാലും കനമൊക്കെയും (ഉണ്ടയുടെ) നിലത്തിന് വഹിക്കണം—ഉണ്ട എപ്പോഴും കനത്തിരിക്കുമെന്നതുപോലെ—

368 ബുദ്ധിയിൽ അല്പം കൊണ്ടിട്ട് കനമേല്പിക്കുന്നു സർവ്വവും—ഇണ്ടലെയെല്ലാം ഉറപ്പിച്ചുറപ്പിക്കുന്നു—

369 വിചാരിക്കും. 'എനിക്കിപ്പോൾ ഭാഗ്യം കെട്ടവനായല്ലോ? എനിക്കെപ്പോഴും സങ്കടം. ഒരു രക്ഷയുമില്ല' എന്ന്—

370 അല്ലലൊഴിക്കാൻ ഒരു വഴിയുമില്ല—ഉണ്ട് എന്നതില്ല, ഇല്ല എന്നതിലാണ് ആശ കെട്ടിക്കൊള്ളുന്നത്. എന്നാൽ—

371 ഉണ്ട് എന്നുള്ളതിനെ കൈവിടാൻ കഴിയുകയുമില്ല. ഇത്തരം വിചാരം ബുദ്ധിയിൽ തോന്നുമ്പോൾ—

372 മനസ്സിന്നുണ്ടാകുന്ന പരവശത പറയാവതല്ല. പെരുത്ത പീഡ, വല്ലാത്ത വേദന, പശ്ചാത്താപം,

373 ഭയം, കോപം, വൈരം, ക്ഷമകേട്, പരിഭ്രമം തുടങ്ങിയുള്ള രസങ്ങൾ നിറയും മനസ്സിൽ.

374 വളരെ ഭയങ്കരമായ കാററും തിരകളും സമുദ്രത്തെ ഇളക്കി മറിക്കുമ്പോൾ കപ്പൽ വലഞ്ഞു പോകും.

375 മലയോളം ഉയർന്നു പൊങ്ങുകയും പെട്ടെന്ന് പാതാളത്തോളം താഴ്ന്നിറങ്ങുകയും ഓളങ്ങൾ വന്നടിച്ച്

376 പാമരം മുറിയുകയും വഴിതെററി അങ്ങുമിങ്ങുമോടുകയും ചെയ്യുന്നു.

377 മുമ്പ് ആരംഭിച്ച തീൻ പലതരത്തിലുള്ള രസങ്ങൾ നരകവാസിയുടെ ഉള്ളിലുണ്ടാകും.

378 അതൊന്നും അനുകൂലമല്ലെന്നറിയണം- ശക്തനായ വില്ലാളി തൊടുത്തയച്ച അമ്പ്-

379 ഉടനെ ലക്ഷ്യത്തിനു നേർക്ക് പായുന്നതുപോലെ-അന്തകാരനത്തോട് (ശത്രുയോട്) ഇണങ്ങിച്ചേർന്നു സന്തോഷിപ്പാൻ.

380 മനസ്സിൽ ഇഷ്ടപ്പെട്ട നിരവധി കാര്യങ്ങൾ വിചാരിച്ചു രസിക്കും അതെല്ലാം നിഷ്ഫലമായി ദുഃഖത്തിനു കാരണമാകുന്നു താത്രു.

381 ഫലിക്കാത്ത കാര്യങ്ങൾക്കുവേണ്ടി എല്ലാ നന്മയും കൈവെടിയുമ്പോൾ മനസ്സ് അത്യന്തം വേദനിക്കും.

332 ഇതു് എല്ലാററിലും മുന്തിയതു്. ഇതുതന്നെയാണ് നരകം-താൻ സമ്പാദിച്ച രസങ്ങൾ നിറഞ്ഞ

383 കപ്പലുകൾ, ചെട്ടി (വ്യാപാരി) നോക്കിക്കൊണ്ടു നിൽക്കെ, കാററിന്റെ കോപത്താൽ സമുദ്രത്തിൽ മുങ്ങിത്താഴുമ്പോൾ-



384 ഉണ്ടാകുന്ന സങ്കടം അത്ര സാരമുള്ളതല്ല-നരകവാസിയുടെ മനസ്സിലുള്ള സങ്കടമാകട്ടെ-

385 കൈവിട്ടുപോയ ഗുണങ്ങളോടു കിടപിടിക്കുന്നതാകുന്നു- അതു് (സങ്കടം) എതിരററതെന്നു ബുദ്ധിയാൽ നിശ്ചയിച്ചുറപ്പിക്കണം

386 എന്നാൽ, ഈ ദുഃഖഭയം ഉള്ളിൽ അടക്കി നിർത്തി-ധർമ്മത്തിന്റെ വഴിയിൽ കൂടെ നടന്നു് മോക്ഷത്തെ കൈവരിക്കാൻ.

387 ഭൂമിയിലുള്ള ആളുകൾ മതിരുമെങ്കിൽ, അവർ അറിവുള്ളവരാകും-നരകത്തിലെ ദുഃഖം ഇന്നവിധത്തിലെന്നു പറഞ്ഞു എങ്കിലും

388 നരകത്തിലേയ്ക്കുള്ള വഴിയേ പോകുന്ന മൂഢർ വളരെയേറെ- അനേക ദേവന്മാരെ-അദിതിയുടെ മക്കളെ-

389 പടത്തലവന്മാരെ ഭഗവതികളെ-ഇവരെയെല്ലാം നല്ല ദൈവത്തെ നിന്ദിച്ചു കൊണ്ടു ഭജിക്കുന്ന ആളുകളും

390 വേദസത്യങ്ങളിൽ വിരോധമാന്നവരും, സത്യം അറിയുന്നവർക്കു ശത്രുക്കളായ ദുഷ്ടന്മാരും.

391 കള്ളത്തിനു സത്യം (പ്രതിജ്ഞ) ചെയ്യുന്ന നീചരുടെ കൂട്ടവും ദൈവ പ്രാർത്ഥനയ്ക്കു് സർവ്വേശ്വരൻ നിശ്ചയിച്ച-

392 ദിവസം പ്രാർത്ഥന കഴിക്കാതെ നടക്കുന്ന പാപികളും, മാതാപിതാക്കളെയും, തങ്ങളെ രക്ഷിച്ചു പോരുന്ന എജമാനന്മാരെയും,–

393 നീതിക്കു തെല്ലെന്നും ആദരിക്കാത്ത നീചരായ പാപികളും, മാറ്റിൽ വൈരം വച്ചു പുലർത്തുന്നവരും, മനുഷ്യരെ ഹിംസിക്കുന്നവരും–

394 പരസ്ത്രീകളെ പ്രാപിക്കുന്നവരും, പ്രണയ ചാപല്യമാർന്നവരും, കള്ളന്മാരും, പണം നേടുവാൻ വേണ്ടി വഞ്ചന ചെയ്യുന്ന ദുഷ്ടരും,

395 കവർച്ചക്കു സഹായികളായവരും, കള്ള സാക്ഷികളും–അന്യസ്ത്രീകളെ കാമിച്ചു് ദുരാഗ്രഹത്തോടെ നടക്കുന്നവരും,

396 മററുള്ളവരുടെ മുതൽ കൈവശപ്പെടുത്താനാഗ്രഹിക്കുന്നവരും ഗർവ്വിഷ്ഠന്മാരും, പണത്തെക്കൊതിച്ചു് ഉള്ളിളക്കം പൂണ്ടവരും,

397 അജ്ഞാനത്താൽ അധഃപതിച്ചവരും, പിശുക്കന്മാരും–തീററക്കൊതിയന്മാരും, മദ്യപിച്ചു് മത്തരായവരും പിന്നെ.

398 വളരെ കോപിക്കുന്നവരും, കഴിവററവരും ഇങ്ങനെ ലോകത്തിലെ പാപികളായ മനുഷ്യരുടെ കൂട്ടം-വർഷകാലത്തു് പേമാരി പെയ്യും പോലെയും,

399 ചുഴലിക്കാററിനാൽ മരങ്ങളിൽ നിന്നു് ഇലകൾ കൊഴിഞ്ഞു വീഴുന്നതുപോലെയും–എപ്പോഴും നരകത്തിൽ വീണുകൊണ്ടേയിരിക്കുന്നു.

400 എന്നാലോ, കൂട്ടരുണ്ടു്, അതിനാൽ ദുഃഖത്തിനു ഇളവുണ്ടാവും എന്നു് ബുദ്ധിഹീനരായ ഭ്രാന്തന്മാർ പറയും.

401 തീക്കനലേറിയാൽ ചൂടു കുറയുമോ?–മുള്ളുകൾ അധികമായാൽ മുനകളും അധികമാകയേയുള്ളു–

402 വളരെ ദരിദ്രരായവർക്കു സാമർത്ഥ്യം വളർത്താൻ കഴിയില്ല-കനത്ത ചൂടുള്ളപ്പോൾ തണുപ്പുണ്ടാവില്ല.

403 കത്തിക്കാളുന്ന തീയ്യിൽ നെയ്യൊഴിച്ചാൽ ആ തീയ്യ് കെടുകയില്ല.

404 വൈരികൾ വർദ്ധിക്കുമ്പോൾ മത്സരം കുറയില്ല. എന്നതു പോലെ നിത്യനരകം പൂകുന്ന പാപികൾക്കു്–

405 കൂട്ടം ഏറുന്നതുകൊണ്ടു് ദുഃഖം കുറയില്ല. എത്രകാലവുമുള്ള എന്നാലും ആഴിയിലെ വെള്ളം മുഴുവൻ–

406 മററു കിണററിലേക്കു പകരാൻ കഴിഞ്ഞെന്നു വരാം–മരങ്ങളുടെ ഇലകൾ എണ്ണി സംഖ്യ തിട്ടപ്പെടുത്താൻ സാധിച്ചെന്നു വരാം

107 മന്നിലെ മണൽ തരികൾ എണ്ണക്കൂട്ടിപ്പറയാൻ പാറിയെന്നു വരാം-സാദ്ധ്യമല്ലാത്തതു് സാധിച്ചു എന്നും വരാം എല്ലായ്പോഴും

108 മുസലമായി കിടക്കുന്ന നരകത്തിലെ സങ്കടം പറഞ്ഞറിയിക്കാൻ അതിലേറെ ഞെരുക്കം-അനന്തവിസ്തൃതനായ അറിവും-കണ്ടാൽ വിശ്വസിക്കും.

109 അവസാനമില്ലാത്തതാകയാൽ (നരകസങ്കടം) പറഞ്ഞു തീൎക്കാവതല്ല-ഞാൻ തെല്ലൊന്നറിയിച്ചു അറിയാൻ തക്ക നിലയിൽ

110 അറിയാൻ വയ്യാത്ത അക്രമം ഞാൻ പൊറുക്കുന്നു. എന്നും പൊറുക്കുന്നു-എപ്പോഴും ഖേദിക്കുന്നു.

111 ഞാനെപ്പോഴും വലയുന്നു, അയ്യോ, പാപം! മഹാപാപം!!-മഹാപാപി ഇങ്ങനെ പറഞ്ഞു ശേഷം മറഞ്ഞു.

112 ഇങ്ങനെയെല്ലാം കേട്ടവർ നന്നായി തെളിഞ്ഞ മനസ്സിൽ ഖേദം പൂണ്ടു-തികച്ചും ജ്ഞാനമാൎഗ്ഗ വഴിക്കു നടക്കാനുറച്ചിട്ടു്-

113 ദുരിതങ്ങളെ വെറുത്തു യഥേഷ്ടം നടന്നു-എന്നാലും ജ്ഞാനാനന്ദനെന്നൊരു മഹൎഷി-

114 പാപി പറഞ്ഞ കഥകൾ കേട്ടു് അത്യന്തം മനം പുകഞ്ഞു് നല്ലപോലാലോചിച്ചു് അതിന്റെ കാരണമന്വേഷിച്ചു.

115 പാപശിക്ഷക്കു് ഇത്രയും സങ്കടം കല്പിക്കാനവകാശമെന്തെന്നു് എത്ര ചിന്തിച്ചിട്ടും മനസ്സിലാകുന്നില്ല.

116 അപ്പോൾ വേദജ്ഞനായ തപോധനൻ (ഒരു മുനി) മനോദുഃഖം കണ്ടു് ജ്ഞാനാനന്ദനെ നോക്കി-

117 അതിന്റെ കാരണം ചോദിച്ചു. ജ്ഞാനാനന്ദൻ പറഞ്ഞു് വികാരമില്ലാത്ത തമ്പുരാൻ സൎവ്വേശ്വരൻ കരുണാലയനാണെന്നു-

118 ശാസ്ത്രജ്ഞരെല്ലാം ഉറപ്പിച്ചു പറയുന്നു. അളവറ്റ കനിവുള്ളവൻ (ദൈവം) ഇങ്ങനെ ശിക്ഷിക്കുന്നു.

119 ബുദ്ധികുറഞ്ഞവരായ മനുഷ്യർ തെറ്റു ചെയ്യുന്നു. അരക്ഷണം കൊണ്ടു ദോഷങ്ങളൊഴിക്കയും ചെയ്യുന്നുവല്ലോ.

120 അതിനുശേഷം പൊറുക്കേണ്ടി വരുന്ന ശിക്ഷ, എന്നെന്നേക്കുമായുള്ള നരകവേദനയാണെന്നാണു-കനിവില്ലാത്ത ഈ വിധി, എളുപ്പത്തിൽ മനസ്സിലാക്കാവുന്നതല്ല.

121 അതിന്റെ ന്യായമെന്തെന്നു് ധ്യാനം മനസ്സിലാക്കാൻ കഴിയുന്നില്ല-തപോധനൻ ഇപ്രകാരം പറഞ്ഞപ്പോൾ.

422 വാസ്തവമറിയാവുന്ന തപോബുധൻ അരുളിച്ചെയ്തു. അതിററ കനിവുകൊണ്ടവനും തികഞ്ഞ നന്മയൊത്തുല്ലസിക്കുന്നവനുമായ ദേവൻ.

423 നല്ല നന്മയെ പാലിക്കുന്നവനാണ്. അവിടുന്ന്, കാരുണ്യകടലാകുന്നു, ചെയ്തുപോയ പാപങ്ങൾക്കിങ്ങനെ ശിക്ഷ നല്കുകിലും.

424 അതു്, ദോഷത്തിനു തക്കതായ ശിക്ഷയല്ല- പുണ്യത്തെ അർഹിക്കുന്നതിനേക്കാൾ കൂടുതൽ സമ്മാനിക്കുന്നു ദൈവം--

425 പാപത്തിനു് അർഹിക്കുന്നതിനേക്കാൾ കുറഞ്ഞ ശിക്ഷയെ വിധിക്കാറുള്ളു-ഇപ്പറഞ്ഞതു മനസ്സിലാക്കാൻ വേണ്ടി, അങ്ങ് ഈ കഥ കേൾക്കുക.

426 മനസ്സിരുത്തിക്കേട്ടാൽ അങ്ങയുടെ സംശയമെല്ലാം തീരും- പുണ്യവും കീർത്തിയുമേറുന്ന വിധം ഭരിക്കപ്പെട്ടു പോരുന്ന ഒരു രാജ്യത്തു്.

427 പ്രതാപശാലിയായ ഒരു രാജാവ്, വേട്ടയാടിത്തളർന്നു് പരിചാര പരിജനങ്ങളുമായി വേർപിരിഞ്ഞു് തനിച്ചു കാട്ടിൽ നടക്കുമ്പോൾ-



428 ഉഗ്രരായ ഘാതകന്മാരുടെ സംഘത്തെ കണ്ടു-അവർ ദുഷ്ടഭാവത്തോടെ ചാരുമുഖിയായൊരു

429 നാരിയെ പിടിച്ചു ബന്ധിച്ചു് കനിവു കൂടാതെ ആക്രമിച്ചതിന്റെ ശേഷം ആഴം കൂടിയ ഒരു

430 കുണ്ടിൽ വീഴ്ത്തി വധിപ്പാനായി വലിച്ചിഴക്കുന്നു-ഈ ദുഃഖം കേട്ടു ഉടൻപാഞ്ഞു മഹാരാജാവ്.

431 എന്താണീ നിലവിളി? എന്നു വീക്ഷിച്ചു നോക്കിയപ്പോൾ പെരുത്ത താപം കൊണ്ടവശയായ നാരിയെ-

432 നീചരായ കവർച്ചക്കാർ കൊല്ലാനൊരുങ്ങുന്നു. രാജശ്രേഷ്ഠനിതു കണ്ടു് ഘോരമുരണ്ടു്-

433 വിരൂപയായ സ്ത്രീയെ കനിവോടെ ഉടൻപാഞ്ഞു, ഓ നിർബന്ധം കാണിക്കരുതു്. കൊല്ലരുതു്.

434 അബലയെ വിട്ടയക്കുവിൻ എന്നു പറഞ്ഞു - രാജാജ്ഞക്കു് അവിടെ വിലയുണ്ടായില്ല-അതു ഫലിച്ചില്ല. അവർ, ആദ്യത്തെപോലെ ക്രൂരതയോടെ

435 വേഗത്തിൽ ദുഷ്ടസ്വഭാവം നിറവേററാൻ തുടങ്ങി-അപ്പോൾ ആ സങ്കടം കണ്ടിട്ടു് സ്ത്രീയെ വീണ്ടെടുത്തു രക്ഷിക്കാൻ-

436 രാജാവ് കാരുണ്യത്തോടെ മനസ്സിൽ കരുതി-ഏകനാണെങ്കിലും തെല്ലും പേടിക്കാതെ-

437 പോരിന്നൊരുമ്പെട്ടു് എതിരിട്ടു—രാജാവ് തനിച്ചും ഘാതകർ കൂട്ടമായും

438 അപ്പോൾ അവിടെയുണ്ടായ യുദ്ധത്തെപ്പററി പറയാൻ ഇപ്പോൾ സമയമില്ല—രാജാവിന്റെയും ഘാതകന്മാരുടെയും ധീരതക്കു് എതിരില്ല.

439 കൂടുതൽ ആളുകളുടെ ഭാഗത്താണു് ബലമെന്നാകിലും—രാജാവു വലഞ്ഞു. തിരുമെയ്യിലാകെ മുറിവേററു.

440 ബലമില്ലാതായെങ്കിലും ഒട്ടും കോട്ടം തട്ടാത്ത കരളുറപ്പോടെ സ്ത്രീയെ രക്ഷിക്കാനായിട്ടു്

441 ദുഷ്ടരെയകററാൻ കഴിയുന്നതുവരെ യുദ്ധം ചെയ്യാൻ തീർച്ചയാക്കി അദ്ദേഹം—കളങ്കമററ രാജാവിന്റെ ഭാവം നിശ്ചയിച്ചറിഞ്ഞിട്ടു്—

442 ഉററു നോക്കി മനസ്സിൽ ഭയം വളർന്നപ്പോൾ തങ്ങൾക്കു നാശം വരാതിരിക്കാൻ സുന്ദരിയെ കൈവിട്ടു.

443 ദുഷ്ട സംഘം രാജാവിന്റെ വീര്യത്താൽ ഇങ്ങനെ ശുഭാംഗിക്കു മംഗലം കൈവന്നപ്പോൾ

444 തനിക്കു മുറിവേററുവല്ലോ എന്ന ഖേദമല്ല സ്ത്രീയെ രക്ഷിക്കാൻ കഴിഞ്ഞല്ലോ എന്ന ആശ്വാസമാണുണ്ടായതു് രാജാവിനു്.

445 പരിചാരകരും വന്നു മന്നവന്റെ മെയ്യിലെ മുറിവു കണ്ടു. വളരെ വിഷാദത്തോടെ നോക്കി നില്ക്കുന്നു—

446 അവരോടു് മഹാരാജാവു് ഉടനെ അരുളിച്ചെയ്തു. എന്റെ ചോരയാൽ രക്ഷപ്പെട്ടവളുടെ—

447 ദുഃഖമൊഴിയാൻ നിങ്ങൾ എന്നെ പരിചരിക്കും പോലെ തന്നെ ഇപ്പോൾ ഇവളേയും പരിചരിക്കണം

448 രാജകല്പനയനുസരിച്ചു് ഭൃത്യന്മാർ വേണ്ടുംവണ്ണം പരിശ്രമിച്ചു് വൈദ്യന്മാരേയും വളരെ മരുന്നും മററും ചികിത്സാ സമഗ്രികളും—

449 പ്രത്യേകം ഉത്സാഹത്തോടെ വരുത്തി, പിരിയാതെ അവളെ എപ്പോഴും കാത്തുപോരവേ പോൾ—

450 അഴലെല്ലാം നീങ്ങി, മുറിവുകളും, മനഃക്ലേശവും പൊറുത്തു് അഴകേൽക്കുകയും ചെയ്തു.

451 സ്ത്രീയുടെ വിശേഷങ്ങളൊന്നു രാജാവ് പരിചാരകരോടു ചോദിച്ചു—അവർ പറഞ്ഞു: രോഗമെല്ലാം ഭേദമായി—

452 നല്ല സൗന്ദര്യമുള്ളവളായിരിക്കുന്നു എന്നു് ഇതുകേട്ടപ്പോൾ അദ്ദേഹം (രാജാവ്) മദനകാമനെന്നാശിച്ചു് ആ പെൺകൊടിക്കു് അലങ്കാരത്തിനുള്ള വസ്ത്രങ്ങൾ, കുപ്പായങ്ങൾ,

453 രത്നങ്ങൾ, ആഭരണങ്ങൾ എന്നിവ തികച്ചും വേണ്ടിടത്തോളം കൊടുത്തയച്ചു സന്തോഷത്തോടെ-

454 മാറിൽ അണിയാനുള്ള ഭൂഷണങ്ങൾ, നല്ല മുത്തുകൾ, പവിഴങ്ങൾ, കാതണിപ്പൂണങ്ങൾ, സ്വർണ്ണാഭരണങ്ങൾ-

455 പുഷ്പമൃദുവായിട്ടുള്ള പട്ടുസാരി, കല്ലുവച്ച പതക്കങ്ങൾ, നെറ്റിയിൽ പതിക്കാനുള്ള കുറിക്കൂട്ടുകൾ, മണിപോലെ മിന്നിത്തിളങ്ങുന്ന മുത്തുമാല

456 അരഞ്ഞാൺ, പാദസരം ഇവയും കരിമ്പനയോലത്തുണ്ടുകളിൽ എഴുതിയ കുറിപ്പും കൈക്കൊണ്ടു് ഉല്പലാക്ഷി സുന്ദരി ചമഞ്ഞപ്പോൾ

457 പടിപുറപ്പാടിനൊത്തവളായെന്നു പറയേണ്ടു. കന്യക ഇങ്ങനെ അണിഞ്ഞു് ഒരുങ്ങി രാജാവിന്റെ അടുത്തു ചെന്നു.

458 രാജാവ് ആ സ്ത്രീയെക്കണ്ടു് വളരെ കൗതുകത്തോടെ തന്റെ ഏറ്റവും ശ്രേഷ്ഠമായ മനസ്സിൽ പ്രിയം വഹിച്ചു് ഉടനെ-

459 അവളെ വിവാഹം ചെയ്തു വളരെക്കാലം രക്ഷിച്ചു പോന്നു- അവൾക്കു മേനിയും പുത്രന്മാരും, ധനധാന്യങ്ങളും ഉണ്ടായി.

460 രാജ്യമെല്ലാം സമൃദ്ധമായിരിക്കുന്ന കാലത്തു് തന്റെ കുററത്താൽ ആരമനാരാമം വരുത്തി, ആ സ്ത്രീചാതുരി.

461 തികഞ്ഞ ഭാഗ്യത്തോടെ വസിക്കുമ്പോൾ അഹോ! മഹാകഷ്ടം! എന്നു പറയട്ടെ. ദുഷ്ടയായ രാജപത്നി.

462 ഭർത്താവിനോടും അദ്ദേഹം തന്റെ ജീവനെ രക്ഷിച്ച കഥയും മറന്നു രാജാവിനെ വിട്ടു് ഒരു ചണ്ഡാല പ്രമാണിയുമായി രമിച്ചു്-

463 കുററക്കാരിയായി മഹാപാപത്തിൽ പെട്ടു-ഏതെല്ലാമാകും അവൾക്കു ചേർന്ന ശിക്ഷകൾ?

464 മുനിശ്രേഷ്ഠ! അങ്ങേയ്ക്കെന്തു തോന്നുന്നു? രാജാവ് ഭാര്യ ചെയ്ത ദോഷം അറിഞ്ഞു

465 സന്താപവും അവളുടെ ചെയ്തിയിൽ വെറുപ്പുംകൊണ്ടു-ദുരിതത്തെക്കുറിച്ചാലോചിക്കുമ്പോൾ ശിക്ഷിക്കാനൊരുക്കം.

466 ശിക്ഷയെ വിലക്കുന്ന സ്ത്രീയെക്കുറിച്ചുള്ള സ്നേഹം നീതി പാലിക്കുന്ന രാജാവ് ദുരിതത്തെ സഹിക്കുമ്പോൾ

467 പേടിത്തീയം–പാപത്തിന്റെ ദുസ്സഹം വളരുകയും ചെയ്യും– എങ്കിലോ, ഭയമുളവാക്കും വണ്ണമുള്ള പ്രതാപ ഭാവത്തോടെ

468 സ്ത്രീയെ ദോഷം ചെയ്തവളെ, തിരുമുമ്പിൽ വരുത്തി കണ്ടപ്പോൾ രാജാവ് ദുഃഖവും പ്രിയവും നിന്ദയുമുൾക്കൊണ്ട വാക്കുകൾ പറഞ്ഞു കേട്ട്.

468 ലജ്ജയില്ലാത്ത പെണ്ണ് നാണിച്ചു കണ്ണീർ പൊഴിച്ചു മഴ പെയ്യുംപോലെ–ദയാശീലയായ അവൾ പിന്നെ ബോധം കെട്ടു വീണു.

470 ദയാശാലിയായ മഹാരാജാവ് ഈ സങ്കടം കണ്ട് കനിവു പൂണ്ട് ഭാര്യയുടെ ദുഷ്പ്രവൃത്തിയെ പെട്ടെന്നു മറന്ന്

471 ആദ്യത്തെ പ്രിയത്താൽ അപ്പോൾ അവളെ കൈക്കൊണ്ട്– മുമ്പിലത്തെ ദുഷ്പ്രവൃത്തി വാത്സല്യത്തിനു മാററം വരുത്താതെ–

472 കനത്ത അനുരാഗത്തോടെ തന്റെ പതിയെ കെട്ടിപ്പുണർന്നു. ഇങ്ങനെ കുറെ ദിവസം കഴിഞ്ഞപ്പോൾ പതിധർമ്മം

473 തീരെ പെണ്ണു രണ്ടാമതും മറന്നു. അവൾ പതിയെ കൈവെടിഞ്ഞ് താന്തോന്നിത്തം കാട്ടി നടന്നു.

474 അപ്പോൾ മന്നവൻ മുമ്പു മാഴ്കിയതിനേക്കാൾ കൂടുതൽ മാഴ്കിക്കൊണ്ട്, ഭാര്യയെ ഉപേക്ഷിക്കുക തന്നെ എന്നു കരുതി–

475 അതു കഷ്ടമാണ്, വയ്യ എന്നു ദയതോന്നി പിന്നെയും. പാപം ചെയ്ത നാരിയെ ഭേദോപായം കൊണ്ട് ദുർമ്മാർഗ്ഗത്തിൽ നിന്നു പിന്തിരിക്കാൻ

476 പതിയെ വിളിച്ചു കൊണ്ടുവരാൻ ദൂതരെ വിട്ടു ചെയ്ത പാപത്തെ പൊറുത്ത് ഇനി നേർവഴിക്കു നടക്കുമെങ്കിൽ ദോഷത്തിനു ശിക്ഷ കല്പിക്കാതെ

477 ചെയ്തതെല്ലാം ക്ഷമിക്കാമെന്നും പറഞ്ഞയച്ചു അതുകൊണ്ടൊന്നും ഫലമുണ്ടായില്ല. നിന്ദിക്കപ്പെട്ട ആ നാരി

478 രാജശ്രേഷ്ഠനെ നിന്ദിച്ചു. മാത്രമല്ല, ഒരിക്കൽ മഹാരാജാവ് നഗരത്തിലെഴുന്നള്ളി–

479 അപ്പോൾ നാണമില്ലാത്ത ആ പെണ്ണ് ജാരനോടു കൂടെ-തന്റെ ഭർത്താവിന്റെ മുമ്പിൽ വച്ച് ദുഷ്പ്രവൃത്തി ചെയ്തു–

480 ശക്തനായ രാജവര്യൻ, ധിക്കാരം കണ്ട് ഉടനെ മഹാപാപത്തെ വെറുത്ത് അതിററ അരിശം പൂണ്ടു–

481 ദുഷ്ടയായ ആ സ്ത്രീയെ ശിക്ഷിക്കാൻ തീർച്ചപ്പെടുത്തി ഉഗ്രഭാവത്തോടെ, അമ്പ്, ശൂലാഗ്നി, ചമ്മട്ടി തുടങ്ങിയ–

482 അക്രമ സാമഗ്രികളൊക്കെ തയ്യാറാക്കി വെക്കാൻ കല്പിച്ചു-ഇതുകേട്ട് ഗുണാനന്ദൻ അത്ഭുതം! എന്നു പറഞ്ഞു.

483 അളവില്ലാത്ത ശിക്ഷയുടെ കാരണം ഇപ്പോൾ മനസ്സിലായി-ഒരു ഭേദവുമില്ലാത്ത നീതിയാണിത് സംശയമെല്ലാം തീർന്നു-

484 എന്നാലും, ഗുരോ താപസോത്തമ! അങ്ങ് ഈ സാമ്യത്തെ എല്ലാവരും അറിയത്തക്ക വിധത്തിൽ തിരിച്ച് അരുളിച്ചെയ്യണമേ!

485 എങ്കിലോ, മഹാത്മൻ! ഉൾപ്രീയാകും വണ്ണം കേൾക്കുക-സജ്ജനങ്ങളുടെ ഗുണത്തിനുപകാരി, പറയാൻ എനിക്കു മടിയില്ല.

486 ആദ്യം പറഞ്ഞ സുന്ദരി, മനുഷ്യവർഗ്ഗം തന്നെ. ദുരാഗ്രഹത്താൽ ആദിമമനുഷ്യൻ കാട്ടിയ ചാപല്യം നിമിത്തം-

487 പിശാചുക്കളുടെ പിടിയിൽ പെട്ട് സമയത്ത്-ആ, ശത്രുക്കളുടെ കോപത്തിന്നിരയായി,

488 അത്യന്തം അല്ലലുകൾകൊണ്ട് അനേകം മുറിവുകളേററ പാപികളായ ശത്രുക്കൾ കനിവററ മനസ്സോടെ

489 വിപത്തിൽ പെട്ടവളെ നരകത്തിൽ വീഴ്ത്താൻ മുതിർന്നപ്പോൾ ലോകത്തിനാകെ ഒരേയൊരു പ്രഭുവായ ഈശ്വരൻ-

490 നല്ല രക്ഷാകർത്താവും, ധർമ്മപാലകനും, സകല ഗുണങ്ങളേയും ഉപാദിപ്പോരുന്നവനും, എല്ലാ ലോകത്തിനും നാഥനായുള്ളവനും നയമേറിയ പ്രജാപതിയും,

491 ജനങ്ങൾക്കൊക്കെ രക്ഷയരുളുന്നവനും, എല്ലാററിനും ഒരേയൊരു നായകനും, വേദങ്ങളെ കാത്തുരക്ഷിക്കുന്നവനും, സർവ്വവും അറിയുന്നവനും, നിർമ്മലനും, നിശ്ചലനും, എതിരററവനും,

492 അളവില്ലാത്ത ഗുണങ്ങളുടെ നിക്ഷേപവും, കനിവിന്നാഴിയും, സൃഷ്ടിസ്ഥിതി സംഹാരങ്ങൾ ചെയ്ത് ഒററക്കു വർത്തിച്ചരുളുന്ന നാഥനും-

493 ഉത്തമനും, നാശമില്ലാത്തവനും, മുഖ്യനും ആദിവിഹീനനും, ദയാനിധിയും, തനിക്കു കാരണമായിട്ടൊന്നുമില്ലാത്തവനും, മററെല്ലാത്തിനും കാരണമായവനും, പ്രഭുക്കൾക്കെല്ലാം പ്രഭുവും,

494 ഇങ്ങനെ പ്രപഞ്ചത്തിനൊട്ടാകെ ഉടയവനായി വർത്തിച്ചരുളുന്ന ദേവൻ-ആ, സങ്കടം തൽക്ഷണംപാഞ്ഞു-പരിചാരകരെയെല്ലാം കൈവിട്ടു തനിച്ച് വൈരികളുടെ സംഘത്തോടെ.

495 തീർത്തുപോരാടിപോർക്കളത്തിൽ വീണു-എന്നാലും ശത്രുഗണം സ്വനാശത്തോടെ തോററൊഴിഞ്ഞു-

496 മനുഷ്യവർഗ്ഗത്തിനു രക്ഷ കിട്ടി-നാശങ്ങളൊഴിഞ്ഞു-മനുഷ്യർ സുഖം കൈവരിക്കയും ചെയ്തു.

512 ആശാഭാസാക്കു ചൊന്നതു കേട്ടാൽ മനസ്സിലെ താപമൊഴി യും-നരകത്തിലുള്ളിൽ വീഴാതിരിക്കാൻ-

513 ഏതൊന്ന് ചെയ്യേണ്ടതെന്ന് എന്നെ അറിയിക്കണമേ-ഗു ണങ്ങൾക്ക് ആദികാരണമായ ഈശ്വരനെ പ്രാപിക്കാൻ നല്ല വ ഴിയേത്?

514 ഇതു രണ്ടും വ്യക്തമാക്കിപ്പറഞ്ഞു കേൾപ്പിക്കണേ ഗുരുനാഥ! ത ത്വബോധൻ പറഞ്ഞു:

515 സർവ്വേശ്വരനാ നാമ്പുറമേ ഏറ്റിക്ക താങ്ങായിരിക്കുന്ന ദൈ വമേ! സത്യഗുണത്തെപ്പറ്റി പറയാറാം, അതുമായി ഉണങ്ങിച്ചെ നാനം

516 പരമാത്മം പ്രാപിപ്പിക്കാനും വേണ്ടി എല്ലാം അറിഞ്ഞും കൊ ണ്ടിരിക്കുന്ന ഭാവിദൃഷ്ടതക്ക നമസ്കാരം! ബുദ്ധിയും അഹങ്കാരവുമി ല്ലാതെ എല്ലാം നിർത്തിച്ചുവരുന്ന സർവ്വേശ്വരൻ.

517 വഴിതെറ്റാതെയായ മനുഷ്യരെ സൃഷ്ടിച്ച കാലത്തു് ഒരു വഴി ന ല്ല ഭാഗ്യത്തിലെത്താനായിട്ടും പിന്നെ മറ്റൊരുവഴി-

518 ദുർഭാഗ്യത്തിലെത്താനായിട്ടും ഉണ്ടായി, വിധിവശാൽ-അ പ്പോഴും ദുർമാർഗ്ഗം വെടിഞ്ഞു് നേർവഴിക്ക നടക്കാനുള്ള ഉപായവും

519 കല്പിച്ചു ഈശ്വരൻ മനുഷ്യരുടെ നന്മക്കു വേണ്ടി-ദുർബുദ്ധി കളായ ആളുകൾ നേരായ വഴി അറിയാതെ-

520 ചീത്തവഴിക്കു നടന്നിട്ടു് വല്ലാതെ വലയുന്നു-ചീത്തവഴി ഉ പേക്ഷിക്കാൻ അവരിൽ ചിലർക്കു മാത്രം ഉറച്ചു്-

521 നേർവഴി അറിയുവാൻ, മനുഷ്യ! അങ്ങ് ശ്രദ്ധിക്കണം-മോ ക്ഷത്തിലേക്കും, നരകത്തിലേക്കും ഉള്ളതൊ-

522 വഴി രണ്ടുമുള്ള മൂന്നാമതൊന്നില്ലതന്നെ ആദ്യത്തേതു് (ചീ ത്തവഴി) പരപ്പേറിയ വഴിയാകുന്നു-

523 ആലോചിച്ചാൽ മനോഹരമെന്നേ പറയേണ്ടൂ-അതിൽ കേ ൾക്കാം, ചീത്ത സ്വരങ്ങളൊന്നും കൂടാതെ വാദ്യവിശേഷങ്ങളോടു കൂടിയ പാട്ടുകൾ.

524 അവിടെ നടക്കുന്നവർ സുഖിക്കുന്ന ഇഷ്ടംപോലെ-കാമം, കോപം, ഗർവ്വ്, ലോഭം തുടങ്ങിയതിന്നുള്ള സാധനമെല്ലാം-

525 അവിടെ മതിയാവോളം കിട്ടുന്നു-പുഞ്ചിരി, പുതുമക്രീഡ, ലീ ല എന്നിവയും-

526 മാംസ സംബന്ധമായ (ശരീര സംബന്ധമായ) സുഖങ്ങളും ആ വഴിക്ക കിട്ടുന്നു. ഇന്ദ്രിയങ്ങളെ ജയിക്കാതെ സൈ്വരമായി നടക്കാം.

542 എന്നാലെ നടക്കുവാൻ കഴിയുന്നതാവൂ-മംഗലമായ ജ്ഞാനസ്നാനം (മാമ്മോദീസ) കഴിഞ്ഞതിനുശേഷം-

543 ഉള്ളിലെ ഇരുട്ടകററുന്ന ബോധ പ്രകാശമൊന്നും വളരെ നിന്മലമായ പ്രഭ ഉദിച്ചു മിന്നിത്തിളങ്ങും-

544 അകക്കണ്ണു കാണാൻ വളരെയേറെ ഉപകരിക്കുന്നതാണിതു്-അതിനു് വരോദയ രശ്മി എന്നു് പേരിട്ടാൽ ഒട്ടും തെററില്ല

545 രാപ്പകൽ ഒരുപോലെ ശോഭിക്കും-ക്ഷയമില്ലാത്ത സൂര്യനിന്നുദയമാകയാൽ-

546 നിത്യമായ ഇരുട്ടകററുന്നു. ഒരിക്കലും അസ്തമിക്കയില്ല. വാനിൽ കാണാവുന്ന സൂര്യപ്രഭയിതാണെന്നു കരുതേണ്ട.

547 ആ, പ്രഭ സൂര്യനോടുകൂടെ നില്ക്കുമല്ലോ? എന്നാൽ മാഞ്ഞുപോകാത്ത ശോഭയുള്ള ദൈവപ്രസാദത്തിൽ നിന്നു്.

548 ഉണ്ടായതാകയാൽ നാശമില്ലാത്ത രശ്മിയാണിതു്-ഭൂതലത്തിലെ ഇരുട്ടെല്ലാം നീക്കുവാൻ-

549 ഈ വെളിച്ചം ഉദിപ്പിച്ച കനിവേറിയ തമ്പുരാൻ-വാസ്തവസ്ഥിതിയറിയാൻ കണ്ണടവെച്ചപോലെ-

550 മനുഷ്യർ പിഴകളിലും തപ്പിലും നടക്കും. ഈ വെളിച്ചത്തിൽ നോക്കിത്തിരിച്ചറിയണം നന്മതിന്മകളെ-

551 രണ്ടു് ധനത്തെ കൈക്കൊള്ളുവാൻ വേണ്ടി അധമത്തെ ഉപേക്ഷിക്കണം-ഒന്നിൽ (ആവശ്യമുള്ള കാര്യം ഒന്നാകുന്നു എന്നരുളിച്ചെയ്തതിൽ) ഉറച്ചു് രണ്ടിനെ (ദൈവസ്നേഹത്തേയും പരസ്നേഹത്തേയും) കാത്തുകൊണ്ടു്.

552 എപ്പോഴും സുഖിക്കുവാൻ വേണ്ടി (മേൽപറഞ്ഞ) രണ്ടിനെ പാലിക്കണം. മൂന്നു ശത്രുക്കളേയും (ലോകം, പിശാച്, മാംസം) നാലിനാൽ (വിവേകം, അടക്കം, നീതി, ആത്മശക്തി) തോല്പിക്കുവാൻ ഉത്സാഹത്തോടെ

553 ചിന്തയിൽ എപ്പോഴും നാലവസ്ഥയെ (മരണം, വിധി, നരകം, മോക്ഷം) ധ്യാനിക്കണം അഞ്ചിനെ (കണ്ണ്, ചെവി, മൂക്കു്, നാവ്, ത്വക്ക് എന്നീ ഇന്ദ്രിയങ്ങളെ) അടക്കി സൂക്ഷിക്കണം കോട്ടപോലെ-

554 ഉർന്നാശമായ ആറിൽ നിന്നു് (ആറാം പ്രമാണത്തോടു മറുത്തുള്ള ദോഷത്തിൽ നിന്നു്) ഉഴറോടെ ഒഴിഞ്ഞു മാറുക-ഏഴിനെ (മുന്തിയ ദോഷങ്ങൾ ഏഴിനെ) ഏഴിന്റെ (എളിമ, മുതലായ പുണ്യങ്ങളുടെ) സഹായത്താൽ മുടിക്കുക.

555 എട്ടിനെ (ഏവൻ ശേഖരിക്കേണ്ട ഭാഗ്യങ്ങൾ എട്ടിനെ) ചിന്തിച്ചു് സന്തോഷത്തോടെ നടക്കുക-കുറച്ചു ദിവസം കഴിഞ്ഞാൽ ഒമ്പതിൽ സുഖിക്കാൻ വേണ്ടി-

556 രണ്ടിനെ പത്തിനോടൊക്കും വണ്ണം തികയ്ക്കുക-അതുകൊണ്ടു് രണ്ടിനാൽ ഒന്നായിരിക്കുവാനും സുഖമുണ്ടാകും-

557 അതിന്റെ വെളിച്ചത്തിൽ മല കാണാം അതിന്റെ മുകളിൽ മലപോലെ ക്രൂരനായി നില്ക്കുന്നതു് ഗുണവൃക്ഷമെന്നറിഞ്ഞു് ഉടനെ-

558 വൃക്ഷത്തിൽ കയറി കനിപറിച്ചു തിന്നോളു-നല്ല സ്വാദുണ്ടതിനു്-തിന്നാൽ ശക്തി വൎദ്ധിക്കയും ചെയ്യും

559 ആ, കനി തിന്നാൽ തീൎച്ചയായും എപ്പോഴും ആരോഗ്യമുണ്ടായിരിക്കയും ചെയ്യും-ആലസ്യമെല്ലാം നീങ്ങും. നല്ല ഉന്മേഷം വൎദ്ധിക്കും.

560 ഒരു ചില്ല പറിച്ചെടുക്കണം ആ വൃക്ഷത്തിൽ നിന്നു്. ക്ഷീണമുള്ളപ്പോൾ അതു് ഊന്നുവടിപോലെ താങ്ങായിരിക്കയും ചെയ്യും

561 ശരണമാകയാൽ അതിനെ ശരണമെന്നു വിളിക്കുന്നു-സമുദ്രത്തിന്നടിയിൽ ഔവ്വാൎന്നിക്കരികെ സ്വരൂപത്തോടെ വസിക്കുന്ന-

562 ഉപവിയെന്നു പേരുള്ള ആളെ ആശ്രയിക്കുക-സൽസ്വഭാവിയും ഉപകാരിയും പിന്നെ,

563 ലോഭം, കോപം മുതലായ ദോഷങ്ങളില്ലാത്തവനും ദയാശാലിയുമാണയാൾ- അങ്ങയെ പിഴക്കാതെ സുകൃതമാൎഗ്ഗത്തിൽ നടത്തും.

564 മലയുടെ മുകളിൽ നിന്നു് ഇറങ്ങി അടിവാരത്തിൽ മനോഹരമായ ഒരു ദിക്കിൽ നിന്നു നോക്കുക-

565 കളിമേറെ മനസ്സിലെ താപങ്ങളൊഴിയും-കടുത്ത ചൂടെല്ലാം നീങ്ങിപ്പോകും-സുഖം കൈവരും

566 നല്ല വാസനയുള്ള പൂക്കളെ അവിടെ ധാരാളം കാണാം. നല്ല അറിവുറവൻ അവയിൽ അധികം ഗുണമേതിനെന്നു കണ്ടറിഞ്ഞു്

567 സുജ്ഞാനമാകുന്ന പൂവെടുത്തു തലയിൽ ചൂടുകയും മണക്കുകയും ചെയ്യും-അതുകൊണ്ടു് അജ്ഞാനവും

568 മടിയും ഉറക്കം, കെല്പില്ലായ്കയും പോകും-നല്ല അറിവിന്റെ ഗുണത്താൽ അഹങ്കാരവും നശിക്കും.

569 അറിവില്ലാത്തവൎക്ക ചേൎന്നതായ ചിന്തകളും അന്യരെപ്പഴിക്കുകയെന്ന ദോഷവും തീരും. സ്വൎഗ്ഗം പൂകാൻ പററുന്ന തരത്തിൽ പ്രവൃത്തിക്കുകയും ചെയ്യും.

570 അവമാനത്താലുണ്ടാകുന്ന സങ്കടം തീരെ ഉപേക്ഷിക്കും നിന്ദയോടെ-അരികിൽ കുറച്ചു ദിവസം വസിച്ചതിനുശേഷം-

571 സന്തോഷത്തോടെ നേർവഴി നീളംവണ്ണം നടക്കാൻ ബുദ്ധിമുട്ടുണ്ടാവില്ല. ദുഃഖം വന്നു പെട്ടെങ്കിൽ അതൊഴിക്കാൻ ഉള്ള മരുന്നതെന്നു പറയാം.

572 എല്ലാരോഗങ്ങളും ശമിപ്പിക്കുന്ന മന്ത്രം-സകല ഗുണങ്ങളുമൊത്തിണങ്ങിയവനും പരംപുരുഷനുമായ ദൈവമേ!

573 ഞാനെല്ലാററിലുമധികം അങ്ങയെ സ്നേഹിക്കുന്നു. അതിനാൽ, ഞാൻ ചെയ്ത പാപത്തെ വെറുക്കുന്നു. ഇനിയുള്ള കാലം സൽഭാവത്തോടുകൂടിയാവട്ടെ-

574 അവിടുന്നു വഞ്ചിച്ചിട്ടുള്ളതു മുഴുവൻ ഞാനെപ്പോഴം വഞ്ചിക്കാം. ഈ മന്ത്രം ജപിച്ചു ഉടനെ കമ്പസാരം-

575 പാപങ്ങളിൽ വെറുപ്പോടെ മടിക്കാതെ കഴിക്കുക-ആത്മരോഗങ്ങളൊഴിയും. പാപം ചെയ്തതിൻെറ കുററവും തീരും

576 രോഗം മാറും-ആരോഗ്യമുണ്ടാവും-ഏകനായ് പെരുവഴിക്കു നടക്കരുതെന്നൊരു ചൊല്ലുള്ളതിനാൽ-

577 ശങ്കിച്ച് താനേകനാണല്ലോ എന്നു് വെറുതെ പേടിക്കേണ്ട ഏകനായാലും ധർമ്മമാർഗ്ഗത്തിൽ നടക്കണം

578 ലോകത്തിലുള്ള കൂട്ടുകാരോടുകൂടെ വഴിതെററി നടന്നാൽ ദോഷമുണ്ടു് പിന്നെ ഗതിയില്ലാതെ വരികയും ചെയ്യും.

579 പേടിക്കാതെ നടക്കാം ധർമ്മമാർഗ്ഗത്തിൽ. ഒരിക്കലും ഒററക്കല്ല. സഹായിയായി സർവ്വേശ്വരനുണ്ടു്.

580 പുണ്യത്തെ ആശ്രയിക്കുന്നവർ ആ വഴിക്കു നടക്കുന്നു. എന്നാൽ ആ മാർഗ്ഗത്തിൽ സഞ്ചരിക്കുന്ന സംഘം കുറച്ചേയുള്ളൂ.

581 ദരിദ്രരും, യാചകരും, കെല്പില്ലാത്തവരും എളിയ നിലയിൽപെട്ടവരും അവശരും ആയ കൂട്ടരെ കാണുമ്പോഴം നിസ്സാരന്മാർ-

582 എന്നുറച്ചു് അവരോടടുത്തു കൂടാ എന്ന മനോഭാവം അങ്ങക്കുണ്ടാവരുതു്. ദുർബോധം ഉപേക്ഷിക്കണം.

583 അത്യന്തം ഗുണവാന്മാരായ മുനിശ്രേഷ്ഠർ പുണ്യത്തിൽ താല്പര്യം വളർത്താത്ത നിസ്സാര ഗുണങ്ങളെ വെടിഞ്ഞു്-

584 മോക്ഷം കിട്ടുവാൻ വേണ്ടി, ഭൂമിയിലെ സമ്പത്തു് ഉപകാരമില്ലാത്തതെന്നുറച്ചു് ഈ ഭൂമിയിലുള്ള വെള്ളി, സ്വർണ്ണം മുതലായവയെ കൈവിട്ടിട്ടു്-

585 കാമം, ക്രോധം, മോഹം, (അജ്ഞാനം) മദം, മാത്സര്യം എന്നീ മനശത്രുക്കളാറിനേയും ജയിച്ചു്, അധികമായ തപശ്ശക്തി, ദൈവത്തെക്കുറിച്ചു് ഉപവസിക്കൽ, ജപം, അഹങ്കാരമില്ലായ്മ ഈ-

586 പുണ്യകർമ്മങ്ങൾ കൊണ്ടു ശോഭിക്കുന്ന സുകൃതികളെ വേണ്ടുംവണ്ണം ആദരിച്ചു് വന്ദിച്ചു നടക്കണം.

587 അങ്ങനെ വന്ദിക്കപ്പെട്ട സുകൃതികളുടെ ചരിത്രം കണ്ടറിഞ്ഞു് അവരുടെ വഴിക്കു നടക്കാൻ ശ്രമിക്കണം.

588 മടികൊണ്ടു് ഒന്നും അമാന്തിക്കരുതു്. അമാന്തിച്ചാൽ കന്ദോഷംകൊണ്ടു കീഴ്പ്പോട്ടുപ്പോയി.

589 കടന്നു പോന്ന വഴിയിൽ വീണ്ടും നടക്കേണ്ടിവരും. ഒഴുക്കുള്ള പുഴയിൽ വഞ്ചിയിലേറ്റു പോകുമ്പോൾ

590 നാവികൻ തണ്ടുകൊണ്ടു തുഴയാതിരുന്നാൽ അതു് ഒഴുക്കിന്റെ ശക്തികൊണ്ടു് കീഴ്പ്പോട്ടൊഴുകും.

591 അതുപോലെ നടക്കാതെ നില്ക്കുമ്പോൾ മെയ് കടന്നു താഴെ വീണവൻ ഖേദിക്കും,

592 ഇതെല്ലാം ഓർത്തു് എപ്പോഴും ശത്രുവിന്റെ ചതിയിൽ പെട്ടു വലയാതെ വേഗത്തിൽ നടക്കണം.

593 ഒരിക്കലും വഴിതെറ്റി നടക്കരുതു്. വഴിതെറ്റിയാൽ ദോഷത്തിലാണു് ചെന്നെത്തുക.

594 ക്ഷീണിക്കാതിരിക്കുവാൻ തന്റെ കനത്തെ ഉപേക്ഷിക്കണം. നല്ല വിനയത്തോടെ ശരീരത്തെ പോററണം.

595 ഭൂമിയിലുള്ള ഈ മനുഷ്യരെക്കുറിച്ചു് കനിവുണ്ടാകണം—സാധുത്വം വേണം, തീററക്കൊതി കളയണം.

596 ഇങ്ങനെയെല്ലാം ചെയ്താൽ പുണ്യം നേടാൻ കഴിയും—അപ്പോൾ വളരെ ഉയരമുള്ള മല കാണാം.

597 അതിന്റെ മുകൾപ്പരപ്പിൽ പലതരം രത്നങ്ങൾ വിളയുന്നു-അവയിൽ ഉൽകൃഷ്ടങ്ങളായ രത്നങ്ങൾ ഏഴെണ്ണമാകുന്നു.

598 അദ്ധ്യാത്മം, ദൈവഭയം, വിചാരം, ആത്മശക്തി, ബുദ്ധി, സത്യജ്ഞാനം, ഭക്തി എന്നിങ്ങനെ

599 മംഗല ചൂഡാമണിയായ നായകക്കല്ലിൻ കൂട്ടത്തിൽ—മുമ്പിലെ കല്ലിന്റെ നിറം ആകാശത്തിന്റേതു തന്നെ.

600 സൂക്ഷിച്ചു നോക്കിയാൽ ലൗകിക വസ്തുക്കളൊക്കെ അതാതിന്റെ നിലയിൽ നന്മയില്ലാത്തവയാണെന്നു കാണാം.

691 വളരെ ചളിപുരണ്ടതും അത്യന്തം നിന്ദ്യവുമാണു് എന്നു ബോധം—ആകാശം പ്രകാശത്തിന്റെ ആകാരവും.

602 വളരെ മനോഹരമായ നിറം അതിൽ കാണാം. അദൃശ്യാത്മ
ജ്ഞാനത്തിന്റെ വെളിച്ചത്തിൽ പുണ്യത്തെ അറിയാൻ കഴിയും.

603 മനസ്സിന്റെ രസത്തോടെ ബുദ്ധി തെളിയുകയും ചെയ്യും.
ഉടനെ, കറുപ്പും വെളുപ്പും കലർന്ന ആ രത്നം-

604 ഏറെ ഉപകാരമുള്ള ഗുണങ്ങൾ നിറഞ്ഞിരിക്കുന്നതാണെന്നു
കാണാം. കറുത്ത നിറത്താൽ ഏതെന്നോനേക്കമായുള്ള സന്താപ
ജ്ഞാനവും, വെളുത്ത-

605 നിറത്താൽ ഉത്തമ വിചാരജ്ഞാനവും ഉണ്ടാകുമെന്നറി
യുക-ദൈവഭയം കൊണ്ട് നീ എപ്പോഴും രണ്ടും ചിന്തിച്ച്.

606 മോക്ഷ സമ്പത്തുക്കളെ നേടാൻ ശ്രമിക്കും. മൂന്നാമത്തേത്
ശോഭയേറിയതാണ്. ലോകലെയുള്ളവയെയെല്ലാം കാട്ടും

607 ദോഷങ്ങളും ഗുണങ്ങളുമെല്ലാം തിരിച്ചറിയിക്കും. രണ്ടും
വിചാരിച്ചറിയാമല്ലോ?

608 തിളക്കം കൂടും നാലാമത്തെ രത്നമായ വൈരക്കല്ലിന്-അതു
പോലെത്തന്നെ എപ്പോഴും തികഞ്ഞ ഉറപ്പുമുണ്ട്

609 തല്ലിയാലും അടിച്ചാലും കേട് വരില്ല. ആത്മശക്തികൊ
ണ്ട് എപ്പോഴും ഉറച്ചു നില്ക്കും.

610 ഒന്നുകൊണ്ടും മനസ്സിൽ ഒരു ഭയമുണ്ടാവില്ല. കണ്ണാടി
പോലെ നിഷ്പ്രയാസം ജ്ഞാന-

611 കണ്ണിനു എല്ലാ രൂപങ്ങളും കാട്ടും. അഞ്ചാമത്തെ രത്നം-
ജ്ഞാനം കൊണ്ടറിയാമല്ലോ നേരിട്ട്?

612 കായറ പൊന്നിൻ നിറത്താൽ ശോഭ കൂടിയ ആറാമത്തെ
രത്നവും പിന്നെ മിന്നിത്തിളങ്ങുന്നു തീർച്ചയായും,

613 ശോഭയേറിയതും സുജ്ഞാനഗുണമുള്ളതുമാണല്ലോ? - മോക്ഷ
ഫലത്തിന്റെ ലക്ഷണമാണ് മരതകല്ല്,

614 ഭക്തിക്ക് ദൈവം ഇഷ്ടദാനമായി കൊടുക്കുന്നതാണല്ലോ,
മോക്ഷം?- ഈ ഏഴും രത്നങ്ങളും കളയാതെ സൂക്ഷിച്ചാൽ

615 അതുകൊണ്ടു നിത്യഗുണം കൈക്കൊള്ളാമല്ലോ? ആ, മലയിൽ
നിന്നു മോക്ഷത്തിലേക്ക് എത്തിച്ചേരാൻ

616 കാച്ച വഴിയേയുള്ളൂ. വൈഷമ്യം വളരെ ചുരുക്കം. ഗുണാ
ൾഗ! ഈ വഴി ഉചിതമെന്നറിഞ്ഞ്

617 ഒടുങ്ങാത്ത സന്തോഷം വരിക്കുവാൻ നടക്കണം. ആദ്യം ഏറെ ബുദ്ധിമുട്ടുണ്ടാകും, പിന്നെ സുഖം കിട്ടും.

618 മഹാമുനേ! ഭൂലോകത്തിലെ സുഖങ്ങൾക്കും മോക്ഷസുഖങ്ങൾക്കും എന്താണ് എന്നു പറയാം, അങ്ങ് മനസ്സിലാക്കണം.

619 ലോകത്തിൽ കൈക്കൊള്ളാവുന്ന സുഖം ഉടനെ കെട്ടുപോകും. പരലോകത്തിലെ സുഖം ആസ്വദിച്ചിട്ടില്ലാത്തതും ആസ്വദിക്കേണ്ടതുമാകുന്നുവല്ലോ?

620 മനുഷ്യരിൽ രസമേൽക്കുമ്പോൾ അതിനുള്ള ദാഹം കൂടിക്കൂടി വരും-എന്നുറച്ചിട്ട് നേർവഴിയറിഞ്ഞ്-

621 മുനേ! അങ്ങ് സംസാരത്തിൽ നിന്ന് എന്നന്നേക്കുമായുള്ള മോചനം ലഭിക്കാൻ ഒരുങ്ങിപ്പുറപ്പെടുക. ഇങ്ങനെ പറഞ്ഞ് തബുധൻ യഥേഷ്ടം നടന്നു.

622 ഇപ്പറഞ്ഞതു ഗുണാനുഗൻ വഴിപോലെ മനസ്സിലാക്കി, ചെളിവാങ്ങാൻ സ്വർണ്ണം കൊടുക്കുന്ന ബുദ്ധി-

623 ഹീനൻ ഭ്രാന്തൻ എന്നുറച്ച് എപ്പോഴും മോക്ഷസുഖമാസ്വാദിച്ച് വസിപ്പാൻ

624 പാത്തലത്തിലെന്തൊക്കെയുണ്ടോ അതെല്ലാം നിസ്സാരങ്ങളായി കരുതി കൈവെടിഞ്ഞ് തപസ്വി കാട്ടിത്തന്ന വഴിയിൽ കൂടെ ഗുണ-

625 മുറുകെക്കൊള്ള ശ്രമമാരംഭിച്ചു. വലിയ കഷ്ടമാണ് വരാനിരിക്കുന്ന ദുഃഖമെന്നറിഞ്ഞ്

626 സജ്ജനങ്ങളുമായിണങ്ങിച്ചേരുന്നതിൽ പ്രിയമാർന്നും മോക്ഷസുഖത്തിൽ ആശപൂണ്ടും എല്ലാവരും നേർവഴിക്കു നടക്കാൻ തുടങ്ങിയാൽ

627 അവർക്കു സന്തോഷവും നിത്യഭാഗ്യവും, അല്ലാകിൽ യൂദാസെന്ന കൂട്ടരോടും പിശാചിൻ കൂട്ടത്തോടും

629 തീയിന്റെ ആവിയേററു ചുട്ടുപൊള്ളുന്നവരോടും കൂടെ, ഒരാശ്രയവുമില്ലാതെ നിത്യനരകത്തിൽ പെട്ടുപോകും.

629 വല്ലാത്ത വേദന പൂണ്ട് എന്നും ഖേദിക്കും-ഖേദങ്ങളകററാൻ ആവേശം ചിന്തിച്ച്-

630 ഇപ്പോൾ നല്ലകാര്യങ്ങൾ ചെയ്തുകൊണ്ട് നടന്നാൽ ദുഃഖമൊന്നുമുണ്ടാവാതെ മോക്ഷലോകത്തിൽ

631 എന്നെന്നും സുഖമാസ്വദിക്കാം- അവർക്കു നരകപീഡ ഇല്ലാതാകുകയും ചെയ്യും.

നരകപർവ്വം കഴിഞ്ഞു.

സകലജ്ഞായ നമഃ.

# ഉമ്മാപർവ്വം.

അതായത്

## ദേവമാതൃസംക്ഷേപചരിത്രം.

വർണ്ണാവലിശോഭായുതാസമസ്തേശ്വര മാതാ
വർണ്ണവതാരനാഥ ദേവസൂമറിയമെ! 1
നിന്നുടെവർണ്ണഞ്ചൊൽവാൻ ചിന്തിച്ചു തുടങ്ങുമ്പോൾ
നിന്നുടെൻവശംവാക്കു ചോരായെന്നതു നൂനം. 2
എന്നാലും തവ സ്തുതി വർണ്ണിപ്പാൻ ഭാവിച്ചു ഞാൻ
എന്നാലുമാകുംവർണ്ണം ചൊല്ലിയാല്ലോരാതാനും. 3
നാവിന്മേൽ സ്വവാക്യങ്ങൾ നീതന്നെ വരുത്തിയാൽ
നാവിന്മേൽ സ്തുതികടൽ കടപ്പാൻ വിധിയാകും. 4
ആദികാരണൻ വിശ്വമുണ്ടാക്കുമതിന്മുൻപെ
ആദികാര്യഗോചരം നീ കന്യയായിരുന്നു. 5
അധികഗുണാബ്ധി നീയാകണമെന്നുവച്ചു
അധിവരങ്ങളും നിന്നുടെയിഷ്ടമൃഥാ. 6
കാരണം നിന്നെപ്രതികാരുണ്യംകൊണ്ടു തദാ'
കാരണരുടെ ദോഷാൽ രക്ഷിച്ചു നിന്നെ ദേവൻ. 7
നിഷ്കളരവ ഛവിക്കന്തരം വരാതെയും
നിഷ്കളങ്കനൈർമ്മല്യം നിനക്കു വരുത്തിയാൻ. 8
അചലശൃംഗം യഥാ മാനുഷരായുള്ളോരിൽ
അചലഗുണാചിതനയത്തി നിന്റെ സ്ഥാനം. 9
സ്വപൂർവ്വത്തോടൊപ്പം നിന്നുടെ ഗുണനിധി
സ്വപൂർവ്വഗുണോ പരിശോഭിച്ചുവിളങ്ങുന്നു. 10
ജനനകാലെ ധർമ്മമാതാവിൽ നിറഞ്ഞിട്ടു
ജനനായകനല്ലോ! പിന്നെയും വർദ്ധിപ്പിച്ചിതു. 11
ഗണനം കൂട്ടിക്കൊൾവാൻ വിഷമമുണ്ടു ധർമ്മ
ഗണനാൽഗുണമെല്ലാം ചിന്തിച്ചാലറ്റം വരാ. 12
ജനിതകാലേതന്നെ മുഴുത്തുതവബോധം
ജനിതയായുള്ളപ്പോൾ ത്രൈലോക്യം പ്രസാദിച്ചു. 13
വയസ്സുതൃതീയയും കഴിഞ്ഞ കാലത്തിങ്കൽ
വയസ്സഃ പുത്രിപാത്രംസ്വാധീനമാകുന്നേരം. 14

ഉപരിഭാഗംപുക്ക സാമോദന്നടക്കമ്പോൽ
ഉപരിതമമാം സർവ്വേശാലയംപ്രാപിച്ചിട്ടു. 15
പരമണ്ഡലത്തിങ്കൽ ധീഗത്യാ ചെന്നാളുടൻ
പരമപരമായ ദേവനെച്ചേൎന്നനനായ്. 16
ദേവാലയത്തിൽ ഭക്ത്യാസാദരം വസിക്കുന്നാര
ദേവാലയധനാബ്ധിനിർമ്മലകന്യയുമായ്. 17
പരലോകവാസികളന്നു സംസൎഗ്ഗമായി
പരലോചനത്തിലു മാഗ്രഹംഭവിച്ചില്ല. 18
പരമതപസ്സുകരംചിന്തിച്ചുകണ്ടാലതിൽ
പരമത്ഭുതം വരാനീശ്രേഷ്ഠയെല്ലാരിലും. 19
സ്വാമിതൻഭക്തിനിത്യം മനസിപൂണ്ടുദേവം
സ്വാമിതൻഗുണംപ്രതി സ്നേഹിച്ചുവസിച്ചീടും. 20
അതിനാദ്ദേവ ദാനംവൎദ്ധിക്കും ക്ഷണംതോറും
അതിനായകധൎമ്മവൎഗ്ഗവുംബഹുവിധം. 21
ഉത്തരഗുണാശയനുത്തരസ്വനിന്ദയും
ഉത്തരസ്സ്തോട്ടുദേവകല്പനശ്രവണവും. 22
മനശ്ശുദ്ധിയുമഹങ്കാരഹീനവുംധാൎഷ്ട്യം
മനശ്ശുഭാനവൃത്തിദേവഭീതിയുംപിന്നെ. 23
സത്ഭാവസ്വനിന്ദയുംക്രോധനരാഹിത്യവും
സത്ഭാവ ആമ്നായത്തിൽ ധ്യാനവും നിൎമ്മോഹവും. 24
ശമനയങ്ങൾശാന്തി നരകരിപുക്രിയ
ശമനംവരുത്തുന്ന സൽഗുണസമൂഹവും. 25
വത്സരഥമായൊരു ലീലകൂടാതെകണ്ടു
വത്സരം പതിന്നാലുതികഞ്ഞശേഷം സ്വൎഗ്ഗ്. 26
ഭൎത്താവു വിധിച്ചപോൽ വിസ്മയപ്രത്യക്ഷമായ്
ഭൎത്താവു നിനക്കപ്പോൾ ഭവിച്ചു പുണ്യശ്രേഷ്ഠൻ. 27
കളത്തുവടിയിയാൾക്കെല്ലാൎക്കു മാധുൎയ്യത്താൽ
കളത്തുചെവിപൂൎവ്വമത്ഭുതംകേട്ടനേരം. 28
അബ്ദങ്ങളീവണ്ണമെ കഴിഞ്ഞൊരനന്തരം
അബ്ദങ്ങൾ ഗുണപൂൎണ്ണം ഭൂമിയിൽ വൎഷിപ്പാനായ്. 29
സുമനശ്രേയസ്സുകൾ നിറഞ്ഞതവസ്ഥലെ
സുമനസ്സുകളിൽ വച്ചാദ്ദൂതനൊരു ദൂതൻ. 30
സകലലോകേശ്വരകല്പന നിമിത്തമായ്
സകളമാകംവണ്ണന്നിന്നോടു വചിച്ചേവം 31
സ്വതത്തിന്നോടു് ദേവസമ്പത്തു നിറഞ്ഞോരളെ
സ്വതന്നിഖിലേശ്വരസഹായന്നിനക്കുണ്ടു 32

ഗിരിഗോവതിൽ യഥാകന്യകകളിൽ വരാ
ഗിരിഗോചരമറിയാഞ്ഞിട്ടു ശങ്കിച്ചേറ്റം 33
മാനസപരിഭ്രമം കണ്ടുടൻ ചൊന്നാനപ്പോൾ
മാനസം യുക്തമ്മതൻ ശങ്കിക്കവേണ്ട നാഥേ! 34
തെളിഞ്ഞു ദേവമനസ്സഖിലേശ്വരനു നീ
തെളിഞ്ഞു ഗർഭംപൂണ്ടു പുത്രനെ പ്രസവിക്കും 35
ഈശോ നാമധേയമായ് സുതനെ വിളിക്കണം.
ഈശോ നാഥൻ രാജ്യവാണീടും സദാകാലം 36
ജനകസിംഹാസനമിയാൾക്കു ദേവനൽകും
ജനകാന്തങ്ങൾക്കിയാളധിപൻ വസിച്ചിടും 37
ഇവനിപ്രകാരങ്ങൾ ചൊന്നു കേൾപ്പിച്ചശേഷം
ഇവനിരൂപിച്ചോരു കന്യകയരുൾചെയ്തു 38
നരകസംസർഗ്ഗമറിയാത്തവളാകുന്നു ഞാൻ
നരസം മോഹപ്പൃത്യാ കന്യത്വഹീനം വേണ്ട 39
സമയമതിനു ഞാൻ കഴിച്ച ബാല്യത്തിങ്കൽ
സമയമുള്ള ഭാവമൊട്ടുമെയരുതല്ലോ 40
തനുജന്മത്തിൽ ദേവൻ ജനിപ്പാൻ കല്പിക്കുന്നോൾ
തനുജന്മമാതിന്നുയെങ്ങനെ പാലിക്കുന്നു 41
സത്വരമിതുകേട്ടു നിയോജ്യനണഞ്ഞിച്ചു
സത്വരഹിതകാര്യമിതല്ല പുണ്യകന്യേ! 42
സമസ്തചാരിത്രനാശകാര്യമസാദ്ധ്യമല്ല
സമസ്തകന്യാവ്രതജനനമിതുമല്ല 43
ഗർഭമായതിൽ റൂഹാദക്കുദശായുടെ വശാ
ഗർഭമാണ്ടേവൻ പുത്രൻ ജനിക്കും സംഗംവിനാ 44
നിവ്വശന്ദേവനില്ലവശയെന്നു പേരുള്ള
നിവ്വശായേലീശ്ബാ ഗർഭണീഷണ്മാസമായ് 45
രുചിരവാക്കുകേട്ടു കന്യക ചൊന്നാളപ്പോൾ
രുചിരഹിതയോഗ്യമില്ലെന്നു ഞാൻ കേട്ടിപ്പോൾ 46
ചൊല്ലിയ കമലാരിൽ സർവ്വേശചേടികേട്ടു
ചൊല്ലിയപോലെ നിന്റെ വചനം തികയട്ടെ 47
അന്നേരം പുണ്യവാന്മാർ സന്തോഷംപൂണ്ടുദേവൻ
അന്നേരപ്പുകൾകേട്ടു കാരുണ്യം ധരിച്ചേറ്റം 48
ജഗൽത്രാസത്തിന്നന്തം സകലദോഷനാശം
ജഗൽത്രാണവുംകേട്ടു വചസാഭവിപ്പാറായ് 49
തലനവാദം പുണ്യകന്യക കൊടുത്തപ്പോൾ
തലനശ്രുഭമാന റൂഹായുടെ പ്രവൃത്തിയാൽ 50

അതിനിർമ്മലാസൃജാനിർമ്മിത ശരീരമായ്
അതിനിനവദാഭാമാതാവിനരെവും 51
ഭവനം സർവ്വപാലദേവസിംഹാസനവും
ഭവനാപൂർവ്വമിതു വിസ്മയമെന്നെവേണ്ടു 52
നാഥാദ്യാഹാവാ സൽപുത്രവണനിമിത്തമായ്
നാഥാദ്യാവാപൃഥിവ്യോരനിഷ്ടം ഭവിപ്പിച്ചു 53
സന്നാഥഖിലേശ്വരകല്പന സമ്മതത്താൽ
സന്ദായ്യപജയത്തിൻ കാരണമെന്നവനു 54
സർവ്വത്രവന്നനാശമൊഴിപ്പാൻ നരജന
സർവ്വത്രജനനത്താൽ സമയമിതിഭ്രതം 55
സ്വജനദോഷത്രാണതല്പരയായുള്ളവൾ
സ്വജനാഗ്രേസര പ്രേഷ്യനാം യോഹന്നാനെ 56
അധീനപ്രസാദത്തിൽ സ്ഥാപിപ്പാൻ നരകത്തിൻ
അധീനദാസ്യം പുനരുടനെയൊഴിപ്പാനും 57
കാന്താരമെഴുന്നെള്ളിയേലീശ്ബായെ കാണ്മാൻ
കാന്താരപർവ്വതവും കടന്നു സക്കറിയാ 58
ധാമപ്രവേശനം ചെയ്തുത്തമ പ്രശ്നങ്ങളും
ധാമപ്രകാശം ദൃഷ്ട്വാ തെളിഞ്ഞുവെല്ലാവരും 59
കുശലവാക്ശ്രുതാപുണ്യയാമേലീശ്ബാ
കുശലവത്മാനം ധരിച്ചു റൂഹായാലെ 60
സന്നാദമോടു തദാ ചൊല്ലിയാളേലീശ്ബാ
സന്നാദഘോഷതോദസമയം ഭവിച്ചപ്പോൾ 61
നാർയ്യാർയ്യാ! നീ നിൻപുത്രൻ ബഹ്വാശീർവ്വതൻതന്നെ
നാർയ്യാർയ്യാ! ഭയാതഥാ ദോഷാന്ധതങ്ങൾ നീങ്ങും 62
എന്നെക്കാണ്മതിന്നിപ്പോൾ വന്നതു ചിത്രമഹോ
എന്നെക്കാൾ ഭാഗ്യം വരുമെന്നു ചിന്തിച്ചു ഞാനോ 63
സകലചന്ദ്രനേക്കാൾ ശോഭിതപുണ്യനാഥാ!
സകലനാഥ മാതാവെന്നുടെ ഗൃഹംപുക്ക 64
സ്വരമുൾപ്പുക്കനേരം പരമാനന്ദമോടു
സ്വരമുദപ്രജയെന്നുള്ളിൽ ചാടിക്കൊണ്ടു 65
കുമാരവയോയുക്തനിർമ്മലസ്ത്രീണാം വരാ
കുമാര ബാലാ തദാ കന്യകാചൊന്നാളപ്പോൾ 66
സത്യമംഗലദേവം ഞാൻ സ്തുതിക്കുന്നു മമ
സത്യമഖിലേശനാലത്യന്തോത്സവംപൂണ്ടു 67
തന്നുടെ ദാസിയുടെ സ്ഥാനമ്പാർത്തനുഗ്രഹം
തന്നുടെയവനതു കൊണ്ടിതു സർവ്വജനം 68

സുഭാഗ്യയുക്തതാനെന്നെപ്പോഴും പറഞ്ഞീടും
സുഭാഗ്യശസ്സമമ മുഷ്കരൻ തന്നമൂലം 69
തന്തിരുനാമം ബഹുസ്തുതിഭാജനം നൂനം
തന്തിരുവുള്ളം തന്നെപ്പേടിയുള്ളവർകളെ 70
പ്രതിജ്ഞാതമ്പോൽ നിത്യമവരെ സഹായിപ്പാൻ
പ്രതിജ്ഞചെയ്തു വ്യാജരഹിതസത്യവാദി 71
ചിത്തസമുന്നതിയെ ധരിച്ചോർകളെ സ്വയ
ചിത്തസന്ദേഹഞ്ചിതറിച്ചു സ്വകരബലം 72
അത്യർത്ഥം ബലവാന്മാരെത്താഴ്ത്തിതാൻ നിസ്വന്മാർക്ക
അത്യർത്ഥം നല്കി ബഹുശോഭിതമഹത്വവും 73
ദാഹമുള്ളവർകൾക്ക സമ്പൂർണ്ണം വരുത്തിതാൻ
ദാഹമുള്ള സങ്കടമൊഴിപ്പാനുപായവും 74
സമ്പന്നന്മാർക്ക ധനന്നീക്കിഭണ്ഡാരകത്തനിൽ
സമ്പന്നാഗങ്ങളോടു വസിപ്പാൻ നിയോഗിച്ചു. 75
ജ്ഞുഗ്രപ്സമ്പൂർണ്ടിസ്രായേൽ ദാസനെ തൃക്കൺപാർത്തു
ജ്ഞുഗ്രപ്സമ്പോക്കി സ്വയകാരുണ്യസ്മരണത്താൽ 76
പൂർവ്വമഹാബ്രാഹകുലത്തിൻ ഗുണത്തിന്നായ്
പൂർവ്വന്മാരോടു ദേവനരുളിച്ചെയ്തപോലെ 77
തദനുസക്കറിയാഗൃഹത്തിൽ മൂന്നുമാസം
തദനുരസത്തോടു കന്യക വാസഞ്ചെയ്തു 78
സലിലവാഹനത്താൽ വൃഷ്ടിയുമ്പുദാനംകൊണ്ടു
സലിലതുഷ്ടം പൂണ്ടപാടങ്ങൾ തണുക്കുമ്പോൽ 79
സുതനായക മാതാവിന്നുടെ സാന്നിദ്ധ്യത്താൽ
സുതനാം യോഹന്നാനന്തന്നുടെ ജനനിക്കും 80
ബഹുലാനന്ദ പൂർണ്ണമുണ്ടായി മുഖ്യഗുണ
ബഹുലാഭവും ദേവദാനവും ബഹുവിധം 81
തദാത്മാനെകന്യഗർഭവും പ്രകാശിച്ചു
തദാത്മാവസ്ഥയുമറിയാഞ്ഞതിമ്മൂലം 82
ഭർത്താവു ഖേദിച്ചേറം നല്ലൊരുരാജ്യത്തിന്റെ
ഭർത്താവു നഷ്ടമതു കണ്ടിട്ടുദുഃഖിക്കുമ്പോൾ 83
പതിയായാലുടൻ ഭാര്യയെ ത്യജിപ്പാനും
പരിതാനകംക്കാമ്പിലുറച്ചു രഹസ്യത്തിൽ 84
ഭാവവികാരംകൊണ്ടു ഹേതുവും പുണ്യകന്യ
ഭാവവിസ്മയമ്പറഞ്ഞറിയിച്ചില്ലതാനും 85
അഗസ്സമുദ്രമദ്ധ്യെ നിശ്ചലം നില്ക്കും യഥാ
അഗസ്സമീരയുധിയന്നൂനം വളരുമ്പോൾ 86

അഘോലാനവൃത്തി സ്വയം നിരൂപ്യസ്ത്രീണാം നാഥ
അഘോലാനദൈവാദിപ്രേമാനസമുറപ്പിച്ചു 87
ചിന്താപായത്തിൽ ദൈവം ശരണം പ്രാപിച്ചോക്ക
ചിന്താപാശാസമുടൻ ഭവിക്കുമെന്നു സിദ്ധം 88
സ്വപതകോനകന്യാചരിത്ര സാക്ഷികളെപ്പോലാം
സ്വപതാപതിയോടു ദിവ്യനാം ദൂതൻ ചൊന്നാൻ 89
അന്തനകങ്ങളുള്ള ദുഃഖങ്ങൾ ത്യജിച്ചാലും
അന്തനന്തവഭാര്യ വിനയമറിഞ്ഞാലും 90
മാനസക്ലേശം വേണ്ട നിജജായയോടെ ബാഹ്യ
മാനസംശയമില്ല റൂഹായാൽ ഗർഭിത 91
പ്രസവഫലമീശോ പേർകൊണ്ടു വിളിക്കണം
പ്രസവത്തിനാൽ വന്നദോഷങ്ങളിയാലം പോക്കും 92
സ്വാപത്തിൽനിന്നു പതിയുന്നന്ന് മനസ്സിന്റെ
സ്വാപത്തിൽനിന്നു രക്ഷപെട്ടുതെളിഞ്ഞു നന്നായ് 93
സ്വഭാര്യയോടു പിഴയിരന്നു നമസ്കൃത്യാ
സ്വഭാര്യനാരിമണിപതിയെത്തോഷിപ്പിച്ചാം 94
നവമാസങ്ങൾ ഗതാഭ്രമ്യാകാശങ്ങളിലും
നവമംഗല്യം ഭവിച്ചുദിപ്പാറായകാലം 95
ഭൂലോകർ പടക്കോപ്പുകൂടാതെ വസിക്കുന്നാം
ഭൂലോകനൃപോത്തമ കല്പനനിമിത്തമായ് 96
സന്നഗരമാം ബെത്ത്ലെഹെ പോയി ജയാശത്രു
സന്നഗരനാം സ്വകഭർത്താവിനോടുകൂടെ 97
നിജജന്മഭൂതലെയിരിപ്പാൻ സ്ഥലനോക്കി
നിജജന്മയാം സർവ്വനാഥന്റെ അമ്മയപ്പോഴാം 98
സദനനഗരത്തിലെങ്ങുമെ യൊഴിഞ്ഞില്ല
സദനവിഷയവുമവിടെ ഭവിച്ചുള്ള 99
അധിഷ്ഠാനമുള്ളവർക്കധിപനുടെ പ്രസൂ
അധിഷ്ഠാനത്തിലിടങ്കാണാഞ്ഞു ഗോഷ്ഠാനത്തിൽ 100
അയനസമീപത്തിൽപുക്കുടനെത്രചിത്രം
അയനമൊന്നും മൂന്നു മാസവും കഴിഞ്ഞിട്ടു 101
വല്ലഭൻ സർവ്വഭൌമൻ ഔകസ്തോസെന്നനൃപൻ
വല്ലഭമോടു റോമാനഗരെ വാഴുന്നനാം 102
ചതുസ്സമുദ്രയുക്തധരണി ഭവിച്ചിട്ടു
ചതുസ്സഹസ്രംനവ ശതമൻപതും കാലം 103
ആയിരം രണ്ടുജലപ്രളയം ഭൂതാവഷ്ടം
ആയിരണ്ടു ശതവുംതൊണ്ണൂററമൂന്നും റോമാ 104

നഗരം ഭവിച്ചിട്ടു മെഴുനൂറ്റരുപതും
നഗരഞ്ഞിതപൃഷ്ഠഫലങ്ങളുണ്ടായാറെ 105
ഇരുപത്തഞ്ചൊന്നിനെ ധനുവാം മാസത്തിങ്കൽ
ഇരുപാരിന്മൂലകാരണൻ സമസ്താദി 106
സൃഷ്ടാവാംപ്പുങ്കിനെ കടക്കമെന്നപോലെ
സൃഷ്ടാവാദ്യൻ മാതൃഉദരാൽ നിർവ്വേശിച്ചു 107
തമിസ്രാമദ്ധ്യമാർഗ്ഗം ഗമിച്ചിരുന്നനേരം
തമിസ്രാന്തദൻ ബാലൻ സ്വാഭയെ ശോഭിപ്പിച്ചു 108
ഒലിവുമല്ലാതം ഭുവിംഫലദമേകാദ്രിനൽകി
ഒലിവു ചൈത്താന്മാരും ഒൽഫോയിൻ വാക്കുമുട്ടി 109
താരകം മൂന്നും പ്രകാശിച്ചൊരുനേരന്തന്നെ
താരകക്കൂടയവൻ പിറന്നെന്നതിൻ മൂലം 110
വീണാദിഗാനമശരീരികൾ കേൾപ്പിച്ചുടൻ
വീണാദിഹീനനായ പുത്രനെ വന്ദിച്ചമ്മാ 111
സൃത്രാംശനാങ്ങൾക്ക മനോഗോചരനായ
സൃത്രാംബാലനമ്മെപ്പുഞ്ചിരിയിട്ടുനോക്കി 112
നയനമിളകാതെ ബഹുലമനോഭക്ത്യാ
നയനായകൻ മുമ്പിൽ കമ്പിട്ടു കന്യകാംബാ 113
തനുവാഹുക്കൾ നീട്ടിവത്സകൻ മാതാവിന്റെ
തനുവാശ്ലേഷണഞ്ചെയ്തു പ്രിയത്തെ വർദ്ധിപ്പിച്ചു 114
അതീവണ്ണമെണ്ണുവ്യാ സൂക്ഷിച്ചുനോക്കംവിധൌ
അതിവമഴനാഹാരമെന്നത്രെ പറയേണ്ടു 115
ഇടയരോടീവാർത്ത ദിവ്യന്മാരറിയിച്ചു
ഇടയൊന്നിടാതകണ്ടവരും പുറപ്പെട്ടു 116
സ്വജപത്രുപവാക്കമെനസോദരത്തോടും
സ്വജനപനായ നരജാതനോടുണർത്തിച്ചു. 117
കാരുണം ഭാവം കാട്ടി വത്സകഞ്ചാരുരൂപ-
കാരുണ്യഭയാഃപരം സ്വമുഖംശോഭിപ്പിച്ചു 118
വേദന്യായം പോലെട്ടാന്ദിവസെ ലോകം പ്രതി-
വേദനയെന്നാകിലും കഴിഞ്ഞു വരഗീസും 119
ഉപരിഷ്ടമാം ലോകരക്ഷകനായമൂലം
ഉപരികല്പനപോലീശോനാമവുംവച്ചാർ 120
തദാകണ്ടൊരുതാരം മൂന്നുഗ്രരാജാക്കന്മാർ
തദാകാരത്തെനോക്കി ജ്യോതിഷശാസ്ത്രജ്ഞന്മാർ 121
സുതാരശോഭാം ദൃഷ്ട്വാവിസ്മിത ചിത്തത്തോടും
സുതാരത്യ നരാജ്യശ്രേഷ്ഠതാം ജ്ഞാതാത്യസ്യ 122

മാൎഗ്ഗണാരംഭത്തിന്നായുപഗ്രഹങ്ങളും കൂട്ടി
മാൎഗ്ഗനാനാ വൈഷമ്യംലംഘിച്ചുവേഗത്തോടും 123
ക്ഷിതിയുടയവനെ കാട്ടുവാൻ ചെറിയൊരു
ക്ഷിതിയുടെമേൽ താരമുറച്ചു രാജാക്കളും 124
അന്തരാലയത്തിങ്കൽ വന്ദിച്ചു മിശിഹായെ
അന്തരം മോദത്തോടു തിരുക്കാഴ്ചയുംവച്ചു. 125
സ്വൎണ്ണയാവനസന്നകദ്രുംകളിവമൂന്നും-
സ്വൎന്നായകനന്തരനഖിലേശനുമിതി 126
വസതിനാല്പതുടൻ കഴിഞ്ഞശേഷം, ദേവ
വസതിപുക്കകന്യ സ്വപുത്രനോടുകൂടെ 127
അൎഹനായായിട്ടപ്പോൾ ദൈവേഷ്ടം വരുത്തുവാൻ
അൎഹനന്ദനനേയും മാതാവു കാഴ്ചവെച്ചാൾ 128
അനവരതന്നിന്നാൽ ജനിതപുത്രനെന്നിൽ
അനവനാവനിയെ രക്ഷിപ്പാൻ നരനായി 129
അനുകമ്പയോടിനിക്കയോളെത്തന്നപോലെ
അനുകരിപ്പാനിപ്പോളയാളെത്തരുന്നു ഞാൻ 130
നന്ദനനൊക്കാൾ ശ്രേയസ്സില്ലല്ലോ പുത്രനാലൊ
നന്ദനം വരണമെ സൎവ്വേശ!യെന്നും ചൊന്നാൾ 131
കരളവത്തോടിതിവന്ദിച്ചുമുഖ്യപ്രസൂ
കരളവന്ദനം രണ്ടു കൊടുത്തു വിധിപോലെ 132
സദാഗസ്ത്യാഗംചെയ്തു ശെമഓൻ റൂഹായാലെ
സദാഗമനംപാൎത്തു ബാലനെക്കണ്ടനേരം 133
അവനത്യന്തമുത്സാഹംപൂണ്ടുടനരചെയ്തു
അവനനാഥനെ ഞാൻ കണ്ടപ്പോൾ പൂൎണ്ണം വന്നു 134
കളങ്കം ബാലനിവനായീടും ദുഷ്ടരുടെ
കളങ്കവിഷയവുമെന്നമ്മയോടു ചൊന്നാൻ 135
ഇവനാൽ ദുഃഖാസിനീകൊള്ളുവാൻ യോഗംവരും
ഇവനാനാവാത്മകൾ ദീൎഘദൃക്കറിയിച്ചാൻ 136
ഉദിതമൊക്കയുമമ്മാ മനസ്സിൽ സംഗ്രഹിച്ചാൾ
ഉദിതചിത്തംദേവവിധിയിലുറപ്പിച്ചാൾ 137
ഭൂതാവസ്ഥകൾ കേട്ടു ഹെറോദേശന്നൃപൻ
ഭൂതാവമാനത്തോടു ബാലനെക്കൊൽവാനോക്കി 138
ഇതരധൎമ്മഭാവം കന്യയോടഖിലേശൻ
ഇതരാജാഭാനെയും സൂക്ഷിപ്പാനറിയിച്ചു. 139
സതാരമുമ്മാകന്യാ യൗസേപ്പും ബാലനുടെ
സതാരക്ഷാൎത്ഥം പരദേശത്തിൽ വാങ്ങിപ്പാൎത്താർ 140

തത്രസാമ്മേത്തുകൊണ്ടു മൂവാണ്ടു വാസഞ്ചെയ്തു
തത്രസംതീൎന്ന ദുഷ്ടൻ ഹേരോദേശ്മരിച്ചപ്പോൾ 141
അന്തരംവരാതെയും സൎവ്വേശകല്പനയാൽ
അന്തരാക്ഷ്മേനാ നസ്രസിലവർ വാണു 142
വളരുമുണ്ണിയുടെ പ്രഭയുമാശ്ചൎയ്യവും
വളരുമുണ്ണിയുടെ സൽഗുണം കാണുന്നോക്കും 143
ജനകിഭക്തിയോടും സന്തോഷത്തോടുംപുണ്യ
ജനകിദീടമായ പുത്രനെ ശുശ്രൂഷിക്കും 144
തരണിശോഭയാലെ നയനമൃഗാധമ്മ
തരണിമലപ്രിയാശോഭിച്ചു കന്യാ പുത്ര 145
സന്നിധ്യാലോകംകൊണ്ടു സൎവ്വഗുണങ്ങളുടെ
സന്നിധ്യാപൂൎണ്ണംവന്നു സ്വാത്മാവിൽ സന്തോഷവും 146
ഹായനം പന്തിരണ്ടുതികഞ്ഞു കാലെദോഷ
ഹായനം യഥാ ദഹിച്ചീടുന്ന മിശിഹാ താൻ 147
സ്വജനകന്റെ തിരുമുൻപിലാരാധിപ്പാനായ്
സ്വജനത്തോടും ജനകിയോടുംകൂടെപ്പോയാൻ 148
സകലേശന്റെ മുൻപിലുമ്പിട്ടുപോയശേഷം
സകലേന്ദുവേക്കാളും ശോഭിത പുണ്യകന്യ 149
സ്വാത്മജാന്വേഷണഞ്ചെയ്തു കണ്ടതുമില്ലത്രെ
സ്വാത്മജാഭീലംകൊണ്ടു മാതാവു പീഡിച്ചേറ്റം 150
ജീവാംശങ്ങളിൽ നിന്നകലും ദുഃഖംപോലെ
ജീവനാസ്വാമിതന്നെക്കാണാഞ്ഞു ദുഃഖിച്ചന്നാ 151
വാസരത്രയം കഴിഞ്ഞാന്തരെ ദേവാലയാ
വാസരതാദീപ്സിത പുത്രനെയമ്മകണ്ടു 152
സ്വതാപാന്തവും വന്നു താപത്തിൽ വൃഷ്ട്യാ യഥാ
സ്വതാപരാഭാ നിധി തുഷ്ടിയെയുദിപ്പിച്ചു 153
അരുണശോഭയാലെ ദിവസം ഭവിക്കുമ്പോൾ
അരുണശോഭകരനമ്മയെത്തെളിയിച്ചു 154
തദനു പതിനെട്ടുവത്സരം സുതനുമായ്
തദനുരസത്തോടു കന്യകാവസിച്ചനാൾ 155
സുതനമ്മയുടെ ചൊല്ലുപോൽ പ്രവൃത്തിക്കും
സുതനുകാലമതു തോന്നിയെന്നതേവേണ്ടു 156
സാരസമോടും മനാമില്ലാത്ത പ്രിയത്തോടും
സാരസമുഖീകന്യ പുത്രനെ സേവിച്ചീടും 157
പരമഗുണ ദേവശാസ്ത്ര രഹസ്യങ്ങളും
പരമണ്ഡലസുഖ രസവും ദേവലോക 158

അതുല മംഗല്യവും ശ്രേയസ്സാം സമൂഹവും
അതു ലഭിപ്പാൻ പുത്രനമ്മയ്ക്കു യോഗംകൂട്ടും 159
അന്നാളുകളിൽവച്ചു മുഖ്യനാം യൌസേപ്പുതാൻ
അന്നാളുകളിൽ മോക്ഷയാത്രയ്ക്കുദ്യുക്തനായി 160
മോക്ഷകാരണൻ മുമ്പിൽ കന്യാന്തികത്തിൽ ദേഹ
മോക്ഷകാലമീവണ്ണം വന്നതു നിമിത്തമാം 161
ഭർത്താവിൻ മരണത്താൽ കന്യകാപതിവ്രതാ
ഭർത്താവിൽ ശ്വസിച്ചുടൻ ദൈവകല്പിതമോർത്തു
സുതാന്തയെന്നാകിലും പുത്രനെ നോക്കുമ്പോൾ
സുതാന്താഭ്ഗാദ്രശ്മിനിഗ്ഗതദുഃഖം പോക്കും 163
മധുരവാക്കുകേൾക്കകൊരണമതിനുടെ
മധുരസത്താൽ പൈയ്യുദാഹാര്യമൊഴിഞ്ഞീടും 164
സമയമിതികഴിഞ്ഞനന്തരെ രക്ഷിതാവും
സമയമോടു പിതൃകല്പനയ്ക്കൊത്തപോലെ 165
ലോകരക്ഷാർത്ഥം പുറപ്പെട്ടു താൻ തന്റെ കൃപാ
ലോകരശ്മിയാൽ സത്യവേദത്തെ പ്രകാശിപ്പാൻ 166
പുരസ്ഥാൽ മാമ്മോദീസാ കൈക്കൊണ്ടു ബെത്തനിയ
പുരസ്തടിനീ തന്നിൽ മാർ യോഹന്നാന്റെ കയ്യാൽ 167
ജയകീപുത്രൻ കയ്യാൽ മാമ്മോദീസായുമുങ്ങി
ജനകിൽബലിഷ്ഠംപോവാൻ പുത്രനുംക്രമിക്കുമ്പോൾ 168
മധുപൻ പുഷ്പമനുസരിക്കുമ്പോൾ പുത്രനാക
മധുപാനാഗ്രഹത്താലനുഗമിക്കുമമ്മാ 169
സൂര്യദർശകപുഷ്പം സൂര്യനെ നോക്കുംപോലെ
സൂര്യഭ്രേശമുഖം കണ്ടു സന്തോഷിച്ചീടും 170
ഉത്തരമായസ്കാന്തകല്ലിനു വർത്തിക്കുമ്പോൾ
ഉത്തരസുതമനസ്സനുവർത്തിക്കുമമ്മ 171
കത്ഥനനാമമായ ഗ്ലീലയാം നഗരിയിൽ
കത്ഥനമോദത്തോടു പെൺകെട്ടു കഴിയുമ്പോൾ 172
കല്യാണാലയനായ മിശിഹാമാത്രാ സഹ
കല്യാണത്തിന്നുകൂടി വിവാഹപുണ്യം ചെയ്‌വാൻ 173
മധുരസജമധുവൊട്ടങ്ങിയവിടത്തിൽ
മധുരചിത്തകന്യാ കണ്ടിതു പുത്രനോടു 174
കല്പിച്ചു പുത്രൻ വാരി വിശിഷ്ടമധുവാക്കി
കല്പിച്ചു വിളമ്പിച്ചു ആശ്ചര്യപാനരസം 175
പുളുമഗ്രഹപതികണ്ടനുഗ്രഹംകൊണ്ടു
പുഷ്പമഴയാൽ ഭൂമിയെന്നപോൽ തെളിഞ്ഞഹൊ 176

ഭർത്താവുമളവോരം ഭുവനത്രയത്തിന്നു
ഭർത്താവു മിശിഹായെ പ്രസവിപ്പാനാച്ചിത 177
ആദ്യന്തഹീനദേവൻ സ്വാവിസ്മയങ്ങളുടെ
ആദ്യന്തമായുടെ വിചാരസ്ഥായിത്തു കാട്ടീ 178
അവനിജന്മാനത്തിന്നു രക്ഷിതാവരുളം ചെയ്യും
അവനിർമ്മല കന്യാ ഗർഭധിയിൽ സംഗ്രഹിക്കും 179
സന്താപംകൊണ്ടുഭൂമി സലിലം കുടിക്കുമ്പോൾ
സന്താപാരവാഗ്മധു ജനകി പാനംചെയ്യും 180
ദക്ഷിണായനംമൂന്നു മാർത്താണ്ഡൻ നടന്നാറെ
ദക്ഷിണാംശത്തിൽ ദീനമർത്ത്യരെ സഹായിപ്പാനായ് 181
ജനകല്യാണം വരുത്തുവാനാം സദുഃഖത്താൽ
ജനകൻ കല്പിച്ചപോൾ യാത്രയാകുന്നു സുതൻ. 182
അനുരഹസിവസിയിക്കണമെന്നാമുലം
അനുരഗ്ഗണമുള്ള കന്യകാസമ്മതത്തെ 183
മതിയിൽ വരുത്താതെ പോയ്ക്കൊണ്ടാൽ സ്നേഹത്തിന്നു
മതിയല്ലെന്നുവച്ചു കന്യകെക്കണ്ടു ചൊന്നാൻ 184
ഭൂതവാദ്യങ്ങളെക്കാൾ സ്നിഗ്ദ്ധമാതാവെ! കേൾന
ഭൂതവർഗ്ഗങ്ങളെല്ലാം കണ്ടു വിഷാദിച്ചീടും 185
ഭൂതവർണ്ണങ്ങൾ നാലുമറെക്കും വർത്തമാനം
ഭൂതവചനങ്ങളാലരുൾ ചെയ്തിതുതാതൻ. 186
അരുളിതിപ്പോൾ തികെച്ചീടുവാൻ സമയമായ്
അരുളിച്ചെയ്തതെല്ലാമറിഞ്ഞു വല്ലൊനീയും 187
മാനസഖേദം വേണ്ട പിതൃകല്പിതമല്ലൊ
മാനസംവർത്തത്തോടു മരണമിനിക്കുണ്ടു 188
പ്രസൂതിജനങ്ങളെല്ലാം മാനുഷജന്മത്തിന്റെ
പ്രസൂതിന്നതിൻ ഫലമൊക്കെയുമിതി പോകം 189
വിഷമമിനിക്കേറെയാകിലും ദോഷത്തിന്റെ
വിഷമതിനെത്തീപ്പാനുപായമൊന്നേയുള്ളൂ. 190
എന്നുടലിന്റെ ദുഃഖസങ്കടം നിനക്കാകും
എന്നുടൻ ചിന്തിക്കുമ്പോൾ മമാധി വർദ്ധിക്കുന്നു 191
ക്ഷമാതൻ നാശം പോവാനിനക്കുമാശയുണ്ടു
ക്ഷമാതിനു വില്ലൊരുത്തനിന്നെ വരുത്തുവാൻ 192
എന്നെ സുസ്നിഗ്ദ്ധമ്മ മാതാവെ! യയച്ചാലും
എന്നെ സ്വധർമ്മകാര്യെ നിനക്കുമംശമാവു 193
മഹസാ മൂന്നാന്നാളിലുയിർത്തു നിന്നെക്കണ്ടു
മഹസംപൂർണ്ണംവരുത്തീടുവാൻ നാരിമണെ! 194

പ്രസൂനം മഹോഷ്ണത്താൽ തളരുമെന്നപോലെ
പ്രസൂനന്ദനനുടെ വാക്കിനാൽ വാടിക്കൊണ്ടു 195
ഉത്തരം പറയാതെ നിന്നവളല്പനേരം
ഉത്തരപ്രമാണമെന്നോർത്തുടനുരചെയ്താൾ 196
ഉള്ളതിൽ സുഖനാശമിതിനാലെന്നാകിലും
ഉള്ളതിൽ ദുഃഖാവഹമിതെന്നുവരികിലും 197
മമാത്മജന്റെ പുണ്യദേഹ ദുഃഖങ്ങളെല്ലാം
മമാത്മാവിനെയതിക്രമിക്കുമെന്നാകിലും 198
സ്വാമിതൻകാരുണ്യത്തെക്കാട്ടുവാൻ കല്പിക്കുന്നു
സ്വാമിതൻ തിരുമനസ്സാകട്ടെ മനസ്സതു 199
ഇവ തികച്ചിട്ടുടൻ ദുർദ്ദിനാവഹമേഘ
ഇവ തിരുമുഖത്തിലക്ഷികൾ വർഷിച്ചേറ്റം 200
പുഷ്കരമുഖിയുടെയാത്മാവു കണ്ണിൽനിന്ന
പുഷ്കര ധാരകളിലൊഴുകുമെന്നുതോന്നും 201
സ്വജാത രക്ഷാർത്ഥമായാത്മജൻ പോയനേരം
സ്വജാതനോടുകൂടെ വേർപെട്ടു സുഖമെല്ലാം 202
വാസരദ്വയേ പുത്രദുഃഖങ്ങൾ ദിവ്യദൂതൻ
വാസരഹസി പുണ്യകന്യയോടറിയിച്ചു 203
തനുജനുടെ പീഡനിന്ദയുമാക്ഷേപവും
തനുജനുള്ള ദുഃഖമൊക്കെയും മാതാവിനന്റ 204
തനുവില്ലുണ്ടപോലെ കൂച്ചൂരത്തെ ക്ഷമിപ്പിച്ചു
തനുവല്ലാത്ത ഖേദമിതെന്നെ പറയേണ്ടു 205
അതലം പ്രശംസിപ്പാൻ വചനവശംപോരാ
അതലദുഃഖാംബുധൌ വീണെന്നെ ചൊല്ലിക്കൂട്ട 206
വിധാനം തനയനു ദുഷ്കരടപ്പിക്കുന്ന
വിധാനന്ദനനുടെ ക്ഷമയും കേട്ടനേരം 207
പുറപ്പെട്ടുടനമ്മായക്കാലം സുതനുടെ
പുറപ്പാടയ്യോ! ബഹുഖേദാശോകമയ്യോ 208
ചോരനെന്നതുപോലെ മരിപ്പാൻ യാത്രയായി
ചോര നൽതിരുമേനി സർവ്വാംഗമൊഴികുന്നു 209
ക്ഷതജനദിയഥാ ഭൂമിയിലൊഴുകുന്നു
ക്ഷതജഘലനുമില്ല ഖേദാശോകമയ്യോ! 210
പ്രാണരഹിതയാകും ദുഃഖമഹത്വം കണ്ടാൽ
പ്രാണരഞ്ജിതകന്യാ സകലചര ശക്ത്യാ 211
നിന്നുതന്നാത്മജനെക്കണ്ടു ദുഃഖിച്ചുകണ്ണിൽ
നിന്നു തണ്ണീറ്റിൽ കടൽവാർത്തിതി ചൊന്നാരംവന്നു 212

കൊല്ലുവിനെന്നെയെന്നാൽ ഞാൻ മരിച്ചീടാം വിട്ടു
കൊള്ളുവിൻ ഉന്നാപ്പിയാന്നിമ്മലതനയനെ 213
എന്നാൽ ഞാൻ മരിക്കിലുന്തികഞ്ഞുകൂടാവിധി
എന്നാൽഞാൻലോകകാര്യം സാധിപ്പാൻപോരായല്ലൊ 214
അരികരക്കൊരു ദയയില്ലയൊയിയാളുടെ
അരികത്തൊരു ദുഷ്ടകമ്മമില്ലല്ലൊദേവ 215
സുതമമേശ സുതയെത്രനീ വലയുന്നു
സുതമനുഷ്യരിങ്കൽ സൃഷ്ടിയെങ്ങനെമറഞ്ഞുനീ 216
ആത്മജ! മമാത്മജ!! കാരണമിനെന്തു്?
ആത്മജമായ പ്രിയന്നിനക്കു് നാശമായൊ 217
ചെറിയവനെരിപുരുഷന്മാരാൽ നിന്നെരക്ഷി
ച്ചെറിയ ദുഷ്കർമ്മത്താലല്ലൊ കൊല്ലിപ്പാൻ വിധിയിതൊ 218
ഇതിനു സമദുഃഖംകണ്ടവർ ലോകേയുണ്ടൊ
ഇതിനു മുമ്പിൽ മമ പുത്രനിൽ പ്രത്യക്ഷമൊ 219
അരികരരികളെ നിങ്ങളാ മെതനയന്റെ
അരികെനിന്നു ചൊല്ലിയോശാനയാറാന്നാളിൽ 220
ആകലം വരുത്തുവാൻ കാരണമെന്തായിപ്പോൾ
ആകലനാശാലിതി ക്രൂശിപ്പാൻ മൂലമെന്തു്? 221
സുത! മരിപ്പാൻ കൂടെമേ വിധി വരണമെ
സുതമശ്രുപൂർണ്ണം മമ കല്പിക്കണമെ 222
താപസരായന്മാരാലുറയുമന്തസ്താപം
താപസവരതവ സഹായം ഭവാന്യഹാം 223
ജീവിക്കുമ്മെനാശാൽ ജീവാശ്വാസമെ മമ
ജീവിക്കാസൃനീയല്ലൊ ജീവന്നീമരിച്ചോർക്കം 224
തന്നുചോരകൊണ്ടു ചുവന്നമാറ്റന്നോർക്കി
തന്നുഗമിച്ചവൻ പുത്രസമീപെ നിന്നാറം 225
ജനനിഖിലഭത്താവമ്മയെ മറക്കാതെ
ജനനിയോടുചൊന്നാൻ സദയം കരിശിങ്കൽ 226
നിന്നുടയവൻ നാരി നിനക്കാത്മജനിവൻ
നിന്നുടെ മാതാപിതായെന്നു യോഹന്നാനോടും 227
അതിനാൻ യോഹന്നാനും മാനുഷവർഗ്ഗത്തിനും
അതിനാവശ്യത്തിന്നു കന്യകമാതാവായാറ 228
പ്രതിവാക്യമായൊന്നും ചൊന്നില്ലസ്സീശ്ശപുത്രം
പ്രതിവാക്യംമാദുഃഖം വചനവംശം നീക്കി 229

അസാരനാരിയഥാമുറയിട്ടില്ലതാനും
അസാരകൎമ്മം കണ്ടിട്ടദ്രിവൽസാരനിന്നു 230
അതലമായ ഹൃദമക്ഷോഭ്യമെന്നുകാണാം
അതളന്നീട്ടുവതിന്നുപായമില്ലതാനും 231
സ്വാധികം ബന്ധുസിന്ധുവെന്നപോൽനിറഞ്ഞുള്ളിൽ
സ്വാധികവ്യഥാതലം ബുദ്ധിയിലെത്തിക്കൂടാ 232
ജഗതീശ്വരപ്രാണൻ ശരീരം വിട്ടനേരം
ജഗതിവിറച്ചേറ്റം ഗ്രഹിക്കപ്പെട്ടസൂൎയ്യൻ 233
ജനനീതിയെ വിട്ട മാനുഷകൎമ്മംകണ്ട
ജനനി മരിക്കാതെ മരിച്ചെന്നതെവേണ്ടു 234
അധികാൎയ്യനുമതാലിറക്കി പുത്രശവം
അധികാൎത്ത്യബ്ധിയായ കന്യകയതുംവച്ചു 235
തദാലോകത്തിൽ ഭൂതസങ്കടമൊപ്പിക്കാമൊ
തദാലോചനാശ്രുക്കരെ സ്വകാധിവാദികളായ് 236
സാമാന്യദുഃഖം കരഞ്ഞൊപ്പിക്കമാത്തിമാന്മാർ
സാമാന്യ കന്യാദുഃഖം വാക്കിലപരിച്ഛേദ്യം 237
വ്രണദൎശനമോൎത്താലാത്മാന്തൎഭാഗത്തിങ്കൽ
വ്രണദമെന്നുനൂനം മൃത്യുവാഗതദുഃഖം 238
കറയില്ലാത്ത കന്യസ്വപുത്രദേഹമാ
കറയില്ലാത്ത ക്രൗൎയ്യകാരണചിഹ്നംകണ്ടു 239
പാദകരങ്ങളിലും ശരീരാംഗങ്ങളിലും
പാദകാരണമായ ശിരസ്സിൻ മുറിവുകൾ 240
ഒക്കെയുമെണ്ണിക്കണ്ടാ ദുഃഖാധിയോടു ദുഃഖം
ഒക്കെയുമില്ല നരവാക്കൊപ്പിക്കയുമില്ല 241
കണ്ടകം തലയോടു തുളച്ചു പുക്കവിധം
കണ്ടകമലർ തന്നിൽ മുറംമുനയൊക്കെക്കൊണ്ട 242
പകലോനോടൊപ്പമാം നയനം രണ്ടുമിപ്പോൾ
പകലൊഴിഞ്ഞിട്ടുള്ള രാത്രിയിലകപ്പെട്ടു 243
മൃതസഞ്ജീവിനിയാം നാവിന്റെ വാക്കുംമുട്ടി
മൃതസന്ധുക്കളൊക്കെത്തളൎന്നു വശംകെട്ടു 244
അകമന്തസ്താപത്താൽ ദഹിച്ചുപോകുംവണ്ണം
അകമലരിലിതു ചിന്തിച്ചുഖേദിച്ചേറ്റം 245
ഇതിനിൎമ്മലകന്യാ പീഡിച്ചു സുദുഃഖിതാ
ഇതിനീക്ഷണംകൊണ്ടു മായ്ച്ചുമെഞ്ഞത്തലായി 246
മുത്തിവപ്രഭയുത പുണ്യശരീരക്ഷതം
മുത്തിബഹുപാദരമായ്ത്തഴുകിതിരുമേനി 247
ഉപലവിലത്തിലും പൊതിഞ്ഞു മുടിവച്ചു
ഉപലബ്ധിയും തദാ ദേവദേഹാതൈകണ്ടു 248

മന്ദമന്ദനായുമ്മാ പുത്രദൎശനമൂലം
മന്ദമാനസ്സുകൊണ്ടു പുറത്തിറെഴുന്നെള്ളി 249
അനാശകനായ്രണ്ടുദിവസം പീഡിച്ചാറെ
അനാശപ്രാണൻ പുത്രദാനത്തിൽ രണ്ടാംപക്ഷ 250
ഭാസുരനാദിത്യ ഉദിത്തു മൂന്നാംപക്കം
ഭാസുരം രമ്യരശ്മ്യാ ലോകത്തെത്തെളിയിച്ചു 251
അസിതമേഘാൽ സൂൎയ്യനെന്നപോൽ മരണത്താൽ
അസിതനായതാതാവേറ്റവും പ്രകാശിച്ചു 252
പ്രഭാതത്തിങ്കൽ മാതൃസമീപേ പുത്രൻനിന്നു
പ്രഭാതനവകണ്ടിട്ടന്നു ദുഃഖസ്വപ്നാൽ 253
അമലാംഗി പിവീണിട്ടുയൎന്നപാദലേഖ്യനാ
അമലനാഗ്രഹിച്ചു കണ്ഠാശ്വസിച്ചുതദാ 254
ആനതാംഗനാം ദേവപന്നമസ്കാരം ചെയ്താരു
ആനതനായ ദേവൻ സജ്ജനകിയെ ബഹു 255
ദയമാം ഭാവമോടു ചൊന്നു സുഖിക്കമനോ
ദയമായതിനിപ്പോളഹസ്സഭവിച്ചിത 256
സാധിതായനന്ദം ദുഃഖവേനയുക്തമായ
സാധിതം മമകാൎയ്യം മാനുഷജനത്രാണം 257
ഇനിക്ക ദുഃഖങ്ങളിൽ നിൻദുഃഖമാധിക്യമായ്
ഇനിക്കുടനെ സുഖം വരുവാൻ കാലമായി 258
സജ്ജനകിയെ നിനക്കാശ്വാസം വരണമെ
സജ്ജനത്തിന്റെ രക്ഷസ്തുതിക്കുമെന്നോരതും 259
ഇങ്ങനെസ്തുതി നമുക്കനുസരിപ്പാൻവിധി
ഇങ്ങനെ ദുഃഖാൽസുഖം വന്നീടും മറ്റുള്ളോൎക്കും 260
പാൎത്തുകൊൾ മമ ദേഹക്ഷതലക്ഷണങ്ങളെ
പാൎത്തുകൊൾ സതാമ്മുടെ ദുഷ്ടശിക്ഷകളിവ 261
സത്തുക്കൾ ദുഃസ്ഥിത പ്രഭയാ തെളിയുമ
സത്തുക്കളതിനാലുമത്യന്തം വിഷാദിക്കും 262
അക്ഷതങ്ങളാൽ സൎവ്വദോഷനാശനം വന്നു
അക്ഷതദാശ്യങ്ങളും സമസ്ത ഭൂരക്ഷയും 263
നരകമരണങ്ങളുമെ ശക്ത്യാ ജിതമായി
നരകമ്പത്തെ വരുത്തീടുന്ന ചെയ്തിന്മാരും 264
ബഹുലസംവത്സരം കൂടിയിരുന്നപോലെ
ബഹുലതന്നിൽ കൂടെയിരിപ്പാൻ വിധിയില്ല 265
മെ ജനകിയെ സദാ പരിപാലിപ്പാൻ ആനം
മെ ജനത്തിനു നിന്നാത്സഹായമുണ്ടാകണം 266

എന്നതുകൊണ്ടു ഭൂമിലോകെ നീയിരിക്കണം
എന്നതു പിതാവിന്റെ കല്പനയറിഞ്ഞാലും 267
ചൊന്നിതു പുത്രൻ കന്യദേവകല്പിതം ഗ്രഹി
ചൊന്നിതു സാദ്ധ്യാമയായെന്നുടൻ ബുദ്ധ്യാവച്ചാല 268
നിന്നാലെന്നാത്മനാഥയീവണ്ണം കല്പിച്ചത
നിന്നാലെന്നതേവേണ്ടു തവേഷ്ടം യഥാഭ്രയാൽ 269
എന്നാലഖിലത്താലും നിന്മനസ്സാകണമെ
എന്നാലക്ഷ്യമേയുള്ള മറ്റൊരുമനസ്സില്ല 270
അത്തലാത്മജനിനക്കത്തലുണ്ടായമൂലം
അത്തലേക്കുള്ള ഭാരമെനിക്ക ഭാരമുള്ള 271
ബഹ്നന്യാകിം മേമനം പ്രത്യക്ഷം നിനക്കല്ലൊ
ബഹ്നന്യായത്തോടിവ കന്യകയുണർത്തിച്ചു 272
പ്രത്യക്ഷമായസുത നമ്മുടെ ദൃക്കുകൾക്ക
പ്രത്യക്ഷംഭവിച്ചുടൻ മനസിസദാസ്ഥിതൻ 273
ഇതതിക്രാന്തമായ വിഷയെ ശിഷ്യസ്ഥലെ
ഇതതിമിരജനം വിശ്വസിപ്പിച്ചുകന്യാ 274
ദേവവാക്കൈസ്ഥൈര്യം ഭാവിജ്ഞന്മാരാൽ സുവിശേഷത്തെ
ദേവവാർത്തകളുടെ വിശേഷം ബോധിപ്പിച്ചാം 275
ഇനി നല്പതുദിനമിരുന്നു യോഷിദ്വരാരെ
ഇതിനകത്തുപുത്രചരിത്രം കണ്ടുംകേട്ടും 276
മുത്തോടു സമമായ ശുദ്ധ വ്യാപരത്തോടും
മുത്തോടു ചരിത്രങ്ങൾ വിസ്മയിച്ചുള്ളിൽപൂണ്ടു 277
ആ ദിനം കഴിഞ്ഞീടും സമയമടുത്താറെ
ആദിനായകനമ്മെക്കണ്ടു യാത്രയും ചൊന്നാൻ 278
ആനന്ദമോടു വാഴ്ക സ്വപ്ഷ്ടമുള്ളതിൽപ്രിയെ!
ആനന്ദധ്രുവെകൊൾക വാഴ്‌വാൻ പോകുന്നു ഞാൻ 279
താപത്തിന്നല്ല യാത്ര ഭവിപ്പാനായിരുന്ന
താപത്തിനിക്ക വന്നു കഴിഞ്ഞു ക്ഷമാകാലാ 280
പ്രഭാവമോടു യാത്രാഭൂവിൽ നിന്നിതുകാലം
പ്രഭാവർണ്ണനം നാണിച്ചീടുമെന്നുടെ രശ്മ്യാൽ 281
മാനസപീഡവേണ്ട രക്ഷിപ്പാൻ നിന്നെ സദാ
മാനസം സിദ്ധിയോടുകൂടവെ നീയും വാഴ്ക 282
ജനകല്പിതമെല്ലാം തികഞ്ഞെമതിയാവു
ജനകനിതൊക്കവെയീവർണ്ണം പ്രമാണിച്ചു 283
പത്തുനാളിന്റെയുള്ളിൽ സഹായെയയപ്പാനാ
പത്തുനായകനിയാളൊഴിക്കും മുത്തും തരും 284

പ്രിയതാനിപ്രതി ഞങ്ങൾക്കിരുവർക്കൊന്ന
പ്രിയതൂല്യസ്ഥം കൊണ്ടു നീയിയാൾക്കിരിപ്പാകം 285
കാലെയമകത്തീട്ടം നിന്നോടു രമിച്ചീട്ടം
കാലെയശ്രേഷ്ഠം നിന്നെ മോക്ഷേ സന്തോഷിപ്പിക്കം 286
എന്തന്നാൽ വേണമതപേക്ഷിച്ചുകൊള്ളണം നീ
എന്തന്നാലുമു താതൻ തന്നീട്ടം പ്രിയത്തോട്ടം 287
മകളിയാൾക്കനീയെ സതതസ്നേഹത്തോട്ടം
മകലിയിരിപ്പാനായ് നിന്നെ സൂക്ഷിക്കം സദാ 289
നിന്നെക്കണ്ടു ഞാൻ നിത്യം പാലിപ്പനാകാശത്തിൽ
നിനെ, കാന്തപ്രേമമാസ്സ്വാദ്യത്തുകൊണ്ടിരിപ്പാൻ ഞാൻ 289
എന്നെക്കാണാത്തനേരം നീ ശിഷ്യാശപാസമാകം
എന്നെകല്യാണശീലേയവർക്ക തണ്ടുപ്പാവൂ 290
അരുൾ ചെയ്തിതുനാഥൻ കന്യകജനനിയും
അരുൾ ചേതസിധരിച്ചുണർത്തിച്ചിതു ഭക്ത്യാ 291
നിനക്ക തോന്നുംവണ്ണമെങ്കിലൊ മറെറാന്നു ഞാൻ
നിനയ്ക്കവേണ്ട തവ പ്രീതമായതേവേണ്ടു 292
എന്നുടെ സൂര്യൻ നീയെ നീ പോയാലിരുട്ടാകം
എന്നുടെയവൻ നീയെ മാനസെ പ്രകാശിക്കം 293
ശർവ്വരംകഴിയുമ്പോളസ്തമിച്ചീടാതെ നീ
ശർവ്വരനേക്കാൾ ഭാസ്വന്നിനക്ക വിളങ്ങീട്ടം 294
പോകഭൂതലം നിനക്ക ചിതവാസമല്ല
പോകഭൂമിക്കെവേണ്ടു തെളിവു മറഞ്ഞില്ല 295
വെളിവിനേക്കാളന്ധത മനസ്സിൽ പ്രിയമുള്ള
വെള്ളിവിമലത്തേക്കാൾ കീടനെ വിലയുള്ള 296
എന്നാലും ലോകം പ്രതിക്ഷമയും മരണവും
എന്നാലുംപ്പൂവിഭരിപ്പിപ്പതല്ലല്ലൊ നാഥ! 297
ത്രാതാവനിയെപ്രതി ഭയയെ കളെയല്ലെ
ത്രാതാവഖിലജനം മംഗലം വരുത്തുക 298
നരകമരണങ്ങൾ ജയിച്ച ജയത്താലെ
നരകലികളൊക്കെ നാശം ചെയ്തീടണമെ 299
നരകന്മഷം മാററി ഗുണത്തെ നൽകേണമെ
നരകല്മഷങ്ങളുമെന്നിയെ മോക്ഷത്തേയും 300
വന്ധ്യമാകവാനല്ല നിൻക്ലേശസ്സകാലമ
വന്ധ്യമാക്കക മുഖ്യഫലവും വർദ്ധിപ്പിക്ക 301
സൃഷ്ടാവായതിനാൽ നീയേകേശൻ ഭൂമിനര
സൃഷ്ടാവലിക്കനാഥാതപരീയം തൃജിക്കല്ലെ 302

തിരുഹൃദയത്താലാളം സ്വജനം വിറശേഷം
തങ്കഹൃദയമായ് ത്തൃശ്ശിയജ്ജനം വീണ്ടുകൊണ്ടു 303
ചോരനൽ തിരുമേനിയിങ്കൽ നിന്നൊഴുകിച്ചിന്തി
ചോരനെന്നപോൽ മരിച്ചീടുവാനുമലമാക്കി 304
സ്തുതിയായവകളെ ഫലിപ്പിച്ചീടണമെ
സ്തുതിഭാവം ധർമ്മമർത്ത്യർക്ക നൽകേണമെ 305
അധികമുണർത്തിപ്പാൻ കന്യകമാരിച്ചതും
അധികമാലങ്ങളിലശ്രുക്കളണർത്തിച്ചു 306
തമായാത്രക്കകൂടി സൈത്തുഗിരിയിൽ ചെന്നു
തലസാരമാരാം വിഷയെയാത്രചൊന്നാൻ 307
അമരമുഖനായ മുഷ്കരപ്രഭാനചിതൻ
അപരാജിതൻ ദേവൻ സ്വർല്ലോകം കരയേറി 308
അനന്തരിയാദ്യോവിലൊതുന്ന നേരത്തിങ്കൽ
അനന്തശരീരമായേററവും പ്രകാശിച്ചു 309
ദർശനങ്ങൾ ചെയ്യുന്നോരെ യാശീർവ്വചനത്തോടും
ദർശനമെത്തുന്നേരം മന്ദമായെഴുന്നെള്ളി 310
വലാഹകത്തിലിന്നഭൗമരിലോസ്കരയേറി
വലാഹകത്തിൽ തൃക്കാൽ ചുവടും ശേഷിപ്പിച്ചു 311
അനന്തരൊട്ടുനാ ചതുസമുഖമിചരിച്ചേറം
അനന്തരൊട്ടുമേ മാന്നിമന്നില്ലൊരിക്കലും 312
ഗുരുവാമേശുവനെഴുന്നെള്ളിയ ശേഷത്തിങ്കൽ
ഗുരുവാമെറിതമുള്ളിൽ ശേഷിച്ചു ശിഷ്യന്മാർക്കും 313
മേല്പോട്ടുനോക്കിനോക്കി ബാഹുപ്രണാമത്തോടും
മേല്പോട്ടുവരുമാചതസഹായമപേക്ഷിച്ചു 314
അപരിഭൂതനാഥനെഴുന്നെള്ളിയശേഷം
അപരിചേരമൃന്മാരായിരുവർ കാണായ്വന്നു 315
നോക്കിനില്ക്കുന്നതെന്തെ? വിസ്മിത ജനങ്ങളെ!
നോക്കിനിയെത്താ ഭവാ വന്നീടുമൊരുകാലം 316
പൂർവ്വലോകസംയുതൻ ഭൂമിയിലെഴുന്നെള്ളും
പൂർവ്വലോചനത്തോട ഗ്രുകർമ്മംവിധിപ്പാനായ് 317
തദാകർണ്ണനത്തെചെയ്തുകൂടിയ നരഗണം
തദാകർത്തൃകല്പനയ്ക്കൊത്തപോൽ പുരിപാർത്തു 318
ദശാഹസ്സുകം തികഞ്ഞിരുന്ന കാലത്തിങ്കൽ
ദശാഹമ്മുഖെബാഹു വിസ്മയാനചിതാഭവൽ 319
ഉദാരവായുസ്വരമെന്നപോൽ ഝാനമുണ്ടായ്
മാരജനവാസം നിറച്ചു സുവിസ്മയം 320

ജ്വലനത്തോടു ദേവ സ്നേഹാഗ്നി കൂട്ടുവാനായ്
ജ്വലനരൂപത്തിങ്കൽ ജിഹ്വകൾ കാണായ്വന്നു 321
വരവർണ്ണിനി കന്യാമഹാദകളോടെ
വരവത്യന്തഭക്ത്യാ പാർത്തുകന്യകയുടെ 322
ചേതസ്സിംഹാസനത്തിൽ സർവ്വേശനെഴുന്നെള്ളി
ചേതസ്സിങ്കലും ഗുണസമ്പൂർണ്ണം വരുത്തിയാൻ 323
സ്വാവാസയോഗ്യമായ കന്യക ഹൃദയവും
സ്വാവാസമാക്കി തത്ര സ്വതേജസ്സോടു വാണു 324
സൃഷ്ടിയായതുകൊണ്ടു സ്വമുഖം കാട്ടിയത
സൃഷ്ടിയാക്കുവാൻ സ്വസ്വം കന്യയിൽക്കൂടിയാന്നു 325
സുവർണ്ണത്തനിൽ മണി ശോഭിക്കുമെന്നപോലെ
സുവർണ്ണകന്യകയിൽ ധർമ്മാദിശോഭിച്ചേറ്റം 326
മാററുള്ള പൊന്നു ലോഹാശേഷത്തിലെന്നപോലെ
മാററുള്ള ധർമ്മാനുഗുണത്തിൽ പ്രകാശിച്ചു 327
രാജ്ഞിയും ക്രീതദാസരുമെന്നുള്ള ഭേദത്തോടും
രാജ്ഞിയുള്ള സ്വപ്രജാനിർമ്മേയസ്നേഹത്തോടും 328
വിശ്വസ്തജനങ്ങളിൽ സ്നേഹായുമെഴുന്നെള്ളി
വിശ്വസ്താമസം നീക്കി വെളിവും ധരിപ്പിച്ചു 329
വിശേഷമനുഷ്യരിൽ വിശിഷ്ട കന്യാനാഥ
വിശേഷശ്രുതഭാസനമായ് സർവ്വേശാലയവും 330
തദനു സർവ്വലോകെ സന്ദേശമറിയിപ്പാൻ
തദനുജന്മാരോടഥ പിരിഞ്ഞു ശിഷ്യയോഗം 331
അസമക്ഷപുത്രന്റെ കല്പന തികപ്പാനായ്
അസമകന്യകയുമാശീർവ്വചനം ചൊല്ലി 332
അതിബലങ്ങളാകും ക്ലേശങ്ങളുണ്ടാകുമ്പോൾ
ആതിവേദനകളെയൊഴിപ്പാൻ തക്കവാക്കും 333
അധികസ്നേഹത്തോടു മാതാവു ചൊന്നശേഷം
അധികഫലം സ്മൃത്യാശ്ലീഹന്മാർ യാത്രചൊല്ലി 334
നിന്തിരുമുഖംകണ്ടു സുഖിപ്പാൻ മഹാഭാഗ്യം
നിന്തിരുവുള്ളക്കേടുണ്ടാമതു ബാധിക്കുമ്പോൾ 335
ഉത്തരലോകത്തിങ്കലീഭാഗ്യപ്രാപ്തിക്കുടും
ഉത്തമം സദ്വൃത്തികളാക്കിതാകും നിരന്തരം 336
ഞങ്ങളെപ്രതി സദാ കാരുണ്യഭാവത്തോടു
ഞങ്ങളെപ്പുത്രവിധി തികപ്പാനയച്ചാലും 337
താമസദോഷന്നീക്കി സന്ദേശമറിയിപ്പാൻ
താമസം വിനാ ചേരുവാൻ ദേവകല്പിതമല്ലോ 338

സാദരമിവപുണ്യസമൂഹമുണർത്തിച്ചു
സാദരഹിതസ്വരത്തോടുടനരുൾചെയ്താൾ 339
മാർഗ്ഗണം ചെയ്തു സർവ്വഭൂമിലോകരെ ശുഭ
മാർഗ്ഗന്യായത്തിൽ നടത്തീടുവാൻ പോയ്ക്കൊള്ളുവിൻ 340
കൊലനിങ്ങൾക്കു വരുത്തിക്കൊള്ളും ദുരിതന്മാർ
ഫലനിർഗ്ഗുണത്തിന്നിതൊക്കവെ വരുത്താനും 341
മന്നവർ മരത്തീട്ടും ദേഹത്തെ നിഗ്രഹിക്കും
മന്നവർ രാജാക്കളും മേദിനീപാലന്മാരും 342
ആത്മനാശത്തെ വരുത്തീടുവാനശക്തന്മാർ
ആത്മനാശത്തോടവർ നിഷ്ഫലം ശ്രമിച്ചീടും 343
സുവർണ്ണമലനീക്കി മാററിനെക്കരയേററി
സുവർണ്ണമ്പുറപ്പെടീച്ചത്യർത്ഥം ശോഭിപ്പിക്കും 344
മരണദുഃഖക്ഷമാഭാരങ്ങൾ ചിന്തിച്ചിട്ടു
മരണഭയങ്കരം ശങ്കിച്ചും പുത്രം പ്രതി 345
സഹായസ്സാനാരതഭാഗ്യദശ്ചായുഷ്മഭ്യം
സഹായസ്ഥിരം ദാതാ ഭാവിനിസമംഗലം 346
യോദ്ധാസശ്ചായുഷ്മാ സുജെതാശസഃ
യോദ്ധാസഹായെ ദൈവസംയുഗേകോനീശ്വരൻ 347
ഭൂദത്തുക്കളിൽ പൊങ്ങും റോമ്മായിൽ പത്രോസെ! നീ
ഭൂദത്തുകളിൽ ദുഷ്ടനേറോനെത്തോല്പിച്ചീടും 348
അധശ്ശിലപോൽ നിന്മേൽ പൊങ്ങീടും ദേവസഭാ
അധശ്ശിരസ്സൻ മോക്ഷലോകത്തെ ഗമിച്ചീടും 349
അഘലായ മനസ്സുള്ള നൃപൻെറ ക്രൌര്യംകൊണ്ടു
അഘലായരാജ്യത്തിൽ നിയന്ത്രേയ ജയിച്ചീടും 350
സഹജന്മാരെ! നിങ്ങൾ കുരിശിൽ ഗുരുവോടു
സഹജഘലന്യ മററ സുഖങ്ങൾ പ്രാപിച്ചീടും 351
ജ്യായാഞ്ചാദക്കാവെ! മുൻപിൽ കുറവുകൂടാതെ നീ
ജ്യായാഞ്ചാർവ്വന്തം വൃക്ഷഭേദിന്യയേല്ലുമിഹ 352
വത്സലയോഹന്നാനെ! തേ വാത്മാസുരഹസ്യാ
വത്സലംഘലനംചെയ്തു ജീവിക്കും ദൂരദേശി 353
പ്രാസീദത്തെ ശിഷ്യേഭ്യോമെ ദേവതോമ്മാനയും
പ്രാസീദപ്പുത്താലവൻ പോകുമ്പോൾകൈക്കൊള്ളുക 354
ശോഭനമാകുംവർണ്ണമുത്ഥാനം ചെയ്തീടുവാൻ
ശോഭനശീലയാക്കോവിപ്പുരി വീഴുന്നീയെ 355
ഉത്തമസ്സിനെനീക്കി ഹിയറപ്പോലീസ്ഥലെ
ഉത്തമപീലിപ്പോസെ! മേല്പോട്ടുപോവാൻപൊങ്ങും 356

വളർത്തുള്ളവിവേദനടത്തിതപോധനാശാൽ
വത്സലമേയോ വാഴുമമേയൻ നിശ്ചുകതവൽ 357
പൂജയെ കഴിക്കുമ്പോളേ കദാ മത്തെയോടെ
പൂജയെത്തിയോപ്യയിൽ നീ ദ്യോവില്ലൂരയേറം 358
ലോഹിതമണിയെക്കാറം ശോഭിക്കും നിങ്ങളുടെ
ലോഹിതമേ പുത്രാർത്ഥം തന്ദയാ നീമോന്മാരെ 359
നിങ്ങളെ ഞാൻ പോകുമ്പോൾ കാണ്മതിനാശയുണ്ടു
നിങ്ങളെല്ലാവരും വരുമെന്നതുമറിഞ്ഞില്ല 360
ഉത്തരാനന്ദസാക്ഷി മമ പുത്രന്റെ തോമ്മാ! നീയെ
ഉത്തരോത്തരമറിയിക്ക ഇതത്രെ ചൊല്ലിക്കൂട്ടു 361
സകലേശാനന്യാകന്യയിതരം ചെയ്തശേഷം
സകലേശാനന്യന്മാരാം ശ്ലീഹന്മാർ പുറപ്പെട്ടാർ 362
അന്തരഹിതമുള്ള നിർമ്മലപ്രേമത്തോടും
അനുരാഗരത്തോടും യോഹന്നാൻ തപോധനൻ 363
സ്വജനകിയെപ്പോലെ കന്യയെ ശുശ്രൂഷിച്ചു
സ്വജനനത്തിൻ ഫലമുഖ്യമിതെന്നുംവച്ചു. 364
തരളം സൂക്ഷിക്കുമ്പോലുമ്മായെ നോക്കിക്കൊണ്ടു
തരളഭാവം വിനാ പൂജിച്ചാൻ യഥേപ്സിതം 365
അകന്ന രാജ്യങ്ങളിൽ വേദമറിയിക്കിലും
അകന്നാഗ്ഗാഭയിൽ നിന്നകന്നു പോകയില്ല 366
ഉത്തരംപോലെ വണിക് നോക്കിയോട്ടുന്നപോലെ
ഉത്തരമാതാവിനെ നോക്കീട്ടും ജ്ഞാനാഢ്യനാ 367
ഭാവസന്നാവനിക്ക ശരണാ ശരണങ്ങൾ
അവസരത്തെക്കണ്ടാൽ തൊഴുവാൻ ചെല്ലുമിന്നെ 368
സത്തമ കന്യതാനും പുത്രചരിത്രങ്ങളെ
സത്തമനസ്സിങ്കൽ വെളിവെന്നപോൽ സൂക്ഷിച്ചീടും 369
സ്വാപത്തിൽ പ്രജാഗരണത്തിലുമിതുതന്നെ
സ്വാപത്തിങ്കലും മോദത്തിങ്കലുമിതു ചിന്ത 370
സ്വസ്തോദത്തോടതി സങ്കടത്തോടുംകൂടെ
സ്വസ്തോദന്തമൊരുകാലവും മറക്കാതെ 371
അനുസാരങ്ങളായ ചിത്തരസങ്ങളുടെ
അനുസാരണകൊണ്ടിതൊക്കവെ നിരൂപിക്കും, 372
ചിലനാൾ പുത്രൻ പോരവിയത്ത് ഭൂവില്ലോകം
ചലനംവിനാ പുത്രസ്നേഹസൈഥര്യവുമോക്കും 373
കാകുത്സഗിരിയതിൽ ചിലനാൾ പോകുമിന്നെ
കാകുത്സഹിതത്തോടു സുതാധിസ്മരിച്ചീടും 374

ഉദയസൈത്താദ്രിയിൽ ചേരായീടും ചിരകാലം
ഉദയാനത്തെച്ചിന്തിച്ചാത്മജാ ലോകതൃഷ്ണാ 375
പാദലക്ഷണങ്ങളെ മുത്തീടും പുത്രനുടെ
പാദലസത്തെ സ്മൃത്വാ ദർശനപരയാകും 376
സ്വകാൎയ്യമീവണ്ണമെ തികക്കുമനുദിനം
സ്വകാൎയ്യാത്മജ ജനം തണുപ്പിച്ചീടും പിന്നെ 377
കലുഷംനീക്കി ദേവസേവികളുടെ മനഃ
കലുഷനാശകരസദ്വാക്കമരുളംചെയ്യും 378
ബഹുനാകിം ദൂരത്തിലിരുന്ന പുണ്യവാന്മാർ
ബഹുന്യായാബ്ധിയായ കന്യകെക്കാണ്മാൻവന്നു. 379
ആനനോത്ഥിത പ്രഭാ കണ്ടവർ സവിസ്മയം
ആനന്ദോദയം ലഭിച്ചേറാവും പ്രസാദിച്ചാർ 380
അജ്ജനങ്ങളിൽ ദിയോനീസിയോസെന്നൊരുശിഷ്യൻ
അജ്ജനാകിയെക്കണ്ടു സൌന്ദൎയ്യമറിയിച്ചാൻ 381
പ്രഭാവം മനുഷ്യരിലീവണ്ണമാൎക്കുമില്ല
പ്രഭാവനിയിലിതിനൊത്തതും ഭവിച്ചില്ല 382
അജ്ഞാനമതാമെങ്കിൽ ദേവിയെന്നുറച്ചുഞാൻ
അജ്ഞാനപാദങ്ങളിൽ നമസ്കരിക്കുംനൂനം 383
വേദനയനംകൊണ്ടും നാരിയെന്നതുകൊണ്ടും
വേദനമിതുകൊണ്ടു ദൈവമല്ലെന്നു ബോധം 384
ജനനിരൂപസാക്ഷിയീവണ്ണം ചൊല്ലിക്കൊണ്ടു
ജനനിയുടെ സിന്ധുവീവണ്ണം പ്രകാശിച്ചു 385
അംഗനാരൂപം മോഹകാരണം കാണുന്നോരിൽ
അംഗനായക രശ്മിയിതതുപോലെയല്ല 386
ഭാനുവിൻരൂപംയഥാ കന്യകാമുഖോത്ഭവം
ഭാനുവിശേഷ ഗുണമാദരം വരുത്തീടും 387
വിനയരാഗം കൊടുത്തഗ്നിയെ ജലംപോലെ
വിനയം ഭവിപ്പിക്കും ദശ്കജനങ്ങളിൽ 388
ആചാരശങ്ക ദേവഭീതിയും വിരക്തിയും
ആചാരണയും ഗുണഭാവവും ധരിപ്പിക്കും 389
വേദനയകത്തീടും രാത്രിയെ സൂൎയ്യൻപോലെ
വേദനായകൻെറയും സദിനമുദിപ്പിക്കും 390
ഏററമെന്തിനു ഞാനോ പുത്രനെക്കൊന്നയൂദർ
ഏററമേതുമെ കന്യകയോടു കാട്ടിയില്ല 391
വേദജഘന്യം വരുത്തീടുവാൻ ശ്രമിച്ചവർ
വേദജനനിയോടുപദ്രവം ശങ്കിച്ചല്ലോ 392

ജലവാഹങ്ങൾ വായുവാലകത്തുന്നെന്നപോലെ
ജളവാമഭാഗങ്ങൾ സ്വസുഖശക്തിപോക്കും 393
സമകൾ പതിന്നാലു കഴിഞ്ഞോരനന്തരം
സമകാംക്ഷയോടന്നാ സ്വർല്ലോകമാഗ്രഹിച്ചാൾ 394
ഭൗതികമുള്ളതൊക്കെയറച്ചു ദേഹത്തിന്ന
ഭൗതികവിഷയവുമസഹ്യമെന്നു തോന്നി 395
ഭ്രമാവസ്ഥിത വസ്തു സാര രഹിതമെന്നും
ഭ്രമാവമാനയോഗ്യമാകുന്നവെന്നും ബുദ്ധ്യാ 396
സാരസംയുതം പരലോകജമെന്നും ജ്ഞാനാൽ
സാരസം ദേഹമോക്ഷം പ്രാർത്ഥിച്ചാൾ കന്യാവര 397
ഏകമനാദ്യം ദേവം സന്തോഷസമുദ്രമെ
ഏകമംഗലം ചൊന്നാളെത്രനാൾ വലയും ഞാൻ 398
ദഹനൻ ജ്വലിക്കുന്നു മേല്പോട്ടുപോവാൻ തൃഷാ
ദഹനബലം പൊറുത്തീടുവാൻ വശമല്ല 399
ദേഹമെ! മെ ഭാരമെ!! ശരീരമെ!! ഹാ!! ദുഃഖം
ദേഹമെത്രയും വലഞ്ഞാധിയെ പ്രാപ്തയുമായ് 400
പക്ഷത്തില്ലത്തിപോൽ യാതൊരാവേശത്തിനു
പക്ഷത്തിന്നനുപായം ഞാനിതാ വേദിക്കുന്നു 401
ബന്ധനം കഴിക്ക നീ ദൈവമെ! ദയാനിധെ!
ബന്ധനാശത്തെച്ചെയ്തു പ്രാണനെ കൈക്കൊള്ളുക 402
നിന്നെ കാണാതെ പാർത്തുകൂടുന്നില്ലിനി നിന്നിൽ
നിന്നെ കാന്തദാഹത്തിൽ ശീതളം വന്നുകൂടു 403
സ്വർല്ലോകർ മമപ്രിയനോടുടനറിയിപ്പിൻ
സ്വർല്ലോകം സ്വകകാന്ത്യായശോഭായതെ സദാ 404
വ്യാധിതാ വലയുന്നു വേകുന്നു മഹോഷ്ണത്താൽ
വ്യാധിതാരണം ചെയ്യിപ്പിക്കണമെന്നുണ്ടെങ്കിൽ 405
ഒട്ടുമെ വൈകാതെ താനതന്നെ വന്നെന്നെ കൂട്ടു
ഒട്ടുമെ ദാഹമടക്കീട്ടു ഞാൻ പാർത്തുയില്ലിപ്പോൾ 406
ഉന്മൂലവൃക്ഷംപോലെ വാടി ഞാൻ വശംകെട്ടു
ഉന്മൂലനൻമൂലവും മെ പ്രിയവിഷയനായ് 407
സാരസം ശിലോപരിയെന്നപോൽ മമസ്ഥാനം
സാരസന്നതയോടു നിർബലം വേദിക്കുന്നേൻ 408
മാനസദാഹം മമ വ്യാധിയെന്നറിയിപ്പിൻ
മാനസാ ചികിത്സക്ക വരണമിപ്പോൾതന്നെ 409
ശുദ്ധചൂർണ്ണങ്ങളേയുംകൂട്ടി വരികേവേണ്ടു
ശുദ്ധചൂഡാമണികൾ വൃന്ദൌഷധവുമെല്ലാം 410

അശ്രുഗമെയ്തവനാലെന്നപോൽ ദിവ്യന്മാരാൽ
അശ്രുഗമനംകൊണ്ടു സത്വരമവർകൂടി 429
പുണ്യപാദത്തിൽ ബഹുചിത്ത പ്രസാദത്തോടും
പുണ്യപാദങ്ങൾ വന്ദിച്ചശ്രുമുഖന്മാരുമായ് 430
അവരെർത്ഥക്കണ്ണൊത്തു കന്യകയരുൾചെയ്തു
അവരലോക ദുഃഖപ്രാപിതസജ്ജനമേ! 431
പരലോഭികളായ നിങ്ങളെക്കണ്ടിട്ടു ഞാൻ
പരലോകത്തെപ്രതി ഗമിപ്പാനിച്ഛിക്കുന്നു 432
എന്തെന്നാൽ വേണ്ടുവതെന്നെന്നോടുചൊല്ലിക്കൊൾവിൻ
എന്തെന്നാലതൊക്കവെ ലഭിപ്പാൻ സഹായം ഞാൻ 433
ഉത്തരമാതാവോടു മുമ്പനാം ശെമോൻ കേപ്പാ
ഉത്തരമുണർത്തിച്ചു ഗദ്ഗദസ്വരത്തോടും 434
വീതതാതന്മാർ ഞങ്ങൾ സൽഗുരു പോയശേഷം
വീതതാപിയുമായാലെങ്ങനെ പൊറുപ്പവർ 435
മോക്ഷസത്താവു നിനക്കു ചിതവാസന്തന്നെ
മോക്ഷസങ്കടം ഞങ്ങൾക്കേററവുമുണ്ടുതാനും 436
തരളമിതു ദേവഭണ്ഡാരയോഗ്യം തന്നെ
തരളഭൂമിക്കതെല്ലോപത്താൽ മഹാമേചതം 437
ഇളയിലുള്ള വിലയീവരമണിപോയാൽ
ഇലയിലുള്ള ഗുണഫൽഗുത്വം ശേഷിച്ചീടും 438
ജനനിപോകും ഞങ്ങൾക്കീവേദമൊപ്പിക്കാമൊ
ജനനിവഹം തൃക്ഷതാപോയാലെ തണുപ്പുള്ള 439
അധികം ചൊല്ലുവാനും ഭാവിച്ചു ഗുരുവരൻ
അധികാശാപാഗമവും രോധിച്ചു വശസ്സുകൾ 440
ദൈവമാ കണ്ടനേരം സ്വപ്നത്തിലുണർന്നു
ദൈവഭാസുരശീല കന്യകയുരചെയ്തു, 441
മാർഗ്ഗണം സുപ്രയോഗിയെക്കിട്ടാ ശരവ്യത്തെ
മാർഗ്ഗണം ചെയ്തു വേഗമുഴറിപ്പോകുംപോലെ ·442
മാനസാശകൾക്കേകലക്ഷ്യമാകുന്നനിന്നെ
മാനസാപേക്ഷയെല്ലാമന്വേഷിക്കുന്നു ദേവേ 443
സമഗ്രമിനിക്കു നീയല്ലാതെയേതുംവേണ്ട
സമഗ്രഹണം നിന്നാലിനിക്കു വന്നുകൂടും 444
നാരീണാം വരയരുൾചെയ്തടനഖിലേശൻ
നാരീനയാകുന്നു നീ വരിക മഹാസഹ 445
അസംഖ്യമാലാഖാമാർ സ്വർല്ലോകരെല്ലാവരും
അസംഖ്യഭാഗ്യങ്ങളും നിന്നെപ്പാർത്തിരിക്കുന്നു 446

കണ്ടകങ്ങളിൽ പുഷ്പം മർത്ത്യരിൽ നീയെന്നതാൽ
കണ്ടകാരസമ്പർക്കം പോരികെയിരിക്കേണം 447
ഭൂരിപങ്കത്താൽ യഥാ മനുഷ്യരാശിയുള്ളോരിൽ
ഭൂരിപുണ്യത്വം കൊണ്ടു നീ ശോഭിക്കുന്നു 448
വരികജനകിയെ! വാഴുക നിരന്തരം
വരിക ശ്രേഷ്ഠകന്യേ! വരികയനാപമെ 449
ലോകനാഥനമിവയരുളിച്ചെയ്തശേഷം
ലോകനാഥകരത്താം ഭൂമിയെയുപേക്ഷിച്ചു 450
സ്വസുതൻവിൽനിന്നു വേർപെട്ടു നിരാകുലം
സ്വസുതനോട്ടുകൂടെ മോക്ഷലോകത്തിൽപുക്കു 451
പ്രാണന്തരണനേരം മാനസഭക്തിയോടും
പ്രാണതസ്ലീഹാഗണം ദേവനെക്കൊണ്ടാടിയാർ 452
ആമോദയുക്തശവം ദിവ്യന്മാർ സ്ലീഹാന്മാരും
ആമോദമോടും ഗാനവിശേഷത്തോടുംകൂടെ 453
ഉപലവിലത്തിങ്കൽ പ്രസിദ്ധമാംവണ്ണംവെച്ചു
ഉപലസവൃത്തിങ്കൽ സ്വസ്തുകന്യയുടെ 454
ശയനാഭയക്കാളും മാന്യമായിരിക്കുന്ന
ശയനത്തിങ്കൽ മൂന്നുനാളെല്ലാവരുംപാർത്തു 455
അസ്സമയത്തെ സ്ലീഹാമാർത്തോമ്മാ സംപ്രാപ്തനായ്
അസ്സമകന്യാശവം കാണ്മാനാമാഗ്രഹിച്ചാൻ 456
ആവിലം തുറന്നാരെ പുണ്യദേഹവുംകൂടെ
ആവിലം വിനാദ്യാവിൽ പുക്കളെ പ്രത്യക്ഷമായ് 457
സഹസ്സുന്ദരീകന്യാ സർവ്വേശമാതാവിന്റെ
സഹസ്സും പുണ്യത്വവുംകൂടിയ സ്ലീഹന്മാരും 458
ഉത്ഥാനഭയത്തിന്നുസാക്ഷി മാർത്തോമ്മാതാനും
ഉത്ഥാനത്തോടു സർവ്വഭൂമിയിലറിയിച്ചാർ 459
നിശമഹ്ഗുരുക്കളെമറിയിച്ചതുപോലെ
നിശമംതോറും കന്യാമുഷ്കരം പ്രകാശിച്ചു 460
ഇങ്ങനെ സ്ത്രീണാംവരാ പ്രഭയാ ജിതാംവര
ഇങ്ങിന്നു മോക്ഷലോകംദേവ പ്രത്യക്ഷലോകം 461
പ്രാപിച്ചദിവ്യന്മാരും വരാവാന്മാർ നിവ്യന്മാരും 462
അപരദേവാലയം സ്തുതിച്ചദോഷാലയം 463
നാകേശൻ സർവ്വേശ്വരനഖിലവധീശ്വര 464
യാകുന്ന മാതാവിനെ മാനിച്ചദയാവിനെ 465
ക്കാട്ടി സ്വാവ്വാസത്തിലും സ്വസിംഹാസനത്തിലും 466
കേട്ട ഭുവനത്തിന്നും മാനുഷജന്മത്തിന്നും 467

സഹായങ്ങൊസ്സീടുവാൻ പാപമകറ്റീടുവാൻ 468
പ്രാത്ഥീത്തീടുവാനും കേട്ട നീക്കീടുവാനും 469
ഹൃകത്തിപ്പൊക്കിവച്ചു രാജമുടിയുംവച്ചു 470
പൂകശാസനംകൊണ്ടും കരുണാക്ഷണംകൊണ്ടും 471
അനന്യരാജ്ഞിയുമായ് സ്ത്രീകളിൽ മണിയുമായ് 472
ജനനീ ത്രിലോകത്തിൽ വാഴുന്ന ഭൂലോകത്തിൽ 473
പ്രമുഖ്യസഹായവും ജീവാന്ത്യ നിർഭയവും 474
നമുക്കായിരിക്കുന്നു നമ്മെയും രക്ഷിക്കുന്നു 475
അക്കാലുകളിൽ നിത്യം നമസ്കാരേണാനിത്യ 476
ലോകത്തിന്നപേക്ഷയാ മോക്ഷത്തിന്നപേക്ഷയാ 477
സജ്ജനം സേവിക്കണമാധാരം പിടിക്കണം 478
അജ്ഞാനം ത്യജിക്കണം സച്ചിന്ത ധരിക്കണം 479
രാജ്ഞിയേ! ത്രാതാവിൻെറ മാതാവേ!ദയാവിൻെറ 480
അജസ്രഞ്ജനനിയെ! ജീവമാധുര്യ്യന്നീയെ 481
ഞങ്ങൾക്ക ശരണമെ! സങ്കടംതരണമെ! 482
ഞങ്ങൾ ഹാവാടെ മക്കൾ പാപികൾ ദുരാശക്കാർ 483
ദുരാശജിതന്മാരായ് സ്വഭൂവൊജ്ജിതന്മാരായ് 484
കരഞ്ഞുവിളിക്കുന്നു രക്ഷയപേക്ഷിക്കുന്നു 485
അനുക്രോശനംകൊണ്ടും ദയാദർശനംകൊണ്ടും 486
ഞങ്ങളെ നോക്കേണമെ താപവും പോക്കണമെ 487
ജീവാനന്തത്തിങ്കലും മൃത്യുപൂർവ്വത്തിങ്കലും 488
ആശ്വാസമാകേണമെ അപ്പൊഴുതാകേണമെ, 489
ഞങ്ങടെ ജീവഫലം ഈശോവെത്തവ ഫലം 490
ഞങ്ങൾക്ക കാട്ടേണമെ ദുഃഖമകററണമെ 491
നാരികളിലപരെ! അത്യന്തദയാപരെ! 492
സുരസമാധുര്യ്യമേ! വിശിഷ്ടമറിയമെ! 493

ദേവമാതൃസ്തോത്രഗീതാന്തം

# ജനോവപർവ്വം

## ഏകത്രയീശായ നമ :

സർവ്വേശ്വരാസർവ്വനാഥാപരാപര സർവ്വേശസർവ്വഗുണാംബുരാശേ
സർവ്വസ്തുതിക്കുംനീകാരണമാകയാൽ സർവ്വേശനിന്നെസ്തുതിച്ചീടുന്നേൻ
കീർത്തിയെക്കീർത്തിപ്പാനാളല്ലയെങ്കിലും ആർത്തിയുണ്ടുള്ളിലിനിക്കുന്നം
കീർത്തിയെവാഴ്ത്തിസ്തുതിപ്പാനും മററുള്ള ആർത്തികൾതീർത്തുരക്ഷിക്കേണമേ
കന്നിമറിയമേകന്യകമാർമണേ അന്നതനൂജയേധന്യശീലേ
ലോകരക്ഷയ്ക്കു നീകാരണമാകയാൽ ലോകപ്രസൂലോകേശപ്രസൂവെ
സർവ്വംതവസുഖകൌമുദിയാലമ്മേ സർവ്വാന്ധകാരങ്ങൾനീക്കേണമേ
സർവ്വേശഭക്തരെ സർവ്വകാലത്തിലും സർവൈകനാഥൻത്യജിപ്പാറില്ല
എന്നുള്ളസത്യംഗ്രഹിപ്പാനൊരുകഥ ഇന്നുഞാൻ ചൊൽവാൻ തുടങ്ങീടുന്നേൻ
സല്ക്കഥയായിട്ടുസർവ്വേശഭക്തരെ ഉൾത്താരിൽച്ചുറ്റുഭജിച്ചവാറും
ഭോഷനാകുന്നഞാൻഭാഷയിൽചൊൽവതു പാഴിലാക്കീടല്ലേദൈവകന്യേ
ധന്യമനോഗുണകാരുണ്യമാതാവേ കന്നിമറിയമേപാഹിപാഹി
ഭക്തിയിൽകേട്ടുഗ്രഹിപ്പിനെല്ലാവരും മുക്തിപതിഗുണരക്ഷാമാർഗ്ഗം

പൃഥ്വീപതിമാരിൽ ശക്തൻമഹാധീരൻ ഉഗ്രനാമെമ്പ്രദോരെന്നഭൂപൻ
തന്നുടെരാജ്യമശേഷവുംതങ്ങളാൽ മാന്യമായ്പാലിപ്പാൻസാധിയാഞ്ഞു
ദൂരദേശത്തുള്ളരാജ്യങ്ങളൊക്കെയുംമാധുര്യമാംവണ്ണം പാലിപ്പാനായ്
രാഷ്ട്രപ്രഭുക്കളെയേല്പിച്ചുതന്നുടെ രാജ്യത്തിലർദ്ധവുംഭൂമിപാലൻ
ഭൂപരെവാഴിച്ചുഭൂപാലപാലകൻ ഭൂമിപരോടൊന്നരുളിച്ചെയ്തു
ബന്ധുക്കളായ്നിങ്ങൾവാഴേണമെന്നുടെ ബന്ധംപിരിയാതെഭൂമിപരേ
ശത്രുവരുന്നാളിലേററുജയിപ്പാനായ് മിത്രരായ്നിങ്ങളുത്സാഹിക്കേണം
ഇത്ഥമരുൾചെയ്തിരുത്തിനാനന്തരം സത്വരംതന്നുടെരാജ്യംപുക്ക
സ്വസ്ഥനായർത്ഥവും രാജ്യവുംരക്ഷിച്ചുപത്തനേവാണിതുഭൂമിപാലൻ
ഇങ്ങിനെയുള്ളൊരുമന്നവന്മാരിൽവെച്ചുന്നതകീർത്തിമാൻ സിപ്രിസോസിൻ
കീർത്തിയുംബുദ്ധിയും വിക്രമശക്തിയും പാർത്ഥിവധർമ്മചരിത്രമെല്ലാം
ഉച്ചരിപ്പാനായ്തുടങ്ങുന്നുഞാനിപ്പോൾ വാച്ചമോദത്തോടുകേട്ടുകൊൾവിൻ

വിശ്രുതകീർത്തിവിളങ്ങും മലമെന്യേ ധാത്രീശഭൂപതിഗോത്രംതന്നിൽ
ശക്തനാംയുക്തിമാൻജന്മത്തിൽസിപ്രിസോ ധാത്രീപതിവീരനുത്ഭവിച്ചു
നേത്രകുതൂഹലനാകിയപൃഥ്വീശൻ കീർത്തിബഹുഗുണമെത്രചിത്രം
ബാല്യകാലത്തിങ്കൽലീലയുപേക്ഷിച്ചു ചാലവെവിദ്യകൾ പാഠംചെയ്തു
ശാസ്ത്രപുരാണവും വേദാന്തയുക്തിയും സിദ്ധാന്തധർമ്മമായുള്ളതെല്ലാം

സംഗീതസാഹിത്യവിദ്യാദിസർവ്വവും ഒന്നൊഴിയാതെ ഗ്രഹിച്ചു നന്നായ്
നാലുപായങ്ങളുമാറുനയങ്ങളും നാനാവിധവിദ്യയെല്ലാംകരഗ
ശസ്ത്രപ്രയോഗങ്ങളൊക്കവേ ശാസ്ത്രോക്തം യുക്തിപോൽസർവ്വവുംസംഗ്രഹിച്ചു
സൂക്ഷ്മമായോരന്യായവുംകാൺകയാൽ ദുഷ്ടപ്രയോഗങ്ങളൊന്നുംവേണ്ടാ
പാതകിവർഗ്ഗങ്ങളെല്ലാംഗ്രഹിച്ചവൻ ചിത്തസുഖത്തോടുമേവിമെല്ലെ
ധന്യൻമഹീപതിമാന്യശീലൻധീരൻ മാന്യജനങ്ങളിൽപ്രീതിയുള്ളോൻ
ശാന്തൻ സർവ്വേശനെ പാരം ഭജിപ്പവൻ കാന്തിമാനേകാന്തദാനശീലൻ
ഗോലോവാം തന്നുടെമന്ത്രിയോടൊന്നിച്ചു ലീലകലർന്നു വസിച്ചീടുന്നു
മന്ത്രിയെന്നല്ലവൻ മിത്രംതന്നെപ്പോലെ അന്തികേപാർത്തു ശുശ്രൂഷിക്കുന്നു
ഇങ്ങിനെസൽകീർത്തിവർദ്ധിച്ചുഭൂതലേ തിങ്ങിന മോദേനവാഴുംകാലം
യൌവനംവന്നുതികഞ്ഞുമഹീപതിക്കുവഴിവന്നിതുഭാര്യാതാപം
താല്പര്യമേറുന്നമന്ത്രിയാംഗോലോവോടു ഫുല്ലലോചനൻചൊല്ലിമോദാൽ
മത്സചിവവരകേട്ടാലുമെന്നുടെ വാക്യങ്ങളിന്നിമേൽവേണ്ടതെല്ലാം
സർവ്വേശനെന്നുടെതമ്പുരാൻസൃഷ്ടിച്ചു ഉർവ്വിയിൽമാനുഷവർഗ്ഗംതന്നെ
കൂടിപ്പെരുകുവാൻകല്പിച്ചുവെച്ചതിൽ കൂടെയൊരുവഴിപിന്നെയുണ്ട്
സന്യാസമെന്നായകല്പനയുംകൂടെ ധന്യനാംസർവ്വേശൻപ്രീതിയോടെ
ദാരത്തെരക്ഷിച്ചുവാഴ്കെന്നതും ഭുവിദാരമുപേക്ഷിക്കയെന്നുള്ളതും
രണ്ടിലുംനല്ലതുസന്യാസമെന്നാലും രണ്ടില്ലപക്ഷം നമുക്കുപാർത്താൽ
സംസാരസാഗരത്തിൽ നീന്തിയുഴലുവാൻ സാരമാംനാലാശ്രമംകൊണ്ടല്ലോ
നാലാശ്രമങ്ങളെതിരിച്ചുപിൻകേട്ടാലും ലീലകളചേതസിഭാവിക്കാതെ
ഗുണവുംസന്ന്യസ്തിയുംദോഷവും ഉണ്ടിന്നെനാലെന്നറിഞ്ഞുകൊൾക
നാലിലുംമുൻപുള്ളദാരത്തിൻകാരണം നാശ്യാശയെന്നറിഞ്ഞുകൊൾക
നാശ്യാശദൂരത്തുനീക്കും ജഗത്തിന്റെ ദൂരത്തുപോകുന്നു ദുരാശയും
ദുഷ്ടചാരകന്മാരടങ്ങിയാൽ മേൽദോഷമൊന്നുംവരികയില്ല
സന്യാസംസർവ്വഗുണത്തിനുംകാരണം അന്യായമില്ലഗൃഹസ്ഥതയും
സർവ്വേശൻകല്പിച്ചകൂദാശയേഴതിൽ നിർവ്യാജമാറാമതേഴാമതും
ഒന്നുപോൽമോക്ഷത്തിൽചേരുവാൻനരവഴി
നന്നായ്ത്തെളിഞ്ഞരുൾചെയ്തു നാഥൻ
നന്നായാൽനല്ലതിതുപോലെയില്ലല്ലോ ഒന്നിനും ഖേദംവരികയില്ല
നല്ലപോൽഭാര്യയോടൊന്നിച്ചുമേളിച്ചു ചൊല്ലുപോൽവൃത്തിയും രക്ഷചെയ്തു
ഏകശക്തിയിലേകമനസ്സോടെ ഏകാന്തമായിസുഖിച്ചിരുന്നാൽ
സന്തതിസമ്പത്തും സന്തതാനന്ദവും സമ്പൂർണ്ണകീർത്തിയുംവർദ്ധിച്ചീടും
ഉണ്ടുസുഖവുംലഭിക്കുമിതുകൊണ്ടു സന്യാസമീലോകേദുഃഖംതന്നെ
അർത്ഥവാൻവേട്ടാൽസുഖാർത്ഥലാഭംതന്നെ അർത്ഥമില്ലാഞ്ഞാലനർത്ഥമേറും
ഊണിനില്ലാത്തവൻപാണിഗ്രഹംചെയ്താൽ നാണക്കേടെല്ലാമനുഭവിക്കും

വന്നകാൎയ്യങ്ങളുമിന്നിനാൽവേണ്ടതും ഒന്നൊഴിയാതെയുരചെയ്തെല്ലാം
എന്നുപറഞ്ഞു ലിഖിതവുംമന്ത്രിതാൻ മന്നൻപ്രണേതന്നുനൽകിമോദാൽ
പത്രലിഖിതവുംവായിക്കുന്നേരത്തു വക്രതപ്രസംഗത്തെക്കണ്ടുഗോലോ
ചിത്തംകുളുൎത്തുനിന്നീടുന്നനേരത്തു വൃത്താന്തമെല്ലാമറിഞ്ഞുഭൂപൻ
ഭൃത്യനെനോക്കിച്ചിരിച്ചുപലുക്കവേ വൃത്താന്തമോരോന്നരുളിച്ചെയ്തു
വിക്രമമേറിയസിപ്രിസോരാജൻെറ വിഖ്യാതകീൎത്തികൾകേട്ടുമുന്നെ
സൌഖ്യമായിപ്പോഴിരിക്കുന്നൊ ഭൂപതി സൌഖ്യമൊനിങ്ങൾക്കേവൎക്കു
മെന്നാൽ
എന്തുനക്കാമ്പിലിരുന്നപോല്ലാൎയ്യങ്ങൾ നന്നായ്ഭവിച്ചിതു ദൈവയോഗാൽ
എന്മകളാകുംജനോവേവാതന്നെഞാൻ നിവ്യാഹീതചന്ദ്രനുനൽകിടുന്നേൻ
ഇന്നു പാൎത്താലുംനീയെന്നരുളിച്ചെയ്തു മന്ദിരംതന്നിലകത്തുപുക്കു
ഭാൎയ്യയുമായ്വിചാരിച്ചുതൽപടി സൈന്യവാന്മാരങ്ങെഴുതിമെല്ലെ
ഇന്നപ്പോൾവേണംവിവാഹമെന്നുള്ളതും സന്തോഷമോടെഗമിക്കയെന്നും
പിന്നെയുംവേണ്ടുന്നകാൎയ്യങ്ങളൊക്കെയും ഒന്നൊഴിയാതെയെഴുതിവെച്ചു
പ്രത്യുഷസിംഗോലോതൻകയ്യിലന്നോടു പത്രവുംനൽകിപ്പറഞ്ഞീവണ്ണം
സത്യത്തിനേതുമിളക്കമില്ലെന്നതും സത്യമായുള്ളിലുറച്ചുകൊൾക
ഇത്രമാത്രമരുൾചെയ്തിതുഭൂപതി പത്രത്തിലെല്ലാമെഴുതുകയാൽ
യാത്രയയച്ചുബഹുഭൂഷണംനൽകി ധാത്രീപതിതാനുംമോദത്തോടെ
വന്നജനങ്ങളെയൊക്കവെമാനിച്ചു സമ്മാനംനൽകിയയച്ചിതന്നാൽ
വൃത്താന്തമെല്ലാമറിഞ്ഞുജനോവേവ ചിത്തമോദത്തോടാരാമംതന്നിൽ
ആളിമാരോടുമൊരുമിച്ചുമേളിച്ചുകേളീസേനഗമിക്കുന്നേരം
സൈന്യങ്ങളൊക്കെയൊരുക്കെന്നവൻചൊല്ലി പിന്നെയുംമന്ത്രിയാം
ഗോലോവപ്പോൾ
ഉദ്യാനദേശത്തിൽതത്രഗമിക്കുന്ന മത്തേഭഗാമിനിമുമ്പിൽചെന്നു
ഭക്തനായ്നില്ക്കുന്നഗോലോവെകണ്ടപ്പോൾ ചിത്രപ്രമോദാലരുളിച്ചെയ്തു
ചിന്തിച്ചുവന്നതറിഞ്ഞുഞാനെപ്പേരും ഹന്തഗമിക്കവിഷാദംവേണ്ട
നാലുഗൃഹനാരിമാർവിവാഹത്തിന്നുനാലുദിക്കിലുംപ്രസിദ്ധമെല്ലാ
വിദ്വാനെയിച്ഛിക്കുംതൻപിതാവെന്നതും വിത്തത്തെയിച്ഛിക്കുംമാതാക്കന്മാർ
ബന്ധുക്കൾതൽകുലശ്രേഷ്ഠതയിച്ഛിക്കും ബന്ധുരരൂപികൾകന്യമാൎക്ക്
രൂപവാൻതങ്കലഭിരുചിയേററവുമാസ്ഥയുമിന്നാലുമിച്ഛിച്ചീടും
ഇച്ചൊന്നനാലുഗുണങ്ങളുമുണ്ടെങ്കിൽ വാച്ചുള്ളമംഗലമെന്നേവേണ്ടു
ഉത്തമരുൾചെയ്തു ലജ്ജാഭാവത്തോടെ സഞ്ചാരംപോകെന്നനുജ്ഞനല്കി
സൂൎയ്യനുംതിങ്കളുംചാരത്തുനിന്നപോൽ നീരജശോഭയുംപൂണ്ടുനിന്നു
ഇപ്പോളിതുമതിയെന്നരുളിച്ചെയ്തീട്ടു ഭക്ത്യാവണങ്ങിത്തിരിച്ചുവേഗാൽ
തത്രനിന്നാശുഗമിച്ചിതുമന്ത്രിയും ചിത്തമോദാൽതൻെറരാജ്യംപുക്കു
സിപ്രിസോഭൂപതി തൻെറതിരുമുമ്പിൽ സൽപ്രീതിയോടവൻചെന്നുനിന്നു
ഭക്ത്യാപദങ്ങളിൽവന്ദിച്ചുവേഗത്തിൽ പത്രംകൊടുത്തവനിതുമുരചെ

മംഗല്യഘോഷത്തിനുള്ളൊരുഭംഗികൾമംഗലമാമ്മാറവേണംതാനും
പുത്തനായിട്ടുള്ളതൊപ്പികുപ്പായങ്ങൾ വസ്ത്രവിഭൂഷണമൊക്കെമോദാൽ
പെട്ടികൾകെട്ടംചുമപ്പതിന്നായിട്ടു ഒട്ടകംവേണമതിന്നുവേറെ
ദുന്ദുഭിഗീതവാദ്യങ്ങൾസമ്മാനങ്ങൾ വെന്നിയിൽവെച്ചുമുഴക്കുവാനായ്
ഉന്നതമേറുന്നൊരൊട്ടകക്കൂട്ടങ്ങൾ അഞ്ഞൂറുവേണമതിന്നുതന്നെ
ശസ്ത്രങ്ങളൊക്കവെതേച്ചുവെളുപ്പിച്ചു ഖഡ്ഗപരിഘങ്ങളീട്ടികളും
പിന്നെയുമൊക്കെത്തരന്തരംവെവ്വേറെ ഒന്നൊഴിയാതെഒരുക്കീടേണം
ഛത്രങ്ങൾതാലവൃന്താദിയുംതോരണംസൂത്രക്കൊടികളുഞ്ചാമരങ്ങൾ
ഇത്രയെന്നല്ലനിനക്കുവഹിക്കുംപോൽ എത്രയെന്നാകിലുംകൊള്ളാമല്ലോ
ഇങ്ങിനെയോരോരോകാര്യങ്ങൾവേണ്ടതു നന്നായ്വിചാരിച്ചുകൂട്ടിക്കൊൾക
ഇത്ഥമരുൾകേട്ടഭൃത്യനാംഗോലോവും ചിത്തകുതുകേനകോപ്പുകൂട്ടി
നാലഞ്ചുനാൾകൊണ്ടുനാനാവിധമായ ചാലവെകോപ്പുകളെല്ലാംകൂട്ടി
പാണിഗ്രഹത്തിനുപോവാനടുത്തപ്പോൾ പാണികൾകൂപ്പിപ്പറഞ്ഞുഗോലോ
കല്പനപോലെതികച്ചുഞാൻസർവ്വതും ഉല്പലലോചനഭൂമിനാഥ
ഏവംനിയോജ്യനുണർത്തിച്ചനേരത്തു ഭൂപതിവീരനരുളിച്ചെയ്തു
സൂര്യവാരത്തുന്നാൾസൂര്യോദയത്തിനു സ്വൈരമായ്സർവേശൻകോവിൽപുക്ക
സർവേശനോടപേക്ഷിച്ചുസർവതും നിർവ്യാജമിങ്ങുപുരംപുക്കീട്ടു
പോകേണംനാമിവിടെനുഘോഷത്തോടെ പോയ്വസിച്ചാലും
നിശാന്തേനീയും
സ്വസ്ഥനായ്മന്ത്രിതൻമന്ദിരംപ്രാപിച്ചു ചിത്തമോദേനവസിച്ചുരാത്രൌ
സൂര്യവാരത്തുന്നാൾസൂര്യോദിച്ചപ്പോൾ ആര്യനാംഭൂപതിതന്നരികെ
ചെന്നുവണങ്ങിവിനീതമായ്നിന്നപ്പോൾ മന്നവൻസിപ്രിസോഭക്തിയോടെ
മന്ത്രിയോടുംകൂടെപ്പോയിവിഹാരത്തിൽ മന്ത്രസംവാദിനിഷ്ഠോപവാസാൽ
പാപസങ്കീർത്തനംചെയ്താത്മശുദ്ധിയാൽ പാപഹരമായപൂജകണ്ടു
സർവ്വേശാസത്തെയുമുള്ളിലടക്കീട്ടുസർവ്വേശനോടപേക്ഷിച്ചുനന്നായ്
സർവ്വാപത്തിലുംനിന്നെൻറയാത്രാവെ സർവേശരക്ഷിച്ചുകൊള്ളേണമെ
നിൻതിരുകല്പനപോലെഞാൻഭാര്യയെ വേണ്ടവിവാഹംചെയ്യാൻപോകുന്നോൻ
ഒന്നിനുംസാമർത്ഥ്യമില്ലെന്നാൽനിന്നുടെ നന്മതരേണമേസർവേശാ
ഇത്ഥംസ്തുതിച്ചുതൻപത്തനംപ്രാപിച്ചു സത്വരംപോവതിന്നായ്തുനിഞ്ഞു
ഭക്തനായുള്ളൻെറസമീപത്തുനില്ക്കുന്ന ചിത്തത്തിലൽമാംഗോലോവോടും
സത്വരംപോകനാമെന്നരുളിച്ചെയ്തു ചിത്തംതെളിഞ്ഞൊരുതേരിലേറി
വൻപനാംഭൂപൻഗമിച്ചതിൻപിന്നാലെ വമ്പരാംമന്ത്രികൾസേവകന്മാർ
മുമ്പിൽനടന്നഭടന്മാരുമൊക്കവെ കംഭീരവാദ്യമേളങ്ങളും
കൂടിയസന്നാഹമോടെപുറപ്പെട്ടു പേടമാൻകണ്ണിവിവാഹത്തിനു
വാദ്യങ്ങളെക്കൊണ്ടുരാജ്യംമുഴങ്ങിച്ചു ഭൂചക്രമൊക്കെക്കലുങ്ങുമാറു

തിക്കിത്തിരക്കിനടന്നഭൂരേണുവാൽ ഭാസ്കരബിംബംമറഞ്ഞുപോയി
ഇങ്ങിനെചെന്നുപ്രബേന്തമഹീപതി തന്നുടെരാജ്യംപുകിന്നുമോദാൽ
വന്നെതിരേററുഭൂപാലനെയാന്നേരം ഹർമ്മ്യമതിലങ്ങിരുത്തിമോദാൽ
അംഗനമാർമണിതന്നേയുമന്നേരം മംഗലമാകുന്നഘോഷത്തോടെ
സിംഹപരാക്രമൻസിപ്രിസോതന്നുടെ തൽപരിപൂർണ്ണമാംതേരിലേററി
സിപ്രിസോതൻഭാര്യയോടുമങ്ങൊന്നിച്ച സൽപ്രീതിയോടെവിവാഹംപുക്ക
പെണ്മണിതന്നെമഹാജനസംകുലെ വെണ്മകലന്നൊരുസിപ്രിരാജൻ
വേദവിധിപോൽവിവാഹവുംചെയ്തുടൻ വേഗാൽപുറപ്പെട്ടുഘോഷത്തോടെ
കല്യാണഘോഷങ്ങളൊക്കെഗ്രഹിപ്പാനായ് ചൊല്ലുവാനെല്ലാമസാദ്ധ്യമല്ലോ
കൂടിയലോകർക്കസംഖ്യയിലൊട്ടുമേ ആടലുണ്ടാമതുകേൾക്കുന്നോർക്കും
കുംഭീന്ദ്രപങ്ക്തിയലറുന്നഘോഷവും വൻപിച്ചവാദ്യനിനാദങ്ങളും
തേരുകൾഞാണൊലിയെന്നുള്ളഘോഷവും വീരതുരഗത്തിൻശബ്ദങ്ങളും
കൂടിയലോകർപറയുന്നവാക്കുകൾ നാനാദേശങ്ങൾമുഴങ്ങുമാറും
ഇങ്ങിനെയുള്ളൊരുവേളികോലാഹലം എങ്ങുമില്ലെന്നേപറവാനുള്ള
മംഗലമായുള്ളഘോഷത്തോടൊട്ടുനാൾസിംഹപരാക്രമൻസിപ്രിസോസും
മംഗലഭാര്യയോടൊന്നിച്ചുമേളിച്ചുഭംഗിയോടെത്തുരമിച്ചശേഷം
നാഥനാംസിപ്രിസോതാതൻപ്രബേന്തനെആദരാൽചെന്നാവണങ്ങിച്ചൊന്നാൻ
പോകുവാനുള്ളസമയമടുത്തിനി പ്പോവാനനുജ്ഞനൽകേണമിപ്പോൾ
സിപ്രിസോസേവംപറഞ്ഞതുകേട്ടപ്പോൾ തൽപ്രിയത്തോടരുൾചെയ്തുതാതൻ
നിൻപതിയാകുംജനോവയുംനിസ്സും സൽപ്രിയത്തോടെരസിച്ചുവാഴ്ക
എന്നുടെകയ്യിലെന്നങ്ങുസാരത്തെ നിന്നുടെകയ്യിൽഞാൻതന്നേനിപ്പോൾ
നിന്ദകൾസുഖേനവാണീടുകസന്തതം ഇങ്ങുസുഖമുള്ളതെന്നാറാം
പുത്രിയെപാണിഗ്രഹണംചെയ്യുന്നില്ല പുത്രൻമമനിയ്യുമെന്നുതന്നെ
സപ്രമേതയുറച്ചുഞാൻ പാർക്കുന്നുസന്തതം സ്വാന്തത്തിൽനിസ്പൃഹമുറച്ചുകൊണ്ടുക
കണ്ണുനീരോടെതൻപുത്രിയെയീവണ്ണം മാറത്തുതാതനണച്ചനന്നായ്
കന്നിമറിയമേമാതാവെനീയെൻെറ അരുമമകളെനീപാലിക്കണം
ഇത്ഥംമനസ്സിൽനിരൂപിച്ചുമന്നവൻ സത്വരംസിപ്രിസോപുത്രനേയും
പക്ഷമാമ്മാറങ്ങണച്ചുമകനേയും പക്ഷമായ്ചുംബിച്ചുചൊല്ലിയേവം
ഭർത്താവിനോടുസംഗമിച്ചൻപോടു ഭർത്തൃശുശ്രൂഷയുംചെയ്തുവാഴ്ക
മുക്തിനാഥങ്ങൾക്കവശംപെടാചിത്തത്തിൽസത്യസർവ്വേശനെഭക്തിയോടും
നന്നായ്സ്മരിക്കനീയെങ്ങളിനിമേൽക്കുമേൽ എന്നിങ്ങനെയാശീർവാദംചെയ്തു
ദമ്പതിമാരെകരേററിരഥത്തിൽ അൻപോടൊരുതേരിൽതാനുംകേറി
കൂടിയകോലാഹലത്തോടൊരുമിച്ചു പ്രൗഢികലർന്നുതിരിച്ചാരപ്പോൾ
ഒട്ടേടംകൂടെനടന്നുപ്രബേന്തനും പെട്ടെന്നുജനോവയുംനാല്ക്കുമോദാൽ

പോന്നിങ്ങുതൻെറപുരംപുക്കമന്നനും നന്ദികലൻസുഖിച്ചുവാണു
സിപ്രിസോരാജനുംഭാൎയ്യയുമാദരാൽ തൽപുരംതന്നിൽപ്രവേശിച്ചപ്പോൾ
മിത്രബന്ധുക്കളോടൊന്നിച്ചുഭൂപതി തത്രവസിച്ചിതുനാലഞ്ചുനാൾ
എല്ലാരേയുംസന്തോഷിപ്പിച്ചുഭൂപതി സമ്മാനംനല്കിപ്പറഞ്ഞുമോദാൽ
നിങ്ങളെന്നെപ്രതിചെയ്തമനോജ്ഞനാൽ മംഗലഗാത്രിയെവേട്ടുഞാനും
ഒന്നിനുംതാഴ്ച്ചവരാതിങ്ങുപോന്നതും നിങ്ങളുടെയത്നംതന്നെപാൎത്താൽ
ആയതുനിങ്ങളെന്നെപ്രതിചെയ്തതു ആയതകാലംമറക്കമോഞാൻ
ഇത്തരമരുൾചെയ്തയച്ചിതെല്ലാരേയും സത്വരംഭാൎയ്യയോടൊത്തുമോദാൽ
ചിത്തംതെളിഞ്ഞുവസിച്ചപ്രകാരങ്ങൾ എത്രമനോഹരമെന്നേവേണ്ടു
ഗോലോസചിവനും സ്വാമിതൻചിത്തംപോൽ ലീലകലന്നുസമീപത്തിങ്കൽ
ഇങ്ങിനെമേളമാടംഗനാരത്നവും പുംഗവനാകിയസിപ്രിസോസും
സ്വൎണ്ണവുംരത്നവുംകൂടിമേളിച്ചപോൽ പത്നിയുംഭൎത്താവുമേകഭാവാൽ
രണ്ടശബ്ദമിങ്ങിനെരണ്ടുംസുഖത്തോടെ ഇണ്ടൽകൂടാതെസുഖിച്ചുവാണു
ഇങ്ങിനെലോകസൌഖ്യത്തോടുംകൂടവെ മംഗലമാന്നവൻവാഴുംകാലം
എൺമിശിയുംപുകൾകൊണ്ടമഹീപതി എസ്പ്രമോൎതന്നോടുയുദ്ധത്തിന്നായ്
മൂക്കമഹാരാജൻമുഷ്കോടുകൂടവെ വാക്കിനാൽവന്നുവിളിച്ചുചൊല്ലി
വീരനായ്നിങ്ങളിലാരാനുമുണ്ടെങ്കിൽ പോരിനെത്തുജയിച്ചുകൊൾവിൻ
ഇപ്രകാരംകേട്ടുഎസ്പ്രമോൎഭൂപനും സിപ്രിസോഭൂപനു നൽകുവാനായ്
പത്രമെഴുതിയയച്ചുവിനാഴിക പാൎക്കാതെസന്നിധൌവന്നീടുവാൻ
ദൂതജനങ്ങൾ ലിഖിതംകൊണ്ടുപോയ് സിപ്രിസോസിനുകൊടുത്തശേഷം
പത്രംതവായിച്ചുതാനന്നേരത്തു ഉൾസംഭ്രമംപൂണ്ടുസിപ്രിരാജൻ
മിൻ ഘനിശാസത്തോടെത്രയുംഖേദേന നിൎഗ്ഗമിച്ചൻപോടെപത്തനത്തിൽ
ഭാൎയ്യസമീപേപ്രവേശിച്ചുഭൂപനും ഭാൎയ്യയെച്ചാരെവിളിച്ചിരുത്തി
ഉത്തമാംഗംതൻെറപത്നിമടിയിൽവെച്ചെത്രയുംഖേദേനകേണുപാരം
നേത്രവുംമാരിചൊരിയുംകണക്കിനെ ഗാത്രമശേഷംനനച്ചുഭൂപൻ
കാൎയ്യമിതെന്തെന്നറിയാതെഭാൎയ്യയും ആൎയ്യനാംഭൂപതിയോടുചൊന്നാൾ
അന്തമില്ലാതോളംദുഃഖിപ്പാൻകാരണം എന്തെന്നറിയാഞ്ഞിനിക്കഖേദം
ചോദിച്ചഭാൎയ്യാവചനങ്ങൾകേട്ടപ്പോൾ ആൎയ്യനാംഭൂപതിചൊല്ലിയേവം
ദസ്തൻപാണിപിടിച്ചുമഹീപതി ദയിതയെമാറത്തണച്ചുചൊന്നാൻ
ഹാഹാമമഭാൎയ്യേ ഹാഹാജനോവേവ ഹാഹാവിധിഫലമിന്നിക്ഷണം
നിന്നോടുവേർപെട്ടുപോവാൻകാലംവന്നു മന്യൂഭവിച്ചതിൻകാരണംകേൾ
മന്നവൻചൊന്നതുകേട്ടുജനോവേവ ഉന്നതദുഃഖത്താൽചൊന്നിവണ്ണം
ഭൎത്താവെനിന്നെവേർപെട്ടുവാണിടുവാൻ ചിത്തംപൊറുക്കയില്ലവല്ല
എന്നെനീവേർപെട്ടുപോകുന്നതെങ്ങോട്ടുമന്നോർമണിയെപറകവേണം

പതിദുഃഖത്തോടീവണ്ണംപറഞ്ഞപ്പോൾ ഭത്താവുസിപ്രിസോചൊല്ലിദുഃഖാൽ
എന്ത്രുദോർഭൂപതിതന്നോടുപോരിന്നായ് വൻപനാംദുക്കഗമിക്കയാലെ
യുദ്ധത്തിന്നായ്ക്കൊണ്ടുതത്രഗമിപ്പാനായ് മിത്രഭാവത്തോടെഴുതിവന്നു
എന്തിനെഞാൻനിന്നെവേർപെട്ടുപോകുന്നു അംഗനാരത്നമേഹാഹാപാപം
പോകാഞ്ഞിൽദ്വേഷിക്കുംഭൂപതിയെന്നെയും പോയാൽമരിക്കും
ഞാൻനിന്നെയോർത്തു്
കീത്തിക്കുഹാനിനമക്കുവരുമല്ലൊ ആത്തിതീപ്പാനാരുദൈവമെന്യെ
ദുഃഖിച്ചുഭൂപതിയിത്ഥംപറഞ്ഞപ്പോൾ മയ്ക്കണ്ണിയാകുംജനോദവപായും
കാന്തനോടിത്ഥംപറഞ്ഞുപയ്യക്കവെ ഹന്തഗമിക്കാതെ പാത്തുക്കുടാ
ഭായ്യയെച്ചൊല്ലിവരുംപരഭാരത്തെ വീരന്മരായോർത്യജിപ്പാറില്ല
ഭൂപതിമാക്കുബഹുഭൂരിഭണ്ഡാരം വീയ്യപരാക്രമമെന്നുന്നൂനം
പത്തനത്തിൽസുഖംവാഴുന്നവർകൾക്കും പദ്ധതിമദ്ധ്യേകിടക്കുന്നോക്കും
സത്യംസവ്വേശൻറചിത്തമൊഴിഞ്ഞൊരു വസ്തുവുമില്ലെന്നറിഞ്ഞാലുംനീ
ഭായ്യാവചനങ്ങളീവണ്ണംകേട്ടപ്പോൾ കായ്യമെന്നോത്തുപറഞ്ഞുഭൂപൻ
മൽപ്രിയേനിന്നോടുകൂടെയിരിക്കുന്നു മൽപ്രാണനെന്നുധരിച്ചാലുംനീ
ദേഹമേനിന്നോടുവേർപിരിയുന്നുള്ളു ദേഹത്തിലദ്ധ്മാംഭായ്യബാലേ
നിന്നെപ്പരിപാലനംചെയ്യതിന്നുഞാൻ എന്നുടെഗോലോവെയേല്പിക്കുന്നേൻ
ബാലേസതിപാരം പാലിക്കും നിന്നെയുംഗോലോവതിനുവിഷാദംവേണ്ട
ഭൃത്യനെന്നല്ലവൻപുത്രനെപ്പോൽ ബഹുഭക്തിയോടുമവൻപാലിച്ചീടും
ഇത്തരംഭർത്തൃവചനങ്ങൾകേട്ടപ്പോൾ ചിത്തമിടികൊണ്ടുവെട്ടുംപോലെ
ഭൃത്യൻറരക്ഷകൾകേട്ടനേരത്തിങ്കൽ ഭത്താവുപോകുന്നതിനെക്കാളും
ദുഃഖത്തിൽദുഃഖമുഴുത്തുജനോവവേ ദുഃഖംപറഞ്ഞുനിലവിളിച്ചു
ചിത്തധൈയ്യത്തോടെമുമ്പിൽപറഞ്ഞവ ഒക്കെമറന്നുവിലാപിച്ചേറ്റം
ഗാത്രംതളന്നുവിയത്തുശരീരവും നേത്രമിരുണ്ടുമറിഞ്ഞുവീണു
പഞ്ചത്വമായിതോയെന്നുവിചാരിച്ചു പഞ്ചാസ്യഗംഭീരൻസിഫ്രിദസാന്ദ്രം
ഭായ്യയെവാരിയെടുത്തു വിരവോടെ വാരിതളിച്ചുമുഖാംബുജത്തിൽ
നേരായശ്വാസത്തോടാലസ്യംതീന്നപ്പോൾ ചാലെപറഞ്ഞവൻ ഭായ്യയോട്
മത്ത്യരിലാരേയും നിന്നെശ്ശുശ്രൂഷിപ്പാൻ മൽപ്രിയയേല്പിക്കുന്നില്ലെന്നറി
പെട്ടെന്നുരാജനീവണ്ണംപറഞ്ഞപ്പോൾ മട്ടോലുംവാണിതൻ കൈപിടിച്ചു
സാഷ്ടാംഗംവീണെഴുന്നേറ്റവിരവോടെ മുട്ടന്മേൽനിന്നതിഭക്തിയോടെ
നന്മനിറഞ്ഞമറിയംനമസ്കരിച്ചമ്മയോടേറ്റമിരന്നിവണ്ണം
ലോകമാതാവേമറിയമേപാഹിമാം ലോകേശമാതാവേപാഹിപാഹി
പാപികൾക്കാധാരമായമറിയമേ പാപികളാംഞങ്ങൾവേദിക്കുന്നേൻ
പാണിഗ്രഹണംകഴിച്ചുഹംഭായ്യയെ പാലിച്ചീടുന്നതുംനീമാതാവേ
ഇപ്പോൾവിശേഷിച്ചുംനിൻപുത്രിയാകുമെൻ പത്നിയെ
നിങ്കയ്യിലേല്പിക്കുന്നേൻ

ദുഃഖത്തിൽനിന്നൊക്കെനീപാലിക്കേണമെ ദുഃഖാൎത്തയാമിവൾഭീരുവത്രെ
നിൻകയ്യിലേല്പിച്ചുഞാനിഹപോകുന്നു ശങ്കേതരംപരിപാലിക്കനീ
ഇത്ഥംസ്തുതിച്ചമ്മതൻകയ്യിലേല്പിച്ചുസത്വരംഭാൎയ്യയെഭക്തിയോടെ
പിന്നെപ്പറഞ്ഞിതുസിഫ്രിസോഭൂപതി തന്വംഗിയാകുംജനോവയോയോട്
അമ്മപാലിച്ചീടുംനിന്നെമനോജ്ഞാംഗിപെണ്മണിയിത്ഥമുറച്ചാലുംനീ
ഒന്നുകൊണ്ടുമിളകേണ്ടദൈവത്തിങ്കൽനല്ലപോൽഭക്തിയുറച്ചുപാൎക്ക
മന്നവനിത്ഥംപറഞ്ഞുപ്രിയത്തോടെ കന്നൽമിഴിയെഞാൻപോകട്ടിപ്പോൾ
ഇത്തരംകേട്ടവൾഭക്തിയുറച്ചുള്ളിൽ ശക്തനാംഭൎത്താവോടിത്ഥമൂചേ
പോയാലുംഭൎത്താവെതാമസമെന്നിയെ പോയാലുമെന്നെമറന്നീടല്ലേ
നന്നായ്വരുവാൻനിനക്കുസമസ്തവുംകന്നിമണിയോടുപ്രാൎത്ഥിക്കുംഞാൻ
ഏവംപറഞ്ഞനുവാദവുംവാങ്ങിപ്പോയ് ഗേഹത്തിൽപുക്കുകതടച്ചു
കന്നിമറിയത്തിൻവിഗ്രഹസന്നിധൌ തന്വംഗിചെന്നുമുഴങ്കാലൂന്നി
നിന്നുസ്തുതിച്ചസ്തുതിപറഞ്ഞീടുവാൻ എന്നാലുമാരാലുംസാദ്ധ്യമല്ല
ലോകപ്രഭുവായഭൎത്താവുപോയപ്പോൾ ശോകംവെടിഞ്ഞു ജനോവേവായും
ദുഃഖതാപത്തോടിരുന്നു നാരീമണിഭക്തിവന്നീടുവാൻതക്കവണ്ണം
സിഫ്രിസോഭൂപനപ്പോഴുണ്ടായൊരു ദുഃഖംപറഞ്ഞാലൊടുക്കമില്ല
ഹൎമ്മ്യത്തിൽനിന്നങ്ങിറങ്ങിമഹീപതി തന്മന്ത്രിഗോലോവോടിത്ഥമൂചേ
വിത്തവുംഗേഹവുംരാജ്യഭാരങ്ങളും ചിത്തംതെളിഞ്ഞുനീപാലിക്കണം
മുഷ്കൊട്ടയുദ്ധത്തിന്നായിപ്പോകുന്നു മദ്ഗൃഹമാമെന്റെകല്പനയാൽ
ഇത്ഥംപറഞ്ഞൊരുകയ്യിലേല്പിച്ചുമന്ത്രിയെ സത്വരംപിന്നെയുമൊന്നുചൊന്നാൽ
സൎവ്വേശനായകൻതൻസൂക്തവചനത്തെ സൎവ്വനേരത്തിലുമോൎത്തുകൊൾക
അങ്ങേക്കുബോധമില്ലാകാൎയ്യങ്ങൾ എങ്ങിനെയായാലുംചെയ്തീടല്ലേ
ദോഷഗുണങ്ങളറിഞ്ഞിട്ടുസൎവ്വവും ദോഷക്കൂടാതെനീപാലിക്കേണം
ഏവംബഹുവിധമുപദേശംസംഭാവിച്ചു ആഗമിച്ചൻപോടുസിഫ്രിരാജൻ
മന്നവൻതന്നുടെപിന്നാലെഗോലോവുംമന്ദംമന്ദംചെന്നുദുഃഖഭാവാൽ
സ്വാമിയിന്നെപ്പിരിഞ്ഞങ്ങിനെപോകുന്നു ആമയമുണ്ടിനിക്കുള്ളിലേറം
ഇത്ഥംപറഞ്ഞുകരയുന്നഗോലോവെ ചിത്തതാപത്താൽതഴുകിഭൂപൻ
ഭൃത്യനോടിത്ഥമരുൾചെയ്തുഭൂപതി ചിത്തവിഷാദംകളഞ്ഞുനിത്യം
ചിന്നാക്കംഭോഗായിവീരനിരംപോലെക്കെന്നിന്നുംതാഴ്ചവരാതവണ്ണം
എന്നോടുകൂടിവിചാരമായ്‌വന്നാക ലോകമുണ്ടപുരംരക്ഷസ്ഥാനമില്ല
ഇത്തരംപാരമിവാനഞ്ഞയാൽഗോലോവും സന്തോഷംപൂണ്ടന്നുരാജധാന്യാം
ക്ഷിപ്രംഗമിപ്പിച്ചിതു സിഫ്രിസോഭൂപതി തന്നൽപ്രദേശത്തങ്ങാഗമിച്ചു
എന്നുദോർഭൂപനികടംപ്രവേശിച്ചു തൽപ്രിയനാകിയ സിഫ്രിരാജൻ
ആചാരാപചാരകുശലപ്രശ്നങ്ങളും ആചരിച്ചുൎപോടുഭൂമിപാലൻ

പക്ഷമായെന്നു ഭാർഗ്ഗവൻ പറഞ്ഞവ പക്ഷങ്ങൾ വന്നു സംഭവിത്തതും
ഇങ്ങുള്ള സേനയുമങ്ങു നിന്നു വന്നുള്ള തിങ്ങിന സേനയോടൊത്തു വേഗാൽ
ഗാത്രബലവീര്യത്തോടങ്ങു ചെന്നു പരി പ്രത്യർത്ഥി വംശത്തെ നിഗ്രഹിച്ചു
കീർത്തികളയാതെ പാലിക്കയെന്നുള്ള പാർത്ഥിവൻ തന്റെയനുജ്ഞ കേട്ടു
സുപ്രിയസോദര പതി തൻ പ്രിയനായ്ചെന്നു മുക്കോടെ പ്രാതിളു
യുദ്ധത്തിന്നായ്

അക്ഷൈയിങ്ങിനിരിക്കട്ടിനിയിപ്പോൾ മാനിനി തന്റെ ചരിത്രം കേൾപ്പിൻ
ലോകപ്രഭുവായ ഭർത്താവു പോകയാൽ ചിത്തഖേദമെല്ലു ചൊല്ലാവല്ല
ഉണ്ടായ സങ്കടം കേട്ടാൽ മനക്കാമ്പിൽ ഇണ്ടലുണ്ടാം നരജാതികൾക്കും
ഭർത്താവു പോകയാൽ ചിത്തഖേദത്തോടെ പാർത്തു പതിവ്രതനിഷ്ഠയോടെ
സർവ്വേശമാതാവേ സർവ്വനേരത്തിലും സർവ്വേശപതിനിസ്മരിച്ചുവാണു
ഗോലോകാംഗമന്ത്രി ലീലകളെന്നുടൻ ചാലേയവൾ തൻ പരികടം പുക്കു
കാന്താശുശ്രൂഷിച്ചമത്തേഭഗാമിനി ചിത്തം പോലൊക്കെ ശ്രമിച്ചു വാണു
ഇങ്ങിനെ മാസം കഴിഞ്ഞൊരനന്തരം അംഗനാരത്നത്തെ മോഹിപ്പിപ്പാൻ
എങ്ങനെയെന്നവൾ ചിത്തമെന്നാലരിൽ ഒന്നിനും ഭേദം വരാത്തവണ്ണം
ശുശ്രൂഷ കൊണ്ടവൾ ചിത്തത്തിൽ മോദത്തെ തത്ര വരുത്തുവാൻ വേല ചെയ്തു
കൊള്ളാമിവനെന്നങ്ങുള്ളിലാത്രയും തെല്ലോളം സംശയം ഭാവിക്കാതെ
വേണ്ടുന്നനേരം സമീപത്തു ചെല്ലുവാൻ വണ്ടാർകുഴലിയനുജ്ഞ നൽകി
പുത്രഭാവാലവൾ വെച്ചു മനക്കാമ്പിൽ ഭൃത്യനാം ഗോലോകവചിത്തദോഷാൽ
തിങ്ങിന കാമാഗ്നികത്തിജ്വലിച്ചവൻ എങ്ങും മുഖിക്കാതടക്കിയുള്ളിൽ
മംഗലഗാത്രി തന്നംഗങ്ങളാരോന്നെ ഭംഗിയിലോർത്തു വചാരം പൂണ്ടു
എത്തുകഴിവതിനെന്നു ചിത്തത്തിങ്കൽ ഇന്നിവളോടു പറഞ്ഞീടുവാൻ
രാപ്പകൽ ചിന്തിച്ചു വീരനാം ഗോലോകവും രാജീവനേത്രയെ പാട്ടിൽ വെപ്പാൻ
യോഷാമണിമാരെ പാട്ടിലാക്കീടുവാൻ ദോഷന്മാർ ചെയ്യുന്ന വ്യാപാരങ്ങൾ
കണ്ണിണ കൊണ്ടു കടാക്ഷിച്ചു മെല്ലയെ വേണ്ടിയതെല്ലാം കൊടുത്തു കൊണ്ടു
ഓരോന്നെ ചിന്തിച്ചു വീരനാം ഗോലോകവും ചാരവേ ചേരുവാനുള്ള വസ്ഥ
നല്ല പോൽ പൂരിച്ചു വാക്കു പറഞ്ഞെന്നാൽ മല്ലമിഴികൾ വശത്തിലാകും
നല്ലവനെന്നങ്ങുള്ളത്തിൽ തോന്നിയാൽ വല്ലതുമപ്പോൾ പ്രയോഗിച്ചീടാം
അപ്രിയഭാവമവൾക്കില്ലെന്നാകുന്നാൽ മൽപ്രിയയെപ്പോലെ രസിച്ചു വാഴാം
വല്ലതെന്നാലും പുരുഷന്മാർ ചൊല്ലുമ്പോൾ മല്ലാക്ഷിമാർ കേൾക്കുമെന്ന ന്യായം
വല്ലിയും യോഷമാർ തന്നുടെ ചിത്തവും ചൊല്ലുന്നിവ രണ്ടുമൊന്നു പോലെ
പാർശ്വത്തിൽ നില്ക്കുന്ന വൃക്ഷത്തേൽ വള്ളികൾ പാക്കാതെ ചുററിടുമെന്നു കേൾവി
പാർശ്വത്തിൽ നിന്നു സേവിക്കുന്നവർകൾക്ക പാക്കാതെ നാരിമാർ പാട്ടിലാകും
ഇങ്ങിനെ ചൊല്ലുന്നു പൂർവ്വജന്മങ്ങളങ്ങിനെ ഞാൻ ശ്രമിക്കുന്നതെങ്കിൽ

അംഗനാരത്നത്തെപ്പാട്ടിലാക്കാമെന്നു അങ്ങവനുള്ളിലുറച്ചനന്നായ്
രാത്രൗകിടക്കുമ്പോഴുംവീണ്ടുംവിചാരിച്ചു ശാസ്ത്രത്തിൽപിന്നെയുമുള്ളവസ്ഥ
ലുബ്ധസ്യവിത്തംരണശൂരമർത്ത്യന്റെ ശസ്ത്രവുംഭീപിതൻധർമ്മത്തെയും
വീഴ്ചയുമന്നചമരീമൃഗത്തിന്റെ വാലതുമിങ്ങിനെനാലുകൂട്ടം
അഞ്ചാമതാകുംപതിവ്രതനാരിതൻ കൊങ്കദേഹംശേഷഗാത്രങ്ങളും
പഞ്ചവസ്തുക്കളിച്ചൊന്നതുകിട്ടുവാൻ പഞ്ചതാമംകിലേലബ്ധമാവും
ഇങ്ങിനെപൂർവ്വശാസ്ത്രസ്മൃതിചൊല്ലുന്നു എങ്ങിനെസാധിക്കുംഞാനിക്കാര്യം
ഉദ്യോഗമുണ്ടെങ്കിലത്താഴമുണ്ണാമെന്നുദ്യോഗശാലികൾചൊല്ലീട്ടുണ്ട്
ഉദ്യോഗമെന്നാലാകുംവണ്ണംചെയ്യുന്നാൽ ഉത്തമനാരിയെപാട്ടിലാക്കാം
കാട്ടികിടക്കുന്നജന്തുവൃന്ദങ്ങളെ കൂട്ടിൽപിടിച്ചിട്ടുശുശ്രൂഷിച്ചാൽ
ഒട്ടുനാൾചെല്ലുമ്പോൾപാട്ടിലായ്തീരും ചട്ടങ്ങളീവണ്ണം കാണുന്നുണ്ട്
യത്നങ്ങൾചെയ്താൽകഴിയാത്തതല്ലൊന്നും യത്നത്താത്സർവ്വവുംസാദ്ധ്യമല്ലൊ
ഇത്ഥമുറച്ചവൻതത്രപിരിയാതെ കാര്യത്തിനൊപ്പിച്ചുസേവിച്ചേററം
സേവിച്ചുസേവയിലായെന്നുകണ്ടപ്പോൾ ദേവീസമീപത്തുചെന്നൊരുനാൾ
വിങ്ങിവിങ്ങിവളർന്നീടുന്നമോഹത്താൽ മങ്ങിമയങ്ങിത്തളർന്നപാരം
അംഗനാരത്നത്തിൻകാല്ക്കൽവീണാദരാൽ അങ്ങവളോടുപറഞ്ഞുമെല്ലെ
നിൻതിരുമേനിഗുണഗണംകാൺകയാൽഅന്തമില്ലാതുള്ളോരാശയുള്ളിൽ
ചൊന്നാലൊടുങ്ങാത്തവേദനപൂണ്ടുഞാൻഅംഗംതളർന്നുമരിപ്പാറായി
വണ്ടിനമിണ്ടൽപൂണ്ടീടുന്നകുന്തളംമിന്നിപ്പുറവടിതങ്കലേളം
നീണ്ടുചുരുണ്ടുചുളുഞ്ഞതന്തിയലുന്ന കണ്ടിവാർകുന്തളംകണ്ടുകണ്ടു
പഞ്ചമിച്ചന്ദ്രനെത്തോൽപ്പിക്കും ശോഭയുംഅഞ്ചുന്നഫാലസ്ഥലം ചില്ലീയുഗ്മം
അംഭോജപത്രംവെല്ലും നയനവും പൻപിയലുന്ന നാസികയും
തൊണ്ടിപ്പഴത്തിനുമിണ്ടൽപൂണ്ടീടുന്ന ചുണ്ടിന്റെഭംഗിപറയാവതോ
മുല്ലമുകുളമുകുരശകലവും ചൊല്ലേറുംമൌക്തികക്കല്ലും തോല്ക്കും
പല്ലിന്റെഭംഗിപായുന്നതാരഹോ മല്ലവിലോചനേ പാരമമാം
കണ്ണാടിമിന്നൽപോൽ മിന്നുനകണ്ഠവും കണ്ണുന്നതിൻകാന്തിപറയാവതോ
പങ്കജകോരകം പമ്പരംപച്ചപോൽ കുംഭീന്ദ്രമസ്തകകുംഭങ്ങളും
ശുംഭൽസുവർണ്ണകുംഭങ്ങളെന്നിത്തരം കമ്പിട്ടുംകൊങ്കകളൻപിനോടെ
തമ്പംഗിമാർമനം സമ്മോദമോടിപ്പോൾ എന്മാർവ്വിൽചേർത്തു രസിച്ചുകൊൾക
ആലിലകണ്ടാൽഭ്രമിച്ചുവിറയ്ക്കുന്ന ചേലെഴുമുദരത്തിൽഭംഗികണ്ടാൽ
കണ്ടാൽമയങ്ങുന്നൊരീക്ഷണയുഗ്മവും കൊണ്ടാടിമേവുംപുറവടിയും
കണ്ടുകണ്ടുന്നാളുന്നൽപൂണ്ടിങ്ങിനെ മിണ്ടാതെദുഃഖാൽ വലഞ്ഞീടുന്നു
ഇന്നിക്ഷമിക്കയെന്നുള്ളതുതാപിച്ചാൽകന്നമിഴിയാളെഞാൻമരിക്കും
കൊല്ലാതെന്നീയെന്നെമല്ലവിലോചനേ അല്ലൽതീർത്തെന്നെപ്പരിപാലിക്ക

ഇപ്പോഴുംവൈവാഹകാരണംചെയ്യുന്നതെപ്പേരുംകണ്ടാൽഗ്രഹിക്കാമല്ലൊ
സൎവ്വേശൻസാക്ഷിയായ്ചെയ്യുന്നസത്യത്തെ സൎവ്വജ്ഞംപോയാൽമറന്നീടാമോ
ഈദോഷംപോലൊരുദോഷമില്ലെന്നോൎത്തു മേൽദോഷമൊന്നുംവരുത്തിടാതെ
ദുഷ്ടനിരൂപണംകഷ്ടംമറച്ചുനീസാഷ്ടാംഗംസൎവ്വേശപാദത്തിങ്കൽ
ചേഷ്ടിതംവന്നതുനീക്കുവാനായിട്ടു പെട്ടെന്നപേക്ഷിക്കസൎവ്വനാഥ
ഏറെയടുത്തതിൻകാരണംനിൻചിത്തെ ഏറിയപേക്ഷകൾതോന്നിയതും
ആരായാലുംനാരിമാരുടെചാരത്തു സൈരമായപ്പോഴുംചെന്നിരുന്നാൽ
ധൈൎയ്യംവെടിഞ്ഞുപരവശരായിടുമാൎയ്യന്മാർപണ്ടിതുചൊല്ലീടുന്നു
എന്നതുകൊണ്ടോനീഎൻെറസമീപത്തു വന്നതുംപോരുംനീപോകയിപ്പോൾ
അപ്രിയഭാവമിനിക്കില്ലെന്നോൎത്തുനീ മൽപ്രിയകിങ്കര ! പോകപോക
ഈഷൽകോപത്തോടിവണ്ണംചൊന്നവാക്കിനാൽ ഭോഷനാംഗോപാലാവും
ചിത്തതാപം
മാറാതെപിന്നെയുംപ്പുറോടവൻവേഗാൽമാൎവ്വത്തുകൈവച്ചുകമ്പിട്ടേററം
കോപിച്ചഭാവത്തെയാക്കാതെപിന്നെയും താപത്തൊടുചൊന്നിതു
പാപിഗോപാലോ
കോപിച്ചീടല്ലെനീദാസനാമെന്നോടു പാദത്തിൽവീണുനമസ്കരിച്ചേൻ
പാദത്തിൽവീണപേക്ഷിക്കുന്നവരുടെ താപത്തെതീൎക്കണമാരായാലും
രാജധൎമ്മമതുവ്യാജമല്ലേതുമേ രാജശിരോമണിയായവനീ
രാജധൎമ്മത്തെത്യജിക്കൊല്ലനീയിപ്പോൾ രാജീവലോചനേ!രാജഭാൎയ്യേ!
അല്പദോഷമൊരുദോഷമല്ലെന്നോൎത്തു മൽപ്രിയംപോലെയൊന്നാചരിച്ചാൽ
ഏറിയദോഷംപൊറുത്തസൎവ്വേശൻ ഏറ്റദോഷത്തിനശിക്ഷിക്കുമോ ?
പത്രോസ്സുമവനെത്രയുംദോഷത്താൽ തെറ്റുപൊറുത്തില്ലെസൎവ്വേശൻ
ചുങ്കക്കാരനായമത്തായിതന്നുടെ പങ്കംപൊറുത്തില്ലെസൎവ്വനാഥൻ
ക്ഷുദ്രസ്ത്രീയാകുംസമാരിയക്കാരിയുടെ ദോഷംപൊറുത്തില്ലെസൎവ്വനാഥൻ
ദോഷമേറുംമറിയംമഗ്ദലേനത്തായെ കോഴയെന്യേഭരിച്ചില്ലെനാഥൻ
ഇനിയുമേറിയസാക്ഷിതംചൊല്ലുവാൻ ഇന്നുപകൽപോരായെന്നേവേണ്ടു
എണ്ണമില്ലാതോളംപുണ്യവാളന്മാരും എണ്ണമില്ലാതുള്ളദോഷംചെയ്തോർ
ഈദോഷംദോഷമുണ്ടെന്നാവരികിലും അല്പമപേക്ഷിച്ചാൽതീരുംതീരും
മോഹദോഷമൊരുദോഷമല്ലേതുമേ ദേഹത്തിനുള്ളസുഭാവമത്രെ
മോഹമെന്നുള്ളതുദേഹസ്ഥിതിയാക്കി ദേഹവുംദേഹിയുംകല്പിച്ചപ്പോൾ
ദേഹത്തിൽവച്ചതുകാരണമാകയാൽ മോഹിച്ചതേകാന്തംസാധിക്കേണം
ഒന്നുമില്ലാതുള്ളജന്തുവൃന്ദങ്ങൾക്കും മന്ദമെന്യേമോഹസൌഖ്യമുണ്ട്
ഇക്കാൎയ്യമില്ലാഞ്ഞാലീലോകസൌഖ്യങ്ങൾ ഒക്കെയുംനാസ്തിധരിച്ചല്ലോനീ
പണ്ടുന്യായവിധികല്പിച്ചതിൽകൂടെ ഇക്കാൎയ്യംകല്പിച്ചതുള്ളതത്രെ
കല്പനപോലെനടക്കാത്തവൎക്കത്രെ കല്പിച്ചനാഥനപ്പേടിയുള്ളൂ
കല്പനപോലെനടക്കുന്നവർചിത്തെ അല്പവുംപേടിയില്ലീശൻതന്നെ

തമ്പുരാനെപ്രതിപേടിയുണ്ടാകുവാൻ എന്തൊപംപോക്കിനീരക്ഷിച്ചാലും
സിപ്രിസോശ്രേതിക്കപ്രിയമുണ്ടെങ്കിൽ ക്ഷിപ്രംപറഞ്ഞുഞാൻ
പോക്കിക്കൊള്ളാം

നാട്ടിലെരാജാവുഞാനെന്നതോൎക്കനീ നാടൃമല്ലിക്കാൎയ്യംപാഠമല്ലൊ
തമ്പുരാനെത്തന്നെസൎവ്വദാപേടിച്ചാൽ പിമ്പൊരുകാൎയ്യവുംചെയ്യയില്ല
ഒട്ടുമരണസമയമടുക്കുമ്പോൾ പെട്ടന്നപേക്ഷിച്ചാൽതീരുംതീരും
അല്ലാതെയിപ്പോഴെസേവിച്ചെന്നാകിലൊ വല്ലാതെവന്നീടുംകാൎയ്യമെല്ലാം
ശാസ്ത്രസൂത്രംപോൽനടപ്പാനീലോകത്തിൽ മൎത്ത്യരിലാൎക്കാനുംസാദ്ധ്യമാമോ
പത്തിന്നഞ്ചായിട്ടങ്ങൊപ്പിച്ചനിന്നെന്നാൽ പത്തുംപത്തായിട്ടുതീരുമല്ലൊ
ഋതുപ്രതിജ്ഞനിനക്കതെന്നാകിലൊ ശുദ്ധകന്യാവ്രതംകാക്കാഞ്ഞതെന്ത്യ
കെട്ടിപ്പുലരുന്നനാരിമാരായെന്നാൽ ഒട്ടൊട്ടിളകിയുറച്ചാൽമതി
അന്യപുരുഷരുമതന്നെസംസാരം മന്യായമാസ്സുരുംന്യായത്തിങ്കൽ
മാറ്റള്ളവാതിചലതുണ്ടുഭൂമിയിലിക്കാൎയ്യം ന്യായമായ്‌വന്നിട്ടുണ്ടോ
മാനുഷൎക്കിന്നിതുകാൎയ്യമാസ്സൂളിച്ചാലല്ലാതെയിതെന്നുവിചാരിക്കനീ
എൻെറമനസ്സുപോൽചെയ്യില്ലെന്നാകിലൊ നിൻെറയഹംഭാവംനീക്കിടുവൻ
എല്ലാമെനക്കൊത്തപോലെചെയ്യാമെന്നു മല്ലാക്ഷിനീഗ്രഹിച്ചിട്ടുണ്ടല്ലൊ
അന്തൽഭവിക്കാതെചൊല്ലുപോൽകേട്ടാലും നല്ലതല്ലാതെഞാൻചെയ്തീടുമൊ
ഏവംക്രമാൽദുഷ്ടവാക്കുകൾകേട്ടപ്പോൾ ഭാവംകലൎന്നുജനോവവായും
ദുഃഖത്തിൽദുഃഖംവളൎന്നുവിയൎത്തവൾ ഖിന്നതപൂണ്ടുനെടുവീൎപ്പിട്ടു
ഇത്ഥമുറച്ചുള്ളിൽചിത്തകോപത്തോടെ സത്വരംഗോലോവോടിത്ഥമൂചെ
ദോഷനായിന്നുനീദോഷത്തിൻകാരണം ഈഷൽക്കൂടാതെനിനച്ചീടുന്നു
ദോഷത്തിൽദോഷംവരുത്തിച്ചമസ്സാതെഭാഷയിൽഞാൻ
ചൊല്ലുംവാക്കുകേൾനീ

സിദ്ധാന്തമുള്ളിലിരിക്കുന്നമൎത്ത്യൻെറ ചിത്തത്തിൽനേൎവഴിതോന്നാപിന്നെ
ചിത്തത്തിൽവിശ്വാസമുള്ളജനത്തിൻെറ യുക്തികൊണ്ടേയവർബോധിച്ചിടൂ
സിദ്ധാന്തമൊക്കെക്കളഞ്ഞുനേർബുദ്ധിയിൽ സത്വരംഞാൻചൊല്ലും
വാക്കുകേൾനീ

സൎവ്വേശൻതന്നുടെഭാഷയിൽസൃഷ്ടിച്ചു ഉൎവ്വിയിൽമാനുഷവൎഗ്ഗംതന്നെ
എന്തിനായ്‌സൃഷ്ടിച്ചകാരണമെന്നതും ചിന്തിച്ചുകൊൾകജളപ്രഭോ!നീ
അല്പകാലംഭൂവി വാഴുന്നകാലത്തുതല്പാദസേവകൾചെയ്തുനിത്യം
അത്യന്തഭക്തിയാൽപഞ്ചതംപ്രാപിച്ചു ശില്പമാംമോക്ഷത്തിൽവാണീടുവാൻ
ന്യായവിധിപോൽനടക്കുംജനങ്ങൾക്കു നായകൻകല്പിച്ചമോക്ഷപോകാം
തന്നിഷ്ടംപോലെനടക്കുന്നവർസദാ വൻനരകാഗ്നിയെപ്രാപിക്കുന്നു
അംഗങ്ങളോരോന്നെതന്നുസൎവ്വേശ്വരൻ ഇങ്ങൊത്തപോലെനടപ്പാനല്ല
നല്ലതുകണ്ടുഗ്രഹിപ്പതിന്നായിട്ടു അല്പൽക്കൂടാതെനയനംനല്കി
ദുഷ്ടുകൊണ്ടുമ്പോൾകഷ്ടംമറപ്പാനും പെട്ടെന്നുതോലുമതിനുണ്ടാക്കി
ദുഷ്ടതചെയ്‌വാനുംകഷ്ടതകാണ്മാനും ദൃഷ്ടിതന്നീട്ടില്ലസൎവ്വനാഥൻ

ഈശ്വരധ്യാനങ്ങൾചെയ്തുസേവിപ്പാനു മീശ്വരവൃത്തിയെവർണ്ണിപ്പാനും
ആശ്ചര്യമായുള്ളവാക്കുപറവാനും ശാശ്വതനശ്വരൻനാവുനൽകി
അന്യായമായുള്ളവാക്കുപറവാനുംഅന്യരെവാക്കിനാൽനിന്ദിപ്പാനും
ഇങ്ങിതുതോന്നിയാലംഗമിളകാതെഅങ്ങടച്ചീടുവാൻനല്കീടന്തം
കർമ്മവിധിപോലെനന്മനിറഞ്ഞുള്ളിൽ ധർമ്മത്തെചെയ്യാൻകൈതന്നുദേവൻ
തന്നിഷ്ടംപോലെനടന്നുമററുള്ളോരെ അങ്ങിഷ്ടക്കേടാക്കിശിക്ഷിപ്പാനും
തന്നിട്ടില്ലകരംധന്യനാമീശ്വരൻ എന്നുധരിച്ചാലുംദുർബ്ബോധിനീ
അല്ലൽകൂടാതെനടപ്പാനുംനല്ലപോൽ ചൊല്ലുള്ളകാൽകളുംതന്നുദേവൻ
ദോഷത്തിനായിഗമിപ്പാനുംമററുള്ളദോഷത്തിൽപോകുവാനുള്ളമാർഗ്ഗം
കാട്ടുവാൻകാലാക്കുംനല്കീട്ടില്ലീശ്വരൻ കാട്ടിയാൽശിക്ഷിക്കുംനീക്കമില്ല
ഇങ്ങിനെയോക്കനീയെല്ലാററിനെക്കാളും വല്ലതുചെയ്യാനേതന്നിട്ടുള്ള
അംഗങ്ങളോരോന്നെന്നതുചിന്തിച്ചാൽ അംഗങ്ങൾ പോലെനടപ്പാനത്രെ
ഒക്കെത്തിരിച്ചുപറവാൻകാലംപോരാ ഒക്കെയറിഞ്ഞിരിക്കുന്നല്ലോനീ
മാനുഷജാതിക്കുംനാനാജന്തുക്കൾക്കും ഭേദമുണ്ടെന്നുധരിച്ചുകൊൾക
മാനുഷജാതിക്കുപകാരത്തിനായി നാനാജന്തുക്കളെസൃഷ്ടിച്ചതും
അക്കാരണത്താലവർക്കുനന്മയാലെഒക്കെക്കൊടുത്തില്ലേഏകനാഥൻ
ആഹാരംനിദ്രയുംമൈഥുനംഭീതിയും ലോകൈകനാഥൻകൊടുത്തവർക്ക്
സത്വങ്ങൾക്കീനാലുചിന്തമെയുള്ളെന്നു സത്പുരുഷന്മാർചൊല്ലിക്കേട്ടിരിപ്പു
കൂടിപ്പിരിയുകഎന്നതുചെയ്യുമ്പോൾ കൂടപ്പിറന്നവരും പാർത്താൽ
ദുഃഖസുഖങ്ങളും ഗർഭദുഃഖങ്ങളും ഒക്കെയുംവ്യാസ്തിയാകുന്നനൂനം
ഓരോരോസംഗതിക്കോരോരോജന്തുക്കൾ പാരാതെകൂടെപുലർന്നീടുന്നു
ഋതുസമയംപോയാലച്ചിന്തയില്ലല്ലൊ ഉത്സാഹംഭക്ഷണംചൊല്ലിയത്രേ
നിദ്രയുമാഹാരംഭീതിയിവമൂന്നും ഭദ്രമായെല്ലായ്പോഴുമുണ്ടിഹ
പുത്രരെക്കൊണ്ടുപകാരമവർക്കില്ല പുത്രരെച്ചൊല്ലിമരിക്കുംതാനും
താതജനനിമാർ സ്ഥായിയില്ലെങ്കിലോ ബോധങ്ങൾപൊയ്പോകുമെന്നുകണ്ടു
സന്തതിമേലുള്ള സന്താപംകല്പിച്ചു ജന്തുപെരുകുവാനുള്ളവസ്ഥ
ജന്തുക്കൾകാട്ടുന്നവൃത്തികളൊക്കെയും ഹന്തയിന്നാലുവശംകൊണ്ടല്ലൊ
മാനുഷരായവർപോലെയല്ല വാധിമായവൻകൽപിച്ചതെന്നുകേൾപ്പൂ
കൃത്യാകൃത്യങ്ങളറിഞ്ഞിട്ടുസർവ്വതും സത്യസ്വരൂപൻവിധിച്ചവണ്ണം
അൽപംപിഴയുംതെയ്ചെയ്യവന്നാകിലൊ സ്വർപമാംമോക്ഷമനുഭവിക്കാം
ആദോഷംകൊണ്ടൊരുദോഷമില്ലെന്നുള്ള അൽപമാംബുദ്ധിവിചാരിക്കേണ്ട
അല്പാഗ്നികൊണ്ടിട്ടുവല്ലഗൃഹങ്ങളുണ്ടെൽപ്പരുംഭസ്മമായീടുന്നല്ലൊ
ദോഷങ്ങൾമേൽക്കുമേൽചെയ്തുമരുവിയദോഷത്താലുർമോക്ഷെപോയിട്ടുണ്ട്
എങ്ങിനെയെന്നറിക ശ്രേഷ്ഠന്മാരവേ അങ്ങവർസ്വഫലഭിച്ചവൃത്തം

